# CHRISTIAN HYMNS.

# ക്രിസ്തീയകീർത്തനങ്ങൾ



പ്രസാധകർ:
മാർത്തോമ്മാ സഭാ പ്രസിദ്ധീകരണസമിതി
തിരുവല്ലാ.



നാലാം പതിപ്പ്—കോപ്പി 5000.

T. A. M. Press—Tiruvalla.
1956.

# പൊരുളടക്കം.

# അകാരാദി.



# CHRISTIAN HYMNS

# ക്രിസ്തീയകീൎത്തനങ്ങൾ

## MORNING HYMNS

## പ്രഭാത കീൎത്തനങ്ങൾ.

### 1 പന്തുവരാളി ആദിതാളം

പല്ലവി.

കാത്തുസൂക്ഷിച്ചീടുക—ഈ പകലെന്നെ
കാത്തുസൂക്ഷിച്ചീടുക—

അനുപല്ലവി.

കാത്തീടുക ദേവാ! സാത്താൻെറ യതിവ-
ല്ലാത്ത ചതിവിൽ വീഴാതെകാണ്ടശുവേ! കാത്തു

ചരണങ്ങൾ.

1 സാത്താൻ തൻ ദൂതരുമായ്—സദാ മരണ-
സൂത്രവലകളെ വച്ചിരിക്കുന്നതിൽ
വീഴ്ത്തുവാനായെന്നെ—കാത്തിരിക്കയാല-
പാത്രമാകുമെന്നെ—പോററിയേശുവേ! നീ— കാത്തു

2 സീനായ്മലമേലുള്ള—ഇടിമിന്നൽക-
ളാൽ നടുങ്ങീടുന്നയ്യൊ—മഹതാപമേറും
സീയോനെന്നുള്ള മേലായ മലമേലി-
താ അഭയമടിയാൻ പ്രാപിക്കുന്നു നീ— കാത്തു

3 ലോകസൂൎയ്യനുദിച്ചു—പൊങ്ങി വെയിലെൻ-
ദേഹമെല്ലാം കൊള്ളുന്നു—കരുണയോടു
മേഘത്തൂണിൽ നീ വരാഞ്ഞിൽ വെന്തുരുകി-
പോകുമയ്യയ്യൊ! ത്രി—ലോകനാഥനേ! നീ— കാത്തു

4 ഈ പകലിൻ വേലയേ—ചെയ്യാനെനിക്കു
പ്രാപ്തി തന്നീടേണമേ—രാത്രിയിലാക്കും
പ്രാപ്തിപോരാ വേല—പാർത്തുചെയ്യാനെന്ന
വാർത്തനീയുരച്ചതോ—ർത്തേശുവേ! എന്നെ— കാത്തു

---

## 2 കീർത്തനം അടതാളചായ്പ്

1 അരുണോദയസമയം വരുമളവേ നയകിരണ-
സ്മരണാനപിതമുണർന്നീടുക മനമേ, സുരവര! നിൻ
കരുണാലയമണവാൻ തവ ചരണേ പണിയുന്നേൻ
കരുണാകര! പരമാത്മജ! പരിപാഹി നമസ്തേ.

2 ആനന്ദമയാത്മൻ! മമ ദിനങ്ങളൊഴിച്ചു
ഞാനിന്നു നടക്കേണ്ടൊരു വഴി കാട്ടുക കണ്ണിൽ
തേ നിന്ദ വരുത്തുന്നതു യാതൊന്നതു നീക്കി
മേൽനിന്നു തുണച്ചീടുക പരമാത്മജ! വന്ദേ.

3 ഇക്കണ്ടവയെല്ലാമൊരു മായയ്ക്കു സമം ഞാൻ
ഉൾക്കൊണ്ടു ചരിപ്പാൻ തിരുവാക്യം മമ ഹൃദയേ
കൈക്കൊണ്ടുപജീവിപ്പതിനായിട്ടു തുണയ്ക്കു
ചൊൽക്കൊണ്ടദയാലോ! ജയ പരിപാഹി നമസ്തേ.

4 ഈലോകമശേഷം വശമായാലുമെനിക്കു
ആലോകമതിൽ ഓഹരിയില്ലെങ്കിലരിഷ്ടൻ
മാലാകവെ നീങ്ങുംപടി ചേലായൊരു മാർഗ്ഗം
ആലോകനമാവാനരുളേകേശു നമസ്തേ.

5 ഉദയം ഇതുവരെ നീ പല ദുരിതങ്ങളൊഴിച്ചു
ഹൃദയം പരിപാലിച്ചുപകാരം പലതരുളി
സദയം മമ ചിന്തിപ്പതിനകനന്ദി കലർന്നു
സതതം സ്തുതി ചെയ്യാനരുളിന്നേശു നമസ്തേ.

6 ഊനങ്ങളൊഴിഞ്ഞുള്ളവരാരുള്ളിഹ ലോകേ
ഊനങ്ങളൊഴിച്ചാശിഷമേകിടുക നാഥാ
വാനങ്ങളുമതിലുള്ള വിശേഷങ്ങളുമോർത്താൽ
മാനിപ്പതിനീ മാനുഷനെന്തേശു നമസ്തേ.

7 ഋതു മാറുമതാറും ക്രമമായ് നിന്റെ നിയോഗാൽ
കൃഷിവേലയുമുപയോഗമതാകും നരനതിനാൽ

കൃതദോഷമതൊഴിയും പ്രിയമായ് നീ കൃപചെയ്യാൽ
ഹൃദിമൂഢത നീക്കെന്നുടെ സകലേശ! നമസ്തേ.

8 എപ്പോഴുമൊരുൾപ്പോരു ജഡത്തോടതു യുക്തം
അപ്പോലെ സുഹൃത്തോടു തുടന്നാലതബദ്ധം
എപ്പോൾ മമ ഹൃദയാർത്തി ശമിപ്പാനിടയാവൂ
ഇപ്പോൾ കൃപയരുളീടുക സകലേശ! നമസ്തേ.

9 ഏതെങ്കിലുമാപത്തുകൾ നേരിട്ടുവരുമ്പോൾ
നീ തന്നെയതിന്നൊത്ത നിവൃത്തിക്കു ദയാബ്ധേ!
ഏതെൻെറ ബലത്തോടെതിരാമൊ, നരശക്തി
നീ തന്നെ ബലം നല്ലണമഖിലേശ! നമസ്തേ.

10 ഐശ്വര്യവുമാനന്ദവുമാശ്വാസവുമകമേ
വിശ്വാസികൾ തമ്മിൽ ഒരുമിപ്പും ഐക്യതയും
ഉത്സാഹവുമാത്മീയ വരപ്രാപ്തിയുമെന്നും
ഖിസ്രൈകസഭയ്ക്കായി വരട്ടേശ്ശ നമസ്തേ.

11 ഒരുനാഴിക മനസ്സിന്നൊരു സുഖമില്ലഖിലേശാ!
ഒരുപോലെ വിചാരം മമ മനസ്സിൽ കയറുന്നു
പരമാ!പര! നീയെൻെറ വിചാരങ്ങളകററി
പരിപാലയ സതതം പരമീശായ നമസ്തേ.

12 ഓരോ വഴി ഓരോ ജനമോരാതെ തിരിഞ്ഞാൽ
നേരായതിലേതെന്നറിവാനെത്ര പ്രയാസം
തീരാതെ വരുന്നോരു വിവാദത്തെയകററി
നേരായതുദിപ്പിക്ക സമസ്തേശ നമസ്തേ.

13 ഓദാര്യത സുകൃതങ്ങളിൽ നരനേറിവരാനും
ഔഭ്വാസുതരിൽ സ്നേഹമുറപ്പായി വരാനും
അവ്യാജഭയം ഭക്തി പരങ്കൽ പെരുകാനും
സർവ്വേശ്വര കനിവോടു തുണയ്ക്കേശ്ശ നമസ്തേ.

14 അംകംജഡമാത്മാവൊടശങ്കം തുടരുമ്പോൾ
പങ്കങ്ങളൊഴിച്ചാത്മപരിഷ്ക്കാരമതങ്ങൾക്ക
നിങ്കൽകൃപയളവററതുകൊണ്ടേ ഒരു ഗതിമേ
എങ്കൽകൃപ ചെയ്തീടുക സർവ്വേശ! നമസ്തേ.

15 അക്കങ്ങളടക്കുന്നതിനൊക്കാ തവ കൃപയേ
ഇക്കണ്ടവയൊക്കെ തവ കണ്ണിന്നൊരുപോലെ
ദുഷ്ക്കാലമടുക്കുമ്പൊഴുതൊക്കെയ്യുമടക്കം
ഉൾക്കാമ്പതിലരുളീട്ടു സമസ്തേശ! നമസ്തേ.

## 3 ഡപ്പാ–മുറിയടന്ത.

പല്ലവി.

അതിരാവിലെതിരുസന്നിധി അണയുന്നൊരു സമയേ
അതിയായ് നിന്നെ സ്തുതിപ്പാൻ കൃപ അരുൾക യേശുപരനേ!

ചരണങ്ങൾ

1 രജനീയതിലടിയാനെ നീ സുഖമായ് കാത്ത കൃപക്കായ്
ഭജനീയമാം തിരുനാമത്തിന്നനന്തം സ്തുതിമഹത്വം— അതി

2 എവിടെല്ലാമീ നിശയിൽ മൃതി നടന്നിട്ടുണ്ടുപരനേ!
അതിൽനിന്നെന്നെ പരിപാലിച്ച കൃപക്കായ്സ്തുതി നിനക്കേ— അതി

3 നെട്ടുവീർപ്പിട്ടു കരഞ്ഞീടുന്ന പല മർത്ത്യരീസമയേ
അടിയന്നുള്ളിൽ കുതുകം തന്ന കൃപക്കായ് സ്തുതി നിനക്കേ— അതി

4 കിടക്കയിൽ വെച്ചരിയാം സാത്താനടുക്കാതിരിപ്പതിനെന്
അടുക്കൽ ദൂതഗണത്തെ കാവലണച്ച കൃപയനല്പം— അതി

5 ഉറക്കത്തിനു സുഖവും തന്നെന്നരികേനിന്നു കൃപയാൽ
ഉറങ്ങാതെന്നെ ബലമായ് കാത്ത തിരുമേനിക്കു മഹത്വം— അതി

6 അരുണൻ ഉദിച്ചുയന്നിക്ഷിതി ദ്യുതിയാൽ വിളക്കിടുംപോൽ
പരനേയെന്റെയകമേ വെളിവരുൾക തിരുകൃപയാൽ— അതി

---

## 4 ഡപ്പാ–മുറിയടന്ത.

പല്ലവി.

പരനേ! തിരുമുഖ ശോഭയിൻ കതിരെന്നുടെ ഹൃദയേ
നിറവാൻ കൃപയരുളേണമീ ദിവസാരംഭ സമയേ.

ചരണങ്ങൾ.

1 ഇരുളിൻബലമഖിലം മമ നികടേനിന്നങ്ങൊഴിവാൻ
പരമാനന്ദ ജയകാന്തിയെൻ മനതാരിങ്കൽ പൊഴിവാൻ— പര

2 പുതുജീവൻതൻവഴിയേ മമ ചരണങ്ങളിന്നാറപ്പാൻ
അതിശോഭിത കരുണാഘന മിഹമാംവഴി നടത്താൻ— പര

3 ഹൃദയേ തിരുക്കരമേകിയ പരമാമൃതജീവൻ
പ്രതിവാസരം വളന്നേററവും ബലയുക്തമായ്ഭവിപ്പാൻ— പര

4 പരമാവിയാം തിരുജീവന്റെ മുള ഈയെന്നിൽ വളർന്നി-
ട്ടരിസംഖ്യയനട്ടവിൽ നിന്റെ ഗുണശക്തികൾ വിളങ്ങാൻ— പര

5 മരണംവരെ സമരാങ്കണമതിൽ ഞാൻ നിലനിന്നി-
ട്ടമർചെയ്യന്റെ നിലകാത്തുഞാൻ തവസാക്ഷിയായിരിപ്പാൻ-പര

6 അമിതാനന്ദ സുഖശോഭന നിലയേ വന്നങ്ങണവാൻ
അവിടെന്നുടെ പ്രിയനോടൊത്തു യുഗകാലങ്ങൾ വസിപ്പാൻ—പര



## 5

വന്ദനം പൊന്നേശുനാഥാ! നിന്റെ കൃപയ്ക്കായ്- എന്നുമേ

1 ഇന്നുഷസ്സിൻ—പ്രഭ—കാണ്മതിനായ്
തന്ന കൃപയോർത്തിതാ വന്ദനം— വന്ദനം

2 പോയരാവിൽ എന്നെ—കാവൽ ചെയ്ത
നായകനെ! നന്ദിയായ്—വന്ദനം— വന്ദനം

3 ഇന്നലേക്കാൾ—ഇന്നു നിന്നോടേററം
ചേർന്നുജീവിക്കേണം ഞാൻ—വന്ദനം— വന്ദനം

4 ഇന്നുനിന്റെ ആത്മശക്തിമൂലം
എന്നെ മുററും കാക്കുക—വന്ദനം—. വന്ദനം

5 നിൻമുഖത്തിലുള്ള—ദിവ്യകാന്തി
എന്മേൽ ശോഭിക്കേണമേ—വന്ദനം— വന്ദനം

6 അഴിയാത്ത—ജീവശക്തിയെന്നിൽ
ഒഴിയാതെ പാക്കേണം—വന്ദനം— വന്ദനം



## 6 ഢപ്പാ—ഏകതാളം

1 അരുണോദയസമയേ തിരുചരണം പണിയുന്നേൻ
പരിപാലയ കരുണാകര! പരമേശ! ദയാലോ!

2 ഇരുൾമാറിയിദ്ധരയിൽ പുതുപ്രഭയേറിട്ടന്നതുപോൽ
തരികെന്നുടെ ഹൃദയേ പുതുപ്രഭയേ തവകൃപയാൽ

3 ക്ഷിതിവാസമിന്നടിയാനൊരു പുതുവാസരമായ് നിൻ
പദതാരിണ തുടന്നേററവും കുതുകാൽ നടന്നിട്ടവാൻ

4 മതികേട്ടകളണയാതെയിന്നതിസൂക്ഷ്മസുബോധാൽ
പുതുജീവനിൽ സ്ഥിതിചെയ്യതിനധികം കൃപചൊരിവാൻ

5 അരിസഞ്ചയമൊരുപോൽ ശര നിരകൾ ചൊരിഞ്ഞിട്ടമ്പോൾ
കരുണാകര! തിരുമാർവ്വിലിക്രമിയെ മറച്ചീട്ടവാൻ.

# 7

1 ഉണരുകനീയെന്നാത്മാവേ! ചേരുകെന്നേശുവിന്നരികിൽ നീ
തുണയവനല്ലാതാരുള്ളീ ഏഴകൾനമ്മെ പാലിപ്പാൻ

2 പുതിയൊരുദിവസം വന്നതിൽനാം എങ്ങനെനമ്മുടെ ജീവിതത്തെ
ഭൂതലമിതിലെ നയിച്ചീടെണമായതറിയിക്കതാതനോട്ട്

3 പോയൊരുദിവസമതുപോലെ ഭൂവിലെവാസവും നീങ്ങിപ്പോം
നീയതുധ്യാനിച്ചീശങ്കലാശ്രയം പുതുക്കണമിക്ഷണത്തിൽ

4 വീട്ടമില്ലാരുമില്ലൊന്നുമില്ലീ ലോകത്തിലെനിക്കെന്നോർക്കുക നീ-
വിട്ടകലും നീ ഒരുനാളില്ലുണ്ടെന്നു തോന്നുന്ന സകലത്തേയും

5 നിത്യസൌഭാഗ്യങ്ങളനുഭവിപ്പാൻ സ്വർഗ്ഗത്തിൽനമുക്കുള്ളവീട്ടമതി
നിത്യജീവാമൃത മോദമണിഞ്ഞപ്പന്റെ മടിയിൽ വസിക്കരുതോ?

6 സ്നേഹിതർനമുക്കുണ്ടു സ്വർഗ്ഗത്തിൽദൈവത്തിൻദൂതരുംപരിശുദ്ധരും
സ്നേഹംകൊണ്ടേശുവെ വാഴ്ത്തിപാടുന്നവിടെ നമുക്കും പാടരുതോ?

7 ക്രിസ്തുന്റെ കാഹളമൂതും ധ്വനി കേൾക്കുമോ ഈദിനമാരറിഞ്ഞു
വിശ്രമവാസത്തിലാകുമോ നാം ഏതിന്നുമൊരുങ്ങുകെന്നാത്മാവെ!

# 8 ഡപ്പാ ഏകതാളം.

1 മനമേ! പക്ഷിഗണങ്ങളുണർന്നിതാ പാടുന്ന ഗീതങ്ങൾ
മനമേ! നീയുമുണർന്നീട്ടേശു പരനെ പാടിസ്തുതിക്ക

2 മനമേ! നിന്നെ പരമോന്നതൻ പരിപാലിക്കുന്നതിനേ
നിനച്ചാൽ നിനക്കുഷസ്സിൽ കിടന്നുറങ്ങാൻ കഴിഞ്ഞിടുമോ?

3 മൃഗജാലങ്ങളുണർന്നീട്ടന്ന സമയത്തു നീ കിടന്നു
മൃഗത്തേക്കാളും നിർവ്വിചാരിയായുറങ്ങാതെന്റെ മനമെ!

4 മരത്തിൻകൊമ്പിലിരിക്കും പക്ഷിയുരയ്ക്കും ശബ്ദമതുകേ-
ട്ടുറക്കം തെളിഞ്ഞുടനെ നിന്റെ പരനെ പാടിസ്തുതിക്ക

5 പരനേശുതാനതിരാവിലെ തനിയേയൊരു വനത്തിൽ
പരിചോടുണൎന്നെഴുന്നു പ്രാൎത്ഥിച്ചതു നീ ചിന്തിച്ചിടുക.

6 ഒരുവാസരമുഷസ്സായപ്പോൾ പീലാത്തോസിൻെറ അരികേ
പരനേശുവൊരജംപോൽ നിന്ന നില നീ ചിന്തിച്ചിടുക

7 പരനെത്തള്ളിപ്പറഞ്ഞ പത്രോസതിരാവിലെ സമയേ
പെരുത്ത ദുഃഖം നിറഞ്ഞു പുറത്തിറങ്ങിപ്പൊട്ടിക്കരഞ്ഞു

8 മറിയാമതിരാവിലേശുവെ കാണാഞ്ഞിട്ടുള്ളം തകൎന്നു
കരയുന്നതെന്തതുലസ്നേഹം മനമേ! നിനക്കതുണ്ടോ?



## 9

1 മതിയാമയദൈവം മതിയെ എനിക്കെൻ ക്ഷിതിവാസദിനമുഴുവൻ
മതികേടുകളെ അകററീട്ടവനിൽ സ്ഥിതിചെയ്തീടുവെൻ സതതം

2 അതിരില്ലതുപോലളവില്ലതുലം കൃപയാം നിധിയുണ്ടവനിൽ
അതിമോദമൊടാശ്രയിക്കുന്നവരിൽ പകരും കരുണാനിധി താൻ

3 മഹിമാധനമുണ്ടതിലും ബഹുലം ഇഹദാസരിൽ നല്കീടുവാൻ
സകലേശജനാം മഹിമാധനമെൻ ഹൃദയേ മരുവുന്നതിനാൽ.



## 10 ഡപ്പാ ഏകതാളം

1 ഉഷഃകാലം നാം എഴുന്നേല്ക്കുക പരനേശുവെ സ്തുതിപ്പാൻ
ഉഷഃകാലമെന്താനന്ദം നമ്മൾ പ്രിയനോടടുത്തീടുകിൽ

2 ഇതുപോലൊരു പ്രഭാതം നമുക്കടുത്തീടുന്നു മനമേ!
ഹാ! എന്താനന്ദം നമ്മുടെ പ്രിയൻ നീതിസൂൎയ്യനായ് വരുന്നാൾ

3 നന്ദിയാലുള്ളം തുടിച്ചീടുന്നു തള്ളയാമേശു കാരുണ്യം
ഓരോന്നോരോന്നായ് ധ്യാനിപ്പാനിതു നല്ലസന്ദൎഭമാകുന്നു.

4 ഇന്നലെ ഭൂവിൽ പാൎത്തിരുന്നവരെത്രപേർ ലോകം വിട്ടുപോയ്
എന്നാലോ നമുക്കൊരുനാൾകൂടെ പ്രിയനെ പാടി സ്തുതിക്കാം.

5 നഗ്നനായിഞാൻ ലോകത്തിൽവന്നുനഗ്നനായ്ത്തന്നേ പോകുമേ
ലോകത്തിലെനിക്കില്ല യാതൊന്നും എൻെറകൂടന്നു പോരുവാൻ

6 ഹാ! എൻപ്രിയൻെറ പ്രേമത്തേ ഓൎത്തിട്ടാനന്ദം പരമാനന്ദം
ഹാ! എൻപ്രിയനാ പുതുവാനഭൂ ദാനം ചെയ്യതെന്താനന്ദം!

7 മരുവിൽനിന്നു പ്രിയന്മേൽ ചാരി വരുന്നോരിവൾ ആരുപോൽ?
വനത്തിൽക്കൂടെ പോകുന്നേഞാനും സ്വന്തരാജ്യത്തിൽ ചെല്ലുവാൻ

8 കൊട്ടങ്കാററുണ്ടീവനദേശത്തെൻ പ്രിയനേ! എന്നേ വിടല്ലേ
കൊതിയോടുഞാൻ വരുന്നേ എൻെറ സങ്കടമങ്ങു തീർക്കണേ!



## 11 "ആത്മാവേ ഉണരുക"

I

ആത്മാവേ! ഉണരുകനേരം— പുലരുന്നതിനകമേ നിൻെറ,
ദൈവിക കർമ്മനിയമങ്ങൾ—ചെയ്‌വതിനുഴറിടുക വേഗം
അക്കനദിച്ചുവരുന്നല്ലോ—പാക്കരുതേ പരമാത്മാവിൻ—
പക്കലണപ്പാൻ പൂജകളെ—വെക്കമൊരുക്കുക പുലർകാലേ.

കാലംപോയി വൃഥാഗതമാം—കാലം തവ വീണ്ടിടുക നീ
കാലം ഇനിശേഷിച്ചതിനെ—പാലിച്ചീടുക ഫലമോടെ.
കാലവിളംബനമരുതേ, നൽ—കാലമിതേകളയരുതേ, നിൻ
നാളവസാനിച്ചെന്നോർത്തീ—നാളിൽജീവിച്ചീടുക നീ

വലിയൊരു നാളു വരുന്നല്ലോ—മലകളുമന്നു വിറയ്ക്കുമ്പോൾ,
ബലമൊടുനീയും നില്പതിനായ്—ബലമുടയോനെ സ്തുതി ചെയ്ക.
പരമപദത്തെ സ്നേഹിക്ക—പരഗതി വരുവാൻ മോഹിക്ക.
പരസ്നേഹത്തെ പാലിക്ക—പരമാത്മം സംസാരിക്ക.

മനസ്സുതെളിഞ്ഞു പ്രകാശിക്ക—മഹിമാത്മാവിൻകണ്ണുകൾ നിൻ
മനമതിലുള്ള രഹസ്യങ്ങൾ—മറവുകൾ മാററിക്കാണുന്നു.
ഉണരുക മനമേ, ഉയരുകപോ—യ്‌ച്ചേരുക മാലാകമാരോ—
ടുയരങ്ങളിലത്യുന്നതന— ങ്ങുച്ചൈസ്തുതിപാടം ചെയ്ക.

സൈന്യങ്ങളുടെ നാഥാ നീ—ശുദ്ധൻ, ശുദ്ധൻ, പരിശുദ്ധൻ,
എന്നനവരതം പാടുന്ന—വൃന്ദമൊടൊത്തുവണങ്ങവനെ
നിദ്രയതാമെൻ കൺകളുടെ—മുദ്രയെ നീക്കുവതിന്നായി,
ആദ്രത വളരെ കാട്ടിയ നിൻ—കാൽതളിരിൽപണി ചെയ്യുന്നേൻ.

നിദ്രയിലിഞാൻ വീണപ്പോൾ—ശത്രുവിൽനിന്നുടൽ കാത്തെന്നെ,
ഭദ്രമതായ്പാലിച്ചോരു നിൻ—കാൽതളിരിൽ പണി ചെയ്യുന്നേൻ.

ഇരുൾനിര തന്നുടെ മറ മുഴവൻ—വിരവൊടു രഹസി വലിച്ചുടനെ,
ഇരുലോകത്തിനു വെളിവുതരും—കരമതിനെ സ്തുതി ചെയ്യുന്നേൻ
ഗൎഭഗൃഹത്തിലടഞ്ഞതിൽ ഞാൻ—അൎഭകനായി വളൎന്നപ്പോൾ
അത്ഭുതമായ്പരിപാലിച്ച—സല്പരനെ സ്തുതി ചെയ്യുന്നേൻ.
ദൈവപിതാവേ, നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും,
അതുപോലേ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.



## II

ആത്മാവേ! ഉണരുക നേരം—പുലരുന്നതിനകമേനിൻെറ,
ദൈവികകൎമ്മനിയമങ്ങൾ—ചെയ്യതിനുഴറീടുക വേഗം.
ഉൎവ്വി തിരിഞ്ഞീ പിണ്ഡമഹോ—മണ്ണിൽ വന്നു പിറന്നപ്പോൾ
ദണ്ഡം പോക്കി പാലിച്ച—പുണ്യപുരാനെപ്പണിയുന്നേൻ.
കണ്ണിന്നു കാണരുതാതുള്ളോ—രുൎവ്വി ഉറുമ്പാദികളിൽ നി-
ന്നെണ്ണമതില്ലാദണ്ഡങ്ങൾ—ഖണ്ഡിച്ചവനേ നിനക്കു സ്തുതി.
ശിശുവായ് നീന്തിനടന്നപ്പോൾ—വശഹീനതകളൊഴിഞ്ഞിടുവാൻ-
വിശദമനുഗ്രഹമേകിയൊരു—വിശേഷാ! സ്തുതി ചെയ്യുന്നേൻ
കല്ലുകൾ മുള്ളുകൾ വെള്ളം തീ—വില്ലുവിഷാദികളാലുള്ള
വല്ലന്തികളെ ഒഴിക്കുന്ന—വല്ലഭനെ സ്തുതി ചെയ്യുന്നേൻ.
ഇടികൾ വസന്തകൾ പഞ്ഞങ്ങൾ—കുടിലപ്പടയുടെ മുടിവുകളും
വടിവൊടു നീക്കി പാലിച്ചോ—രുടയവനെ സ്തുതിചെയ്യുന്നേൻ
അക്ഷയസേവകനായിടുവാൻ—ഇക്ഷിതി ജന്മമെനിക്കരുളി,
മോക്ഷവഴിക്കു തിരിച്ചവനാം—രക്ഷകനെസ്തുതിചെയ്യുന്നേൻ.
അന്നംവസനാദികളും ത—ന്നന്നന്നെന്നെ പോററിയൊരു
ഉന്നതനാമെൻ കൎത്താവേ—നിന്നെ സ്തുതി ചെയ്യുന്നേൻ ഞാൻ.
സ്തുതികൾ നിനക്കഴകാകുന്നു—സ്തുതി ചേരുന്നു നിനക്കു പരാ,
സ്തുതികൾ നിനക്കു സദായോഗ്യം—സ്തുതിചെയ്യുന്നേൻ ഞാനതിനാൽ
സ്തുതികൾ കൊണ്ടുനിറഞ്ഞവനേ—സ്ഥിതി ഭൂമിക്കു കൊടുത്തവനേ!
നിന്നെ സ്തുതി ചെയ്യാനെൻെറ—ഹൃദി സമ്മോദമുണൎത്തണമേ.
മായനിറഞ്ഞ പ്രപഞ്ചത്തെ—മായാപാശമതിൽ തൂക്കി,
മായാവീഥിയിലാട്ടും നിൻ—മായാവൈഭവമാരറിവു!

ഇല്ലായ്മയിൽ നിന്നെല്ലാം നിൻ—ചൊല്ലാലേ നിൎമ്മിച്ചെന്ന
ചൊല്ലും വല്ലഭമെല്ലാം—ചൊല്ലാനാതുള്ളിഹലോകേ
ഇതുവരെയെന്നു സമുദ്രത്തി—ന്നതിരുവരച്ചോരു ദൈവത്തിൻ
അതിയാം പ്രബലത വാഴ്ത്തീടാൻ—മതിയാമോ ഞാനതി മൂഢൻ
ദൈവപിതാവേ! നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും.
അതുപോലേ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.



## III

ആത്മാവേ, ഉണരുകനേരം—പുലരുന്നതിനകമേ നിന്റെ,
ദൈവിക കൎമ്മനിയമങ്ങൾ—ചെയ്യുതിനുഴറീടുക വേഗം.
ഇരുൾ വെളിവുകളെ വേറാക്കി—ഇരുമണ്ഡലമങ്ങുളവാക്കി,
നിറജലമൊരു ഭാഗത്താക്കി—കരഭൂമികൾ കാണ്മാറാക്കി,
ദിനകരനേ ഇരുൾഹരനാക്കി—ഹിമകരനെ നിശകരനാക്കി,
ഘനതാരങ്ങളെ ഉളവാക്കി—പുനരവ ഭൂമിക്കൊളിവാക്കി,
ഫലകുസുമങ്ങൾ നിറഞ്ഞുള്ള—പലതര വൃക്ഷലതാദികളെ
നിലമതിൽനിന്നു മുളപ്പിച്ച—ബലവാനെ സ്തുതിചെയ്യുന്നേൻ
നിരവധി ചരജാലങ്ങളെയും—കരജലഗഗനങ്ങളിലെല്ലാം,
ഉരുവായ് വരുവതിനരുളിയവൻ—കരബലമാൎക്കു പുകഴ്ത്താവു?
ഭൂതത്തിൽ നിന്നൊരു മൎത്ത്യജഡം ചിത്രതരം നിൎമ്മിച്ചതിനുൾ
സത്യാത്മാവെ ചേൎത്തൊരുനിൻ—തതപമതാരു പുകഴ്ത്തുന്നു?
പാപം ചെയ്തിട്ടാദിപിതാ—താപം ചേൎത്തൊരുനേരത്തു്,
ശാപം തീൎപ്പാനായ് തന്ന—നാമത്തെ സ്തുതി ചെയ്യുന്നേൻ.
പെരുവെള്ളം കൊണ്ടിലോക—ദുരിതം കഴുകപ്പെട്ടപ്പോൾ,
തിരുവുള്ളംകൊണ്ടൊരു നരനെ—പരിശേഷിപ്പിച്ചവനു സ്തുതി
ദുരിതം ചെയ്യാനൊരുപോലെ—വിരുതുള്ളവർ നരരായപ്പോൾ,
ചരതം ചെയ്യബ്രാഹാമെ—കരുതിയവന്നും സ്തുതി നിത്യം.
അടിമയൊഴിച്ചിസ്രായേലേ—അടവികളൂടെ നടത്തിച്ച്
പടപൊരുതരികളെ ഓടിച്ചോ—രിടയനെയും സ്തുതി ചെയ്യുന്നേൻ.
മത്സരമവരു തുടന്നിട്ടും—തദ്സേവക വംശോത്ഭവരെ
തൽസുതരെപ്പോൽ രക്ഷിച്ച്—വാത്സല്യിച്ചവന്നും സ്തോത്രം.
ദാസനു ദാവീദിനു വന്ന—നാശങ്ങളെയെല്ലാം തീൎത്തു്,
ദേശം വളരെ ജയിപ്പിച്ചോ—രീശനെയും സ്തുതിചെയ്യുന്നേൻ.

ദൈവപിതാവേ! നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും
അതുപോലെ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.

---

## IV

ആത്മാവേ! ഉണരുകനേരം—പുലരുന്നതിനകമേ നിന്റെ
ദൈവികകർമ്മനിയമങ്ങൾ—ചെയ്യുതിനുഴറീടുക വേഗം.

ആകാശം സിംഹാസനവും— അവനീം പദപീഠവുമാക്കി,
ആകെ അടക്കം പാലിക്കും—അഖിലേശനെ വന്ദിക്കുന്നേൻ.

പരിശുദ്ധന്മാരുടെ സംഘം—പരിചൊട്ടു ചുഴല നിരന്നെന്നും,
പരിസേവിച്ചു പുകഴ്ത്തീടും—പരമപിതാവിന്നും സ്തോത്രം.

പാപമൊഴിപ്പാൻ ദൈവസുതൻ—അവനിയിൽ വരുമെന്നറിയിപ്പാൻ,
നിബിയന്മാരെ അയച്ചവനാം—ദിവ്യനെയും സ്തുതിചെയ്യുന്നേൻ.

നരപാപികളേ രക്ഷിപ്പാൻ—നരബലിയായ് വരുവാൻ സ്നേഹം,
തിരുമനസ്സിൽ പൂണ്ടൊരു ദൈവ—തിരുമകനെ സ്തുതി ചെയ്യുന്നേൻ.

മരമതിനാൽ വന്നൊരുദോഷം—മരമതിലേ തീർത്തന്നതുപോൽ
മരക്കുരിശേൽ ചേർന്നൊരു ദിവ്യ—തിരുമേനിക്കും സ്തുതി നിത്യം.

രക്തത്താൽ പാപം കഴുകി—മുക്തിക്കും വഴിയുണ്ടാക്കി,
ശക്തി ധരിച്ച പിതാവിനിടം—പുക്കവനെ സ്തുതി ചെയ്യുന്നേൻ.

മദ്ധ്യസ്ഥത കൈക്കൊണ്ടു മഹാ—ശുദ്ധൻതാതനൊടർത്ഥിച്ച്
മർത്ത്യർമോക്ഷം നല്കുന്ന—കർത്തനെയും സ്തുതി ചെയ്യുന്നേൻ.

ലോകത്തിന്നുടെ അന്ത്യത്തിൽ—ലോകത്തെ വിധി ചെയ്യാനായ്
മേഘത്തിൽ വരുമീശോ നിൻ—പാദത്തിൽ വന്ദിക്കുന്നേൻ.

ഇടമതിൽ നില്പവരേ നിങ്ങൾ—മുടിവിനു പോകുവിനെന്നുള്ള
കടുവചനത്തെ കേൾക്കായ്‌വാൻ—അടിയനിതാ! വന്ദിക്കുന്നേൻ

വലമതിൽ നില്പവരേ വരുവിൻ—പരഗതി നേടുവിനെന്നേവം,
അരുൾചെയ്യും വചനം കേൾപ്പാൻ—അരുളുക തിരുവുളമടിയാക്കു.

സെഹ്യോൻ മലമുകളിൽ പാർക്കും—മഹിത യഹോവായുടെനാമം
മഹിയിലെ മാനുഷ്യരേ! രാവും—പകലും പാടി ഘോഷിപ്പിൻ.

നീതിവിഭാകരനായ പരാ!—നിന്നുദയത്തിന്നായടിയൻ,
നിമിഷംപ്രതി നോക്കിടുന്നേൻ—നിറകതിർ വീശുക നിർമ്മലനേ!

ദൈവപിതാവേ! നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും,
അതുപോലേ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.

# EVENING HYMNS.

# സന്ധ്യാകീൎത്തനങ്ങൾ.

## 12 ആദിയുമന്തവുമില്ലാത്ത

### I

ആദിയുമന്തവുമില്ലാത്തോ—രാദിപിതാവേ! കരുണകൾനീ,
ഈ ദിനമെന്നോടു ചെയ്തതിനാ—യ്മോദമൊടേ സ്തുതി ചെയ്യുന്നേൻ.

ദിനമിതിനന്തം വന്നതുപോൽ—തനുവിന്നുമന്തം വരുമെന്നും,
ദിനകരനാദിയുമറുമെന്നും—അനുദിനമോൎപ്പിക്കണമേ നീ.

സ്വപ്നമെനിക്കു വരുംമുൻപെ—ശമനം മനസ്സിൽ വരുത്തണമേ,
അനഘമുറക്കത്തിലുമെന്റെ—മനനം നിന്മേലാകണമേ.

നിരുപമഗുണനും നീതികൃപാ—കിരണനുമായുള്ളവനേ നിൻ
കരുണയുടെ ചിറകിൻനിഴലിൽ—കനിവോടെന്നെ കാക്കണമേ.

നിന്തിരുസുതനെ പ്രതിയെന്റെ—വൻതരവീഴ്ച പൊറുക്കണമേ,
അന്തിയിലും സുഖമതുപോലെൻ—അന്തത്തിങ്കലുമേകണമേ.

മരണം, ശിക്ഷാവിധി, ചോദ്യം—എരിയും നരകത്തീക്കുഴിയും,
ഉരുകും യാതനവേദനയും—കരുതാൻ നീയരുളീടണമേ.

ജീവനുയിൎപ്പും നിത്യതയും—ജീവനുമോചനരക്ഷകളും
ഭാവിയിൽ സുഖമീയാശകളെൻ—ജീവാധാരമതാകണമേ.

ആത്മവലിപ്പവുമിദ്ദേഹ—സത്മത്തിന്റെയരിഷ്ടതയും,
അല്പായുസ്സും മമ ചിത്തേ—എപ്പോഴുമോൎപ്പിക്കണമേ നീ.

നിത്യാനിത്യങ്ങളെയും നിൻ—സത്യാസത്യങ്ങളെയും ഞാൻ
കൃത്യാകൃത്യവുമറിവാൻ എൻ—ചിത്തേവെളിവുണ്ടാകണമേ.

കുററം ഞാൻ ചെയ്തവയെല്ലാം—ഏററയ്യോ പറയുന്നടിയൻ,
ചുററുമിതാ വൻമലപോലെ—മുററുന്നെന്നുടെ പാപങ്ങൾ.

വഴിതെററി വലഞ്ഞാടതുപോൽ- പിഴകൾ പെരുത്തൊരുവൻകാട്ടിൽ
ഉഴലുന്നതിനാലഴലേറി—കുഴയുന്നേൻ ഞാൻ കൎത്താവേ

ദുൎവൃത്തികളെല്ലാം ചെയ്തേൻ—ദുൎവ്വഹമാം ദുശ്ചിന്തകളും
ഗൎവ്വമൊടടിയൻ ചിന്തിച്ചേൻ—സൎവ്വജ്ഞാ! നിന്തിരുമുൻപിൽ.

തിരുകല്പനകളശേഷം ഞാൻ—പരിലംഘിച്ചതിനാൽ നിന്നേ
പരിഹാസം ചെയ്തതിദുഃഖ-പരിണാമത്തിലകപ്പെട്ടേൻ.

ദൈവപിതാവേ നിനക്കും നിൻ—ഏക സുതൻ മശിഹായിക്കും,
അതുപോലെ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.



## II

ആദിയുമന്തവുമില്ലാത്തോ-രാദിപിതാവേ! കരുണകൾ നീ,
ഈ ദിനമെന്നോടു ചെയ്തതിനാ-യ്മോദമൊടേ സ്തുതിചെയ്യുന്നേൻ.

ചെയ്യരുതെന്നരുൾചെയ്തതിനെ—ചെയ്തേൻ, ചെയ്യേണ്ടുന്നവയെ
ചെയ്യാതെ വിട്ടതിനാലും—ചെയ്തേൻ പിഴകളസംഖ്യം ഞാൻ

ശത്രുവതാകിയ സാത്താന്റെ—മിത്രതയിൽ ഞാൻ ചേൎന്നു തവ,
ശത്രുവതായ്‌വന്നയ്യോ! ഞാൻ—എത്രമഹാ പാപംചെയ്തേൻ.

പാപത്തിൽ താൻ മമ ജനനം—പാപത്തിൽ പരിചയമനിശം,
പാപത്തിൽസ്ഥിതി ആയതിനാൽ —ശാപത്തിൻകീഴായടിയൻ.

പാപിയിവൻ മാ പാപിയിവൻ—പാപികളിൽ പ്രഭുവായോൻഞാൻ
പാപവിമോചകനേ! നീയെൻ—പാപമൊഴിച്ചരുൾ ചെയ്യണമേ.

കരുണകൾകൊണ്ടു നിറഞ്ഞവനേ—മരണഭയങ്ങൾ തീൎത്തവനേ!
മരണം വന്നണയും മുൻപേ—വരണം നിൻ കൃപ കൎത്താവേ.

ദുഷ്ടതയാം ബഹുപുണ്ണുകളാൽ—കഷ്ടം ഞാൻ വലയുന്നയ്യോ,
ദുഷ്ടുകളഞ്ഞു പൊറുപ്പിപ്പാൻ—ഇഷ്ടൌഷധമേകീടണമേ.

നിലവിളി ഞാൻ ചെയ്യുന്നേരം—നലമൊടു നിൻചെവി ചായ്ക്കണമേ
പലദോഷങ്ങളൊഴിച്ചെന്റെ—പാലനവും നീ അരുളണമേ.

മരണാന്തരമതിൽ നിന്നെന്നെ—കരുണയോടെ രക്ഷിച്ചവനേ
വൈരികളുടേ കരുവിനയിൽ നി-ന്നരുളുകരക്ഷയെനിക്കെന്നും.

രൂക്ഷതയുള്ളൊരു സിംഹംപോൽ—ഇക്ഷണമെന്നുയിരിനെ വൈരി
ഭക്ഷിക്കായ്‌വാൻ നീയെന്നെ—രക്ഷിക്കണമേ കൎത്താവേ.

കൃമിമാത്രം ഞാനയ്യോ! നീ—കൃപമാത്രം ചെയ്തീടായ്‌കിൽ,
ക്ഷണമാത്രം വൈരിക്കിരയാം—സഹഗാത്രം നരകംചേരും.

ദുരിതത്തിന്റെ പെരുപ്പത്താൽ—പെരികെത്തുയരപ്പെട്ടമപ്പോൾ,
അരികത്തിരി നീ, അണുനിമിഷം—പിരിയരുതെന്നെ കൎത്താവേ.

മരണത്തിന്റെ ഉറക്കത്തിൽ—ശയനം ഞാൻ കൊണ്ടീടായ്‌വാൻ,
ശയനം നീ ശുഭമാക്കണമേ—ശരണം വെച്ചേൻ നിന്നിൽ ഞാൻ.
ദൈവപിതാവേ! നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും,
അതുപോലെ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.



## III

ആദിയുമന്തവുമില്ലാത്തോ-രാദിപിതാവേ! കരുണകൾ നീ
ഈദിനമെന്നോടു ചെയ്തതിനാ-യ്‌മോദമൊടേ സ്തുതിചെയ്യുന്നേൻ.
മരണത്തിന്നുടെ ദുഃഖമതും—നരകത്തിന്നുടെ വേദനയും,
അരികത്തായി വളഞ്ഞയ്യോ—ദുരിതം നീ പോക്കീടണമേ.
ശരണം നീയല്ലാതില്ലേ—പരമില്ലടിയനൊരാശ്രയവും,
പെരുകുന്നാധികളെണ്ണിയിവൻ—കരയുന്നതു നീ കേൾക്കണമേ.
വന്ദന ചെയ്യും നിന്നെ ഞാൻ—ഉന്നതനേ നല്ല യഹോവേ!
എന്നും നിന്തിരുനാമത്തെ —എൻനാവാൽ സ്തുതി ചെയ്തീടും.
ഉദയേ ഞാൻ വിളിചെയ്‌വാനും—ഉദയെ നീ വിളികേൾപ്പാനും
സദയം സുഖമാം നിദ്രയെയെൻ—ശയനേ നീയരുളീടണമേ.
സ്തുതിചെയ്തുണരുന്നതിനായി—കൃപചെയ്തെന്നെ ഉറക്കണമേ
സ്ഥിതിസുഖമിപ്പകൽ തന്നതുപോൽ—നിശയിൽ സുഖമരുളീടണമേ.
മാപാപികളെ രക്ഷിപ്പാൻ—വാനവനവനീചരനായി,
വൻപാടുകളേററതുമീശോ—നിൻകാരുണ്യം കൊണ്ടല്ലോ.
നരവേഷത്തെ കൈക്കൊണ്ടു—നരദുരിതത്തെ കയ്യേററു
കുരിശിൽ തൂങ്ങിമരിച്ചതുമെൻ—ദുരിതത്തെ പ്രതിയല്ലോ നീ.
മരണത്തേയും വെന്നുപിതാ-വരികത്തങ്ങു ഗമിച്ചതു നിൻ
ശരണപ്പെട്ടവരേ മോക്ഷേ—വരണംചെയ്‌വതിനായല്ലോ.
അഘമകലുന്നതിനായെന്റെ—അകമതിനെ പുതുതാക്കണമേ
അകവെളിവിന്നാത്മാവിനെനീ—അകമേനിവസിപ്പിക്കണമേ.
വിലമതിയാരക്തത്താലെൻ—മലമഖിലം നീ കഴുകണമേ.
വലുതായൊരുദിവസത്തിൽഞാൻ—നിലകൊൾവാൻബലമേകണമേ.
രണ്ടാമത്തേ വരവിൽ നീ—രണ്ടായുലക പിരിക്കുമ്പോൾ
ആണ്ടവനേ നിൻ വലഭാഗേ—കൊണ്ടിടണമേ നീയെന്നെ.

നിത്യൻ നീയധിപതിയെന്നും—സത്യംസകലേശ്വരനെന്നും
ശുദ്ധൻ നീ ശുഭകരനെന്നും—മർത്ത്യന്നവലംബനമെന്നും
മഹിമകളുടയ മഹാത്മാവേ—മഹിമനിറഞ്ഞൊരു നിൻനാമം
മഹിയതിൽ ഞങ്ങൾക്കെപ്പോഴും—മഹിതതയോടെ വിളങ്ങണമേ.
ഓ ദൈവപിതാവേ! നിനക്കും നിൻ—ഏകസുതൻ മശിഹായിക്കും
അതുപോലെ റൂഹായിക്കും—സ്തുതിയുണ്ടാകണമെന്നേക്കും.



## 13 ശങ്കരാഭരണം ആദിതാളം

പല്ലവി

രാവിലെന്നേ രക്ഷിക്ക—കരുണയോടി-രാവിലെന്നെ രക്ഷിക്ക.

അനുപല്ലവി

രാവിലെന്നെ യേശു-ദേവാ! കാത്തുദുരാ-
ത്മാവിൻ വഴികളിൽ ഞാൻ വീഴാതെകണ്ടീ.... രാവി

ചരണങ്ങൾ

1 കൂരിരുളാകുംരാജൻ പ്രജകളുമാ-
യാരവാരത്തോടിതാ വരുന്നു നിദ്രാ—
ഭാരമെന്നിൽ വീഴ-ന്നേരമഗ്നിത്തൂണി—
ലേറി വന്നു ചുററും-നീ പ്രകാശംതന്നീ— രാവി

2 സോദോമിലുള്ളജനം വിരഞ്ഞു വന്നു
ലോത്തിൻ വീടഴിപ്പാനായ് വളഞ്ഞവണ്ണം
ഭൂതങ്ങളൊരുമിച്ചാത്തിതാ വരുന്നു
നാഥാ! കനിഞ്ഞു നിൻ ദൂതരെഅയച്ചി— രാവി

3 രാഗാദികളാകുന്ന ഫലിസ്ത്യരെഴ-
ന്നാകവെ വരുന്നിതാ നിൻ നിയമപ്പെട്ടി-
യാകുമെന്നാത്മമിതാക്രമിക്കാതെക
ണ്ടേകയൂദകുലശേഖരാ! സൂക്ഷിച്ചീ— രാവി

4 യേശുദേവാ രാവതും പകൽ പോലെ പ്ര
കാശിക്കുന്നു നിനക്കു ഇരുളതും പ്ര-
കാശവുമൊരുപോ-ലേ ശരി കൂരിരു-
ളേശുന്നില്ല നിന്നെ ലേശവുമതാലീ— രാവി



## 14 കീർത്തനം ആദിതാളം

1 അഖിലജഗത്തിന്നുടയവനേ! അഖിലഗുണപ്രദനായവനേ!
അടിയനൊടിന്നുനീചെയ്ത കൃപആഖിലത്തിനുമടിപണിയുന്നേൻ.

2 ആകാശം സിംഹാസനവും അവനീം പദപീഠവുമാക്കി
ആകെയടക്കം പാലിക്കും അഖിലേശനെ വന്ദിക്കുന്നേൻ.

3 ഇന്നാൾവരെയുള്ളെൻപാപം ഇന്നെന്നോടു ക്ഷമിക്കണമേ
ഇനിമേൽ നിന്നടിയാനാവാൻ ഇംഗിതമടിയന്നരുളണമേ.

4 ഈ നിശി ഞാനുറങ്ങുന്നേരം ഈ ജീവനുകാവലു നീ താൻ
ഈഷലൊഴിഞ്ഞുണരുന്നേരം ഈശസ്തുതിചെയ്‌വാനരുൾക.

5 ഉടയവനേ ഞാനുണരുമ്പോൾ ഉടനെ നിന്നുടെ നന്മകളെ
ഉള്ളിലറിഞ്ഞു പ്രശംസിപ്പാൻ ഉന്നതനേ നീ തുണചെയ്ക.

6 ഊനതയുള്ളതൊഴിച്ചെന്നെ ഊഴിയിലെന്നും പാലിക്ക
ഊർജ്ജിതമായ കരം നീട്ടി ഊനമതാക്കിരുളിൻ ക്രിയയെ.

7 ഋണമടിയൻ വീട്ടേണ്ടവയെ കൃപയുടെ കടലീശോവീട്ടി
കൃപയുടെ കടലേ! ഇനിമേലും കൃപയുണ്ടാകണമേയെന്നിൽ.

8 എന്നേരവുമരിയലറിക്കൊണ്ടെന്നുടെ നേരെയടുക്കുന്ന
എളിയവനെന്മേൽ അസ്ത്രങ്ങൾ എയ്യുന്നനവധി കർത്താവേ!

9 ഏഴകളാരുണ്ടെന്നുള്ള ഏഷണമെ വൈരിക്കുള്ളൂ
ഏഴസ്ത്രായുധമായ് നിന്റെ ഏവൻഗേലിയിലേവചനം.

10 ഐശ്വര്യാത്മാവെ! അരുൾക ഐശ്വര്യം തവ ലോകക്കും
ഐശ്വര്യം വിശ്വാസിക്കും ഐശ്വര്യം തവ സഭകൾക്കും.

11 ഒരുവൻചെയ്തൊരു പാപത്താൽ ഒരുപോൽ നരരു മരിച്ചെന്നാൽ
ഒരുവൻ നിന്നുടെ കൃപമൂലം ഒരുഗതിനരനുണ്ടായല്ലൊ.

12 ഓരോ നരസന്തുഷ്ടികളാൽ ഓരോവിധമായ് നിന്റെക്രിയ
ഓജസ്സോടു വിളങ്ങുന്ന ഓം! മമ മൂഢത നീക്കുക നീ.

13 ഔവ്വാ തിന്ന വിഷക്കനിയാൽ ഔവ്വാ സന്തതി വലയുന്നു
അവ്വിധമടിയാക്കുണ്ടുകൃപാ ഔഷധമായ് നിലനിൽക്കുന്നു.

14 അംബരമാർഗ്ഗേണാന്ത്യദിനേ അംബുവഹേ! നീ വരുമപ്പോൾ
അഞ്ചാതെതിരേല്പാൻ നിന്റെ അംശുകമടിയന്നരുളണമേ.

15 അക്കനിവറൊരു യോർദാന്റെ അക്കരെഞാൻ ചേരുംവരെയും
തക്കബലം നീയരുളണമേ, തക്കസഹായം നല്കണമേ.



## 15 "Abide with me"

### 10 S

1 കൂടെപാർക്ക, നേരംവൈകുന്നിതാ! കൂരിരുളേറുന്ന പാർക്കദേവാ!
ആശ്രയം വേറില്ലാനേരം തന്നിൽ ആശ്രിതവത്സലാ! കൂടെപാർക്ക.

2 ആയുസ്സാം ചെറുദിനം ഓടുന്നു; ഭൂസന്തോഷമഹിമ മങ്ങുന്നു;
ചുററിലും കാണുന്നുമാററം കേടും; മാററമില്ലാദേവാ! കൂടെപാർക്ക.

3 രാജരാജൻപോൽ ഭയങ്കരനായ് സാധുവെ ദർശിച്ചീടരുതേ നിൻ-
ചിറകിൻകീഴ് സൌഖ്യവരമോടെ നന്മ ദയ, നല്കി കൂടെപാർക്ക.

4 ഏകി കഷ്ടതയിൽ സഹതാപം അപേക്ഷയിൽ മനസ്സലിവോടെ
നിസ്സഹായരിൻ സഹായകനായ് വന്നുരക്ഷിച്ച നീ കൂടെപാർക്ക.

5 സദാനിൻസാന്നിദ്ധ്യം വേണം താതാ! പാതകന്മേൽ ജയം നിൻ-
കൃപയാൽ
തുണചെയ്യാൻ നീയല്ലാതാരുള്ളൂ? സന്തോഷസന്താപേ കൂടെപാർക്ക.

6 ശത്രുഭയമില്ല നി ഉണ്ടെങ്കിൽ; ലോകക്കണ്ണീരിന്നില്ല കൈപ്പെട്ടും;
പാതാളമേ! ജയംഎവിടെനിൻ?മൃത്യുമുൾപോയ്ജയം; കൂടെപാർക്ക.

7 കണ്ണടഞ്ഞീടുമ്പോൾ നിൻക്രൂശിനെ കാണിക്ക മേൽലോകമഹി-
മയും
ഭൂ മിഥ്യാനിഴൽ ഗമിക്കുന്നിതാ; ഭാഗ്യോദയമായ് നീ കൂടെപാർക്ക.



## 16 "Sun of my soul"

### L. M.

1 എന്നാത്മാവിൻ ആദിത്യനെ! എൻപ്രിയരക്ഷാകരനേ!
നീ വസിക്കിലെൻ സമീപേ രാത്രി പകൽ പോലാകുമേ.

2 ഭൂജാതമാം മേഘം അതാൽ മറപ്പാൻ നിന്നിൽ നിന്നെന്നെ
ഇടയാക്കരുതേ രാവിൽ കാക്കണെ സർവ്വശക്തനെ!

3 കൺമയങ്ങി ഞാൻ നിദ്രയിൽ കിടക്കുമ്പോൾ ക്ഷീണതയിൽ
എൻ രക്ഷകാ നിൻമടിയിൽ വിശ്രമിക്കുന്നെന്നോൎപ്പിക്ക.

4 നിന്നെക്കൂടാതെ ജീവിപ്പാൻ പാത്രമല്ലേ ഒന്നിനാലും
സന്ധ്യയിൽ കൂടെ ഇരിപ്പാൻ ഉഷസ്സോളം നീ വന്നാലും.

5 ഇല്ലാതാകാൻ ഭയം ലേശം രാവിന്നിരുളതിനാലും
എൻ സമീപേ വേണം വാസം കൈവിടല്ലേ ഒരിക്കലും.

6 തെററി അലഞ്ഞിട്ടുന്നോരും, മത്സരിപ്പോരും സൎവ്വരും
പാപനിദ്ര ചെയ്യിടായ്വാൻ കൃപാവേല തുടങ്ങുക.

7 ദുഃഖിതനു കാവൻ നീയേ, അഗതിക്കു ധനം നീയേ
കരയുന്നവന്റെ നിദ്ര ശിശുവിൻ സമമാക്കുക.

8 ഉണരും സമയം വന്നു് വാഴ്ത്തണം അരികെ നിന്നു്
രാജ്യം ചേരുംവരെ സ്നേഹം തന്നിൽ വഴി നടത്തേണം.



## 17 ബലഹരി—ആദിതാളം.

1 ഇന്നു പകലിലെന്നെ നന്നായനുഗ്രഹിച്ച
മന്നവാ! സ്തുതി നിനക്കെന്നേക്കും ചെയ്യിടുന്നേൻ

2 സൎവ്വശക്തിയുള്ള നിൻ ചിറകിൻകീഴടിയാനെ
സൎവ്വനേരവും രാജരാജനേ! കാത്തുകൊൾക.

3 ഈ ദിവസം ഞാൻ ചെയ്ത ദോഷമാകവെ നിന്റെ
പ്രീതിയേറും മകനെ ഓൎത്തു ക്ഷമിക്ക ദേവ!

4 ഇന്നു ഞാനുറങ്ങും മുമ്പന്യൂന മനസ്സാക്ഷി
നിന്നോടും ജനത്തോടും ഉണ്ടാവാൻ തുണയ്ക്ക നീ

5 മരണം നിഷ്ഫലശയ്യാശയനം നിൎഭയമായി
സാദരം തോന്നുമാറെൻ ദൈവമേ! പഠിപ്പിക്ക

6 കാഹള ധ്വനികേട്ടു വേഗം മഹത്വത്തെ
കാണ്മാൻ ഞാൻ കൊതിക്കുന്നു കരുണാവാരിധേ! ദേവാ!



## 18 ധനാശി—ഏകതാളം

1 കത്തനേയീപ്പകലിലെന്നെനീ—കാവൽ ചെയ്തതിമോദമായ്
ചേത്തണച്ചുനിൻ പാദത്തിൽ,ആയ-തോത്തടിപണിയുന്നുഞാൻ.

2 പക്ഷികൾ കൂടണഞ്ഞു കൊണ്ടവ—നിർഭയമായ് വസിക്കുംപോൽ
പക്ഷമോടെന്റെ രക്ഷകാ! തവ—വക്ഷസ്സിലണഞ്ഞീടുന്നേൻ-

3 ഭൂതലേയുദിച്ചുയന്നസൂയ്യ—ശോഭ പോയ്മറഞ്ഞീടുന്നു
നീതിസൂയ്യനെ! മോദമോടക—താരിൽ നീയുദിക്കേണമേ—

4 കേശാദി പാദം സവ്വവും ശരി—ച്ചീടെണം പരിശുദ്ധനേ!
ദാസൻ നിൻ തിരുസന്നിധിയിൻപ്ര-കാശത്തിൽവസിച്ചീടുവാൻ

5 നിദ്രയിൽ നിൻ ചിറകിൻകീഴെന്നെ—ഭദ്രമായ് മറയ്ക്കേണമേ
രാത്രിയിൽനിന്റെ ദൂതരാലെന്നെ—ശത്രുവിൽനിന്നു കാക്കണേ—

6 രാത്രിയിൽഞാൻ കിടക്കയിൽ പ്രാണ-നാഥനേ വേദവാക്യങ്ങൾ
ഓത്തുധ്യാനിച്ചുമോദമായ് പ്രാത്ഥി—ച്ചീടുവാൻ കൃപ നല്കണേ—

7 പ്രാണനായകനേശുവേ! നീയീ—രാത്രിയിൽ എഴുന്നള്ളിയാൽ
ആനന്ദത്തോടെ ദാസനും എതി-രേല്ക്കുവാൻ തുണയ്ക്കേണമേ—

8 ഇന്നു രാത്രിയിൽ എന്റെ ജീവനെ—നീയെടുത്തീടുകിൽ വിഭോ!
നിന്നിൽ ഞാൻ നിദ്ര കണ്ടുവിശ്രമി—ച്ചീടുവാൻ കൃപനല്കണേ—



## 19. ഇംഗ്ലീഷ്—ആദിതാളം.

1 ഇന്നുപകൽ മുഴുവൻ—കരുണയോടെന്നെ സൂക്ഷിച്ചവനേ!
നന്ദിയോടെ തിരുനാമത്തിന്നുസദാ വന്ദനം ചെയ്തിടുന്നേൻ

2 അന്നവസ്ത്രാദികളും—സുഖംബലം എന്നിവകൾ സമസ്തം
തന്നടിയാനെനിത്യം പോററിടുന്ന ഉന്നതൻ നീ പരനേ—

3 മന്നിടം തന്നിലിന്നും—പലജനം ഖിന്നരായ് മേവിടുമ്പോൾ
നിന്നടിയാനുസുഖം തന്ന കൃപ വന്ദനീയം പരനേ!—

4 തെററുകുററങ്ങളെന്നിൽ—വന്നതളവററ നിന്റെ കൃപയാൽ
മുററും ക്ഷമിക്കണമേ, അടിയാനെ ഉററുസ്നേഹിപ്പവനേ!—

5 എൻകരുണേശനടെ—ബലമെഴും തങ്കനാമമെനിക്കു
സങ്കേതപട്ടണമാം അതിലഹം—ശങ്കയെന്ന്യേ വസിക്കും—

6 വല്ലഭൻ നീയുറങ്ങാ—തെ നിന്നെന്നെ നല്ലപോൽ കാത്തീടുമ്പോൾ
ഇല്ലരിപുഗണങ്ങൾക്കധികാരം അല്ലൽപെടുത്തീടുവാൻ—

7 ശാന്തതയോടു കൎത്താ—തിരുമുമ്പിൽ ചന്തമായിന്നുറങ്ങി
സന്തോഷമോടുണരേണം ഞാൻതിരു—കാന്തികണ്ടുല്ലസിപ്പാൻ



# സ്തോത്രഗീതങ്ങൾ

## 20

പല്ലവി.

അതിശയകാരുണ്യ മഹാദൈവമായോനേ—ഈശോ!
ആയിരം നാവിൻ വരം താ നിൻ സ്തുതിപാടാൻ

ചരണങ്ങൾ.

1 നായകനേ! രക്ഷകനേ! നിൻ കൃപയ്ക്കായി—സ്തോത്രം
നാടറികെ പാടിടുവാൻ നീ തുണയ്ക്കേണം—നാഥാ!

2 എങ്ങുംബഹുമാനമുള്ള നിൻ തിരുനാമം—ഈശോ
എൻ ഭയങ്ങൾ സങ്കടവും നീക്കുമെന്നേക്കും—നാഥാ!

3 ഇൻപസംഗീതം തിരുപേർ പാപികൾക്കെല്ലാം—ജീവൻ
ഇല്ലയെന്നു വന്നവൎക്കു ജീവൻ നിൻനാമം—നാഥാ!

4 പാപകുററം ശക്തിയധികാരവും നീക്കും—ഈശോ!
പാപിയാമെൻപേൎക്കുരക്തം വാൎത്തനിൻപുണ്യം—നാഥാ!

5 നിൻസ്വരത്താൽ കാഴ്ച കേൾവി ശക്തി ആരോഗ്യം—എല്ലാം
നിശ്ചയം പാപികൾക്കു കിട്ടും രക്ഷകൎത്താവേ!—നാഥാ!

6 ഊമകളേ പാടീടുവിൻ! അന്ധരേ കാണ്മിൻ!—മഹാ
ഉന്നതനാം രക്ഷകനെ വാഴ്ത്തിക്കൊണ്ടാടീൻ—നിത്യം

7 കോടികളായീടും സ്വൎഗ്ഗവാസികളോടു—കൂടി
പാടിയേശുനാമസ്തുതി ഞങ്ങൾ കൊണ്ടാടും—നാഥാ!



## 21 ശങ്കരാഭരണം—ആദിതാളം

1 നിത്യവന്ദനം നിനക്കു സത്യദൈവമേ!
സ്തോത്രവും ജയവും യോഗ്യം—അത്യുന്നതനേ!

2 മർത്യകുലത്തിൻ സ്രഷ്ടാവേ—നിത്യപിതാവേ!
സത്യവിശ്വാസികൾ ചെയ്യും—സ്തോത്രം നിനക്കേ

3 എത്രയോ മനോഹരം നിൻ—കൃത്യങ്ങളെല്ലാം
ചിത്രമതി—ചിത്രമവ—എത്രയോ ശ്രേഷ്ഠം!

4 കെറുബുകൾമദ്ധ്യേ വസിക്കും—സർവ്വശക്തനേ!
ഉർവ്വിയെങ്ങും വ്യാപിച്ചീടും—നിനക്കെന്നും സ്തോത്രം

5 മാനവകുലത്തിൻപാപം—മോചനം ചെയ്യാൻ!
ഹീനമാംകുരിശിൽശാപം—തീർത്ത പരനേ!

6 തന്നിൽ വിശ്വ—സിക്കുന്നവ—ർക്കെന്നേക്കും മോക്ഷം
തന്നരുളാൻ—ഉന്നതത്തിൽ—ചേർന്ന പരനേ!

7 സർവ്വബഹു—മാനം സർവ്വ മഹത്വം സ്തുതിയും
സർവ്വേശ്വര—നായ യഹോ—വാക്കു താൻ—ആമേൻ!



## 22 ശങ്കരാഭരണം—ആദിതാളം

1 കരുണാകരനാം പരനേ!—ശരണം
കനിവിഷഹരനേ! തിരുകൃപശരണം
കാത്തരുൾക ശരണം—ത്രിയേകാ!.
കരളലിഞ്ഞീടണമേ— കൃപാലോ

2 അരുണോദയമരുൾ വടിവേ!—ശരണം
അൽഫാ ഓമേഗാവേ! ശരണം
അരുൾവരദാ! ശരണം—ത്രിയേകാ!
ആശിഷമരുളണമേ— കൃപാലോ!

3 അധിപതി വേദനാഥാ!—ശരണം
ആധികൾ തീർക്കുക താതാ!—ശരണം
അതിഗുണനേ! ശരണം—ത്രിയേകാ!
ആമയം നീക്കണമേ— കൃപാലോ

4 ശരണം ശരണം ശരണം—നാഥാ!
തിരുഅരുൾ ചൊരികയിത്തരുണം—താതാ!
വരണം കൃപ തരണം—ത്രിയേകാ!
ദുരിതമകററണമേ— കൃപാലോ

5 നിത്യാ! സുരവരദേവാ! ശരണം
സ്തുത്യൻ ഈശോ മശിഹാ! ശരണം
സത്യാത്മൻ! ശരണം ത്രിയേകാ!
പഥ്യം വരമരുൾക— കൃപാലോ

---

## 23 ഭൂപാളം—ഏകതാളം

1 പരദേവാ!—സ്വർഗ്ഗ—പുരദേവാ!—ബഹു
വരദേവാ! പങ്ക—ഹരദേവാ!—യേശുദേവാ!

2 പരലോകം വിട്ട—നരലോകേ—ഒരു
ചെറുബാലൻ ആയ—പരസൂനോ!—യേശുദേവാ!

3 ആനന്ദമേ പരമാനന്ദമേ—സദാ
ആനന്ദമേ നിന—ക്കേവന്ദനം യേശുദേവാ!

4 ഹല്ലേല്ലൂയാ പിതാവി—ന്നല്ലേല്ലൂയാ—നിത്യം
ഹല്ലേല്ലൂയാ എങ്ങും—ഹല്ലേല്ലൂയാ—ആമേൻ

5 എലോഹിം തിരുസുതൻ ഇ—മ്മാനുവേലിന്നും
ഈ ലോകം പരലോകം എങ്ങും ഹല്ലേല്ലൂ—യാമേൻ

6 ശുദ്ധാത്മാവിന്നും നിത്യം—ഹല്ലേല്ലൂയാ—പരി
ശുദ്ധാത്മദേവന്നെന്നും—ഹല്ലേല്ലൂയാ—ആമേൻ

---

## 24 ചിന്തുതരു—ആദിതാളം

1 ആദിത്യചന്ദ്രാദികളെ ചമച്ചവന്നു സ്തോത്രം
ബോധിച്ചതെ—ല്ലാം ക്ഷണത്തിൽ—തികച്ചവന്നു സ്തോത്രം
ഏദൻകാവിൽ ആദംഹവ്വാ—യോടു പല വൃന്ദം
മോദമുടൻസൃഷ്ടിചെയ്ത—നാഥനെന്നും—സ്തോത്രം.

2 ആദിമനുഷ്യൻ ചതിവിൽ ആയതിനേ കണ്ടു
ഭീതിഭുവനത്തിൽനിന്നു പോവതിനാ—യ്ക്കൊണ്ടു
വേദപരൻ—നീതി തിക—യ്ക്കാവതിനായുണ്ടു
ഖേദമൊഴി- പ്പാൻ മരണം ജയിച്ചവനു—സ്തോത്രം.

3 ബാലഗണ—മേ! വരുവിൻ ശീലമുടൻ—കൂടി
കോലാഹലവാണികളാ—ലാലേലൂയ്യാ—പാടി
ചേലൊടു പാ—ദം വണങ്ങാൻ ഗീതഗണം—തേടി
ഏലോഹിംപി—താസുതനാ—ത്മാവിനെയും—സ്തുതിപ്പിൻ.

4 ദൂതരെല്ലാം—മോദമുടൻ നാഥനെക്കൊണ്ടാടി
സാദരം സിംഹാസനത്തിൻ നാലുചുററും—കൂടി
താതസുതാ—ത്മാക്കൾക്കു നൽ ഗീതങ്ങളേ—പാടി
ശ്വേതവസ്ത്രങ്ങൾ ധരിച്ചുകൂട്ടന്നതു—മോടി.

5 ശക്തിയാൽ ച—രാചരങ്ങൾ—ഒക്കെയും ഉണ്ടാക്കി
യുക്തിയാൽ ത—രാതരത്തിൽ എത്രയും ന—ന്നാക്കി
ഭക്തിയായ് ന—ടപ്പതിന്നു—മാർഗ്ഗമൊന്നുണ്ടാക്കി
മുക്തിയിൽ ന— ടത്തുന്ന ത്രി—യേകനെന്നും—സ്തോത്രം.

---

## 25 ഹിന്തുസ്ഥാൻ—ആദിതാളം

1 നാഥനേ! എൻ യേശുവേ! ഹല്ലേലൂയാ—ഹല്ലേ—ഹല്ലേ—ആമേൻ
2 താതനാം എൻ ദൈവമേ! ഹല്ലേലൂയാ—ഹല്ലേ—ഹല്ലേ—ആമേൻ
3 മാ പരിശുദ്ധാത്മാവേ! ഹല്ലേലൂയാ—ഹല്ലേ—ഹല്ലേ—ആമേൻ
4 ദൈവമേ ത്രിയേകനേ! ഹല്ലേലൂയാ—ഹല്ലേ—ഹല്ലേ—ആമേൻ

---

## 26 ഹിന്തുസ്ഥാൻ—രൂപകതാളം

പല്ലവി

ഹാലേലൂയ! ഹാലേലൂയ! ഹാലേലൂയ! ആമേൻ

ചരണങ്ങൾ

1 അൻപു തിങ്ങിടും നൽ അനന്തപിതാവേ!— ഹാലേലൂയ!
2 കൃപനിറഞ്ഞിടുംനൽ ക്രിസ്തുകർത്താവേ!— ഹാലേലൂയ!
3 വിശുദ്ധി നൽകിടും നൽ പരിശുദ്ധാത്മാവേ! ഹാലേലൂയ!
4 താതസുതാത്മാവാം ദൈവത്രിയേക! ഹാലേലൂയ!

## 27 സുറിയാനി—ഏകതാളം

1 സേനകളിൻ—പരൻ യഹോവാ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ—ആമേൻ
തിരുമഹത്വം—നിറഞ്ഞിടുന്നു
പാരിലെങ്ങും—ഹാലേലൂയാ

2 സർവ്വശക്തൻ—പരൻ യഹോവാ
പരിശുദ്ധൻ—പരിശുദ്ധൻ
പരിശുദ്ധൻ—ആമേൻ
ഇരുന്നവൻ താൻ—ഇരിക്കുന്നവൻ—
വരുന്നവൻ താൻ—ഹാലേലൂയാ.

---

## 28 ചിന്തുതരു—ആദിതാളം

1 ആദിപര—നാകുമേക—ദൈവപരി—ശുദ്ധൻ
താതനായി—ടുന്നവനെ—വാഴ്ത്തി വന്ദി—ച്ചീടിൻ
നീതിനിറ—വോടഖിലം—വാഴുമേക—നാഥൻ
ചേതസി വാ—സമരുളീടുന്നതിനാൽ—സ്തോത്രം

2 ആദിപര—മേശസുത—നാലേലൂയ്യ—ഗീതം
മോദമോട—ങ്ങാർത്തുപാടി—നിത്യം—സ്തുതി ചെയ്യിൻ
സാദരം—തൃപ്പാദമതിൽ—വീണു വന്ദി—ച്ചീടിൻ
ഖേദമെല്ലാം—നീക്കി നമ്മെ—പാലനം ചെ—യ്യും താൻ

3 ജീവനദി—യിൻഉറവാം—ദൈവശുദ്ധാത്മാവിൽ
ഏവമിന്നു—സ്നാനമേല്പാൻ—ആശയോടു—ചേരിൻ
മേവിടിൻ—അതിൻ കരയിൽ—ജീവവൃക്ഷം—പോലെ
ദേവനു മ—ഹത്വഫലം—നൽകിയെന്നും—വാഴിൻ

4 ശുദ്ധപരി—ശുദ്ധപരാ!—അൽഭുതത്രി—യേകാ!
ഇദ്ധരയിൽ—മർത്ത്യരെല്ലാം നിൻ സ്തുതി പാ—ടിടാൻ
സത്യവേദ—മെങ്ങുമറി—ഞ്ഞുന്നതത്തിൽ—വാഴാൻ
നിത്യനേ! നീ—ചെയ്ക കൃപ—ഇന്നുമെന്നും—ആമേൻ.

## 29 ഹിന്തുസ്ഥാൻ--ആദിതാളം

പല്ലവി.

സമാധാനം-ഏകും യേശുക്രിസ്തു ഇവൻ താൻ-
ഇവൻ താൻ-ഇവൻ താൻ, ഇവൻ താൻ.

ചരണങ്ങൾ.

1 നമുക്കാനന്ദ ദാന മണവാളനിവൻ
അനുകൂലനിവൻ-മഞ്ചപാലനിവൻ

2 ദൈവകൃപ ചൊരിയും ദ്വാരമിവൻ
പരമ സാരമിവൻ-നര നംകൂരമിവൻ

3 ആദിനരൻ ചെയ്ത പാപം അറു-
ത്തരുൾ ആനന്ദമായ്-അടിയാർ സ്വന്തമായ്

4 വേദാഗമങ്ങളിൽ കാണും പൊരുൾ
ഇരുൾമാറും പൊരുൾ-മറ കീറും പൊരുൾ

5 വാനദൂതർ പാടി കൊണ്ടാടുവാൻ—
അറിഞ്ഞോർ തേടുവാൻ—ഇടയർ കൂടുവാൻ

6 ദൈവിക പാറമേൽ ശ്രീയേശുനാഥൻ
സഭയെ നാട്ടിനാൻ-കൃപയെ കൂട്ടിനാൻ

7 പരമാനന്ദ മോക്ഷവഴി കാട്ടിയേ താൻ
കടംവീട്ടിയേ താൻ-മുടിചൂട്ടിയേ താൻ

---

## 30 നാഥനാമക്രിയ—ആദിതാളം.

പല്ലവി.

സ്തുതിച്ചീടുന്നേൻ വീണ്ട സ്തുതിച്ചീടുന്നേൻ—എങ്ങൾ
അധിപനാം യേശുവിനെ സ്തുതിച്ചീടുന്നേൻ

ചരണങ്ങൾ.

1 അതിശയമുള്ളവനെ സ്തുതിച്ചീടുന്നേൻ-സദാ
അളവില്ലാ വല്ലഭനെ സ്തുതിച്ചീടുന്നേൻ
അതിരററ ഗുണവാനെ സ്തുതിച്ചീടുന്നേൻ-ദയ
അഖിലക്കും ചെയ്യുന്നോനെ സ്തുതിച്ചീടുന്നേൻ

ഗതിതരും നായകനെ സ്തുതിച്ചീടുന്നേൻ—സീനാ
ഗിരിയിന്മേൽ വന്നവനെ സ്തുതിച്ചീടുന്നേൻ—
മതിമനസ്സാകെക്കൊണ്ടു സ്തുതിച്ചീടുന്നേൻ-എന്റെ
മാലൊഴിച്ച പാദം ചേർന്നു സ്തുതിച്ചീടുന്നേൻ— സ്തുതി

2 അക്ഷയനെ പക്ഷമോടു സ്തുതിച്ചീടുന്നേൻ—ധ്വനി—
ച്ചല്ലേലൂയ്യാ പാടിക്കൊണ്ടു സ്തുതിച്ചീടുന്നേൻ
രക്ഷാവഴി കാട്ടിയോനെ സ്തുതിച്ചീടുന്നേൻ—നിത്യ
രക്ഷയിൻകൊമ്പായവനെ സ്തുതിച്ചീടുന്നേൻ
സാക്ഷികൂടാതറിവോനെ സ്തുതിച്ചീടുന്നേൻ-തന്റെ
സൂക്ഷ്മമെങ്ങുമെത്തുന്നോനെ സ്തുതിച്ചീടുന്നേൻ
ലക്ഷംപേരിലുത്തമനെ സ്തുതിച്ചീടുന്നേൻ-ആറു
ലക്ഷണപ്പരാപരനെ സ്തുതിച്ചീടുന്നേൻ— സ്തുതി

3 ധരണിയിൻ രക്ഷകനെ സ്തുതിച്ചീടുന്നേൻ—ബഹു
താഴ്മയിൽ നടന്നവനെ സ്തുതിച്ചീടുന്നേൻ
ചോരവിയർത്തിറ്റിയോനെ സ്തുതിച്ചീടുന്നേൻ-കേണു
സാഷ്ടാംഗം വീണവനെ സ്തുതിച്ചീടുന്നേൻ
മരക്കുരിശേറിയോനെ സ്തുതിച്ചീടുന്നേൻ-ഏഴു
മൊഴി ചൊന്നു മരിച്ചോനെ സ്തുതിച്ചീടുന്നേൻ
മരണത്തെ വെന്നവനെ സ്തുതിച്ചീടുന്നേൻ-തന്റെ
മാണവരാൽ ദർശിതനെ സ്തുതിച്ചീടുന്നേൻ— സ്തുതി

4 കർത്താക്കളിൻ കർത്താവിനെ സ്തുതിച്ചീടുന്നേൻ—നിത്യം
കഴലിണ തുണയെന്നു സ്തുതിച്ചീടുന്നേൻ
സ്തോത്രം ദിനമേല്ക്കുന്നോനെ സ്തുതിച്ചീടുന്നേൻ—സത്യ
സുവിശേഷനാവുള്ളോനെ സ്തുതിച്ചീടുന്നേൻ—
ശുദ്ധമാക്കിത്തീർക്കുന്നോനെ സ്തുതിച്ചീടുന്നേൻ—ജ്ഞാന
പ്പാട്ടുകൾക്കു നായകനെ സ്തുതിച്ചീടുന്നേൻ-
രാത്രിയും പകലുമെന്നും സ്തുതിച്ചീടുന്നേൻ—നിന്റെ
രാജ്യമാക്കുകെന്നെ ദേവാ! സ്തുതിച്ചീടുന്നേൻ— സ്തുതി

---

## 31 ഹുസേനി—ചായ്‌വ്.

പല്ലവി.

യേശുദേവാ! യേശുനായകാ! ശ്രീയേശുനാഥാ!
യേശുദേവാ! യേശുനായകാ!

ചരണങ്ങൾ

1 ദാസരിന്നഴലൊഴിച്ചുള്ളിൽ-ആനന്ദമേകും
യേശുവേ! കൃപയിന്നഴകേ!
നാശലോകത്തിൽ മനുഷ്യ—നായുദിച്ചു മെയ്‌വെളിച്ചം
വിശ്രുമതി ശോഭയുള്ളോരു—വെളിച്ചമതിൻ
ഈശനേ! യേശുനായകനേ!— യേശു

2 ആയിരമായിരം വാനവർ-വണങ്ങും പതി-
നായിരം പേരിലുത്തമനേ!
കായമെട്ടത്താദം—പാപമേററതിനെ മാററുവാനാ-
യ്‌മായമററുള്ളോരു കുഞ്ഞാടായ്, മണ്ണിതിൽ വന്ന
മന്നവനേ! യേശുനാഥനേ!— യേശു

3 പാപമെല്ലാമൊഴിപ്പതിന്നായ്—പിതാവിൽനിന്ന
താപമേററാരാണയിനാലേ
ശോഭനമായ് മുദ്രയിട്ടുള്ളോരു പട്ടച്ചട്ട നീട്ടേ-
ററപ്പനിഷ്ടം ചെയ്‌വതിന്നായി-വന്ന യേശു
ക്രിസ്തനേ! മഹാപുരോഹിതാ— യേശു

4 പാതകനാകുന്ന സാത്താനെ ജയിപ്പതിന്നു
യൂദകുലശേഖരനായി
ബേതലേമെന്നൂരതിൽ ദാവീദിനില്ലം തന്നിലുള്ള
കന്നിമേരിതന്നുദരത്തിൽ വന്നു പിറന്ന
യേശുമഹാരാജരാജനേ!— യേശു

5 ജ്ഞാനമററുള്ളോരു ലോകത്തി—ന്നിരുളകററി
വാനരാജ്യത്തിൻ രഹസ്യങ്ങൾ
മാനവരിന്നുള്ളിലാക്കി ദീനമൊക്കെ ഭേദമാക്കി
ഹീനരെ ചേർത്തു സുവിശേഷം എളിവയക്കു
തന്ന യേശുവേ! പ്രവാചകാ!— യേശു

6 എളിയശിഷ്യക്കമലനാത്മാവേ നൽകുവാൻ സ്വർഗ്ഗ-
സ്ഥലപിതാവിൻ വലമമന്നോനേ!
പുഴവതായോരടിയനു നിൻ കഴലിണത്താരഭയമാണേ
കരളലിഞ്ഞു കൃപയിൽനടത്തി—നീ വരുന്നേരം
കനകലോകം ചേർത്തുകൊള്ളുക— യേശു

---

## 32 ഹിന്ദുസ്ഥാൻതോടി—ആദിതാളം

പല്ലവി.

യേശുമഹേശനെ ഞാൻ ചിന്തിപ്പതെൻ
ഉള്ളത്തിന്നാനന്ദമേ—

ചരണങ്ങൾ.

1 ഈശനുടെ തിരുസന്നിധി ചേർന്നിനി
വിശ്രമം ചെയ്തു തന്റെ തിരുമുഖം
കാണ്മതത്യാനന്ദമേ— യേശു

2 വാനസൈന്യങ്ങൾക്കും മാനുഷജാതിക്കും
ഊനമില്ലാതെ നിന്നെ വർണ്ണിക്കുവാൻ
സാധ്യമതാകയില്ലേ— യേശു

3 മാനുഷരക്ഷകാ! നിന്നുടെ നാമംപോൽ
വാനിലും ഭൂമിയിലും ഇല്ലേ ഒരു
നാമം നിനപ്പതിന്നു— യേശു

4 ഉള്ളം നുറുങ്ങിയോക്കുള്ള പ്രത്യാശയും
നല്ലപ്രസാദവും നീ സർവ്വേശ്വരാ!
സൌമ്യതയുള്ളവക്കേ— യേശു

5 എത്ര ദയാപരൻ വീഴുന്നവക്കേശു?
എത്ര നല്ല ഗുണവാൻ തേടീടുന്ന
മർത്യഗണങ്ങൾക്കു താൻ— യേശു

6 കണ്ടീടും മാനവക്കെന്തൊരഹ്ളാദം നീ!
ഉണ്ടോ നാവും പേനയും? വർണ്ണിക്കുവാൻ
ആ നല്ല സന്ദർഭത്തെ— യേശു

7 യേശുവിൻ സ്നേഹമതെന്തെന്നു ചൊല്ലുവാൻ
ആസ്വദിച്ചോക്കല്ലാതെ മററാക്കുമ-
സാദ്ധ്യമറിഞ്ഞിടുവാൻ— യേശു

---

## 33 കൌശിക—ആദിതാളം.

1 ശ്രീയേശുനാമമേ തിരുനാമം—ഇതു
ഭൂലോകമെങ്ങും മോദം നല്കും നാമം

2 പാപികളെ രക്ഷചെയ്യും ദിവ്യനാമം—പരി-
താപികൾക്കാശ്വാസം നല്കും തിരുനാമം— ശ്രീ

3 പാപഭാരം നീക്കീടും വിശുദ്ധനാമം—പാപ
ബന്ധനം തകർത്തീടുന്ന സത്യനാമം— ശ്രീ

4 എന്നിലേ പാപങ്ങളെല്ലാം തീർത്ത നാമം—എൻെറ
മന്ദബുദ്ധി നീക്കി ശുദ്ധി ചെയ്ത നാമം— ശ്രീ

5 മല്ലനാം പിശാചിനെ ജയിച്ച നാമം—എൻെറ
അല്ലലെല്ലാം തൻ ശിരസ്സിലേററ നാമം— ശ്രീ

6 ജീവനേ പാപികൾക്കായ് ചൊരിഞ്ഞനാമം—പുതു
ജീവനെ നല്കിസ്വാശ്വസിപ്പിച്ച നാമം— ശ്രീ

7 നിത്യമോക്ഷപാതയെ തുറന്നനാമം—തൻെറ
സത്യഭക്തരിൽ പ്രമോദം നല്കും നാമം— ശ്രീ

8 അക്ഷയാത്മമാരി ചൊരിഞ്ഞീടും നാമം—തൻെറ
വക്ഷസ്സിൽ പ്രജകളെ ചുമക്കും നാമം— ശ്രീ

---

## 34 ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

യേശുവേ! തിരു നാമമെത്ര മധുരം
ഭൂമിയിലഗതിക്കെൻ—യേശുവേ!

ചരണങ്ങൾ.

1 ആശ്വാസം യേശുഭവാൻ—ആരോഗ്യം രോഗികളിൽ
വിശ്വാസ ബന്ധു നീയെന്ന്യേ—വേറാരും ഇല്ലേ, സ്വാമീ!—യേശു

2 ഖേദം ഒഴിക്കും ഭവാൻ—ഭീതി അകററും ഭവാൻ
താതൻ മാതാവും ഭവാൻ—നിത്യം അടിമയ്ക്കല്ലൊ— യേശു

3 മന്നാ! മന്നായും ഭവാൻ—എന്നാചാര്യൻ രാജൻ നീ
എന്നും സഖി ജീവൻ നീ—എൻ ഭാഗ്യവും നീയല്ലോ— യേശു

4 സങ്കേതമേ മലയേ! — എൻ ഖേടയംവഴി നീ
എൻ കൎത്താവേ ഭൎത്താവേ! — എൻ ജീവനും ഇടയൻ — യേശു

5 നിക്ഷേപം ലക്ഷ്യം ഭവാൻ — രക്ഷാസ്ഥലം ശിരസ്സേ!
രക്ഷാകരൻ ഗുരുവേ! — സാക്ഷി മദ്ധ്യസ്ഥനും നീ — യേശു

6 എന്നിൽ നിന്നെ സ്തുതിപ്പാൻ — ഒന്നും ത്രാണിയിങ്ങില്ലേ
നിന്നെ വന്നു കണ്ടെന്നും — നന്നേ പാടും അടിയൻ — യേശു

7 അത്തൽകൂടാതെ കൎത്താ ചേ — ൎത്തീടേണം അങ്ങെന്നെ
മൃത്യു പിരിക്കുവോളം കാ — ത്തീടേണമേ പ്രിയൻ — യേശു

8 നിത്യം അഗതി തിരുസ്തോത്രം — സ്വൎഗ്ഗേ ധ്വനിപ്പാൻ
സത്യം വിടാതെ ഓടിയെത്തും — തിരുകൃപയാൽ — യേശു



## 35 ധനാശി — ആദിതാളം.

പല്ലവി.

യേശു എന്നുള്ള നാമമേ — ലോകം
എങ്ങും വിശേഷ നാമമേ

അനുപല്ലവി.

നാശമുണ്ടാക്കും പാപ — നാശം വരുത്താൻ പര-
മേശൻ ജഗത്തിൽമൎത്ത്യ — വേഷം ധരിച്ചുവന്ന — യേശു

ചരണങ്ങൾ.

1 മുന്നം ഗബ്രിയേൽ വിൺദൂതൻ — ചൊന്ന മോക്ഷദായകനാമമേ
കന്നിമറിയംകേട്ടു കാത്തിരുന്നു വിളിച്ച-
മന്നിടത്തെങ്ങും ഭാഗ്യം വരുത്തും വല്ലഭനാമം — യേശു

2 ആൎക്കും ചൊല്ലാകുന്ന നാമം — എങ്ങും ആരാധിപ്പാനുള്ളനാമം
പേയ്ക്കും പേയിൻപടയ്ക്കും ഭീതിചേൎക്കുന്ന നാമം
മൂൎഖപാപികൾക്കും വിമോക്ഷം നല്കുന്ന നാമം — യേശു

3 മന്നർ ചക്രവൎത്തികളും — വാഴ്ത്തി വന്ദിച്ചീടും മഹാനാമം
വിണ്ണിൽ ഗീതത്തിൻ നാമം വേദാന്തസാരനാമം
പുണ്യം പെരുത്ത നാമം ഭൂവിൽ പ്രശസ്തനാമം — യേശു

4 വിൺമണ്ണും ചേർത്തിട്ടും നാമം—ജപം വിണ്ണിൽ കൊണ്ടാടുന്നനാമം
നന്മനിധിപര നിൻ ന്യായം നീതി കൃപയ്ക്കും
ഉണ്മയാം സാക്ഷിയായിട്ടയൻ തൂങ്ങിയ നാമം— യേശു

5 കൽനെഞ്ചുടയ്ക്കുന്ന നാമം—മനക്കാടാകെ വെട്ടുന്ന നാമം
എന്നും പുതിയതുപോൽ ഏറ്റം മധുരനാമം
തന്നിൽ പല സാരങ്ങൾ ധരിച്ചിരിക്കുന്ന നാമം— യേശു

---

## 36 ആനന്ദഭൈരവി—ആദിതാളം.

പല്ലവി.

സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനെ—ഹല്ലെലൂയ്യ പാടി
സ്തുതിപ്പിൻ! സ്തുതിപ്പിൻ! യേശുദേവനേ

അനുപല്ലവി

സ്തുതിപ്പിൻ ലോകത്തിൻ—പാപത്തെ നീക്കുവാൻ
അധിപനായ്‌വന്ന—ദൈവകുഞ്ഞാടിനെ— സ്തുതി

ചരണങ്ങൾ

1 കരുണനിറഞ്ഞ കണ്ണുള്ളോനവൻ—തൻ ജനത്തിൻ കരച്ചിൽ
കരളലിഞ്ഞു കേൾക്കും കാതുള്ളോൻ—ലോകപാപച്ചുമടിനെ
ശിരസ്സുകൊണ്ടു ചു—മന്നൊഴിപ്പതിന്നു
കുരിശെടുത്തു ഗോൽ—ഗോഥാവിൽ പോയോനെ— സ്തുതി

2 വഴിയും സത്യവും ജീവനുമിവനെ—അവന്നരികിൽ വരുവിൻ
വഴിയുമാശ്വാസമേകുമേ അവൻ—പാപച്ചുമടൊഴിച്ചവൻ
മഴയും മഞ്ഞും പെയ്യുമ്പോലുള്ളിൽ കൃപ
പൊഴിയുമേ മേഘ—ത്തൂണിൽനിന്നു; പാടി— സ്തുതി

3 മരിച്ചവരിൽനിന്നാദ്യം ജനിച്ചവൻ—ഭൂമിരാജാക്കന്മാരെ
ഭരിച്ചുവാഴുംഏകനായവൻ—നമ്മെ സ്നേഹിച്ചവൻ, തിരു-
ച്ചോരയിൽ കഴുകി—നമ്മെയെല്ലാം ശുദ്ധീ-
കരിച്ച വിശ്വസ്ത—സാക്ഷിയെ നിനച്ചു— സ്തുതി

4 ഏഴുപൊൻനിലവിളക്കുകളുള്ളിൽ—നിലയങ്കി ധരിച്ചും
ഏഴുനക്ഷത്രം വലങ്കയ്യിലും മാറിൽ—പൊൻകച്ച പൂണ്ടും
വായിലിരുമുനവാളുമഗ്നിജ്വാല-
പോലെ കണ്ണുമുള്ള—മാനവമകനെ— സ്തുതി

5 കാല്യകല്ലറയിൽ കാച്ചിപ്പുഴപ്പിച്ച—നല്ല പിച്ചളയൊത്തതും,
ചേലോട്ട മുഖഭാവമാദിത്യൻ—ശക്തിയോട്ട പ്രകാശിക്കും
 പോലെയും തല—മുടി ധവളപ്പത്തി-
 പോലെയുമിരിക്കു—ന്ന ദൈവപുത്രനെ— സ്തുതി

6 വളരെ വെള്ളത്തിന്നിരച്ചിലൊത്തതും—ശവക്കല്ലറയിൽനിന്നു
വെളിയെ മരിച്ചോരുയിർത്തുവരുവാനായ്—തക്ക വല്ലഭമുള്ളതും
 എളിയജനം ചെ—വിക്കൊൾവതുമായ
 വലിയ ഗംഭീര—ശബ്ദമുള്ളോനെ— സ്തുതി

7 വലിയ ദൈവദൂതന്റെ ശബ്ദവും—ദേവകാഹളവും തന്റെ
വിളിയോടിടകലൻ മുഴങ്ങവെ—വാനലോകത്തിൽനിന്നേശു
 ജ്വലിക്കും അഗ്നിമേ—ഘത്തിൽ വെളിപ്പെട്ടും
 കലങ്ങും ദുഷ്ടർ; തന്മക്കളാനന്ദിക്കും— സ്തുതി

8 മന്നവമന്നനാകുന്ന മശിഹായെ!—മഹാസേനയിൻ കർത്തനേ!
മണ്ണും വിണ്ണും പടച്ചവനെ! മനുവേലേ!—മനുനന്ദനനെ പര-
 നന്ദനനെ മരി—നന്ദനനെ രാജ—
 നന്ദനനെ നിങ്ങൾ—നന്ദിയോട്ട പാടി— സ്തുതി

9 ഹാല്ലേലൂയ്യാ പാടി സ്തുതിപ്പിൻ യേശുവേ—യേശുനാമത്തിന്നുജയം!
അല്ലലെല്ലാമവനകലെക്കളയുമേ—യേശുരാജാവിന്നോശന്നാ
 നല്ലവനാമേശു നാഥൻ വരും—സർവ്വ
 വല്ലഭ! യേശുവേ!—വേഗം വരേണമേ— സ്തുതി



## 37 ചെഞ്ചുരുട്ടി—ആദിതാളം.

പല്ലവി.

സ്തോത്രം ചെയ്തീടുവേൻ ക്രിസ്തുയേശുവേ ഞാൻ
നിത്യം ദേവാ! നീ തുണ ചെയ്താൻ ചെയ്താൻ— യേശു

ചരണങ്ങൾ.

1 ദുരിതങ്ങൾ അവൻ തൻ—കുരുതിയിൽ കഴുകി
തിരുരക്തത്താലെൻ രക്ഷ—ചെയ്താൻ—ചെയ്താൻ— യേശു

2 ധരിത്രിയാം വനത്തിൽ—തിരുകൃപാഗുണത്താൽ
അരികിൽ നിന്നുപദേശം—ചൊന്നാൻ—ചൊന്നാൻ— യേശു

3 സ്തുതിച്ചേശ്രുഗുരുവെ—ഭജിച്ചിങ്ങു വസിച്ചാൽ
നശിച്ചുപോകാതെ മോക്ഷം— ചേരാം—ചേരാം— ആത്മം

4 ക്രിസ്തുവിൻ നാമം—മാത്രമെൻ ഗാനം
മൃത്യുവിൻ നേരം വരെ—എന്നും—എന്നും— ലോകേ

5 ധരണി വിട്ടയരെ—പരനെ കണ്ടവനെ
മരണത്തിൻപിമ്പും സ്തോത്രം—ചെയ്യേൻ—ചെയ്യേൻ— എന്നും

6 മേഘം പോലസംഖ്യം—മോക്ഷലോകസംഘം
രാഗം പാടുന്ന ക്രിസ്തൻ—സ്തോത്രം—സ്തോത്രം— എന്നും

7 പൊൻമുടികളെത്തൻ—സന്നിധൌ നിരത്തി
മന്നവർമന്നർ സ്തോത്രം ചെയ്യുന്നെന്നും— മോക്ഷേ

8 അവരൊത്തു പരനെ—അനുദിനം സ്തുതിപ്പാൻ
മനുവേലെൻ തുണയായാൽ—ഭാഗ്യം—ഭാഗ്യം— യേശു



## 38 ഡപ്പാ—ആദിതാളം.

പല്ലവി

സ്തുതിതിങ്ങിയ— പരമണ്ഡല സുവിശേഷകനാമം
ശുഭമംഗല—മതിസംഭ്രമ സുഖശോഭന—ക്ഷേമം

ചരണങ്ങൾ

1 കരുണാകര—തിരുമാർവ്വിനു വരഭൂഷണ—ദേവൻ
ധരണീനര—നയരാൻ ഉയി—രരുളും നര—ജീവൻ— സ്തുതി

2 അതിസുന്ദര— ശുഭശോഭന മഹിമാമുടിചൂടാൻ
ക്ഷിതിമണ്ഡല—ദുരിതംപ്രതി—വനമുൾമുടി— ചൂഡൻ— സ്തുതി

3 ഭുവനങ്ങളെ—ഞൊടികൊണ്ടുളവരുളും ബലമുടയോൻ
ഭുവനേ തല- അണവാൻ ഇട കിടയാതവനായോൻ— സ്തുതി

4 പരിശുദ്ധത- കൃപ സത്യ സുഭാഗ്യാദികൾ- മൂലം
മരണത്തിനു-വിധിപെട്ടവ-നയിരേകിയ-കോലം— സ്തുതി

5 പുണ്യമാനുഷർ-ദൂതരോടു പുകഴ്ത്തുമുന്നത-വാഹനൻ
പുണ്യഹീനരോ-ശാനപാടി ഗമിച്ച ഗർദ്ദഭവാഹനൻ— സ്തുതി

6 ബലിപൂജക-ളഖിലങ്ങടെ പ്രതിരൂപൻ അ-രൂപൻ
കല്മഷം നര-നൊഴിവാൻ നര-ബലി മർത്യസ്വരൂപൻ— സ്തുതി



## 39 സുരുട്ടി—ആദിതാളം

പല്ലവി

ദേവനന്ദനാ! വന്ദനം-ജീവനാഥനാം
ദേവനന്ദനാ! വന്ദനം............

അനുപല്ലവി

ദേവനന്ദനനെ! പി-താവിൻ വലഭാഗത്തിൽ
മേവിക്കൊണ്ടു ദിനവും-ദിവ്യസ്തുതികളേൽക്കും— ദേവ

ചരണങ്ങൾ

1 കന്യാനന്ദനാ! വന്ദനം—ഭൂതലേ വന്ന
ഉന്നതാധിപാ! വന്ദനം.........
മന്നിൽ ദുരിതം പൂണ്ടുഴന്നു പരിതാപപ്പെ-
ട്ടുന്ന മനുജരെക്ക-നിഞ്ഞു വീണ്ടുകൊണ്ടൊരു— ദേവ

2 ഘോരസർപ്പമാം സാത്താൻെറ—ശിരസ്സു ചത-
ച്ചോരു നാഥനേ! വന്ദനം.........
ക്രൂരവേദനയേററു ക്രൂശിൽ മരിച്ചുയിർത്തു
പാരം ബഹുമാനം പൂ-ണ്ടാരോഹണമായോനേ!— ദേവ

3 വേദകാരണ കർത്തനേ!—സർവ്വലോകങ്ങൾ-
ക്കാദികാരണാ! വന്ദനം.........
ദൂതർക്കും മനുജരിൻ—ജാതിക്കുമധിപനായ്
നീതിയോടു ഭരണം—ചെയ്തരുളുന്നവനാം— ദേവ

4 കരുണനിറഞ്ഞ കർത്താവേ!—അശുദ്ധി നീക്കാൻ
ഉറവ തുറന്ന ഭർത്താവേ!.........
ദുരിതമൊഴിച്ചിങ്ങളേ-അരികിൽ വിളിച്ചുകൃപാ-
വരങ്ങൾ തന്നിടുവാൻനിൻ—കരളലിഞ്ഞീടേണമേ— ദേവ



## 40

പല്ലവി

യേശുവിനേ സ്തുതി നീ എൻമനമേ!
യേശുവിനേ സ്തുതി നീ— ക്രിസ്തു—

ചരണങ്ങൾ

1 നാശമില്ലാസ്വർഗ്ഗ—വാസിയാം-ദൈവ
നന്ദനനാംപര—മേശ്വരനായ— യേശു

2 നാകഭൂനരക ത്രി— ലോകസ്രഷ്ടാ-നര-
ദേഹികൾക്കൊരുനവ—ലോകമു-ണ്ടാക്കും— യേശു

3 ബേതലേജനിച്ചു ന—ന്ത്രേതലേ-വളന്നു
യറുശലേമരിച്ചുയിർ—ശ്രേയസ്സോട്ട ധരിച്ച-. യേശു

4 പാപികൾക്കരുൾ തരു—വാ നിഹ-വസിച്ചു
ദീപവഴിയെ നര-ക്കായിഹ-തെളിച്ച— യേശു

5 ബോധിച്ച-സകലവും-സാധിച്ചി-ടാനും
മോദിച്ചു-രക്ഷ സംപാദിച്ചിടാനും— യേശു

6 വേദവ-ചനപ്പൊരുൾ-ബോധമാ-വാനും
ബാധക-വൈരി നി-പാത-നാവാനും— യേശു



## 41 ഇംഗ്ലീഷ്

പല്ലവി

ഹാ! കൂടിനാമെല്ലാരും ചേൎന്നു പുകൾകൊണ്ടാടണം—സ്വൎഗ്ഗ-
വാതിലാകും യേശുനാഥനെ വാഴ്ത്തിപ്പാടണം

ചരണങ്ങൾ

1 വേദനപ്പെട്ടും ഏഴകൾക്കഴലു തീരുവാൻ—വന്നു
മേദിനിയതിൽ മനുഷ്യാവതാരമാൎന്നിതാ— ഹാ!

2 വാനവർ വാഴ്ത്തിപ്പാടുന്ന കൎത്തനായ താൻ—ദുഷ്ട-
മാനവൻ ഈടേറുവാൻ ഒരടിമയായിതാ— ഹാ!

3 ആദരവററുഭൂമിയിൽ വെറിയരാം നരർ—മര-
ണാധികൾ ഒഴിവതിന്നു താണുദേവനും— ഹാ!

4 സേനകളിൻ അധിപതി അവനെന്നാകിലും—നര-
ജീവനെ മീളാൻ അവൻ തന്നുയിരിനെവിട്ടാൻ— ഹാ!

5 ദാരുണമരണാധിയെ മരിച്ചമൎത്തിനാൻ—ഭൂ-
മണ്ഡലത്തിൽനിന്നുയിൎത്തു വിണ്ണിലെത്തിനാൻ— ഹാ!

6 പാപികൾക്കു പിതാവിനോടിരന്നുമോചനം—നിജ-
പാദസേവകജനങ്ങളെ രക്ഷ ചെയ്യുന്നോൻ ഹാ!



## 42 കല്യാണി—ഏകതാളം

പല്ലവി

സ്തോത്രം യേശുനാഥനേ! മനുവേലനേ! മനുവേലനേ!

ചരണങ്ങൾ

1 പാത്രഹീന-നാകുമെന്നെ പാർത്തുനിൻകയ്യാലണച്ച
ചേർത്തുകൊണ്ടെ-ന്റെദുരിതം—തീർത്തുരക്ഷി-ക്കേണമേ- സ്തോ

2 വിണ്ണിലുമീ-മണ്ണിലും നീ-എന്നപോലാ-രുള്ളഹോ!
ഉന്നതനാ-കുന്നയേശു-മന്നവരിൻ-മന്നനേ!— സ്തോ

3 പൊന്നുലോകം-തന്നിൽ നിന്നു-വന്നജീവ-നാഥനേ!
എന്നപേക്ഷ-യ്ക്കിന്നുചെവി തന്നുകേട്ടീ-ടേണമേ— സ്തോ

4 പാരമഴ-ലോടുഴലും-പാപിയാമെ-ന്നേ വെടിഞ്ഞു
ദൂരവേ പോ-യീടരുതേ ദാവീദിൻ കു-മാരനേ!— സ്തോ

5 താതനേ! എൻ-നാഥനേ! പാതകർ സ-ങ്കേതമേ!-
നീതിയോടേ-ഭൂതലം വാ-ണീടുവാൻ വ-രേണമേ— സ്തോ

## 43 കൌശിക (ക്യാൽ) ആദിതാളം

പല്ലവി

ശ്രീയേശുദേവാ! സ്തുതി നിനക്കു—അതി-
പ്രീതിയോടനുദിനം ചെയ്തിടുവേൻ

ചരണങ്ങൾ

1 നിത്യവും ദൂത ഗണാദികളാൽ—ബഹു-
ഭക്തിപൂർവ്വം സ്തുതി—ലഭിച്ചീടുന്ന— ശ്രീ

2 മാനവവേഷം വന്നു ധരിച്ചു—അപ-
മാനം എനിക്കായി—സഹിച്ചവനാം— ശ്രീ

3 എൻ ദുരിതം നിമിത്തം നിന്തിരു—നിണം
ചിന്തി വൻദുരിതം ഏററവനാം — ശ്രീ

4 മൃത്യുവെ ജയിച്ചതി ഘോഷത്തോടെ—സ്വർഗ്ഗേ
ശക്തിയോടകംപുക്കു വസിച്ചീടുന്ന— ശ്രീ

5 അന്നവസ്ത്രാദികൾ നല്കി എന്നും—എന്നെ
നന്നേ സൂക്ഷിച്ചു പരിപാലിക്കുന്ന— ശ്രീ
6 രക്ഷകാ! തിരുനാമം കീർത്തിച്ചീടാൻ—എന്മേൽ
പക്ഷമോടരുളുക—ആശിസ്സുകൾ— ശ്രീ

---

## 44. ആദിതാളം

പല്ലവി

മാനസമേ! ശ്രീ—യേശുവെ ഭജ നീ
മതികെട്ടുപോകാതെ

ചരണങ്ങൾ

1 മന്നവമന്നവ—നുന്നത നായക—
നന്ദനനാം മനു—വേലനെ എന്നും— മാന
2 ബേതലപുരിയതി—ലൊരു പശുശാലേ
യൂദജയായൊരു—നാരിയിൽ ജനിച്ചോൻ— മാന
3 പാരിടരുടെ പര—മാധികൾ തീർപ്പാൻ
ക്രൂരതയേറിന വേദന സഹിച്ചോൻ— മാന
4 യെരുശലേം നഗരിയി—ലുയിരുവെടിഞ്ഞു
ഒരു കുരിശതില—ങ്ങേറി മരിച്ചോൻ— മാന
5 നരകാരിഷ്ടത—തീർത്തുടനേ മുൻ—
അരുൾപോൽ മൂന്നാം—ദിവസമുയിർത്തോൻ— മാന
6 നരരിപുവരനേ ജയിച്ചതി ഘോഷം
പരമണ്ഡലമതിലേറിയിരിപ്പോൻ— മാന

---

## 45 ഖണ്ഡങ്ങൾ—ഏകതാളം.

1 അഖിലേശനന്ദനനു—അഖിലാണ്ഡനായകനു
അഖിലഗുണമുടയോരു പരമേശനു
ഇഹലോകമതിൽ മനുജ—മകനായിവന്നവനു
സകലാധികാരമുള്ള മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം

2 ദുരിതാഴിയതിൽവീണു പരിതാപമോടുഴലും
നരരോടുപെരുതായ കരുണപൂണ്ടു
കരളലിഞ്ഞുകനകതലമതിൽ മരുവും താതനുടെ
തിരുമാർവ്വുംവിട്ടോരു മനുവേലനു—
ജയമംഗളം നിത്യ—ശുഭമംഗളം.

3 ധരണിയതിലെളിയോരു നരനായിബേതലേം—
പുരിയിൽ തിരുഅവതാരം ചെയ്തവനു
പരിചോടുപന്തിരുവ—രൊടു യൂദനഗരികളിൽ
തിരുമൊഴികൾ പൊഴിഞ്ഞോരു മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.

4 കുഷ്ഠരോഗങ്ങളെയും പൊട്ടിയകണ്ണുകളെയും
മററും പലദീന—മുള്ളോരെയും
മുററും സുഖമാക്കി മൃത്യുവന്നോർകളെയും
പെട്ടന്നുയിർപ്പിച്ച—മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.

5 ഘനപീഡപൂണ്ടവനു കാൽവറിയിൽ മരിച്ചവനു
ദിനമമ്മൂന്നിലുയിർത്തെഴുന്നു—വന്ന പരനു
കനക തലമെഴുന്നു പിതൃ—വലമമർന്നുമദ്ധ്യസ്ഥത
കനിവിനൊടു ചെയ്യുന്ന മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.

6 കാഹളങ്ങൾധ്വനിച്ചിടവെ മേഘാഗ്നിജ്വലിച്ചിടവേ
വേഗമൊടുദൂതഗണം പാഞ്ഞുവരവേ
ലോകാവസാനമതിൽ മേഘങ്ങളിൽകോടി—
സൂര്യനെപ്പോലെ വരും മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.

7 ശത്രുവാംസാത്താനെ കെട്ടിവരിഞ്ഞാഴത്തിൽ
ഇട്ടടച്ചുമുദ്രയതു വെക്കുന്നവനു
ഇദ്ധരയെപുതുതാക്കി ഭക്തരോടിങ്ങായിരമാ—
ണ്ടുത്തമമായ് വാഴുന്ന മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.

8 പരമസുതരായോൾക്ക പാരിടമടക്കിയും
പരമരാലേം പുരി പാരിതിലിറക്കിയും
പരമസന്തോഷങ്ങൾ പാരിതിൽ വരുത്തിയും
പരിചോട്ട വാഴന്ന മനുവേലനു
ജയമംഗളം നിത്യ—ശുഭമംഗളം.



## 46 ആദിതാളം

പല്ലവി.

യേശുമഹോന്നതനേ! നിനക്കു—സ്തോത്രമുണ്ടാകഎന്നേക്കും ആമേൻ

ചരണങ്ങൾ.

1 നീചരാംഞങ്ങളെവീണ്ടിട്ടവാൻ—വാനലോകംവെടിഞ്ഞോടിവന്നു
താണനരാകൃതിപൂണ്ടതിനേ—കാണുവാൻ നീ കൃപചെയ്യണമേ-യേ
2 വാനസേനാദികളിൻ സ്തുതിയും—ആനന്ദമാം സ്വർഗ്ഗഭാഗ്യമതും
ഹീനരായീട്ടമീഞങ്ങളുടെ—ഊനമകററുവാനായ്‌വെടിഞ്ഞോ?-യേ
3 ഭൂതലം ചുററി നീ സഞ്ചരിച്ചു—പാപികളെ അരികെ വിളിച്ചു
നീതിയിൻ മാർഗ്ഗമെല്ലാമുരച്ചു—വേദനയേററവും നീ സഹിച്ചു—യേ
4 പാപനിവാരണനായനിന്മേൽ—പാപമശേഷവുമേററുകൊണ്ട്
പാപബലിക്കുനിൻ ചോരചിന്തി—പാരിന്മദ്ധ്യേമരത്തിൽമരിച്ചു -
5 ഈ ഉപകാരമെന്റെ മനസ്സിൽ—രാപ്പകലോർത്തു നിന്നോടണഞ്ഞു
ലോകജൻപങ്ങളെതള്ളിട്ടവാൻ—നീകൃപചെയ്കദിനംപ്രതിമേ-യേ

---

## 47 ഇംഗ്ലീഷ്—ആദിതാളം

വന്ദനം യേശുപരാ! നിനക്കെന്നും വന്ദനം യേശുപരാ!
വന്ദനം ചെയ്യുന്ന നിന്നടിയാർതിരുനാമത്തിന്നാദരവായ്

ചരണങ്ങൾ

1 ഇന്നു നിൻസന്നിധിയിൽ അടിയാർക്ക വന്നുചേരുവതിന്നായ്
തന്നനിന്നുന്നതമാം കൃപയ്ക്കഭി—വന്ദനം ചെയ്തിട്ടന്നേ— വന്ദ

2 നിൻരുധിരമതിനാൽ പ്രതിഷ്ഠിച്ച—ജീവപുതുവഴിയായ്
നിന്നടിയാക്കുപിതാവിൻസന്നിധൗ—വന്നിടാമേ സതതം— വന്ദ

3 ഇത്രമഹത്വമുള്ള പദവിയെ—ഇപ്പുഴുക്കൾക്കരുളാൻ
പാത്രതയേതുമില്ലാനിന്റെകൃപ—എത്രവിചിത്രമഹോ— വന്ദ

4 വാനദൂതഗണങ്ങൾമനോഹര—ഗാനങ്ങളാൽസതതം
ഊനമെന്യേപുകഴ്ത്തിസ്തുതിക്കുന്ന—വാനവനേ നിനക്കു— വന്ദ

5 മന്നരിൽമന്നവൻനീ മനുകുല—ത്തിന്നു രക്ഷാകരൻ നീ
മിന്നുംപ്രഭാവമുള്ളോൻപിതാവിന്നു—സന്നിഭൻനീയല്ലയോ — വന്ദ

6 നീയൊഴികെ ഞങ്ങൾക്കു—സുരലോകേആരുള്ള ജീവനാഥാ—
നീയൊഴികെഇഹത്തിൽമററാരു—മില്ലാഗ്രഹിപ്പാൻപരനേ!- വന്ദ

---

## 48 രാഗം ഇംഗ്ലീഷ്—ആദിതാളം

1 കർത്താവിനെ നാം സ്തുതിക്ക ഹേ! ദൈവമക്കളേ!
സന്തോഷത്തിൽ നാം അർപ്പിക്ക സ്തോത്രത്തിൻ ബലിയേ—
നാം സ്തോത്രം—സ്തോത്രം—സ്തോത്രം കഴിക്ക
സ്തോത്രം—സ്തോത്രം—നാം സ്തോത്രം കഴിക്ക

2 വിശുദ്ധ സ്നേഹബന്ധത്താൽ ഒരേ ശരീരമായ്
നാം ചേർക്കപ്പെട്ടതാകയാൽ ചേരുവിൻ സ്തുതിക്കായ്— നാം

3 പിതാവു ഏകജാതനെ നമുക്കു തന്നല്ലോ!
ഹാ! സ്നേഹത്തിൻഅഗാധമേ! നിന്നെ ആരായാമോ?— നാം

4 നാം പ്രിയപ്പെട്ട മക്കളായ് വിളിച്ചപേക്ഷിപ്പാൻ
തൻ ആത്മാവെ അച്ചാരമായ് നമുക്കു നല്കി താൻ— നാം

5 ഏദൻതോട്ടം പോലിതാ ഹാ! തൻ വചനങ്ങൾ
വിശിഷ്ടഫലം സർവ്വദാ ഇഷ്ടംപോൽ ഭക്ഷിക്കാം— നാം

6 ഈലോകത്തിൻ ചിന്താകുലം ദൈവാശ്രിതർക്കില്ലാ
തൻ പൈതങ്ങളിൻ ആവശ്യം താൻ കരുതും സദാ— നാം

7 കർത്താവിൻനാമം നിമിത്തം അനേക കഷ്ടവും—
നേരിട്ടപ്പോഴും ധന്യർ നാം, ഇല്ലൊരു നഷ്ടവും— നാം

8 ഈ വിതക്കുന്ന കാലം നാം ചിലപ്പോൾ കരയും
പിതാവോ കണ്ണുനീരെല്ലാം തുടച്ചുകളയും— നാം

9 തൻനിത്യരാജ്യം നല്കുവാൻ പിതാവിന്നിഷ്ടമായ്
തൻമുഖത്തിൻ മുമ്പാകെ താൻ നിത്യം തൻ സ്തുതിക്കായ്— നാം



## 49 ഹമീർകല്യാണി—ആദിതാളം

പല്ലവി.

സ്തോത്രം ശ്രീ‌ഇമ്മനുവേലനേ! മമ ജീവനേ! മഹേശനേ!

ചരണങ്ങൾ.

1 പാത്തലത്തിൻ—പരിശ്രയമായ് പാരിൽ വന്ന നാഥനേ!
മമ ജീവനേ—മഹേശനേ!— സ്തോ
2 ആദിപിതാ—വോതിയതാം—ആദിവേദനാദമേ!—മമ— സ്തോ
3 മാനവസ—ന്മാനിതനേ! മാനനീയ രൂപനേ!—മമ— സ്തോ
4 സാദരമാ—ദൂതഗണം ഗീതംപാടി വാഴ്ത്തിടും—മമ— സ്തോ
5 ജീവകൃപാ—ജലംചൊരിയും ജീവസാരമേഘമേ!—മമ— സ്തോ
6 സ്വന്തരക്തം ചിന്തിയെന്നെ ഹന്ത! വീണ്ടെടുത്തതാൽ—മമ— സ്തോ
7 മർത്ത്യജനാം—ഭൃത്യനു നിൻ നിത്യജീവനേകിയ—മമ— സ്തോ
8 രാജസുതാ!—പൂജിതനേ! രാജരാജനേശുവേ!—മമ— സ്തോ
9 താവകമാം—നാമമഹോ! ഭാവനീയമാം സദാ—മമ— സ്തോ



## 50 മലയാമി—അടതാളചാപ്

പല്ലവി.

സ്തോത്രം ചെയ്യും ഞാനെന്നും—രക്ഷിതാവെ!
മാത്രം വാഴ്ത്തും ഞാനെന്നും.

അനുപല്ലവി.

പാത്രമല്ലാതുള്ള—ചെള്ളാമടിയനെ
പാത്ഥിവനേ! നിങ്കൽ ചേത്ത കൃപയ്ക്കായി— സ്തോ

ചരണങ്ങൾ.

1 മന്നൻദാവീദിൻ സുതനേ!—വന്നുദിച്ച മന്നനാംമാനുവേലാ!
സന്നാഹമോടെന്നും സന്നിധൗ പാടുവാൻ
ഉന്നതനേ! എന്നെ നിന്നിലായ് കാക്കേണം— സ്തോ

2 അതിശയമുററവനേ! അതിരററ—അനുഗ്രഹവാരിധിയേ!
അധിപനാം യേശുവേ! അഖിലേശനന്ദനാ!
അഖിലർ നായകനെ!—അഖിലാണ്ഡകത്താവേ!— സ്തോ

3 അടിയാനെ വീണ്ടവനെ! അടിമയെ—മോടിയിൽ തീത്തവനേ;
ജഢത്തിൽ കുടികൊള്ളും അടിയാനെ നിന്നുടെ
കൊടിക്കീഴിൽ നാൾതോറും ജയത്തോടു കാക്കേണം— സ്തോ



## 51 തോടി—ആദിതാളം

പല്ലവി.

സ്തോത്രമെന്നേശുപരാ!—നിൻനാമത്തെ
മാത്രം പുകഴ്ത്തുന്നു ഞാൻ.........

ചരണങ്ങൾ.

1 ആത്തികൾ തീത്തെന്നെ ചേത്തിടുവാനായി
പാത്തലംതന്നിൽവന്ന-കത്താവിനെ-മാത്രം പുകഴ്ത്തുന്നു ഞാൻ [സ്തോ

2 ജീവനെ നീ എനിക്കായ് വെടിഞ്ഞെന്നുടെ
ജീവനെ വീണ്ടതിനെ നിനച്ചു നിൻ—നാമം പുകഴ്ത്തുന്നുഞാൻ

3 പാവനലോകേ എൻ ജീവനേയും കൊണ്ടു്
രാപ്പകൽവാണീടുന്ന സവ്വേശാ! നിൻ-നാമംപുകഴ്ത്തുന്നു ഞാൻ

4 ജീവനെ നീയെന്നിൽ രാപ്പകൽ നല്കി നിൻ
ആവിയാൽകാത്തിടുന്നകൃപാലോ! നിൻ-നാമംപുകഴ്ത്തുന്നു ഞാൻ

5 താതസുതാത്മനനാരതവും സ്തുതി
നീതിയിൻ സൂയ്യനേ നീ പ്രകാശമായ്-വാണിടുകെന്നിൽസദാ—
[സ്തോ

---

## 52 കണ്ണാററിക്—ആദിതാളം

പല്ലവി.

സ്തോത്രംയേശുവേ! സ്തോത്രംയേശുവേ! നിന്നെ-
മാത്രം നന്ദിയോടെ എന്നും വാഴ്ത്തിപ്പാടും ഞാൻ.

ചരണങ്ങൾ.

1 ദാസനാമെന്റെ നാശമകററാൻ നര—
വേഷമായവതരിച്ച ദൈവജാതനെ!— സ്തോത്രം

2 പാപത്തിന്നുടെ ശാപശിക്ഷയാം ദൈവ—
കോപത്തീയിൽ വെന്തെരിഞ്ഞ ജീവനാഥനേ! സ്തോത്രം

3 ശത്രുവാമെന്നെ നിൻ പുത്രനാക്കുവാൻ എന്നിൽ—
ചേർത്ത നിൻ കൃപയ്ക്കനന്തം സ്തോത്രംയേശുവേ! സ്തോത്രം

4 ആർത്തികൾ തീർത്ത കരു-ണാസമുദ്രമേ! നിന്നെ
സ്തോത്രം ചെയ്യാനെന്നെ എന്നും പാത്രമാക്കുക— സ്തോത്രം

5 ജീവനാഥനേ! ദേവനന്ദനാ! നിൻെറ
ജീവനെന്നിൽതന്നതിന്നായ് സ്തോത്രംയേശുവേ!— സ്തോത്രം

6 നാശലോകത്തിൽ ദാസനാമെന്നെ സൽപ്ര—
കാരമായ് നടത്തിടേണംയേശുനാഥനേ!— സ്തോത്രം

---

## 53 ഗുൽറോജ്—ആദിതാളം

പല്ലവി.

യേശുനാഥ! നിൻ കൃപയ്ക്കായ് സ്തോത്രമെന്നേക്കും
സ്തോത്രമെന്നേക്കും പരനെ —സ്തോത്രമെന്നേക്കും

അനുപല്ലവി.

ഈശനേ!നിൻ നാമമെൻെറ ക്ലേശമകററും— യേശു

ചരണങ്ങൾ

1 നാശമയനായോരെന്നിൽ ജീവനരുളാൻ—വൻ-
ക്രൂശിനെ സഹിച്ചപമാനം വഹിച്ചോരു— യേശു

2 പാവനമാം നീതിയിൽ ഞാനെന്നുമിരിപ്പാൻ—നിൻെറ
ജീവനിലൊരംശമെനിക്കേകിയതിനാൽ— യേശു

3 നിൻ ഹൃദയം തന്നിലെന്നെ മുൻകുറിച്ചപ്പോൾ
എൻ ജനനം തന്നെയും ഞാനന്നറിഞ്ഞില്ലെ! യേശു

4 തൻജഡശരീരമരണം നിമിത്തം നീ
നിൻപിതാവോടെന്നെ നിരപ്പിച്ചതുമൂലം യേശു

5 എത്രകാലം നിൻകൃപയെ വ്യർത്ഥമാക്കി ഞാൻ
അത്രനാളും അന്ധകാരം തന്നിലിരുന്നേൻ— യേശു

6 ജീവലതയായ നിന്നിൽ ഞാൻ നിലനില്പാൻ—നിൻെറ
ജീവരസം എന്നിലെന്നും തന്നു പാലിക്ക— യേശു

7 വിശ്രമദേശത്തിലീഞാനെത്തുംവരെക്കും—നിൻെറ
വിശ്രുത കൃപകളെന്നെ പിന്തുടരേണം— യേശു



## 54 ആദിതാളം.

പല്ലവി

പരിശുദ്ധപരനേ! —സ്തുതി നിനക്കു —സുര-
ലോകം വിട്ടവനേ! സ്തുതി നിനക്കു

അനുപല്ലവി

തിരുമനസ്സാലീ—ധരയിൽ വന്നോനേ!
കരുണക്കടലേ!—സ്തുതി നിനക്കു— പരി

ചരണങ്ങൾ

1 പെരിയ ശത്രുവിനാൽ നരഗണമാകെ
കരകണ്ടീടുവതി—ന്നറിയിതെ
തിരിഞ്ഞുവഴി വെടിഞ്ഞു നടന്നുവലഞ്ഞിടുന്ന—
തറിഞ്ഞുതൻ തിരുമനം കനിഞ്ഞോനേ!— പരി

2 നീതിയിൻ സൂര്യാ! നിഖിലേശാ! നിൻതൃ—
പ്പാദമല്ലാതൊരു ഗതിയേതോ?
ഭൂതലദുരിതങ്ങളഖിലവും ശിരസ്സിൽ നീ
ചുമന്നൊഴിച്ചതിനെ ഞാൻ മറവേനോ? പരി

3 പാപിയിൻ ബലമേ! മനുവേലാ! —തന്നിൽ—
ചാരിടുന്നവരോടനുകൂലാ!
കോപത്തീയതിൽ വീണു മുഴുകാതേ—എന്നെ—
കാവൽചെയ്തീടുക ദിനംതോറും— പരി

4 പെരിയശത്രുവിനാൽ നരകാഗ്നിക്കിട—
വരുവതിന്നിടയായ് വന്നിടാതെ
അരുമരക്ഷകനെ!—തിരുകൃപയാലെന്നെ
പരിശുദ്ധനാക്കിനിൻ പാദം ചേർക്ക.— പരി

---

## 55 ഹിന്തുസ്ഥാനി—ആദിതാളം.

1 ആടുകൾക്കുവേണ്ടി ജീവനെ വെടിഞ്ഞതാം—
ദേവാട്ടിൻകുട്ടിയേ! നിനക്കനന്ത വന്ദനം.

2 കാടുനീളെ ഓടി ആടലോടുഴന്നിടും —കു-
ഞ്ഞാടുകൾക്കഭയമാം നിൻ പാദം വന്ദനം.

3 ഭീതിപോക്കി ആട്ടകൾക്കു മുൻനടന്ന നീ—സം-
പ്രീതിയായ് നടത്തിട്ടും കൃപയ്ക്കു വന്ദനം.

4 പച്ചമേച്ചിലും പ്രശാന്തതോയവും സദാ—നീ
വീഴ്ചയെന്നിയെ തരുന്നതോർത്തു വന്ദനം.

5 താതപുത്രനാത്മനാം ത്രിയേകദൈവമേ!—സ-
ർവ്വാത്മനാ നിനക്കനന്ത കീർത്തനം സദാ.



## 56 ക്യാൽ—ആദിതാളം.

പല്ലവി

പരമദയാലോ! പാദം വന്ദനമേ!
പാലയദേവാ! പാദം വന്ദനമേ!

ചരണങ്ങൾ

1 പാദാരവിന്ദമേ! പരനേ! ഗതിയേ
പാലയമാം പരമേശകുമാരാ!— പാലയ

2 ലോകരക്ഷാകരാ!—ശോകനിവാരണാ!
ആകുലമാകവെ പോക്കും സർവ്വേശാ!— പാലയ

3 ആധാരമററവ—ക്കാലംബനമേ!
ആനന്ദദായകനേ! മനുവേലാ!— പാലയ

4 നീതിയിൻ സൂര്യനേ! കരുണാകരനേ!
ആദിഅനാദിഎൻ താതനും നീയെ— പാലയ

5 താതസുതാത്മനേ! പരികീർത്തനമേ
പാദമതിൽ പണിയുന്നഹം ആമേൻ— പാലയ



## 57 ആദിതാളം.

പല്ലവി

ജീവനേ! എൻ ജീവനേ! നമോ! നമോ!!

അനുപല്ലവി

പാപികൾക്കമിതാനന്ദ—പ്രദനാം കൃപാകരാ!—നീ
വാ—വാ—വാനോർ വാഴ്ത്തും നായകാ!—ഞങ്ങളിൽ—വാ

ചരണങ്ങൾ

1 പാപനാശകാരണാ! നമോ!—നമോ!
പാരിതിൽനരനായുദിച്ച പരാപരപ്പൊരുളേ!— നീ
വാ-വാ-വാനോർ വാഴ്ത്തും.........

2 സർവ്വലോകനായകാ! നമോ-നമോ!
ജീവനററവരിൽ കനിഞ്ഞ നിരാമയാ! വരദാ! നീ
വാ-വാ-വാനോർ വാഴ്ത്തും.........

3 ജീവജാലപാലകാ! നമോ!-നമോ!
ദിവ്യകാന്തിയിൽ ശോഭിച്ചന്ധത മാററും ഭാസ്കരാ! നീ
വാ-വാ-വാനോർ വാഴ്ത്തും.........

4 മന്നവേന്ദ്ര! സാദരം നമോ! നമോ!
മനുകുലത്തിനീവലിയ രക്ഷനല്കിയ ദയാപരാ!- നീ
വാ-വാ-വാനോർ വാഴ്ത്തും......



## 58 ജംഗ്ലാ—ആദിതാളം

1 എന്നോടുള്ള നിൻ സർവ്വ നന്മകൾക്കായി ഞാൻ
എന്തു ചെയ്യേണ്ടു നിനക്കേശുപരാ! — ഇപ്പോൾ

2 നന്ദികൊണ്ടെൻെറ ഉള്ളം നന്നെ നിറയുന്നേ
സന്തോഷമോടെ സ്തുതി പാടിടുന്നേൻ — ദേവാ!

3 പാപത്തിൽനിന്നു എന്നെ കോരിയെടുപ്പാനായ്
ശാപശിക്ഷകളേററ ദേവാത്മജാ!—മഹാ-

4 എന്നെഅൻപോടു ദിനംതോറും നടത്തുന്ന
പൊന്നിടയനനന്തം വന്ദനമേ—എൻെറ

5 അന്ത്യംവരെയുമെന്നെ കാവൽ ചെയ്തീടുവാൻ
അന്തികെയുള്ള മഹൽ ശക്തിനീയേ—നാഥാ!

6 താതൻസന്നിധിയിലെൻപേർക്കു സദാ പക്ഷ-
വാദം ചെയ്യുന്ന മമ ജീവനാഥാ!—പക്ഷ-

7 കുററം കൂടാതെയെന്നെ തേജസ്സിൻമുമ്പാകെ
മുററും നിറുത്താൻ കഴിവുള്ളവനേ!—എന്നെ-

8 മന്നിടത്തിലടിയൻ ജീവിക്കുംനാളെന്നും
വന്ദനം ചെയ്യും തിരുനാമത്തിന്നു—ദേവാ!

## 59 തോടി—ആദിതാളം

പല്ലവി

അനുദിനം തിരുനാമം—എൻ ധ്യാനമേ
അതിശയംകരൻ ഈശോ!

ചരണങ്ങൾ

1 സമസ്തവല്ലഭാ! സത്യ—ജ്ഞാനകാരുണ്യ! നിത്യ
സർവ്വവ്യാപക! വിശുദ്ധ!—ദൈവകുമാരാ!-
അതിശയംകരൻ ഈശോ!— അനു

2 ആദിയന്തമില്ലാത്ത അത്ഭുതനിർലയനേ!
അഖില സ്രഷ്ടകൻ നീയേ—ദൈവവചസ്സാം
അതിശയംകരൻ ഈശോ!— അനു

3 മാനവ പാപപരി—ഹാരമാംയാഗം നീയേ!
മഹത്വരക്ഷക! ഗുരുവാം രാജേശനേ!
അതിശയംകരൻ ഈശോ!— അനു

4 ഭൂതപ്രേതപിശാച-വിഗ്രഹസേവകർക്കു
ബുദ്ധിയരുളും കാലം വരുത്തിയ നീ
അതിശയംകരൻ ഈശോ!— അനു

5 സർവ്വരും തിരുനാമ-കീർത്തനം-ചെയ്‌വതിന്നു
ശക്തി പ്രത്യക്ഷമാക്കും നസറയ്യനേ!
അതിശയംകരൻ ഈശോ! അനു



## 60 സൌരാഷ്ട്രം—ആദിതാളം

പല്ലവി

പരമപിതാവേ! വന്ദനം—പാഹിമാംദേവാ!
പരമപിതാവേ! വന്ദനം.........

ചരണങ്ങൾ

1 സുരലോകസേനകളാൽ-ഒരുമാത്ര ഇളവെന്യേ
തിരുനാമം വാഴ്ത്തീടുന്നതൊരുപോലേററിരുന്നിട്ടും പരമ

2 സകലേശനായ നിന്റെ വിലയേറും വചനത്താൽ—
അഖിലം സൃഷ്ടിച്ചനിന്നിൽ അഭയം ചൊല്ലീടുന്നഹം. പരമ

3 തിരുവേദവെളിച്ചമീ നരരിൽ പ്രകാശിപ്പിച്ചു
പരിപാലിച്ചിരുന്നീട്ടും പരമോന്നതനാകുന്ന— പരമ

4 ദുരിതവാരിധിനീന്തി-കരകാണാതുഴലുന്ന—
നരരെവീണ്ടുകൊൾവാനായ്-തിരുമകനെത്തന്നൊരു— പരമ

5 ഒരുവനും നശിക്കാതെ തിരിവിനെന്നെല്ലായ്പ്പോഴും—
അരുമയോട്ടരചെയ്‌വാൻ പരമാത്മദാനംചെയ്ത— പരമ

## 61 സുരുട്ടി—ആദിതാളം

വാഴ്ത്തുക നീ മനമേ-എൻപരനേ—
വാഴ്ത്തുക നീ മനമേ.........

ചരണം

1 വാഴ്ത്തുകതൻ ശുദ്ധനാമത്തെപേർത്തു
പാൎത്തിവൻ തന്നുപകാരത്തെയോർത്തു— വാഴ്ത്തുക

2 നിന്നകൃത്യം പരനൊക്കെയും പോക്കി
തിണ്ണമായ് രോഗങ്ങൾ നീക്കിനന്നാക്കി. വാഴ്ത്തുക

3 നന്മയാൽ വാഞ്ഛവൻ തൃപ്തിയെതന്നു
നവ്യമാക്കുന്നു നിൻ യൌവ്വനമിന്നു. വാഴ്ത്തുക

4 മക്കളിൽകാരുണ്യം താതനെന്നോണം
ഭക്തരിൽ വാത്സല്യവാനവൻനൂനം. വാഴ്ത്തുക

5 പുല്ലിനുതുല്യമീജീവിതം വയലിൽ—
പൂവെന്നപോലയ്യൊ പോകുന്നിതുലകിൽ. വാഴ്ത്തുക

6 തൻനിയമങ്ങളെ കാത്തിട്ടുന്നോൎക്കും
തന്നുടെദാസൎക്കും താൻദയകാട്ടും.

7 നിത്യരാജാവിവനോൎക്കിൽ സൎവ്വ—
സൃഷ്ടികളും സ്തുതിക്കുന്നയഹോവാ. വാഴ്ത്തുക

## 62 ഢപ്പാ—രൂപകതാളം

1 മഹാവേലനെ സ്തുതി നീ അനുദിനവും മമ മനമേ!
ഘനമാൎന്നനിൻദുരിതം തിരുതലയിൽ ചുമന്നിവൻതാൻ

2 നിനക്കായ്ഇവൻമരിച്ചു നിത്യമരണംഉടൻതകൎത്തു
വാനലോകത്തിൽ കടപ്പാനുള്ള ജീവപാതയെതുറന്നു.

3 ജഡത്തോളടൻപിളൻ പുതുവഴിയേററവും തെളിച്ചു,
ജഡസന്തതിക്കഖിലം സ്വർഗ്ഗം കടപ്പാനിടലഭിച്ചു.

4 പൊടിയിൽനിന്നു നരരേ തിരുകരത്താലിവൻപിടിച്ചു,
കോടിസൂര്യന്നു സമനാമിവനോടു തുല്യരാക്കീടുവാൻ.

5 ജഡത്തിന്നുടെ ക്രിയകൾ ഉടൻ മുടിച്ചെൻഅകതടത്തിൽ,
കുടികൊണ്ടിടുന്നതിനാൽ പ്രഭക്കൂടുന്നെന്നുടെ ഹൃദയേ.

6 പുതുജീവനെത്തരുന്നു ദിനം കുതുകംവളർത്തീടുന്നു,
അതിസുന്ദരനിവനെന്നുടെ പുരുഷോത്തമപ്രിയനേ.

7 മലന്താഴ്‌വരയതിലുള്ളൊരു ലിലിയിൻ മലരിവനേ,
ഉലകിന്നധിപതിയുംവാനിന്നഖിലേശനുമിവനേ.



## 63 രൂപകചായ്‌വ്.

പല്ലവി

പാടിസ്തുതിമനമെ! പരനെക്കൊണ്ടാടിസ്തുതിദിനവും. പരനെ

അനുപല്ലവി

ആടുകൾക്കായ്‌തിരുജീവൻ വെടിഞ്ഞൊരു
കേടില്ലാ ദേവകുഞ്ഞാടിനെ വഴ്‌ത്തി നീ. പാടി

ചരണങ്ങൾ

1 അന്തമില്ലാദയവാൻ അവനുടെ സന്തതികൾക്കുമോദാൽ
ചിന്തിയതാം തിരുരക്തത്തിനാലവൻ
സന്താപം നീക്കി സന്തോഷം നല്കുന്നിതു പാടി

2 മൃത്യുവിനേ ജയിച്ച-നിസ്തുല്യനാം കർത്താധികർത്തനിവൻ,
മർത്ത്യർക്കമെർത്ത്യത നല്കി പ്രമോദമായ്
സത്യാത്മദാനം ചെയ്തോരുദയാലുവേ പാടി

3 സ്വർഗ്ഗീയഗാത്രധരൻ-നരർക്കുസന്മാർഗ്ഗംതുറന്നപരൻ.
ദുഃഖങ്ങളാകെനീക്കിടും സർവ്വേശ്വരൻ
സ്വർഗ്ഗമീഭൂമിയിലാക്കിയ നാഥനെ പാടി



## 64 ബങ്കാള ഏകതാളം

വന്ദനം വന്ദനം നാഥാ!
നിൻെറ രക്ഷയ്ക്കായ് വന്ദനം.

ചരണങ്ങൾ

1 ഉന്നതത്തിൽ നിന്നു എന്നേപ്രതി
മന്നിൽവന്ന നാഥനേ!— വന്ദനം

2 നന്ദിയോടെ ഇന്നു നിൻെറ ദാസൻ
വന്ദിക്കുന്നു മന്നനേ!— വന്ദനം

3 ശത്രുവായ എന്നെയോൎത്തു നിൻെറ
പുത്രനാക്കിത്തീൎത്തതാൽ— വന്ദനം

4 എൻെറ നാമം ജീവപുസ്തകത്തിൽ
ചേൎത്തതിനേ ഓൎത്തിതാ— വന്ദനം

5 എന്തുമോദം! എൻെറ അന്തരംഗേ
സന്തതം വിലസീടുന്നു— വന്ദനം

---

## 65 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

മനുവേലാ! നിനക്കുവന്ദനം അനന്തകീൎത്തനം പരനേ!

അനുപല്ലവി

കനിഞ്ഞുനിൻമനമുരുകിയെന്നെനിൻ കമനീയാക്കിയതോൎത്തു- മനു

ചരണങ്ങൾ

1 ഒരിക്കലും നിന്നെ പിരിഞ്ഞിരിപ്പതിന്നെനിക്കു സംഗതിയരുതേ-
നിൻെറ
തിരുമുഖംകണ്ടെന്നകമലരലിഞ്ഞിടുന്നുനീതിയിൻകതിരേ!—മനു

2 മരണവിഷത്തെരുചിച്ചു നീയെന്നേ മരണത്തിൽനിന്നു വിടുൎത്തി-
നിൻെറ
പരമനീതിയിൻഅവകാശംതന്നിട്ടമരലോകത്തിൽകടത്തി— മനു

3 എതിരിയിൻനുകത്തടിയൊടിച്ചെനിക്കതിസ്വതന്ത്രത നല്കി—
നിൻെറ
പുതുമനസ്സിനെധരിച്ചുസന്തതം വസിപ്പാൻവഴിച്ചതോൎത്തു—മനു

4 കരുണനിറഞ്ഞ കരത്താലെന്നെ നിൻ കരളിനോടേററമണച്ചു-
നിത്യം
അരിഗണങ്ങളിൻ ശരനിരകളെ അകററിആശ്ലേഷിച്ചിടുന്നു—
മനു

---

## 66 തോടി ആദിതാളം

പല്ലവി

പാടും പരമരക്ഷകനേശുവേ!—ദാസൻ
നിനക്കു സതതം സ്തുതി—പാടും.........

അനുപല്ലവി

വാടും പാപിയാമെന്നെത്തേടിവന്നവനെക്കൊ—
ണ്ടാടിസ്തുതിച്ചു നൃത്തമാടിക്കൊണ്ടിമ്പമോടെ— പാടും

ചരണങ്ങൾ

1 സങ്കടങ്ങളസംഖ്യവും നിങ്കലേററുകൊണ്ടു,
ശങ്കകൂടാതെ നീ മമ പങ്കശോകം തീർപ്പാൻ,
ചങ്കിലെ ചോരയേ ചിന്തി നിങ്കലണച്ചുകൊണ്ടെന്നെ,
പൊൻകരത്തിനാൽ തഴുകുമെൻകണവനെ! ഞാനെന്നും—പാടും

2 അന്ധകാരലോകത്തിൽനി – ന്നന്ധനാമെന്നേനിൻ
അന്തികേഅണച്ചുൻ മനഃസന്താപമകററി
ചന്തം ചിന്തുന്നനിന്നുടെ സ്വന്തരൂപമാക്കിടുവാൻ
നിന്തിരുജീവൻ പകന്നു സന്തതം നടത്തുകയാൽ— പാടും

3 ഉന്നതൻ വലമമരും മന്നവനേ നിന്നിൽ—
നിന്നുയരും ദിവ്യകാന്തിഎന്നിൽകൂടി ലോകേ—
നന്നേശോഭിപ്പതിന്നായി മന്നിലെന്നെവെച്ചതോർത്തു
നന്ദിയാലുള്ളം നിറഞ്ഞു സന്തോഷമോടെ നിനക്കു— പാടും

---

## 67 കമാശ് ആദിതാളം

പരമേശജാതാ! വന്ദനം...സദാനിനക്കു
പരമേശജാതാ! വന്ദനം.........

ചരണം

1 പരമ! നിൻമഹിമ ഈധരണിയിൽ തെളിയിപ്പാൻ
നരനായ് ജനിച്ച സുരനായകനാം— പരമേ:ശ

2 ഇരുളിൻ ഭരണമെല്ലാ നരരിലും പരന്നതാൽ
അരുളേകിയനാരതം കാത്തിടുന്ന— പരമേശ

3 ദുരിതഫലമായുള്ള മരണമതിങ്കൽനിന്നു
തിരു വീണ്ടെടുപ്പാൽ വിടുവിച്ചുഭവാൻ— പരമേശ

4 ശരണമെനിക്കുഭവാൻ, പരമൊരുഗതിയില്ല
പരമാത്മജ! നിൻ അടിക്കുപ്പിടുന്നേ— പരമേശ

5 തിരുശരീരമെനിക്കായ് കുരിശതിൽ ബലിയാക്കി—
തിരുനീതി ഫലിപ്പതിനായ് ശ്രമിച്ചു— പരമേശ

6 മരിച്ചുതിരികെ ജീവി—ച്ചമർത്ത്യനായ് ഭവിച്ചതാൽ
മരണത്തെ നീക്കാനധികാരമാന്ന— പരമേശ



## 68

ഏകതാളം

1 ത്രിലോകരാജനാകും ശ്രീയേശുസുന്ദരനാം
ഭൂലോകരക്ഷകന്നു ചൊൽ ചൊൽ ചൊൽ.
കൂടിനാം പുകൾ പാടണം.

2 ഭൂലോകത്തെ ചമച്ച ത്രിലോകദേവനാകും—
സ്വർല്ലോകനാഥനെന്നും ചൊൽ ചൊൽ ചൊൽ. കൂടി

3 ആദി അന്തവുമില്ലാത്ത അത്ഭുതപ്പൊരുളാകും—
ആനന്ദചിത്തനെന്നും ചൊൽ ചൊൽ ചൊൽ കൂടി

4 ആദിഅനാദിയായി രൂപിഅരൂപിയാകും—
ഈശാത്മജന്നുനിത്യം ചൊൽ ചൊൽ ചൊൽ. കൂടി

5 പാരം പ്രതാപവാനാം മേരീകുമാരനാകും—
കാരുണ്യകർത്തനെന്നും ചൊൽ ചൊൽ ചൊൽ. കൂടി



## 69

ആദിതാളം

വാഴ്ത്തിടുന്നു വാഴ്ത്തിടുന്നു വാഴ്ത്തിടുന്നു ഞാൻ—എൻ
രക്ഷകനെ നന്ദിയോടെ വാഴ്ത്തിടുന്നു ഞാൻ

2 മാട്ടിൻതൊഴുത്തിൽ പിറന്ന മാനുസുതനേ!
ഹീനവേഷമെടുത്ത നിന്നെ വാഴ്ത്തിടുന്നു—ഞാൻ

3 പാതകർക്കായ് നീതിവഴി ഓതിത്തന്നോനേ!
പാരിടത്തിൽ നിന്നെഓർത്തു വാഴ്ത്തിടുന്നു-ഞാൻ

4 കുരിശെടുത്തു മലമുകളിൽ നടന്നുപോയോനേ!
തൃപ്പാദംരണ്ടും ചുംബിച്ചിപ്പോൾ വാഴ്ത്തിടുന്നു-ഞാൻ

5 കുരിശിലേറിമരിച്ചുയിർത്തു സ്വർഗ്ഗേ പോയോനേ!
നിത്യം ജീവിക്കുന്നവനെ! വാഴ്ത്തിടുന്നു-ഞാൻ

6 ദൂതരുമായ് മേഘവാഹനേ വരുന്നോനേ!
വേഗം നിന്നെ കാണ്മതിനായ് കാത്തിടുന്നു-ഞാൻ

7 നിൻവരവിൽ മുന്നണിയിൽ നിന്നിടണേ ഞാൻ
വാഴ്ത്തി വാഴ്ത്തി നിന്നിടുമേ നിൻവരവിന്നായ്

8 എന്നുമേഘേ വന്നുകാണാം രക്ഷകനേഞാൻ
നോക്കിനോക്കി കാത്തിടുന്നേ നിൻവരവിന്നായ്.



## 70

ഏകതാളം

1 സർവ്വലോകസ്രഷ്ടാവാകും സർവ്വത്തിന്നും നാഥാ!
സർവ്വസൃഷ്ടികളും വാഴ്ത്തി വന്ദിക്കും മഹേശാ!

വാഴ്ത്തിടുന്നു വാഴ്ത്തിടുന്നു നന്ദിയോടടിയാർ
കീർത്തിക്കുന്നു ഘോഷിക്കുന്നു ആത്മമോദമോടെ.

2 എണ്ണമില്ലാദൂതസംഘം വാഴ്ത്തിടുന്നദേവാ!
ഖെർബികളും സ്രാഫികളും പുകഴ്ത്തും മഹേശാ! വാഴ്ത്തി

3 വാനംഭൂമി സൂര്യചന്ദ്ര നക്ഷത്രാദികളേ
മാനമായ് ചമച്ചദേവ! നാഥനേ! മഹേശാ!— വാഴ്ത്തി

4 ജീവനുള്ള സർവ്വത്തിന്നും ഭക്ഷണം നല്കുന്ന
ജീവനാഥ! ദേവദേവ! പാഹിമാം മഹേശാ!— വാഴ്ത്തി

5 വൃക്ഷസസ്യാദികൾക്കെല്ലാം ഭംഗിയെ നല്കുന്ന
അക്ഷയനാം ദേവദേവ! പാഹിമാം മഹേശാ! വാഴ്ത്തി

6 ഗംഭീരധ്വാനംമുഴക്കും വൻപിച്ച സമുദ്രം
സാമ്പ്രതം നിൻ വാക്കിനങ്ങു കീഴ്പ്പെട്ടും മഹേശാ! വാഴ്ത്തി

7 ഊററമായടിക്കും കൊടുങ്കാററിനെയും തന്റെ
ശ്രേഷ്ഠകരംതന്നിൽ വഹിച്ചീടുന്ന മഹേശാ!— വാഴ്ത്തി

8 ദുഷ്ടരാകുംജനങ്ങൾക്കും നീതിയുള്ളവക്കും
വൃഷ്ടിയുംവെയിലും നല്കും ഉന്നതാ! മഹേശാ! വാഴ്ത്തി

9 സ്വർഗ്ഗത്തിലും ഭൂമിയിലും സർവ്വലോകങ്ങളിലും
സ്തോത്രത്തിന്നു യോഗ്യനായ കീർത്തിമാൻ മഹേശാ!— വാഴ്ത്തി

10 മൂന്നുലകം നിൻെറ പാദം തന്നിൽവണങ്ങീട്ടും
നിൻമഹത്വം വെളിപ്പെട്ടും ആദിനം മഹേശാ! വാഴ്ത്തി

---

## 71 ശങ്കരാഭരണം രൂപകചാപ്

പല്ലവി

പാഹിമാം ജഗദീശ്വരാ!-ഭക്തപ്രിയാ!
കാലിണപണിയുന്നഹം...............

അനുപല്ലവി

ലോകത്തിലീദൃശം കാണും ചരാചരം
ആകവെസൃഷ്ടിച്ച നാഥാ! ജയ ജയ! പാഹി

ചരണങ്ങൾ

1 ആകാശം ഭൂമിയതും അഹോ! നല്ലോ-
രാദിത്യചന്ദ്രന്മാരും...............
തുംഗാഭപൂണ്ടിട്ടും നക്ഷത്രജാലവും
ഭംഗിയിൽ സൃഷ്ടിച്ച നാഥാ! ജയ ജയ! പാഹി

2 ഉത്തുംഗശൈലങ്ങളും നദികളും
മെത്തുംപ്രഭാവമോടെ.....
ദേഹികൾക്കെന്നുമുപകാരമാംവണ്ണം
ആഹന്ത! സൃഷ്ടിച്ച നാഥാ! ജയ ജയ! പാഹി

3 സൃഷ്ടിവിലാസമിദം-പുകഴ്ത്തുവാൻ
വിഷ്ടപേയില്ലൊരുവൻ......
സൃഷ്ടിയെന്നല്ലഹോ! സംസ്ഥിതിയെന്നതും
ശ്രേഷ്ഠമായ്ചെയ്യോരു നാഥാ! ജയ ജയ! പാഹി

4 പാപകൂപത്തിൽനിന്നി-ട്ടെന്നെ നിത്യം-
പാലയകരുണാലയാ!......
ആപത്തഖിലവും സർവ്വേശാ! പോക്കിയെൻ-
താപത്തെതീർത്തു രക്ഷിക്കമാം ദൈവമേ! പാഹി

## 72 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

ശാലേംരാജാതന്നോടൊരു സാമ്യം ചൊൽവതിനാരുപരൻ
ശാലേംരാജാതന്നോടൊരു സാമ്യം ചൊൽവതിനാരു്?

ചരണങ്ങൾ

1 സമസ്തവും തൻഹിതപ്രകാരം സാധിച്ചീലോകം ഭരിച്ചി-
ട്ടാധിക്കാവേശം കൊട്ടക്കാതടക്കിവാഴും ശ്രീ— ശാലേം

2 സർവ്വേശാത്മജനായ് നിന്നുള്ളൊരു സൌകര്യംമുററും വെടിഞ്ഞൊ-
നിമ്മർത്ത്യർചെററുംവിനഷ്ടപ്പെടാതെ കാത്തോരീ— ശാലേം

3 ബഹുപ്രകാരം കഷ്ടതതിങ്ങിക്കൂടിക്കൊണ്ടീടുന്ന ജഗത്തിൽ
തുണചെയ്യാനേവൻ? ജനങ്ങൾക്കിവൻ സഹായം ശ്രീ— ശാലേം

4 തൻതിരുമൊഴി നാമന്ത്യംവരെയും കാത്താൽ സന്തോഷംലഭിക്കാം
ഓർത്താൽ വൻദോഷം ജയിക്കാം ജയിച്ചുവാഴും ശ്രീ— ശാലേം

5 സുഖം പ്രമോദം ക്ഷയിച്ചിടാത്തൊരാനന്ദം സ്ഥിരമായിരിക്കും
ശാലേമിൻമഹിമാസനത്തിൽ വിളങ്ങിവാഴും ശ്രീ— ശാലേം

6 അനിത്യമാമീലോകം കത്തിക്കാളീട്ടും പൊഴുതും യുഗത്തീ-
ചീറീട്ടുമ്പൊഴുതും ചലിക്കാ പ്രശാന്തഗംഭീരൻ ശ്രീ— ശാലേം



## 73 ശങ്കരാഭരണം രൂപകം

പല്ലവി

കരുണാലയ! ദേവനായകാ! — ശ്രീ
പരമപുരുഷ! — കരുണാ

അനുപല്ലവി

കന്യകാസുത! ദേവദേവ!
കാമ്യവിഗ്രഹ! കാത്തുകൊള്ളുക കരുണാ

ചരണം

സരസീരുഹസുന്ദരമുഖ! സകലസുജനസ്വാന്തമന്ദിര!
സമധിക സന്തോഷശീല! സഹഗുണവിഭൂഷിത!വിഭോ — കരു



## 74 ശങ്കരാഭരണം ആദിതാളം

പല്ലവി

ദേവനു സദാ ജയമംഗളം ശുഭം.........
ദേവനു സദാ ഭവതുമംഗളം.........

ചരണങ്ങൾ

1 വാനവുമിഹലോകവുമതിലുള്ളതഖിലവും
ഊനമെന്യേ സൃഷ്ടിച്ചതാതനാം— ദേവനു

2 പാപതിമിര നീതിമിഹിരനായനുസരണം
പൂർത്തിയാക്കുവാൻ വന്നപുത്രനാം— ദേവനു

3 പാപവഴിയെ വിട്ടൊഴിവതിന്നായ് നരന്നു സദാ
പാപബോധം നൽകുന്നോരാത്മാവാം— ദേവനു

4 നാകഭവനത്തിങ്കലഖില മർത്യരണയുവാൻ
നന്നായിച്ഛിക്കും ഏകത്രയിയാം— ദേവനു

---

## 75 ത്രിയേകദൈവസ്തുത്യഗീതം

ശങ്കരാഭരണം ചെമ്പട

പല്ലവി

ഓം നമോ, നമോ, നമോ, ഓം നമോ, നമോ...

അനുപല്ലവി

ഓം നമോ നന്താനന്ദ നിദാനംതമോന്തകമായ— ഓം

ചരണങ്ങൾ

1 ആമേനോമമലനാമ ധാമമായഖിലലോക-
ക്ഷേമദമായിശേമബ്രഹാമിൻ ദൈവമായ്......
സന്മയമായി പരമ നിർമ്മലമായി ആനന്ദ-
ചിന്മയമായിഭുവന കന്മഷഹരണമായ്— ഓം

2 എണ്ണമില്ലാതണ്ഡഷണ്ഡമണ്ഡിതമാം വിണ്ണിലുമീ-
മണ്ണിലുമടങ്ങാതുള്ളവണ്ണമെത്രയും...
ഉന്നതമായുള്ളതേജോമണ്ഡലമദ്ധ്യസ്ഥമായി
പൂർണ്ണകരുണാസനനിഷണ്ണമായഖണ്ഡമായ— ഓം

3 ഏലനാദിയായെമ്മാനുവേലനഘമായിഇസ്ര—
യേലിനാദിയായ് നിഖില പാലനമായി......
എല്ലയില്ലാതമഹത്വ വല്ലഭമാമേലോഹിമെ-
ന്നുല്ലസിക്കും ദൂതർ ഹല്ലേലൂയ്യ പാടി സ്തുതിക്കുന്ന— ഓം



## 76 C. M.

1 എന്നേ വീണ്ട രക്ഷകൻെറ സ്നേഹം ആക്കുരയ്ക്കാം?
രക്തം ഈശൻ ചൊരിഞ്ഞെൻെറ കടം വീട്ടി എല്ലാം

പല്ലവി

പാട്ടമേ ജയഗീതം ആയുസ്സിൻ......നാളെന്നും
യേശുവിൻ......മഹാ സ്നേഹം എന്നുടെ നിത്യാനന്ദം.

2 നിത്യജീവൻ തന്നെന്നുള്ളിൽ ഈശാൻ സ്വഭാവവും
സ്വന്താത്മാവേ പകന്നെന്നിൽ നിറവാം സ്നേഹവും— പാട്ട

3 താതൻ പുഞ്ചിരിതൂകുന്നു തൻ മകനാം എന്മേൽ,
അപ്പാ! പിതാവേ! എന്നങ്ങു എൻ വിളി ഇനിമേൽ— പാട്ട

4 ലോകം കീഴ്മേൽ മറിഞ്ഞാലും എനിക്കില്ല ഭയം,
തിര മറിഞ്ഞലച്ചാലും യേശു എൻ സങ്കേതം— പാട്ട

5 സീയോൻ ലാക്കായ് ഗമിക്കുന്ന ആശ്രയിച്ചേശുവിൽ,
കത്താൻ സുഗന്ധം തൂകുന്നു വൈഷമ്യവഴിയിൽ— പാട്ട

6 യേശുവേ! നിൻ തിരുനാമം ഹാ! എത്ര മധുരം!
ഭൂവിൽ ഇല്ലതിന്നുതുല്യം ചെവിക്കിൻപസ്വരം— പാട്ട

7 ദൂതനാവാൽ പോലുമാകാ തൻമാഹാത്മ്യം ചൊല്ലാൻ,
ഇപ്പുഴവോട്ടുണ്ടോ ഇത്ര സ്നേഹം അത്ഭുതം താൻ— പാട്ട

---

"All people that on earth do dwell"

## 77 ഏകതാളം

1 ഭൂവാസികൾ സർവ്വരുമേ! സന്തോഷം ഉള്ള സ്വരത്തേ
കർത്താവിന്നുയർത്തീടുവിൻ, ആനന്ദത്തോടെ വന്ദിപ്പിൻ

2 യഹോവ ദൈവം എന്നുമേ നാം അല്ല അവൻ മാത്രമേ.
നമ്മെ നിർമ്മിച്ചു പാലിച്ചു തൻ ജനമായ് വീണ്ടെടുത്തു

3 തൻ ആലയേ പ്രവേശിപ്പിൻ, ആനന്ദത്തോടെ സ്തുതിപ്പിൻ,
സങ്കീർത്തനങ്ങൾ പാടുവിൻ, സന്തോഷത്തോടെ ഇരിപ്പിൻ.

4 തൻസ്നേഹം നിത്യമുള്ളതു, തൻകൃപ സ്ഥിരമുള്ളതു,
തൻ വാഗ്ദത്തങ്ങൾ ഒക്കെയും എപ്പോഴും താൻ നിവർത്തിക്കും.

---

## "What a friend we have"

## 78

ഏകതാളം

1 എൻ ആത്മാവേ! വാഴ്ത്തുക നീ നിന്നുടെ കർത്താവിനെ,
തൻ ഉപകാരങ്ങൾ ഒന്നും എന്നുമേ മറക്കൊലാ,
നിൻ അകൃത്യങ്ങൾ ഒക്കെയും സന്തതം മോചിച്ചു നിൻ
രോഗമെല്ലാം മാററി നിന്നെ സൌഖ്യമാക്കീടുന്നു താൻ.

2 ജീവനെ നാശത്തിൽ നിന്നു വീണ്ടെടുത്തു നിന്നെ തൻ
കാരുണ്യങ്ങളാൽ കിരീട ധാരണം ചെയ്യുന്നവൻ,
നന്മയാൽ നാൾതോറുമേ നീ ഉണ്മയിൽ തൃപ്തനായ് നിൻ
യൌവ്വനം കഴുകനെപ്പോൽ പുതുതാക്കുന്നു നിത്യം.

3 സർവ്വത്തിന്നുമായ് സ്തുതിക്ക ദൈവമാം പിതാവിനെ,
കർത്തൻ നല്ലോൻ, തൻകരുണ നിത്യമായുള്ളതത്രേ,
തന്നുടെ വഴികളെല്ലാം ഉന്നതം എന്നാകിലും,
തൻപ്രിയ മക്കൾക്കു സർവ്വം നന്മയായ് വന്നീടുമേ.

---

## 79

ശങ്കരാഭരണം ആദിതാളം

1 യേശുനായക! ശ്രീശ! നമോ നമോ
നാശവാരണ! സ്വാമിൻ! നമോ നമോ
മോശപൂജിത രൂപാ! നമോ നമോ—മഹീപാദ!......

2 മാനുവേലനേ! പാഹി നമോ നമോ
മാനവസുതവര്യ! നമോ നമോ
ദീനവത്സല! ക്രിസ്തോ! നമോ നമോ—ദീനമാകെ......

3 കുഷ്ഠരോഗവിനാശ! നമോ നമോ
ഇഷ്ടിനൽകുമെന്നീശ! നമോ നമോ
ശിഷ്ടപാലക! വന്ദേ! നമോ നമോ—ദിവപതീ!....

4 പഞ്ചപൂപപ്രദാന! നമോ നമോ
സഞ്ചിതാധികപുണ്യ! നമോ നമോ
അഞ്ചിതാനനയുക്ത! നമോ നമോ—പരമീഡേ....

5 ആഴിമേൽനടന്നോനേ നമോ നമോ
ശേഷിയററവക്കീശ! നമോ നമോ
ഊഴിമേൽവരും നാഥ! നമോ നമോ—തൊഴുകയ്യായ്....

6 പെസ്സഹാ ഭുജിച്ചോനേ! നമോ നമോ
ചോരനീർ വിയർത്തോനേ! നമോ നമോ
മേരിയാലഭിഷിക്താ! നമോ നമോ—മതിമാനേ!....

7 സ്വസ്തികാവിദ്ധദേഹ! നമോ നമോ
ദുസ്തരക്ഷണശീല! നമോ നമോ
ശാസ്തമസ്തുതേ നിത്യം നമോ നമോ—ബഹുഭ്രയാൽ....



## 80 ചെഞ്ചുരുട്ടി ആദിതാളം

1 ദൈവത്തിന്നു സ്തോത്രം ദൈവത്തിന്നു സ്തോത്രം,
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

2 കാൽവറിമലയിൽ ക്രൂശിൽമരിച്ചോരു
രക്ഷകന്നുസ്തോത്രം ഇന്നും എന്നേക്കും.

3 പാപഭാരത്തിൽനിന്നെന്നെ രക്ഷിച്ചോരു
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

4 ആത്മ ശക്തിയാലെൻ ഉള്ളം നിറച്ചോരു
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

5 രോഗശയ്യയിലെൻകൂടെ ഇരിക്കുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

6 ക്ഷാമകാലത്തെന്നെ ക്ഷേമമായ്പോററുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

7 ദൃഷ്ടി എൻെറമേൽ വെച്ചിഷ്ടമായ്നോക്കുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

8 ഓരോനാളുംഎൻെറ ഭാരംചുമക്കുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

9 ശത്രുക്കൾമുമ്പാകെ മേശഒരുക്കുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

10 വൻകൃപയിൽഎന്നെ ഇന്നെയോളംകാത്ത
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

11 എല്ലാരോഗങ്ങൾക്കും നല്ലവൈദ്യനായ
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.

12 കണ്ണുനീർതൂകുമ്പോൾ മനസ്സലിയുന്ന
ദൈവത്തിന്നു സ്തോത്രം ഇന്നും എന്നേക്കും.



## 81 സൌരാഷ്ട്രം ആദിതാളം

പല്ലവി

ദേവദേവനു മംഗളം....മഹോന്നതനാം
ദേവദേവനു മംഗളം....

ചരണങ്ങൾ

1 ദേവദൂതരാകാശേ-ദിവ്യഗീതങ്ങൾ പാടി
കേവലാനന്ദത്തോടു-മേവിസ്തുതിചെയ്യുന്ന— ദേവ

2 സകലലോകങ്ങളിലെ-സർവ്വഗണങ്ങളേയും
സുഖമുടനേ ചമച്ചു-സകലനാളും പാലിക്കും— ദേവ

3 നരഗണങ്ങളിന്നതി-ദുരിതമൊഴിപ്പാനായി
തിരുമകനേ നരനായ്-ധരണിയിങ്കലയച്ച— ദേവ

4 പാപബോധംവരുത്തി-പാപിയെ ശുദ്ധമാക്കാൻ
പാവനാത്മാവേ നല്കും-ജീവജലാശയമാം— ദേവ

5 ആദരവോടു തൻെറ-വേദവെളിവു മനു-
ജാതികൾക്കരുളിയ-ആദിനാഥനാകുന്ന— ദേവ

# ക്രിസ്തുമസ് ഗീതങ്ങൾ

## 82 ക്യാൽ

1 ഇന്നു നമുക്കേകശിശു ജാതനായിതാ-ചിത്രം!
ഇന്നു നമുക്കേകപുത്രൻ നല്കപ്പെട്ടല്ലോ!

2 ആധിപത്യം ആയവൻതൻ തോളിലിരിക്കും—നല്ല
ആലോചനക്കാരനെന്നു തന്നുടെ നാമം

3 തന്റെ നാമം അത്യത്ഭുതൻ എന്നുമാകുന്നു—സർവ്വ
ശക്തനായ ദൈവം നിത്യനായ പിതാവു.

4 ദാവീദിൻ സിംഹാസനത്തിന്മേൽഇരുന്നീടും—തന്റെ
രാജ്യമവസാനമില്ലാതെന്നുമിരിക്കും

5 ന്യായമോടും നീതിയോടും താൻ ഭരിച്ചീടും—തന്റെ
ആധിപത്യം വർദ്ധിച്ചിടും അന്തമില്ലാതെ.

6 ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ ദൈവസുതന്നു നിത്യം
ഹല്ലേലൂയ്യാ യേശുരാജന്നല്ലേലൂയ്യാമെൻ.



## 83 ജാവളി ചെമ്പട

ഖണ്ഡങ്ങൾ

1 മുന്നംപരസുതനംബരനായകൻ
റെമ്മാനുവേലൊരു നാരിയാം മേരിതൻ
നന്ദനനോമനബാലകനായവൾ
മടിയിലിരുന്നാനതു വിസ്മയം

മന്നിൽ നരനുടെ വടിവു ധരിച്ചുപി—
റന്നൊരു സുരവരനുടെ ജനനത്തെ
അംബരസുരഗണമിടയരോടറിയി—
ച്ചതിമോദിച്ചാരതും വിസ്മയം.

3 ആട്ടിടയർ സുരർ ചൊല്ലിയ വാചകം
കേട്ടുടനോടിയ—ബ്ബേതലഹേംപുൽ—
കുട്ടിലമന്നൊരു ശിശുവിനെ വന്നവർ
വന്ദനംചെയ്താരതും വിസ്മയം.

4 സേനകളിൻ പരനാം യഹോവാ പരി—
ശുദ്ധനെന്നും സുരർ വാഴ്ത്തിടവെ വന്നു
മാനിച്ചൌസേപ്പിന്നുടെ ഹിതവും
സാധിപ്പാൻ നിന്നതും വിസ്മയം.

5 പൂർവ്വദേശാഗതരാകിയ ശാസ്ത്രികൾ
താരകമതിനുടെ വഴിയെഗമിച്ചവർ
പാർത്ഥിവനൻപൊടു കാഴ്ചകൾ വെച്ചഥ
തൃപ്പാദം കുമ്പിട്ടാർ വിസ്മയം.



## 84 ഇംഗ്ലീഷ് ആദിതാളം

പല്ലവി

മാട്ടിൻതൊഴുത്തിൽ പിറന്നിന്നാൾ
മഹത്വംനിറഞ്ഞ ജഗത്തിന്നധിപൻ— മാ

അനുപല്ലവി

ബേതലേം പുരത്തിൽ, സ്വന്ത—
മത്തെ ത്യജിച്ചിട്ടുടമ്പും ധരിച്ചു— മാ

ചരണങ്ങൾ

1 സ്വന്തമഹത്വം വെടിഞ്ഞിട്ടു ക്ഷയിച്ചനരകപ്പെടച്ചപരൻതൻ
ചങ്കിന്നുരുക്കപ്പെരുക്കത്തെ മരുക്കപ്പെടത്താൽ ധരിപ്പിപ്പതിന്നു
ഹന്ത! പരംവിട്ടിറങ്ങിവ—ന്നവതരിച്ചു നൽ അതിശയം! പര—
ന്നുന്നതങ്ങളിൽ മഹത്വവും നിരപ്പും ജഗത്തിൽ മഹത്വം പരന്നു
തിണ്ണംമാ—നവക്കു ബന്ധം ഭവിപ്പിച്ചിഹത്തിൽ പരന്നും നട്ടക്ക—
പ്പെണ്ണിൻപേ-യുരഗദന്തം സമസ്തംഇടിച്ചങ്ങടത്തിപ്പൊടിപ്പാൻ- മാ

2 ആട്ടിൻകാവലിട്ടിരുന്നിരു—ന്നിടത്തിലിടയർക്കുദിച്ചവെളിച്ചം
കണ്ടുനിന്നവർ ഭയന്നപ്പോൾ-തെളിഞ്ഞമ്മഹത്വസുരൻസമ്മോദിച്ചു
ചൊന്നഗിരത്തിൻപൊരുളുന്തെന്നെളപ്പം തിരഞ്ഞപ്പുരത്തിൽ—
കടന്നിട്ടുണ്ണിയേനമിച്ചവർതന്മേൽ— പുതച്ചുള്ളവസ്ത്രപ്പഴക്കത്തെ—
ക്കണ്ടു ചിന്തിച്ചാർ-സുരൻെറചൊല്ലുംകുറിയുംപെരുത്തുവിചിത്രം
കിരസ്തു വേന്തൻ ദാ—വീദിൻെറ ജന്മമിടത്തിലുദിച്ചെന്നുറച്ചു
ഘോഷിച്ചാർ— മാ

3 പുല്ലതിൽകിടന്നുറങ്ങിയെ-മ്മനുവേൽതൊഴത്തിൽ തനിക്കുള്ളജങ്ങൾ
ഉള്ളംമദിച്ചുപിഴച്ചിട്ടു അലഞ്ഞുംവലഞ്ഞുംഉഴലുന്നേരത്തിൽ
നല്ലഇടയൻകനിഞ്ഞിട്ടു-അഘത്താലിരുട്ടിച്ചിരിക്കുംജഗത്തിൽ
നല്ലമനസ്സോടുദിച്ചിതാ-തൊഴത്തിൽതനിക്കുള്ളജത്തെവരുത്തി
ട്ടല്ലലും ഹനിച്ചിട്ടിഷ്ടം-പെരുത്തകുലത്തെപ്പുരത്തിലിരുത്താൻ
ഹല്ലെലൂ-തനിക്കുനിത്യംപുകഴ്ചമഹത്വം സമസ്തം ഇരിക്കും— മാ



## 85 പുന്നാഗവരാളി ആദിതാളം.

പല്ലവി

രാജരാജ ദൈവജാതൻ-യേശുമഹാരാജൻതാൻ-
നീചനീചമാനവരിൽ-ജാതനായ് ഭവിച്ചിന്നാൾ.

ചരണങ്ങൾ

1 രാജനാം ദാവിദിൻവംശ-ജാതയായ കന്യകയിൽ
ദാസവേഷമോടു വന്നു-ജാതിപാലനം ചെയ്‌വാൻ— രാജ

2 ഭീതിമാനുഷർക്കകന്നു-മോദപൂർത്തിയാകുവാൻ
നീതിമാൻ മശിഹാവന്നു-മേദിനിയിൽ ബേത്‌ലഹേ— രാജ

3 കാനനത്തിലാടു മേച്ച-ജ്ഞാനമററിടയരോടു
വാനസേനകൂടിവന്നു-ഗാനമൊത്തുപാടുവാൻ— രാജ

4 താരകന്തൻ ശോഭകണ്ടുദൂരദേശരാജരും
മൂരു പൊന്നു കുന്തുരുക്കം കാഴ്ചവെച്ചു കാണുവാൻ— രാജ

5 നാരിയിൽ പിറന്ന ദേവ-നേറെ വേദനസഹിച്ചു
പാരിടത്തിൽവന്നു-ചത്തുയിർത്ത വിസ്മയം പരം— രാജ



## 86 ഹിന്തുസ്ഥാൻ ആദിതാളം.

പല്ലവി

അതിമംഗല കാരണനേ!
സ്തുതിതിങ്ങിയ പൂരണനേ-നരൻ

അനുപല്ലവി

വാഴവാൻ വിണ് തുറന്നൂഴിയിൽപിറന്ന
വല്ലഭതാരകമേ-! അതി

ചരണങ്ങൾ

1 മതിമങ്ങിയങ്ങളെയുംവിധിതിങ്ങിയോർതങ്ങളേയും-നിന്റെ
മാമഹത്വംദിവ്യ-സ്നേഹവുംകാട്ടുവാൻ വന്നോ വല്ലഭനേ?— അതി

2 മുടിമന്നവർ മേടയേയും-മഹാ ഉന്നതവീടിനേയും-വിട്ടു
മാട്ടിടയിൽപിറ-ന്നാട്ടിടയർതൊഴാൻ-വന്നുവോ ഈതറയിൽ?-
അതി

3 തങ്കക്കട്ടിലുകൾവെടിഞ്ഞു പശുത്തൊട്ടിയതിൽകിടന്നു-പരം
കാററുമഞ്ഞുംപ്രയാസങ്ങളുമേററു വൻ കഷ്ടംസഹിച്ചുവോനീ?- അ

4 ദുഷ്ടപൈശാചഗണംഓട്ടുവാനും ശിഷ്ടർവായ്ഗണം പാട്ടുവാനും-
നിന്നെ
പിന്തുടരുന്നവർ-ഇമ്പമെന്യേവാഴാൻ-ഏററനിൻകോലമിതോ?-അ

5 എല്ലാപാപങ്ങളുമകലാൻ-ജീവദേവവരം ലഭിപ്പാൻ-ഈനിൻ
പാണ്ടെന്യേമാനുഷ-പുംഗവാ നിന്തിരുമേനിക്കുകണ്ടിലയോ-? അ



## 87 ചെഞ്ചുരുട്ടി ആദിതാളം

1 നരർരക്ഷപെടുവാൻ തിരുജീവൻവെടിവാൻ
ധരണിയിൽയേശുദേവൻ വന്നാൻ വന്നാൻ— നെഞ്ചേ!

2 വാനത്തിൻരാജൻ സേനകൾക്കീശൻ
ജ്ഞാനസൽഗുരുനാഥൻ വന്നാൻ വന്നാൻ— നെഞ്ചേ!

3 ദൈവപിതാവിൻ ദിവ്യകുമാരൻ
ഭൂവിൽതൻഹിതംചൊല്ലാൻ-വന്നാൻ വന്നാൻ— നെഞ്ചേ!

4 മൃത്യു ഇല്ലാത്തോൻ-നിത്യനും ആയോൻ
മർത്യനായ് പാരിടത്തിൽ-വന്നാൻ വന്നാൻ— നെഞ്ചേ!

5 ശാപങ്ങൾ തീർപ്പാൻ-വാഴ്വെങ്ങും ചേർപ്പാൻ
ദേവൻ മനുഷ്യനായി-വന്നാൻ വന്നാൻ— നെഞ്ചേ!

6 ആരാദ്ധ്യയോഗ്യൻ-യേശു എൻപ്രിയൻ
നാശമോശങ്ങൾ തീർപ്പാൻ-വന്നാൻ വന്നാൻ— നെഞ്ചേ!

## 88 ആഹരി ആദിതാളം

1 അത്ഭുതനേ!യേശുനാഥാ! അത്യുന്നത ദൈവസുതാ സ്വാമി!—ഭവാൻ
അടിമയെപ്പോൽപുൽക്കൂട്ടിൽ അവതരിച്ചതതിശയമേ നാഥാ!

2 ആക്കംഅട്ടപ്പാൻ അരുതാം ആനന്ദമോക്ഷമഹിമ എല്ലാം— ഭവാൻ
ആകവെ വിട്ടിങ്ങുവന്നു യാചകനെപ്പോലുദിച്ചോ? നാഥാ!

3 ഉന്നതാ! മഹേശ്വരനേ! ഉൾക്കരുണഏറിയതാലല്ലോ— ഭവാൻ
ഉള്ള പ്രഭാവം വെടിഞ്ഞു പുല്ലിലുറങ്ങാൻ തുനിഞ്ഞു നാഥാ!

4 എണ്ണമെന്ന്യേ ദൂതസംഘം എന്നുംനിന്നെ കീർത്തിച്ചല്ലോ-സ്വാമി!—
ഭവാൻ
എങ്ങും വ്യാപിആയിരിക്കെ എന്നെപ്പോൽജഡംധരിച്ചോ നാഥാ!

5 ഓടിവന്നോ? എൻ നിമിത്തം ഓർത്തലിഞ്ഞോ നിൻമനമെൻ—
സ്വാമി! ഭവാൻ
ഒരടിമ പോൽ നിലത്തിൽഓമനയല്ലാതെ പള്ളികൊണ്ടോ?



## 89 വരാളി ആദിതാളം

1 അത്ഭുതം കേളത്ഭുതം കേൾ-ദേശികരേ!— ദേവൻ
ഇബ്ഭുവി പിറന്നു ചെയ്തു-ഹാലെലൂയ്യാ.

2 ആട്ടടിയരാം ഞങ്ങൾക്കു-ദേശികരേ!— സ്വർഗ്ഗ
കൂട്ടമെല്ലാം കാണപ്പെട്ടു-ഹാലെലൂയ്യാ.

3 പാർത്തു ഞങ്ങളാട്ടിൻകൂട്ടം-ദേശികരേ!— കാവൽ
കാത്തുകൊണ്ടു നില്ക്കുമ്പോരം-ഹാലെലൂയ്യാ—

4 കർത്തൃതേജസ്സു ജ്വലിച്ചു-ദേശികരേ!— ഞങ്ങൾ
എത്രയും പരിഭ്രമിച്ചു—ഹാലെലൂയ്യാ.

5 ദൂതവാക്യമപ്പോളുണ്ടായ്-ദേശികരേ!— നിങ്ങൾ
ഭീതിപോക്കിയാലുമെന്നു-ഹാലെലൂയ്യാ.

6 നല്ല വാർത്തകൊണ്ടുവന്നു-ദേശികരേ! എങ്ങും
കല്യമോദമുത്ഭവിക്കും-ഹാലെലൂയ്യാ.

7 രക്ഷകനേകൻ നിങ്ങൾക്കു-ദേശികരേ!— ഇന്നു
ഇക്ഷിതിയിൽ ജാതനായി-ഹാലെലൂയ്യാ.

8 ദാവീദിൻെറ പട്ടണത്തിൽ-ദേശികരേ!— ക്രിസ്തു
ദേവനവതീർണ്ണനായി-ഹാലെലൂയ്യാ.

9 ഉന്നതത്തിൽ ദൈവത്തിന്നു-ദേശികരേ! സ്തുതി
എന്നുമേ മഹത്വം കീത്തി—ഹാലേലൂയ്യാ.

10 മേദിനിയിൽ സമാധാനം—ദേശികരേ! നര
ജാതികൾക്കൊക്കെ സമ്പ്രീതി—ഹാലേലൂയ്യാ.

11 സ്തോത്രഗീതമേവം പാടി—ദേശികരേ! സ്വർഗ്ഗേ
കർത്തൃദൂതർ പോയശേഷം—ഹാലെലൂയ്യാ.

12 ചെന്നവിടെ കണ്ട ഞങ്ങൾ—ദേശികരേ! ദൂതർ
ചൊന്ന ലക്ഷ്യം സൂക്ഷ്മംതന്നേ—ഹാലേലൂയ്യാ.

13 ഉത്തമഗീതങ്ങൾ പാടി—ദേശികരേ!- നിങ്ങൾ
ആത്തമോദം പാത്തീടുവിൻ-ഹാലെലൂയ്യാ.

14 ഹാലേലൂയ്യാ വാനം ഭൂമി-ധമ്മസൂര്യൻ— ഭൂമൌ
മേലിൽ നിന്നിറങ്ങി ചിത്രം-ഹാലേലൂയ്യാ.

## 90 ഇംഗ്ലീഷ്.

1 യേശു ഇന്നു ജനിച്ചു ദൈവം അവതരിച്ചു
നമ്മെരക്ഷിച്ചീടാൻ

ദൈവത്തിന്നു സ്തോത്രം, സ്തോത്രം, സ്തോത്രം, സ്തോത്രം
ദൈവത്തിന്നു സ്തോത്രം, നാമെല്ലാരും പാടേണം.

2 ദാവീദിൻെറ ഗ്രാമത്തിൽ ബേത്ലഹേം നഗരത്തിൽ
യേശുഭൂജാതനായ്—ദൈവത്തിന്നു............

3 ദൈവദൂതന്മാർ വന്നു ലോകരോടറിയിച്ചു
ഈ സുവിശേഷത്തെ—ദൈവത്തിന്നു............

4 ദൈവത്തിന്നു മഹത്വം മർത്യരിൽ പ്രസാദവും
സമ്പൂർണ്ണമായ് വന്നു—ദൈവത്തിന്നു............

5 യൂദന്മാരഖിലവും ശേഷം സർവ്വജനവും
ഐക്യമായിപാടണം—ദൈവത്തിന്നു............

## 91 ഇംഗ്ലീഷ്.

ബേത്ലഹേം നൽനഗരിയിൽ യേശുക്രിസ്തു ജനിച്ചനാൾ
ദൂതഗണങ്ങൾ ഘോഷിച്ചു:

"ഉന്നതത്തിൽമഹത്വം—ഉന്നതത്തിൽ മഹത്വം
ഉന്നതത്തിൽ മഹത്വം—ഉന്നതത്തിൽ മഹത്വം
ഉന്നതത്തിൽ മഹത്വം"

2 ആട്ടിടയർ കണ്ടവരാം പ്രഭചേർന്നവാനഗണം
യേശു പിറന്നെന്നുചൊല്ലി— "ഉന്നതത്തിൽ മഹത്വം"

3 വേദവാക്യം ചൊന്നപോലെ-ഏവരേയും രക്ഷിച്ചീടാൻ
യേശുമഹാരാജൻ വന്നു— "ഉന്നതത്തിൽ മഹത്വം

4 നിൻ കൃപവേണം കർത്താവേ! നിൻമുഖം കണ്ടെന്നും സ്വർഗ്ഗേ
തിരുമുമ്പിൽ അൻപായ്പാടുവാൻ— "ഉന്നതത്തിൽ മഹത്വം."

---

## 92 ഇംഗ്ലീഷ്.

1 വിശ്വാസികളേ! വാ തുഷ്ടമാനസർ ആയി
വന്നീടുക, വാ, നിങ്ങൾ ബേത്ലഹേമിൽ
വാ, വന്നു കാണ്മിൻ! ത്രിവിഷ്ടപരാജൻ!!
ഹാ! വേഗം വന്നു പാടിൻ
ഹാ! വേഗം വന്നു വാഴ്ത്തിൻ
ഹാ! വേഗം വന്നു വാഴ്ത്തിൻ—കർത്താവേ!

2 ദേവാദി മാ ദേവൻ ശ്രീയേശു കർത്താവു
ഈലോകേ വന്നുദിച്ചു കന്യയിൽ
രാജാധിരാജൻ, സൃഷ്ടിയല്ല, ജാതൻ— ഹാ! വേഗ

3 മാലാഖമാരോടു മേളം കൂടി പാടിൻ
സ്വർല്ലോകനിവാസികളേ! പാടിൻ
മഹോന്നതത്തിൽദൈവത്തിന്നു സ്തോത്രം — ഹാ! വേഗം

4 ഈ ഭൂമിയിൽ ജാതൻ പ്രഭയേറും രാജൻ
ഈശോതമ്പുരാന്നു സ്തോത്രം പാടിൻ
പാരിലുള്ളോരേ! വന്ദനം കരേററിൻ— ഹാ! വേഗം

---

## 93 ഇംഗ്ലീഷ്

1 കേൾക്ക ദൂത സൽസ്വരം ക്രിസ്തുജാത ഘോഷണം
ഭൂമൌ ശാന്തി സന്തോഷം-ആമീൻ പാടിൻ-ഉണ്ടായി
ആനന്ദിപ്പിൻ മർത്യരേ, യോഗമായ് വാനദൂതർ;
യേശു ഇന്നു ഭൂജാതൻ എന്നു ലോകം ആർക്കുന്നു,
കേൾക്ക ദൂത സൽസ്വരം ക്രിസ്തുജാത ഘോഷണം.

2 വാനേ ദൂതരാൽ എന്നും മാന്യനാം ഈ ക്രിസ്തേശൻ
പാത്തലേ കന്യകയിൽ മൂത്തിയായിജനിച്ചു
മാനമായിപ്പാടുവിൻ മാനവാവതാരത്തെ,
ക്ലേശം തീൎത്തു രക്ഷിക്കും ഈശനാം ഇമ്മാനുവേൽ.— കേൾക്ക

3 ശാലേമിൻ പ്രഭോ! വാഴ്ക വാഴ്ക നീതിസൂര്യ! നിന്-
ശോഭജീവൻ നൽകുമേ രോഗശാന്തിസൎവ്വക്കും
മാനമാകെ വിട്ടഹോ! മൎത്യഭാഗ്യം തേടുവാൻ
മൃത്യുഹരം ചെയ്യുവാൻ ജാതൻ ആയി പാരിടേ.— കേൾക്ക

4 യേശു! ലോകമോഹിതാ! വാസമാക ചേതസി
വേഗം ഏക നൽവരം നാഗശക്തിപോക്കുവാൻ
ശാപദോഷം തീൎത്തു നീ വാഴ്ക! വാഴ്ക! മാനസേ
പൂൎണ്ണമായ വിശ്വാസം ദാനം ചെയ്ക സൎവ്വദാ.— കേൾക്ക



## 94 ഇംഗ്ലീഷ് ഏകതാളം

1 യേശുവിൻ ജനനത്തെനാം പാടിസന്തോഷിക്ക
ആശയോടുതൻ ദാസൻനാം ആനന്ദിച്ചീടുക

യേശുവിന്നവതാരം തീൎത്തുപേയധികാരം-
കൂട്ടകനാം പാടുകനാം ബഹുസന്തോഷമെ-

2 വാനസേനകൾക്കീശൻതാൻ മൎത്ത്യരെസ്നേഹിച്ചു
വാനവർഗാനമോദങ്ങൾ ആകെയുപേക്ഷിച്ചു
ഹീനമാനുഷവേഷം—പൂണ്ടുവന്നുസന്തോഷം— കൂട്ടകനാം

3 പൂൎണ്ണമനുഷ്യസൂനവായ്—തൎണ്ണകശാലയിൽ
ജീർണ്ണവസ്ത്രമണിഞ്ഞോനായ് മാത്രമടിയതിൽ
കാണും ശിശുവിനേ നാം-താണുവണങ്ങിടേണം— കൂട്ടകനാം

4 മൎത്ത്യരെയെല്ലാം പാപത്തിൽ-നിന്നുരക്ഷിപ്പുവാൻ
സത്യവചനം-ലോകത്തി-ൽമൎത്ത്യനായ് വന്നഹോ-
ഭൂതഗണങ്ങളാകെ-ഭീതിപൂണ്ടവരോടും
കൂട്ടകനാം പാടുകനാം രാത്രിക്കൾതോറുപോയ്. കൂട്ടകനാം

## 95 ഹിന്തുസ്ഥാൻ ഭൈരവി ആദിതാളം

1 മഹിയിൽ മാനുഷവേഷമെടുത്തു പുൽക്കൂട്ടിൽമാന—
രഹിതനായ് പിറന്നൊരു മനുവേലാ!
മതിമുഖികുലമണിമണിയാകും മറിയാമ്മി-
ന്നരുമ നന്ദനനാകും അനുകൂലാ!

2 തവമൃതിയതുമൂലം കനിവിഷം ഹരിച്ചോനേ!
ചരണനീരജദ്വയം ശരണംമേ
വരണമെനിക്കു തുണ—തരണം ദുരിതഹര!
രുധിരം നരക്കുവേണ്ടി—ചൊരിഞ്ഞോനേ!

3 സുരുചിരവിലോചന—സുധീകുലസുഖകരാ!
സുമധുരതരരൂപ! സുരപാലാ!
സുരവര! സുലളിത! സുമമുഖ! മനസിമേ
സുചിരം വിലസിടുക—സുകൃതാത്മൻ!—



## 96 ക്രിസ്താവതാരസ്തുതി

(താലോലപ്പാട്ട്)

യദുകുലകാംബോജി. ത്രിപുടതാളം

ചരണങ്ങൾ

1 വിശോകബന്ധുവിമലൻ-പര-വിശ്വവിഭൂതികരാഭൻ
വിശ്വതിമിരഹരണൻ-യേശു-വിശ്വവിഖ്യാൻദിവിഷൻ

2 മന്നവൻദാവീദിന്മൂലം-ഇന്നു-വന്നുദിച്ചുമനുവേലായ്—
തന്നുദയംകൊണ്ടുണ്ടായ-ഹൃദ-യാനന്ദംകൊണ്ടുനിറഞ്ഞ

3 ധന്യസംഘത്തോടുചേർന്നു-നാമി-ന്നനന്യനഭക്തികൈക്കൊണ്ടു
ഭാഗ്യവതിയായകന്യാ-പെററ-ഭാഗ്യകിശോരം സ്തുതിക്ക.

4 ഹന്ത! പരമജനന-ഭവ-സന്തോഷമെന്തുപറവൂ!
പൊന്നഗർവാസികളാം-ദൂതർ-സന്നാഹമോടൊത്തുകൂടി.

5 എന്നുമഖിലേശ്വരന്നു-പര-മോന്നതങ്ങളിൽ മഹത്വം,
പാരിലെങ്ങും സമാധാനം-സർവ്വ-മാനുഷരിൽ സംപ്രീതിയും.

6 സീയോൻ നന്ദിനിമാർവന്നു-കമ-നീയകിശോരനെക്കണ്ടു
നന്ദികലൎന്നുവിവിധ-മായ്സാ-നന്ദം സ്തുതിപ്പാൻതുടങ്ങി.

7 ഹവ്യനിവനൊ? പരമ-ജീവ-ഹവ്യമോ ജീവതരുവൊ?
അററമില്ലാതുള്ള പാപം നീക്കും-കുററമില്ലാത്തകുഞ്ഞാടൊ?

8 സൎപ്പഫണത്തെപിളൎപ്പാൻ-കന്യാ-ഗൎഭത്തിൽവന്നസ്ത്രീവിത്തോ?
വെള്ളത്തിൽനിന്നു നോഹയേകാത്തിട്ടുള്ളരക്ഷിപ്പിൻപെട്ടിയോ?

9 അഭ്രനിക്ഷിപ്തമാം വില്ലോ-ഇവ-നബ്രഹാംകണ്ട പരനോ?
യാക്കോബുറക്കത്തിൽകണ്ട-ദിവ്യ-ഗോവേണിതാനോ? ശിലയോ?

10 കണ്ടകത്തിൻെറ പടൎപ്പിൽ-മോശകണ്ടമഹേശസഖിയോ?
മിസ്രയിലിസ്രായേൽമക്കൾ-കൊന്ന-ഉത്സവമാംപെസഹയൊ?

11 വഹ്നിമേഘങ്ങളിൻതൂണോ-മേലിൽ-നിന്നുവീണുള്ളമന്നായൊ!
വെള്ളമൂറുംജീവകല്ലൊ! ശുദ്ധി-ക്കുള്ളനൽജീവനീരുറേറാ?

12 ശോഭനദേവാലയമോ പരിശോഭിതചിത്രമറയോ?
പൂൎണ്ണവിശുദ്ധസ്ഥലമോ-പരി-പൂൎണ്ണൻെറ സാക്ഷിപ്പെട്ടിയോ?

13 ദിവ്യമഹത്വം വസിക്കും-അതി-ഭവ്യകരുണാസനമൊ?
തങ്കവിളക്കൊ കനകപീഠ-ത്തിങ്കലെ കാഴ്ചയപ്പമോ?

14 ഹോമബലിപീഠംതാനോ? അതിൽ-ഹോമിക്കും സൎവ്വബലിയോ?
ശുദ്ധസുഗന്ധധൂപമോ-പരി-ശുദ്ധന്മാർചെയ്യും ജപമോ!

15 പിച്ചളസൎപ്പമിവനൊ?-ജീവ-രക്ഷണ്യവാസസ്ഥലമോ?
ആദ്യവിളവിൻ ഫലമോ?-ആൎക്കും-വേദ്യമല്ലാത്ത പൊരുളോ?

---

## 97. "Carol sweetly carol"

6s.

1 പാടിൻ ഇൻപഗീതം ഇന്നേശു ജാതനായ്
സദ്വിശേഷനാദം കൊണ്ടാടിൻ ലോകൎക്കായ്
പാടിൻ ഇൻപഗീതം ഇപ്പാരിൽ എങ്ങുമേ-
കേട്ടു വീണ്ടും ഗീതം പാടേണം വേഗമേ.

പാടിൻ ഇൻപഗീതം പാടിൻ ഇന്നിൻപമായ്
സദ്വിശേഷ നാദം കൊണ്ടാടിൻലോകൎക്കായ്.

2 പാടിൻ ഇൻപഗീതം സ്വർഗ്ഗീയ കീർത്തനം
പാടിൻ ജാതമോദം രക്ഷണ്യ കാരണം
പാടിൻ ഇൻപഗീതം മഹത്വം കർത്തന്നും,
ശാന്തം, പ്രീതി, മോദം, നരക്കുണ്ടാം എന്നും— പാടിൻ

3 പാടിൻ ഇൻപഗീതം ക്രിസ്താവതാര നാൾ
ദേകൾക്കന്നെങ്ങും നാദം, മണി ഗണങ്ങളാൽ
പാടിൻ ഇൻപഗീതം രക്ഷണ്യ സംഘമേ
ധ്യാനിച്ചേറെ ഗീതം പാടിൻ ഉച്ചത്തിൽ— പാടിൻ



## 98 ഇംഗ്ലീഷ് ഏകതാളം

1 നരരോടതിസ്നേഹംപൂണ്ട പാരിടം തന്നിൽ-വന്നേശു
നരനായവതാരംചെയ്തു നാരിയിൻ സൂനുവായ്ജയമായ്
ദേവകുമാരനായി രാജകുമാരനായി
ബേതലഹേമിൻ ഗോശാലേ നീതി-സമ്പൂത്തിയായ്ത്തുവാൻ

2 ജയമംഗളമായപാർത്ത മായംകൂടാതെ കൊണ്ടാടി
ഭയഭക്തിയതേററംകൂടി മാലാഹമാർകൂടി പാടിയുടൻ
ആട്ടിൻകൂട്ടങ്ങൾ കാത്തു കൂട്ടങ്ങളായി പാർത്ത
ആട്ടിടയക്കറിവേകി പെട്ടന്നു രാവിൽ ദൂതനിടം.

3 നരരക്ഷകനായിന്നേശു നിങ്ങൾക്കായ് പുൽക്കൂട്ടിൽവന്നു
നരനായവതാരംചെയ്തു പോകുവിൻകാണുവിൻ വേഗമഹോ!
ജീർണ്ണമായുള്ളൊരാട പൂർണ്ണമല്ലാതെചൂടി
മാട്ടിൻതൊഴുത്തിൽകാണാം കാണ്മാനായ്പോയിക്കുമ്പിടുവിൻ.

---

## 99 കാപി ആദിതാളം

പല്ലവി

ദിവ്യശിശുബേതലഹേംപുരിതന്നിൽ ദേവജാതനായ്—ദിവ്യ

അനുപല്ലവി

സ്വർഗ്ഗമഹിമയെ വെടിഞ്ഞവൻ നമുക്കായ്
മാതൃകരങ്ങളിൽ—താലോലം—ദിവ്യ

ചരണം

1 ആനന്ദമായ് സുരസേനയിൻഗാനം-വാനദേശത്തങ്ങു മുഴങ്ങി
വേഗമെഴുന്നജപാലർതൊഴുത്തിൽ ശിശുവിനെ വന്നവർ വന്ദിച്ചു-
ദിവ്യ

2 നക്ഷത്രം കണ്ടതാൽ ഇക്ഷിതിപാലർ സൂക്ഷ്മംഗ്രഹിച്ചതാലുടനെ
നിക്ഷേപ പാത്രങ്ങളേന്തികരത്തിൽ അക്ഷയനായ് കാഴ്ചവച്ചാർ—
ദിവ്യ

3 പട്ടുവസ്ത്രങ്ങൾ ധരിപ്പവക്കുടയോൻ കീററുവസ്ത്രങ്ങളിൽ കിടന്നു
കാററുംതണുപ്പുമങ്ങേററംസഹിച്ചു ഇഹപരങ്ങളിനുടയവൻതാനി-
ദിവ്യ



# 100 The passion.

## പീഡാനുഭവം.

### ബഥാന്യാഭിഷേകം

ചെറുദസ്സുരി മട്ട്.

ഖണ്ഡങ്ങൾ

1 പാപഭാരം നീക്കാൻ പാരിലുദിച്ചോരു
ദേവകുഞ്ഞാടാകും യേശുദേവൻ
ആറുനാൾമുമ്പിൽ പെസഹാപെരുനാളി-
ന്നാരംഭത്തിങ്കൽ തൻ ശിഷ്യരുമായ്.

2 എത്തിബഥന്യാഗ്രാമത്തിങ്കലുള്ളോരു
കുഷ്ഠരോഗിയാം ശീമോൻെറ വീട്ടിൽ
കർത്താവിനത്താഴമുണ്ടാക്കിനാരങ്ങോർ,
മാർത്തായും ശുശ്രൂഷചെയ്തീടിനാൾ.

3 ശിഷ്യരുമായി ഭുജിപ്പാനിരുന്നുമ-
നുഷ്യമകനായോരേശുദേവൻ
ചത്തവരിൽനിന്നുണർത്തിയ ലാസരു-
മത്താഴത്തിന്നായി ചേർന്നിരുന്നു.

4 അപ്പോളൊരുറാത്തലേറെ വിലയുള്ള
ശുദ്ധജടാമാംസിതൈലവുമായ്
അൻപോടവനുമറിയയുമതൈത്തലം
തമ്പുരാൻതന്റെ തലയിൽവീഴ്ത്തി.

5 കാലുകളിൽ തേച്ചുതോർത്തികഴലിണ
ചേലോടുതന്റെ തലമുടിയാൽ
അത്തൈലത്തിന്റെ സുഗന്ധമാവീട്ടിന്ന-
കത്തുനിറഞ്ഞു ചമഞ്ഞനേരം.

6 തന്നുടെ ശിഷ്യരിലേകൻ ശീമോന്മകൻ
തന്നെക്കാണിപ്പോൻ യൂദാസ്കയ്യോത്താ
ഇത്തൈലം മുന്നൂറുദ്രമപ്പണത്തിന്നു
വിറ്റെറളിയോർക്കു നൾകാഞ്ഞതെന്തു്?

7 എന്നാലെളിയോരെ താൻവിചാരിച്ചല്ല
ചൊന്നതിവ്വണ്ണമവനോ കള്ളൻ
കയ്യിൽ പണപ്പെയുള്ളോനുമതിലിട്ടം-
ദ്രവ്യം ചുമപ്പോനുമാകയാലേ.

8 മറ്റും ചിലശിഷ്യർ നീരസം ഭാവിച്ചു
തെററായുരച്ചുയൂദാവെപ്പോലെ
ഇന്നഷ്ടമെന്തിന്നീതൈലമേറെപ്പണ-
ത്തിന്നു വിററു ദരിദ്രന്മാർക്കായി

9 നൾകായിതന്നല്ലൊയെന്നാലായതറി-
ഞ്ഞേകിവചനമവരോടേശു
ഇങ്ങിവളെവിട്ടവിനിസ്ത്രീക്കേററവും
നിങ്ങളലമ്പലുണ്ടാക്കാനെന്തു്?

10 എന്നിലിവളൊരുസൽക്രിയ ചെയ്തല്ലൊ
എന്നാൽ ദരിദ്രരെല്ലായ്പ്പോഴുമേ
നിങ്ങൾക്കിങ്ങുണ്ടു വിചാരിക്കുമ്പോളൊക്കെ
നിങ്ങളവർക്കു നന്മചെയ്തീടാം.

11 എല്ലായ്പ്പോഴും ഞാനൊ നിങ്ങളോടുകൂടെ
ഇല്ലയിവളാവതോളം ചെയ്തു
എന്നെ ശവാലങ്കാരം ചെയ്യാനായിവൾ
ഇന്നിത്തൈലമെൻ ദേഹത്തിലാക്കി.

12 പാത്തലംതന്നിലെവിടെയൊ ഈ നല്ല-
വാത്തഘോഷിക്കപ്പെട്ടീടുന്നതു
ഉള്ളവണ്ണമിവൾചെയ്യത്തുമതെല്ലാം
ചൊല്ലപ്പെട്ടുമവൾതന്നോമ്മയ്ക്കായ്.

13 ആമേൻ ഞാൻ നിങ്ങളോടു ചൊല്ലുന്നു എന്നു-
എമ്മാനുവേലേ! മനംകനിഞ്ഞു
ഒന്നിനും കൊള്ളരുതാത്തയിമ്മണ്ണിൽക-
രുണപൊഴിഞ്ഞു ചെഴിപ്പാക്കുക!



## 101 പാനമട്ട്—ഖണ്ഡങ്ങൾ.

1 പെസ്ഹായെന്നുപേരുള്ള പുളിപ്പില്ലാ-
ത്തുത്സവം സമീപിക്കുമ്പോളേശുവും
രണ്ടുനാൾ കഴിഞ്ഞുപെസഹാവരു-
ന്നുണ്ടെന്നുള്ളതു നിങ്ങളറിയുന്നു.

2 അന്നു ക്രൂശിൽ തറപ്പാൻ മനുജൻെറ-
നന്ദനനേല്പിക്കപ്പെട്ടും നിശ്ചയം.
എന്നുതൻെറ ശിഷ്യരോടുരചെയ്തു,
അന്നുതന്നെ പ്രധാനാചാൎയ്യന്മാരും,

3 ശാസ്ത്രിമാരും ജനത്തിന്മൂപ്പന്മാരും
ചീൎത്തുകയാഫായെന്ന മഹാചാൎയ്യൻെറ-
വീട്ടിൽവന്നുകൂടി മന്ത്രിച്ചു ജന-
ക്കൂട്ടത്തെഭയപ്പെട്ടതുകൊണ്ടവർ.

4 നല്ലവനെപ്പിടിച്ചുപായംകൊണ്ടു
കൊല്ലുവാനായ്വഴിയന്വേഷിച്ചിട്ട്
മാലോകരിൽ കലഹമുണ്ടാം പെരു-
നാളിലായാലതിങ്കലരുതെന്നാർ

5 അന്നുപന്തിരുപേരിലേകൻശിമോൻ
നന്ദനനാകും യൂദാഇഷ്കയ്യോത്ത
ചെന്നുകണ്ടുപ്രധാനാചാൎയ്യന്മാരോ-
ടിന്നിനിക്കെന്തുനൽകാൻ മനസ്സുണ്ട്?

6 എന്നാൽ ഞാനവനെ നിങ്ങൾക്കേല്പിച്ചു
തന്നുകൊള്ളാമെന്നു പറഞ്ഞീടിനാൻ
ആയതുകേട്ട സന്തോഷം പൂണ്ടവർ
ആയവന്നുദ്രവ്യംകൊടുക്കാമെന്നു,

7 വാക്കുനൽകീട്ടവന്നങ്ങു മുപ്പതു-
തുക്കം വെള്ളികൊടുത്തു വിട്ടീടിനാർ
യൂദയും കൈകൊടുത്തശേഷം ജഗ-
ന്നാഥനെജനക്കൂട്ടമില്ലാത്തപ്പോൾ,

8 കഷ്ടമായവക്കേററിക്കൊടുപ്പാനദ-
ദൃഷ്ടൻ തക്കമന്വേഷിച്ചു വന്നിതു.
യേശുദേവ! പെസഹാകുഞ്ഞാടെ! നിൻ
ദാസനാമടിയൻചെയ്ത പാതകം
ആസകലം പൊറുത്തു കൃപയിലീ
നീചനെ-നടത്തീടുക ദൈവമെ!



# 102

തോടി ഖണ്ഡങ്ങൾ. ചെമ്പട

1 ഭക്ഷണമവർ കഴിച്ചിട്ടപ്പോഴേശുനായകൻ
പക്ഷമോടുപാനഭാജനമെടുത്തുവാഴ്ത്തിനാൻ.

2 ചൊന്നുനിങ്ങൾവാങ്ങിപ്പങ്കുവച്ചുകൊള്ളുവീനിതു
പൊന്നുലോകദേവരാജ്യമിന്നിലംവരുംവരെ.

3 ഇന്നിമേലിൽമുന്തിരിയിൽ നിന്നുഞാൻ കു
ല്ലെന്നുനിങ്ങളോടുഞാനുരച്ചിടുന്നിതുദൃഢം.

4 ആർവലിയവനവരിലെന്നൊരു വിവാദമ-
ന്നേര മായവക്കുണ്ടായി വന്നതാലവരോടു,

5 കർത്തനും പറഞ്ഞു ജാതികൾക്കരചരായവർ
കർത്തൃതനടത്തിയേവരുന്നവരിലേററവും,

6 പാരിലായവരിൽ നായകത്വമുള്ളവരുപ-
കാരികളെന്നു പ്രസിദ്ധിയുള്ളവരല്ലോദൃഢം:

7 നിങ്ങളപ്രകാരമല്ല നിങ്ങളിൽ വലിയവൻ
ഇങ്ങെളിയവനെപ്പോലെയാസ്സരേണ്ടതാകുന്നു.

8 ചേലോട്ടശ്ശുശ്രൂഷചെയ്യ വന്നിട്ടമൊരാളിനെ
പോലെയാസ്സരേണ്ടതു നടത്തുന്നോനസംശയം.

9 ആരുപോൽമഹാൻ ശ്ശുശ്രൂഷചെയ്യീട്ടം മനുജനോ?
ചാരിപ്പന്തിയിലിരുന്നുകൊണ്ടിട്ടം മനുഷ്യനോ?

10 നിങ്ങൾമദ്ധ്യേ ഞാൻ നിൽക്കുന്നു ദാസനെപ്പോലെങ്കിലും
നിങ്ങളെൻപരീക്ഷയിലെന്നോട്ട പാത്തവരല്ലോ.

11 എൻപിതാ നേമിച്ചനിക്കുതന്നപോൽ രാജ്യം നിങ്ങൾ-
ക്കൻപോട്ടനേമിച്ചു ഞാനുമായത്തുതരുന്നുണ്ട്!

12 ന്തനമെൻസാമ്രാജ്യത്തിങ്കൽ എൻെറ മേശയിൽനിന്നും
പാനംചെയ്യമിസ്രയേൽ ഗോത്രങ്ങൾ പന്തിരണ്ടിനും,

13 ഈഷലെന്നിയെ ന്യായംവിധിച്ചു കൊണ്ടുനിങ്ങൾ സിം-
ഹാസനങ്ങളിലിരുന്നു വാഴുമേ സന്തോഷമായ്.

14 മന്നവാ! മഹോന്നതൻെറ നന്ദനാ! ദയാനിധേ!
വിണ്ണിലൊന്നുനോക്കുവാനപാത്രമാമിപ്പാപിമേൽ,

15 ഉന്നതത്തിൽ നിന്നുനിൻകൃപപൊഴിഞ്ഞു യേശുവെ!
പൊന്നുലോകം ചേൻകൊൾവാനെന്നെ നീ നടത്തുക.

---

# 103

## ക്രിസ്തു ശിഷ്യക്ക് പുതിയ കല്പന കൊടുക്കുന്നതു്

മുഖാരി മുറിയടന്ത

പല്ലവി.

മക്കളേ! ഇനി-അല്പമേഞാൻനിങ്ങ-
ളോടങ്ങിരിക്കുന്നുള്ള.......

അനുപല്ലവി

മക്കളേ! നിങ്ങളെന്നെത്തേടീട്ടം നി-
ങ്ങൾക്കു വന്നുകൂടാ ഞാൻ പോകുന്നേടത്തു— മക്കളേ!

ചരണങ്ങൾ

1 എന്നുഞാൻ യൂദന്മാരോട്ടരച്ചതിൻ-
വണ്ണമിന്നു നിങ്ങളോടും ചൊല്ലുന്നു
എന്നാൽ നിങ്ങൾ തമ്മിൽ സ്നേഹിച്ചീടേണം
എന്നൊരു പുതുകല്പന നല്കുന്നു— മക്കളേ!

2 നിങ്ങളെ ഞാൻ സ്നേഹിച്ചതുപോലവേ
നിങ്ങളും തമ്മിൽ തമ്മിൽ സ്നേഹിക്കണം
നിങ്ങൾക്കന്യോന്യ സ്നേഹമുണ്ടെങ്കിലൊ
നിങ്ങളെൻ ശിഷ്യരെന്നെല്ലാരും ബോധിക്കും— മക്കളേ!

3 മന്നാ! നീയെങ്ങുപോകുന്നെന്നു പേത്രൻ
ചൊന്നാനേശു ഞാൻ പോകുന്നിടത്തിപ്പോൾ
വന്നുകൂടാ നിനക്കെന്നാൽ പിന്നേതിൽ
എന്നെ നീ പിന്തുടരുമെന്നു ചൊല്ലിനാൻ— മക്കളേ!

4 ഇന്നു നിൻ പിൻവരാൻ കൂടാത്തതെന്തു്?
നിന്നുടെപേക്കെൻ ജീവൻ കളയുമേ
എന്നു പേത്രൻ പറഞ്ഞാറെ യേശുവും
ചൊന്നാനെൻ പേക്കു നിൻ ജീവൻകളയുമൊ?— മക്കളേ!

5 കോതമ്പുപോലെ ചേറുവാൻ നിങ്ങളെ
ചോദിച്ചു സാത്താൻ ശീമോനെ! ശീമോനെ!
ശോധനയിൽ വിശ്വാസം ക്ഷയിച്ചുപോ-
കാതിരിപ്പാൻ പ്രാത്ഥിച്ചേൻ നിനക്കായി— മക്കളേ!

6 നീ തിരിഞ്ഞ ശേഷമുറപ്പിക്ക നിൻ
സോദരരെയെന്നാറെ പേത്രൻ ചൊന്നാൻ
നാഥാ! നിന്നോടുഞാൻ ചാവിലും കാരാ-
ഗൃഹത്തിലും ചെൽവാനൊരുങ്ങി നില്ക്കുന്നിതാ— മക്കളേ!

7 എന്നതിന്നേശു ചൊന്നാനെന്നെയറി-
യുന്നില്ലെന്നു നീ മൂന്നുരുതള്ളിച്ചൊ-
ല്ലുന്നതിന്മുന്നിന്നു പൂങ്കോഴി കൂക-
യില്ലെന്നുഞാൻ നിന്നോടുചൊന്നോൻ പേത്രാ!— മക്കളേ!

8 പേത്രൻ തള്ളിപ്പറഞ്ഞുള്ള മൂന്നുരു-
മാത്രമെ നിന്നെയെന്നാലിപ്പാതകൻ
എത്രയെന്നു കണക്കില്ല കാരുണ്യ-
മൂത്തിയേ! എൻ പിഴകൾ പൊറുക്കുക!— മക്കളേ!



## 104 ആഹരി ചെമ്പട

പല്ലവി

അടുത്തുയേശുവിന്മേലവർ-കൈകളെവെച്ചു
പിടിച്ചു ജീവനായകനെ........

അനുപല്ലവി

അടുത്തവരവതു കണ്ടി-ട്ടുടനെചൊല്ലിയേശുവോ-
ടുടയവനെ! ഞങ്ങൾവാ-ളെടുത്തുവെട്ടുകയോയെ— അടുത്തു

ചരണങ്ങൾ

1 അവരിലൊരുവനാം ശിമോൻപേത്രൻവാളുരീ
ട്ടവിവേകത്തോടുക്കുടെ
വലിയ പുരോഹിതൻ തന്റെ-ദാസനെവെട്ടി-
വലങ്കാതറുത്തുകളഞ്ഞു.
അവനുമല്ലനെന്നുപേ-രമലനതിനിത്രം
മതിയെന്നുരച്ചവന്റെ ചെവി-തൊട്ടുസുഖമാക്കി— അടുത്തു

2 പരമൻ പിന്നെയുമുരച്ചു-പേത്രനെ! നിൻ വാ-
ളുറയിൽ തിരിച്ചങ്ങിടുക,
കരത്തിൽ വാളെടുക്കുന്നവ-നൊക്കെയും വാളാൽ
മരിച്ചുവീണുപോം നിശ്ചയം,
പരമപിതാവെനിക്ക-ങ്ങരുളിത്തന്നുള്ള പാത്രം
വിരവൊടുപാനംചെയ്യാ-തിരിക്കുമൊ?ഞാനിന്നേരം— അടുത്തു

3 പന്തിരുലഗിയോനെക്കാ-ളധികം ദൂതർ
എന്നരികത്തു നിറുത്താൻ
എന്നുടെതാതനോടിപ്പോ-ളപേക്ഷിപ്പതി-
നെന്നാൽ കഴികയില്ലെന്നോ?
എന്നാലെങ്ങനെ വേദം-ചൊന്നവസ്തുനിവൃത്തി-
വന്നീടുമതുപോലിവണ്ണം വരേണ്ടതെന്നാൻ— അടുത്തു

4 കൊടിയപാതകനാമെന്നെ കോപത്തിൽ നിന്നു
വിടുവിപ്പാനായിട്ടുനിന്നെ
പിടിച്ചുകെട്ടുവതിനു ഭരമേല്പിച്ചു
കൊടുത്തു നീ ഘാതകർ കയ്യിൽ
അടിയനതിന്നു നല്ലോ-രിടയനേ! നിനക്കീടാ-
സ്തുതിവതിനെന്തുള്ളു? നി-ന്നടിമയടിമ ഞാനേ!— അടുത്തു



## 105 ഊശേനി ആദിതാളം

1 മറുദിവസം മറിയമകൻ യെറുശലേമിൽ വരുന്നുണ്ടെന്ന
അറിഞ്ഞുബഹുജനമവനെ എതിരേല്പാൻ പുറപ്പെട്ടുപോയ്

2 ഈത്തപ്പന കുരുത്തോലകൾ ചേർത്തുകയ്യിൽ എതിരേററു
ചീർത്തമോദം പൂണ്ടവനേ വാഴ്ത്തി മഹാനന്ദമോടെ

3 മന്നവനാം ദാവീദിൻെറ നന്ദനനു ഹോശന്നാ!
ഉന്നതങ്ങളിൽ ഹോശന്നാ എന്നട്ടഹസിച്ചു ചൊല്ലി

4 കർത്താവിൻെറ തിരുനാമത്തിൽ വരുമിസ്രയേലിൻ രാജാവു
വാഴ്ത്തപ്പെട്ടോനാകെയെന്നു ആർത്തവർ കീർത്തിച്ചീടിനാർ

5 കഴുതക്കുട്ടി കണ്ടിട്ടേശു കയറിയതിന്മേലിരുന്നു
അരുതുഭയം നിനക്കേതും പരമസീയോൻ മലമകളേ!

6 കണ്ടാലും! നിന്മഹിപൻ കഴുതക്കുട്ടിപ്പുറത്തു കേറി-
കൊണ്ടുവരുന്നെന്നെഴുതീട്ടുണ്ടതുപോൽ നിവൃത്തിവന്നു.

7 പരമനോടുകൂടെ വന്ന പുരുഷാരം മുൻനടന്നു
മരിച്ചവരിൽ നിന്നവൻ ലാസറിനെ നാലാംദിനമുണർത്തി,

8 എന്നു സാക്ഷിപകർന്നീരുന്നാരെന്നതു കേട്ടുടൻ ജനങ്ങൾ
വന്നു മഹാനന്ദത്തോടു മന്നവനെ എതിരേററു.

9 അറിശംപൂണ്ടു പരീശർതമ്മിൽ പറഞ്ഞുനമുക്കൊരു ഫലവും
വരുന്നില്ലെന്നു, കണ്ടോ ലോകം അവനോടിതാ ചേർന്നുപോയി!

10 അഴകിയൊരു മണവാളനേ! കഴലിണയേ കരുതിവന്ന
അഴകിയാളാം പുഴുവാമെന്നെ കഴുകി നിൻെറ കാന്തയാക്ക.



## 106 പുന്നാഗവരാളി മുറിയടന്ത

പല്ലവി

പരമതനയനാകും-യേശുദേവനേററവും
പരിഭ്രമിച്ചും വലഞ്ഞും-വ്യസനപ്പെട്ടും തുടങ്ങി.

ചരണങ്ങൾ

1 മരണംവരെയുമെൻെറ-ദേഹിമഹാദുഃഖത്തിൽ
മരുവുന്നെന്നോടുകൂടെ-നിങ്ങളുണർന്നിരിപ്പിൻ— പരമ

2 എന്നവരോടുചൊല്ലി-മുന്നോട്ടല്പം ചെന്നുടൻ
മണ്ണിൽ മുഖം കവിണ്ണ-വീണു പ്രാർത്ഥിച്ചാനേശു— പരമ

3 കഴിയുമെന്നാലാനേരം-ഒഴിഞ്ഞുനീങ്ങിപ്പോകേണം
കഴിയുമേ നിന്നാലെല്ലാം-അബ്ബാ പിതാവേ! താതാ!— പരമ

4 ഇപ്പാനപാത്രമെന്നിൽ-നിന്നു നീക്കിക്കൊള്ളുക
അബ്ബാ പിതാവേ! പരി-ശുദ്ധനാകും ദൈവമേ! പരമ

5 എന്നാലുമെന്നിച്ഛയിൻ-വണ്ണമല്ല പിതാവേ!
നിന്നിച്ഛയിൻവണ്ണമാ-കുന്നതു നല്ലതെന്നാൻ— പരമ

6 വാനിൽ നിന്നൊരു ദൈവ-ദൂതനേശുനാഥനെ
കാണായ്‌വന്നിതന്നേരം-അവനെ ശക്തിപ്പെടുത്താൻ— പരമ

7 അത്യാസന്നാസ്ഥിതിയി-ലായിവന്നോരളവിൽ
അത്യന്തശ്രദ്ധയോടെ-പ്രാർത്ഥിച്ചാൻ യേശുദേവൻ— പരമ

8 തിരുമേനിയിൽ നിന്നയ്യോ! കറയില്ലാത്ത വിയർപ്പു
തറയിൽ വീണു വലിയ ചോരത്തുള്ളികൾ പോലെ— പരമ

9 ഇപ്പാടുകളെല്ലതി ന്നിപ്പാപിയല്ലോ ഹേതു?
ഇപ്പുണ്യത്തിന്നീടാമോ-ഇപ്പുഴു നിന്നടിമ? പരമ



## 107 ക്യാൽ ആദിതാളം

പല്ലവി

ഹാ! എന്തിപ്പാടയ്യോ! ഞാൻ
എന്തു തരുവേൻ ഇതിന്നീടയ്യോ!......ഞാൻ

അനുപല്ലവി

ആനന്ദക്കാതലേ! പിഴ-
യാളികൾക്കു മോക്ഷവാതിലേ! ഹാ! എന്ത

ചരണങ്ങൾ

1 ഗത്ത്ശമനസ്ഥലേ പോവതും—അതിൽ
കതുകപ്പൂങ്കാവനേ മേവതും
അത്ഭുതമേ! മനം നോവതും—ഉള്ളിൽ
അളവില്ലാ ദുഃഖം ആരാവതും- ഹാ! എന്ത

2 മുഴങ്കാൽ പ്രതിനിന്നു താണതും—മുഖ-
ടങ്ങു മുഖം താഴ്ത്തി വീണതും
നുറുങ്ങി മനം നൊന്തുകേണതും—മനം-
കലങ്ങിത്തപിച്ചേററം വാണതും— ഹാ! എന്തി

3 അബ്ബാ പിതാവേ! വിളിച്ചതും—ക്ലേശം
അകലെച്ചെയ്യേണ്ണമപേക്ഷിച്ചതും
അപ്പിതാവിഷ്ടം ഉറച്ചതും—ഒരു
സ്വർപ്പമാൻ ആശ്വസിപ്പിച്ചതും— ഹാ! എന്തി

4 ആത്മം പരിക്ലേശം കൊണ്ടതും—ചോര-
യ്യോപ്പം വിയർപ്പുടൽ പൂണ്ടതും
ശാന്ത്വം തികച്ചെല്ലാമാണ്ടതും—തന്റെ
ദാസർ വിരോധാസം കൈക്കൊണ്ടതും— ഹാ! എന്തി



## 108 ഇംഗ്ലീഷ്—രൂപകതാളം

1 അയ്യയ്യോ! മഹാ ആശ്ചര്യം ഇതയ്യോ!
യേശുദേവൻ, പ്രിയനാഥൻ:—
നില്ക്കുന്ന ഭാവത്തെ നോക്കി ചിന്ത ചെയ്യിൻ!

2 പുഴവാം—പീലാത്തോസിൻ മുമ്പിലിതാ!
പുണ്യനാഥൻ—പൂർണ്ണദേവൻ:—നില്ക്കുന്ന

3 ആട്ടുപോൽ—അനങ്ങാതെ പൊന്നുടയോൻ
പാട്ടനേടാൻ—നമ്മെ നേടാൻ:—നില്ക്കുന്ന—

4 തിരുവുൾ—ഇരിപ്പെന്തിതാക്കറിയാം?
ദേവജാതൻ ഭൂവിൻ നാഥൻ:—നില്ക്കുന്ന—

5 ജഗത്തിൻ—പാപഭാരത്താൽ ഞരങ്ങി
സ്വർഗ്ഗനാഥൻ—ഉൾക്കലങ്ങി:—നില്ക്കുന്ന—

6 നിനക്കായ്—കേൾക്ക കല്ലാം പാപി നെഞ്ചേ!
നിർമ്മലൻ താൻ—നിത്യദേവൻ:—നില്ക്കുന്ന—



## 109 ആനന്ദഭൈരവി ആദിതാളം

പല്ലവി

ദേവ ദേവ നന്ദനൻ—കുരിശെടുത്തു
പോവതു കാണ്മിൻ പ്രിയരേ!

അനുപല്ലവി

കാവിലുണ്ടായ ശാപം-പോവാനിഹത്തിൽ വന്നു
നോവേററു തളന്നയ്യോ!-ചാവാനായ് ഗോൽഗോത്താവിൽ— ദേവ

ചരണങ്ങൾ

1 പരമപിതാവിനുടേ—തിരുമാർവ്വിലിരുന്നവൻ
പരമഗീതങ്ങൾ സദാ—പരിചിൽ കേട്ടിരുന്നവൻ
പരമദ്രോഹികളാകും—നരരിൽ കരളലിഞ്ഞു
സർവ്വമഹിമയും വി—ട്ടൂർവ്വിയിങ്കൽ വന്നയ്യോ!— ദേവ

2 കുററമററവൻ കനി—വററ പാതകനാലേ
ഒററപ്പെട്ടു ദുഷ്ടരാൽ—കെട്ടിവരിയപ്പെട്ടു
ദുഷ്ടകൈകളാലടി—പെട്ടുഴുത നിലംപോൽ
കഷ്ടം തൻതിരുമേനി—മുററും ഉഴന്നുവാടി— ദേവ

3 തിരുമുഖാംബുജമിതാ—അടികളാൽ വാടീടുന്നു
തിരുമേനിയാകെ ചോര—തുടുതുടെ ഒലിക്കുന്നു
അരികളിന്നരിശമോ—കുറയുന്നില്ലല്പവുമേ
കുരിശിൽ തറയ്ക്കയെന്നു—തെരുതെരെ വിളിക്കുന്നു— ദേവ

4 കരുണ തെല്ലുമില്ലാതെ—അരികൾ ചുഴന്നുകൊണ്ടു
ശിരസ്സിൽ മുൾമുടിവെച്ചു തിരുമുഖംതുപ്പി ഭാര—
ക്കുരിശങ്ങെടുപ്പിച്ചയ്യോ—കരയേററീടുന്നിതാ കാൽ-
വരിമലയിങ്കൽ തന്നെ—കുരിശിച്ചീടുവാനായി— ദേവ

5 കുററമററവൻ പാപ—പ്പെട്ടവൻപോൽ പോകുന്നു
ദുഷ്ടർ കൂട്ടം ചുഴന്നു—ഏററം പങ്കം ചെയ്യുന്നു
പെററമാതാവങ്ങയ്യോ—പൊട്ടിക്കരഞ്ഞീടുന്നു
ഉററനാരിമാർകൂട്ടം—എത്രയുമലറുന്നു— ദേവ

6 എത്രയും കനിവുള്ള—കർത്താവേ! ഭർത്താവേ! ഈ
ചത്തചെള്ളാം പാപിമേ—ലെത്ര സ്നേഹം നിനക്കു
കർത്താവേ! നീ നിൻെറ രാ—ജ്യത്തിങ്കൽ വരുമ്പോളീ-
ഭൃത്യനേയും കൂടെയ—ങ്ങോർത്തുകൊണ്ടിടേണമേ— ദേവ



## 110 കർണ്ണാടകം ആദിതാളം

1 ദൈവമേ! എൻ ദൈവമേ!-എന്നെ നീ കൈവിട്ടതു
എന്തിനെന്നിമ്മാനുവേൽ—സന്താപാൽ വിളിച്ചിതു

2 സൂര്യശോഭമാറിപ്പോയ്—രാത്രിപോൽ മദ്ധ്യാഹ്നമായ്
ക്രിസ്തുനാഥൻ പാപിക്കായ്—ക്രൂശിൽ തൂങ്ങുന്നയ്യയ്യോ!

3 നന്മ ചെയ്യാനോടിയ—നാഥാ! നിൻ തൃപ്പാദങ്ങൾ
വന്മുറിവുകൊണ്ടൊരാണിയിൽ പതിഞ്ഞു തൂങ്ങുന്നു!

4 സ്വസ്ഥമാക്കും യേശുവിൻ—തൃക്കൈകൾ രണ്ടാണിയാൽ
മർത്യപാപത്തിൻനിമിത്തം—ചേർത്തറഞ്ഞു തൂങ്ങുന്നു!

5 പാറകൾ പിളർക്കുന്നു—പാരിടം കുലുങ്ങുന്നു
കീറി തിരശീലയും—മേലിൽനിന്നു കീഴററം!

6 പാപിയേ! നിൻ പാപത്താൽ—പുണ്യനാഥൻ യേശു താൻ
പാരിന്നും പരത്തിന്നും മ—ദ്ധ്യേ മരത്തിൽ തൂങ്ങുന്നു!

7 നിൻെറ പേർക്കു ചാകുവാൻ—നില്ക്കുന്നേശു ക്രൂശിന്മേൽ
തൻെറ ശാന്തഭാവം കാൺക—താഴ്മയുള്ളൊരാട്ടപോൽ!

8 നമ്മുടെ സ്രഷ്ടാവിവൻ—സർവ്വലോകനാഥൻ താൻ
നമ്മുടെ പാപം ചുമന്നു—തീർക്കുന്നയ്യോ ക്രൂശിന്മേൽ!

9 മന്നവാ! എൻ യേശുവേ!—എന്നെയോർത്തുകൊള്ളുക
നിൻെറ പുണ്യത്തിൽ ഒരംശം എൻെറ രക്ഷയാക്കുക!

---

## 111 തോടി ആദിതാളം

പല്ലവി

വീണാൾ—സീയോൻ കുമാരി—താണാൾ അഴലാഴിയിൽ
പ്രാണനാഥൻെറ തിരു-മേനി-ക്രൂശിന്മേൽ കണ്ടു—വീണാൾ—

അനുപല്ലവി

കാണുന്നിതാരയ്യോ! എൻ പ്രാണനാഥനോ ക്രൂശിൽ
ആണിമേൽ തൂങ്ങുന്നിതെ—നാനന്ദമോ?
ഞാനിനി പോകുന്നിതെങ്ങോ?-ഇടം
കാണുന്നില്ലെനിക്കയ്യോ!—കാണുന്നില്ലേ!

മാനുവേലനേ! എന്നെ—താനേ വിട്ടു നീ പോയയോ?
മനസത്തിങ്കലിടി—വീണേ! എന്നങ്ങലറി— വീ

ചരണങ്ങൾ

1 മന്നാ! കൃപാക്കടലേ! -എന്നുള്ളമുരുകുന്നേ
എന്നെ അൻപോടു നോക്കി—ട്ടുന്നതാലേ
എന്നിൽ പ്രേമത്തീയയ്യോ—നന്നായ് ജ്വലിപ്പിക്കും തൃ-
ക്കണ്ണുന്തയ്യോ തിരുമുൻ—വന്നുനിന്നും
ഒന്നുപോലും നോക്കാതെ—നന്നായടച്ചിരിക്കു
ന്നെന്നങ്ങവൾ ചൊല്ലിയും—കണ്ണീർ ചൊരിഞ്ഞുംകൊണ്ടു—വീ

2 അരുമയോടെന്നെ മുത്തും—തിരുവായിൽ നിന്നൊഴുകി-
വരുന്ന തേനും പാലുമാം—പരമഭോജ്യം
പരിപൂർണ്ണമായ് പൈദാഹം—വിരവോടൊഴിച്ചെന്നുള്ളിൽ
പരമാനന്ദം തരുമെ—പരമ കാന്താ!
അരുമ കാന്തയുൾവെന്തു—തിരുമുന്നിതാ നിന്നു നിൻ
തിരുവായടഞ്ഞതെന്തെ—ന്നലറിയലറിക്കൊണ്ടു— വീ

3 എന്നിൽ വെച്ചിട്ടുള്ളൊരു—നിന്നുള്ളിലെ പ്രിയത്താൽ
കണ്ണേ! പ്രിയേ! എൻപ്രാവേ!—എന്നു ചൊല്ലി
എന്നിരു കന്നങ്ങളിൽ-വന്നു ചുംബനം ചെയ്തു
എന്നുള്ളെല്ലാം കവരും—വള്ളമയ്യോ!
പൊന്നേ! ക്രൂശിൽ വിരിപ്പാൻ—വന്നോ സംഗതി? എന്നു— വീ

---

## 112 ആഹരി— അടതാളം

പല്ലവി

പാപീ!—ഗോൽഗോത്താ മലമുകളിൽ
പ്രിയനാഥൻ—യേശുക്രിസ്തൻ
പാപികളുടെപേർക്കായി—ചാകുന്നിതാ പ്രിയനാഥൻ......

ചരണങ്ങൾ

1 ഭൂവിലുള്ള മർത്യരാകെ-ചെയ്ത പാപം ബഹു തുകയാകെ-ദൈവ
കോപവും തീ സമമാകെ-ജ്വലിച്ചീവിശ്വവും ഭസ്മമാകെ-ഏവം
ആവതിനെ-യേശു ദൈവസുതൻ കണ്ടു
ശീഘ്രമോടി വന്നു-കോപം ശമിപ്പിപ്പാൻ— പാപീ!

2 കല്പനകൾ പത്തിനെയും-മർത്യർ-സ്വല്പം പോലും ഭയമെന്യേ—
[ലംഘി—

ച്ചല്പവും നന്മചെയ്യാതെ-നിത്യംകീഴ്പോട്ടിറങ്ങുകമൂലം-പേയിൻ
കൂപമതിൽ-കോടാകോടി വർഷം ആധി-
യോടെരിവാൻ വിധി-നേടുന്നതു നീക്കാൻ— പാപി!

3 കാലും കയ്യും തല ദേഹം-അടിയാലശേഷം മുറിവായി-ഭീതി-
യാലുള്ളിലെ ക്രമം മാറി-നീതിയാലെ മാ ശാപങ്ങളേററു-ഇരി-
മ്പാലും കരം-ദൃഷ്ടിയാലും തടിയിടി-
യാലും പരൻ കൊട്ടും-വേദനയേല്ക്കുന്നു— പാപി!

4 സർവ്വശക്തൻ മുഴുശക്തി-തന്മേൽ-ദുർവ്വഹഭാരത്തെ-ചേർത്തു—ദിവ്യ
ഗർവ്വഭാരത്തിൻകീഴ്വീണു-ക്രിസ്തു-സർവ്വഭാരം തന്മേൽ ഏററു-തിരു
പൂർവ്വശക്തി-യേശു ഏറെ നീക്കി-നര-
ദേഹശക്തിയോട-തൊക്കെ ചുമക്കുന്നു- പാപി!

5 പാറകളും തെറിക്കുന്നേ-ഭൂമിപാരം ഞെട്ടി വിറയ്ക്കുന്നേ-സൂര്യൻ
കാരുട്ടപ്പിട്ടൊളിക്കുന്നേ-തിരകീറി വഴി തുറക്കുന്നേ
കരുണാകര! നിൻ-തിരു പുണ്യരക്തം
പരനോടു നമ്മെ ഒരു-മപ്പെടുത്തുന്നിതാ— പാപി!

---

## 113 പാർസി ഏകതാളം

പല്ലവി

കാൽവരി മലമേൽ മഹാ കാഴ്ച
കാണുന്നേൻ ഞാൻ ഹല്ലേലൂയ്യാ

ചരണങ്ങൾ

1 വാനം ഭൂമി പാതാളം സ്ഥിതിമാറുന്നെ എന്തൊരത്ഭുതം— കാൽ
2 ലോകപാപത്തിൻ ശാപത്തെ പരലോകനാഥൻ ഏററീടുന്നേ-കാൽ
3 ദിവ്യശക്തികൾ നീക്കിവല്ലഭൻതിരുബലിചെയ്തു തൂങ്ങുന്നേ—കാൽ
4 മരത്തിനാൽ വന്ന പാപശാപത്തെ മരത്തിൽ തൂങ്ങിയക-
ററുന്നേ—കാൽ
5 പുണ്യവാൻ നി ന്ദുങ്ങി ലോകക്ക പൂർണ്ണമോചനം നേടുന്നേ-കാൽ
6 നീതി കാരുണ്യത്തേയും യേശുതാൻ നിലകളിൽ നിറുത്തീ-
ടുന്നേ—കാൽ
7 അഭയം പ്രാപിച്ച അഗതികൾ രക്ഷ അനുഭവിച്ചീടുന്നേ-
എന്നും—കാൽ

---

## 114 ഹുസേനി ആദിതാളം

പല്ലവി

വന്നേൻ കാൽവരി കുരിശതിൻ അരികെ—നോക്കി—
നിന്നേൻ എൻ പാപബലിയായവനെ......

ചരണങ്ങൾ

1 എന്നേപ്രതി മുറിഞ്ഞ കാൽകരങ്ങൾ—ക്ഷീണം-
ഏറെ സഹിച്ച തിരു അരുമ ജഡം
തന്നിൽ തന്നെ വ്യസനം അടക്കിയതും—പ്രാണൻ
താനായി വിട്ട ദിവ്യ നിലയെയും ഞാൻ-കണ്ടു— വന്നേൻ

2 കണ്ടേനെന്നോട്ട തിരുസ്സ്നേഹ ബലം—തിരു
കരുണ നീതിയും ഒന്നായ് ചേൎന്നവിധം
പണ്ടേ യാഗത്തെ പാപത്തിൻ നിമിത്തം—ചെയ്‌വാൻ
പറുദീസായിൽ നിയോഗിച്ചതിൻ നിവൃത്തി—കണ്ടു—വന്നേൻ

3 എൻപേക്കു കൊണ്ട അടിമുറിവുകളും—കായം
എങ്ങും നുറുങ്ങി രക്തം ഓടിയതും
എൻപേക്കു വിട്ട ദീൎഘശ്വാസങ്ങളും—എല്ലാം
ഇപ്പാപി എന്നും ധ്യാനിച്ചിഹ വസിപ്പേൻ—താണ—വന്നേൻ

4 അയ്യോ പാപത്തിൻ ശിക്ഷ ഭയങ്കരമേ—ഇനി
അടിയൻ എൻ ഈശോ നിനക്കായിരിപ്പേൻ
മെയ്യായെൻ ദേഹം ദേഹി ആത്മാവും—മേലാൽ
വിനയത്തോടെ നിനക്കായ് ചെലവിട്ടവേൻ-പാപി-വന്നേൻ

---

## 115 മുഖാരി അടതാളം

1 സൎവ്വേശ്വരാ ജീവ-നാഥാ മഹേശ്വരാ-യേശുവേ!—എന്റെ
പാപഹരം ചെയ്‌വാനായ് നീ മഹാഖേദം-പൂണ്ടോ?
ഉൎവ്വിയിൽ നിന്നെപ്പോ-ലിത്രകഷ്ടപ്പെട്ട-മാനുഷൻ—എങ്ങും
കേൾവിയിൽ കൂടെയും ഇല്ലല്ലോ എൻപ്രാണ—നാഥാ!

2 വഞ്ചകന്മാരായ യൂദരാചാൎയ്യന്മാർ യേശുവേ!-നിന്നെ
വഞ്ചകൻ ദ്രോഹി എ-ന്നഞ്ചാതെ ചൊന്നല്ലോ-യേശുവേ!
പുഞ്ചിരിയും പുഷ്പ-ശോഭയുമുള്ള ദേ-വേശ്വരാ!—ശത്രു-
സഞ്ചയമെല്ലാം നിൻ-അഞ്ചിതം കാണാഞ്ഞോ-യേശുവേ!

3 മാർവ്വും മുതുകും ക-വിളും കൈപാദവും യേശുവേ!-മുറി—
ഞ്ഞാറുപോലെ രക്തം ഓടിയതെൻ അതി-പാപമേ!
മാറി മാറി വാറാൽ-ചീറി ഭവാനെ മാ-പാപികൾ-വാരി
ക്കുറി അടിച്ചതും തുപ്പി ഇടിച്ചതും എൻ-പാപമേ!

4 മർത്ത്യരെല്ലാം ചെയ്ത-ദുഷ്കൃത്യത്താലല്ലോ-യേശുദേവ!-ക്രൂശിൽ
മൃത്യുഭവിച്ചതും—കഷ്ടം സഹിച്ചതും—യേശുവേ!-
എത്രയുംപാപി ഞാൻ നിൻപുണ്യത്താൽ പര-മേശ്വരാ!- എന്റെ
ദുഷ്കൃതം തീർത്തരുൾ ഭക്തപരായണാ—യേശുവേ!

---

## 116 ശങ്കരാഭരണം രൂപകചാപ്

പല്ലവി

എന്തോരൻപിതപ്പനേ! ഈ പാപിമേൽ
എന്തോരൻപിതപ്പനേ!......

അനുപല്ലവി

അണ്ടർകോനേ! നീ ഈ-ചണ്ഡാളദ്രോഹിയിൽ
കൊണ്ടോരൻപു പറ-യേണ്ടുന്നതെങ്ങനെ?— എന്തോ

ചരണങ്ങൾ

1 അൻപോലും തമ്പുരാനേ—നിന്റെ മഹാ— അൻപുള്ളോരു മകനേ
ഇൻപം നിറഞ്ഞുള്ള—നിന്മടിയിൽ നിന്നു
തുമ്പം നിറഞ്ഞപാ—രിങ്കലയച്ചതും— എന്തോ

2 കണ്മണിയാം നിന്മകൻ-പൂങ്കാവിങ്കൽ-മണ്ണിൽ വീണിരന്നതും
പൊന്നിൻ തിരുമേനി—തന്നിൽനിന്നു ചോര
മണ്ണിൽ വീണതും നിൻ—കണ്ണെങ്ങനെ കണ്ടു?— എന്തോ

3 കരുണയററ യൂദന്മാർ-നിന്മകന്റെ-തിരുമേനിയാകെ നാഥാ!
കൊരടാവുകൊണ്ടടി—ച്ചുഴുത നിലമാക്കി
കുരിശിപ്പതിന്നായ്—ക്കുരിശെടുപ്പിക്കുന്നു— എന്തോ

4 ദാഹം വിശപ്പുകൊണ്ടു-തളന്നു കൈ-കാൽകൾ കുഴഞ്ഞിടുന്നു
ദേഹമഴലുന്നു—ദേഹിയുഴലുന്നു
സ്നേഹം പെരുകുന്നീ—പാതകനോടയ്യോ!— എന്തോ

5 ശത്രുക്കൾ മദ്ധ്യേക്കൂടെ-പോകുന്നിതാ-കുററമററ കുഞ്ഞാട്
കഷ്ടം! യറുശലേം—പുത്രികൾ കണ്ടു മാ—
റത്തടിച്ചയ്യൊ വാ-വിട്ടലറീടുന്നു— എന്തോ

6 കരുണനിറഞ്ഞവൻ തൻ-കൈകാൽകളേ- കുരിശിൽവിരിച്ചീടുന്നു
കരുണയററ ദുഷ്ടർ—ക്രൂരകൈകളാലെ
കുരിശോടുചേർത്താണി—വെച്ചീടുന്നയ്യയ്യൊ!— എന്തോ

7 ആകാശഭൂമി മദ്ധ്യേ-നിൻെറ മകൻ-ഹാ! ഹാ! തൂങ്ങിടുന്നയ്യൊ!
കാൽകരങ്ങളൂടെ—ചോരയൊഴുകുന്നു
വേകുന്നു നിൻ കോപ—ത്തീയിങ്കൽ വീണവൻ— എന്തോ

8 ദൈവമേ! എൻദൈവമേ! എന്തുകൊണ്ടു-കൈവെടിഞ്ഞതെന്നെനി
ഏവമിതാ നിൻെറ—ഏകമകൻ തൻെറ
വാവിട്ടലറുന്നു—നീ കേൾക്കുന്നില്ലൊട്ടും— എന്തോ

9 ചങ്കു തുറന്നൊഴുകി-യതാം രക്ത-ത്തിങ്കലെന്നെ കഴുകി
പൊൻകരം കൊണ്ടു ന-ടത്തി പുതുശാലേ—
മിങ്കൽ ചേർക്ക യേശു—സങ്കേതമേ! എന്നെ— എന്തോ

10 ഇപ്പുഴവിനെയിത്ര-സ്നേഹിപ്പതി-ന്നപ്പനേ! എന്തുള്ളു ഞാൻ?
ഇപ്പുണ്യത്തിന്നടി—യാനെന്തു—ചെയ്യേണ്ടു?
അപ്പാ! പിതാവേ! മ-ഹത്വം നിനക്കെന്നും— എന്തോ

---

## 117 ഇംഗ്ലീഷ് രൂപകം

1 ദൈവത്തിൻെറ ഏകപുത്രൻ പാപികളെ രക്ഷിപ്പാൻ
മാനുഷനായ് പാടുപെട്ടു കുരിശിന്മേൽ മരിച്ചു

ഇത്ര സ്നേഹം ഇത്ര സ്നേഹം ഇത്ര സ്നേഹം എരിവാൻ
മാനുഷരിലെന്തു നന്മ കണ്ടു നീ രക്ഷാകരാ!

2 പാപികളും ദ്രോഹികളുമായ നരവർഗ്ഗത്തെ
വീണ്ടെടുപ്പാൻ എത്ര കഷ്ടം സഹിച്ചു നീ ശാന്തമായ്— ഇത്ര

3 നിർമ്മലന്മാർ ഭുജിക്കുന്ന പരലോക അപ്പം താൻ
പാപികൾക്കു ജീവൻ നല്കി രക്ഷിക്കുന്നീ രക്ഷകൻ— ഇത്ര

4 കൃപയാലെ രക്ഷപെട്ട പാപിയായ ഞാനിതാ
ഹൃദയത്തിൽ ദൈവസ്നേഹം എരിവാൻ വാഞ്ഛിക്കുന്നു— ഇത്ര

5 പാപിയിൽ പ്രധാനി ആയിരുന്ന എന്നെ രക്ഷിപ്പാൻ
ശാപമൃത്യുവേററ നിന്നെ നിത്യകാലം വാഴ്ത്തും ഞാൻ— ഇത്ര

——*——

## 118 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

നിനക്കായെൻജീവനെ മര-ക്കുരിശിൽ വെടിഞ്ഞെൻ മകനേ!

അനുപല്ലവി

ദിനവുംഇതിനെമറന്നുഭുവി നീ വസിപ്പതെന്തുകൺമണിയേ!

ചരണങ്ങൾ

1 വെടിഞ്ഞുഞാനെന്റെ പരമമോദങ്ങ-
ളഖിലവും നിന്നെക്കരുതി-നിന്റെ
കഠിനപാപത്തേ ചുമന്നൊഴിപ്പതി-
ന്നടിമവേഷം ഞാനെടുത്തു

2 പരമതാതന്റെ തിരുമുമ്പാകെ നിൻ
ദുരിത ഭാരത്തെ ചുമന്നും-കൊണ്ടു
പരവശനായി തളർന്നെൻ വിയർപ്പു
ചോരത്തുള്ളിപോലൊഴുകി

5 പെരിയൊരു കുരിശെടുത്തുകൊണ്ടു ഞാൻ
കയറി കാൽവറി മുകളിൽ-ഉടൻ
കരുത്തെഴുന്നവർപിടിച്ചിഴച്ചെന്നേ
കിടത്തി വൻകുരിശതിന്മേൽ

4 വലിച്ചുകാൽകരം പഴുതിണയാക്കി
പിടിച്ചിരുമ്പാണി ചെലുത്തി-ഒട്ടും
അലിവില്ലാതടിച്ചിറക്കിയെൻരക്തം-
തെറിപ്പിച്ചെന്റെ കൺമണിയേ!

5 പരമദാഹവും വിവശതയുംകൊ-
ണ്ടധികം തളർന്ന എന്റെ-നാവു-
വരണ്ടുവെള്ളത്തിന്നിരന്ന നേരത്തും
തന്നതെന്തെന്നു നീ കാൺക.

6 കരുണയില്ലാത്ത പടയാളിയൊരു-
പെരിയ കുന്തമങ്ങെടുത്തു-കുത്തി-
ത്തുറന്നെൻ ചങ്കിനേയതിൽനിന്നൊഴുകി
ജലവും രക്തവുമുടനെ

7 ഒരിക്കലും എന്റെപരമസ്നേഹത്തെ
മറക്കാമോ നിനക്കോർത്താൽ-നിന്മേൽ
കരളലിഞ്ഞുഞാനിവ സകലവും
സഹിച്ചെൻ ജീവനെ വെടിഞ്ഞു.

## 119 മലയാമി അടതാളം

പല്ലവി

അയ്യോ! എൻ പ്രാണനാഥാ! തിരു-
മെയ്യീവിധം ചമഞ്ഞോ?

ചരണങ്ങൾ

1 സ്വർഗ്ഗലോകേപിതൃമാർവ്വില്ലുല്ലാസമായ്
ചേർന്നിരുന്നസുതൻ നീ-ഈ ദു-
ർമ്മാർഗ്ഗിയാമെന്നെരക്ഷിച്ചീടുവാൻ ഭൂമൌ
ഇവ്വിധമായ് ചമഞ്ഞോ?. അയ്യോ!

2 സിംഹംപോലെ ദുഷ്ടയൂദഗണം നിൻെറ
ചുററിലും നിൽക്കുന്നല്ലോ-നാഥാ!
ദാഹംകൊണ്ടുപാരം നീ തളൎന്നനേരം
കൈപ്പല്ലോ തന്നതവർ? അയ്യോ!

3 അസ്ഥികൾ ഓരോന്നായ് എണ്ണാമവയെല്ലാം
ബന്ധംവിട്ടല്ലോ പരാ!-ദയ-
നാസ്തിയായ് ക്രൂരന്മാരീവണ്ണം ചെയ്തതി-
ന്നൊട്ടും മടിച്ചില്ലല്ലോ! അയ്യോ!

4 പാണിരണ്ടും ഇരുമ്പാണികളാൽ തറ-
ച്ചീടും ശബ്ദം കേൾക്കുമ്പോൾ-അയ്യോ!
ക്ഷീണതയോടെ ഞാൻ വീണിടുന്നെൻദേഹം-
ആകെ വിറച്ചിടുന്നേ! അയ്യോ

5 പെട്ടന്നൊരു മഹാശബ്ദം ക്രൂശിൽ നിന്നു
തട്ടുന്നെൻ കാതിലിപ്പോൾ-ജീവൻ
വിട്ടല്ലൊ ക്രൂശിലെൻ പ്രാണനാഥൻ യേശു
ഞാനെങ്ങിനെ സഹിപ്പൂ അയ്യോ!

6 തീരാതെയുള്ളൊരു സന്താപമേ ക്രൂശിൽ
യേശുവിനെ കാണുമ്പോൾ-അവൻ
തീരെ ശത്രുവായിരുന്ന എൻപേക്കുതൻ-
ജീവൻ കൊടുത്തുവല്ലൊ അയ്യോ!

7 എൻപേക്കിവയെല്ലാം ഇമ്പമോടെ ഏററ
അൻപേറും ജീവനാഥാ!-ഇപ്പോൾ
നിൻപേക്കു ഞാനെന്തു ചെയ്യേണ്ടു നാഥനേ!
നിൻപാദം കുമ്പിടുന്നേൻ. അയ്യോ!

## 120 ഹിന്തുസ്ഥാൻ ഏകതാളം

പല്ലവി

യേശുവേ! എൻജീവനാഥാ! ക്രൂശിൻകീഴെവന്നടിയൻ
ദാസനേ തൃക്കൺതുറന്നു നോക്കാതെ കിടപ്പതെന്തേ?

ചരണങ്ങൾ

1 കാണുന്നേൻആകാശമദ്ധ്യേ പ്രാണനാഥാ നിൻശരീരം
താണുതാണുരേ 'ാകുന്നെൻറകൺകളയ്യോ! എന്തുചെയ്‌വൂ?— യേ

2 കാൽവറിമലയിൽ നിൻെറ കാൽകരംക്രൂശോടുചേന്നോ?
കാൽകരത്തിൽനിന്നു രക്തം ചിന്നിയൊഴുകിടുന്നല്ലൊ— യേ

3 സ്വന്തമേനിയാകെ നാഥാ! രക്തവർണ്ണമായില്ലയോ?
വെന്തുരുകുന്നെൻറമനം കാന്തനേയീപ്പാടുകണ്ടു്— യേ

4 നിൻവിലാവിൽനിന്നു ജലം രക്തമിവ പാഞ്ഞീടുന്ന-
തെൻവിലാപം തീർപ്പതിന്നായല്ലയോ മൽപ്രാണനാഥാ!— യേ

5 ഒന്നും നീയാശ്വാസത്തിന്നായ് ചൊല്ലുന്നില്ലയോ എൻപ്രിയാ!
പൊന്നുമേനികണ്ടെൻ മനമാകെയഴലായിടുന്നു— യേ

6 ഇപ്രകാരമെല്ലാമേല്ലാൻ ഇപ്പുഴുവിൻ പാപമല്ലോ?
തല്പരാ!ഇതെന്നുമെന്നും ഓർപ്പാൻകൃപ ചെയ്യേണമേ— യേ

——×——

## 121

### "Oh! come and mourn with me a while"

### L. M.

1 നമ്മുടെ കത്താവാം യേശു ക്രൂശിക്കപ്പെട്ടിരിക്കുന്നു
വരുവിൻ, നാമെല്ലാവരും ഒരുമിച്ചു വിലപിക്കാം.

2 രക്ഷകന്നരികെ വന്നു താൻപെട്ട പാടുകൾ കാൺക
പാപികളേ!, അവൻപേക്കു ചൊരിവാൻ കണ്ണുനീരില്ലേ?

3 യൂദർ ഇതാ നിന്ദിക്കുന്നു അന്യജാതി ഹസിക്കുന്നു
അവനൊ എത്ര ശാന്തനായ് ക്രൂശിൻമേൽ ഹാ! തൂങ്ങീടുന്നു

4 ആണികളാൽ കൈകാലുകൾകീറി രക്തം പാഞ്ഞീടുന്നു,
തൊണ്ടയോ അതിദാഹത്താൽ ഉണങ്ങിവരണ്ടീടുന്നു.

5 വാ, യേശുവിൻ ക്രൂശിൻകീഴെ വന്നുചേന്നാൽ ചൊരിഞ്ഞിടും
തൻെറ രക്തം തുള്ളികളായ്, അപ്പോഴേ നിൻപാപം തീരും.

## 122 കാപി ചാപ്

പല്ലവി

മാനുവേലനെ! പ്രിയതമനേ! -പാദേ
ഞാനിതാ വീഴുന്നംബരനേ!

അനുപല്ലവി

മാനുകുലപാപത്തിന്നനുഭവ വിധി നിന്റെ
മേനിയിൽ സഹിച്ചതെൻ മനസാചിന്തിച്ചുകൊണ്ടു- മാനു

ചരണങ്ങൾ

1 തലയിൽ മുൾമുടിയേററ മുറിവും-അടി-
മലരിണകളും ഇരുകരവും-ക്രൂശിൽ
ബലമായ് തറച്ചുള്ളാണിപ്പതിവും-രക്തം
ജലമിവയൊഴുകിയ വിലാവും
പലവിധ പീഡകൾ അനുഭവിച്ചതിനാലെ
വലഞ്ഞദേഹവും കണ്ടാലലിയാത്ത മനസ്സുണ്ടോ?— മാനു

2 ഓമനത്തിരുമുഖം വാടിയും-എനി-
ക്കാമോദം തരും കൺകൾ മൂടിയും-ദിവ്യ-
തേന്മൊഴി പൊഴിക്കും വാ കൂടിയും-കുരി-
ശിന്മേൽ തല പതുക്കെ മാടിയും
പൊന്മേനി കിടക്കുന്ന വിധമങ്ങു നിനക്കുമ്പോൾ
എന്മനം തകരുന്നേ-പറവതെന്തു ഞാനയ്യോ!— മാനു

3 ബോസ്രായിൻ ചുവപ്പങ്കി ധരിച്ചോൻ-എന്നു
യ്യേശയാപ്രവാചകനുരച്ചോൻ-നീയേ
ക്രൂശിൽ വേദനയേററം സഹിച്ചോൻ—എന്നെ
മിസ്രേ നിന്നുദ്ധരിപ്പാൻ മരിച്ചോൻ-
ഈ സ്നേഹമൊരുനാളും മറക്കയില്ല ഞാൻ പ്രിയ-
യേശുവേ! നിൻ കുരിശിലാണെൻ പ്രശംസ നിത്യം—മാനു

---

## 123 പ്രിയന്റെ ക്രൂശിനെ നാം ധ്യാനിക്ക

1 ക്രൂശിന്മേൽ ക്രൂശിന്മേൽ കാണുന്നതാരിതാ!
പ്രാണനാഥൻ, പ്രാണനാഥൻ എൻപേക്കായ് ചാകുന്നു

2 ആത്മാവേ! പാപത്തിൻ കാഴ്ച നീ കാണുക!
ദൈവത്തിൻ പുത്രൻ ഈ ശാപത്തിലായല്ലോ!

3 ഇത്രമാ സ്നേഹത്തേ എത്രനാൾ തള്ളി ഞാൻ
ഈ മഹാ പാപത്തേ ദൈവമേ ഓക്കല്ലേ.

4 പാപത്തെ സ്നേഹിപ്പാൻ ഞാനിനി പോകുമോ?
ദൈവത്തിൻ പൈതലായ് ജീവിക്കും ഞാനിനി.

5 കഷ്ടങ്ങൾ വന്നാലും നഷ്ടങ്ങൾ വന്നാലും
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തേ ഓക്കും ഞാൻ.

6 ശത്രുക്കൾ നിന്ദയും ദൂഷ്യവും ചൊല്ലുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തേ ഓക്കും ഞാൻ.

7 പാപത്തിൻ ശോധന ഭീമമായ് വരുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തേ ഓക്കും ഞാൻ.

8 ആപത്തിൻ ഓളങ്ങൾ സാധുവെ തള്ളുമ്പോൾ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തേ ഓക്കും ഞാൻ

9 ശത്രുത്വം വദ്ധിച്ചാൽ പീഡകൾ കൂടിയാൽ
ക്രൂശിന്മേൽ കാണുന്ന സ്നേഹത്തെ ഓക്കും ഞാൻ

10 ആത്മാവേ! ഓക്ക നീ ഈ മഹാ സ്നേഹത്തേ
ദൈവത്തിൻ പുത്രൻ ഈ സാധുവേ സ്നേഹിച്ചു.

---

## 124 — രൂപകചാപ്

പല്ലവി

എത്രയും ദുഃഖമാം കാഴ്ചയിതാ കാണുന്നു— ദേവ
പുത്രൻ ഗോൽഗോത്താവിൽ ക്രൂശിന്മേൽ തൂങ്ങുന്നു
എത്രയും ദുഃഖമാം കാഴ്ചയിതാ കാണുന്നു!

അനുപല്ലവി

ഇത്രയും ദുഃഖമാം കാഴ്ചയിതിന്നുമുൻ—പൃഥ്വിയിൽ കണ്ടിട്ടില്ലാരും
ഇതാ കർത്തകർത്തൻ മനുമക്കൾക്കായ് ജീവനെ-വിട്ടു-
കൊടുക്കും മഹത്തായ കാഴ്ചയെ-ഉററുനോക്കീടണമെ-ഉൾ
ക്കണ്ണിനാൽ-ഉററുനോക്കീടണമെ—നമ്മുടെ
കർത്താവാകും ക്രിസ്തൻ പെട്ടിട്ടും പാടുക-
ണ്ടെത്രയും വേഗം വിലാപിച്ചലറുക— എത്ര

ചരണങ്ങൾ

1 കർത്തനെരൂശലേം പട്ടണം വിട്ടിതാ ദുഷ്ടർനടുവിൽ കൂടയ്യോ-മൺ
ഇട്ടാൽ വീഴാതുള്ള കൂട്ടങ്ങളോടു ഗോൽ—

ഗോത്താ മലമേൽ കേറുന്നു—പുറം
പൂട്ടിയൊരു നിലം പോലെയിരിക്കുന്നു
കെട്ടിഅടിച്ചതിനാലെ—അയ്യോ!
ദുഷ്ടർ മുഖത്തിലടിച്ചതിനാലെ മഹത്വമുഖമിതാ വാടി!
കഷ്ടമൊരു മുൾക്കിരീടം തലയിൽ വച്ചിട്ടു കോലിനാ-
ലടിച്ചതിനാലയ്യൊ—ഇററിററു വീഴുന്നിതാ ചോര
ഇററിററു വീഴുന്നിതാ!—ക്രൂശുമെട്ടത്തെത്രയും
ക്ഷീണനായ് മർത്ത്യ വർഗ്ഗത്തിനെ എത്രയും സ്നേഹിച്ചു
കർത്തൻ പോകുന്നിതാ!— എത്ര

2 കർത്തൻ മലമേലങ്ങെത്തിയ ശേഷമായ്—ദുഷ്ടരവനെക്കുരിശിൽ
അയ്യോ-നീട്ടിക്കിടത്തിവലിച്ചുവെച്ചീടുന്നു കർത്തനുടെതങ്കക്കൈകൾ
അതിദുഷ്ടനൊരുത്തനടിച്ചിട്ടുന്നാണിയെ
ചുററികയാലുള്ളംകയ്യിൽ—അയ്യൊ!
കഷ്ടമൊഴുകുന്ന ചോരയെ കണ്ടിട്ടും ഒട്ടും മനമലിയാതെ
ദുഷ്ടൻ തറച്ചിട്ടുന്നാണിയെ കാൽകളിൽ പെട്ടന്നുയർത്തി നി-
റുത്തുന്ന ക്രൂശിനെ—അയ്യൊ! ക്രൂശിൽതൂങ്ങുന്നു—കർത്താവിതാ-
അയ്യൊ! ക്രൂശിൽ തൂങ്ങുന്നു—
നമ്മുടെ കർത്താവിൻ കൈകളിൽ കാൽകളിലോടുന്ന
രക്തമിതാ മണവാട്ടിയാം നമുക്കു— എത്ര

---

## ഉയിർത്തെഴുന്നേല്പ്, സ്വർഗ്ഗാരോഹണം.

## 125 ഇംഗ്ലീഷ്

ഹല്ലെല്ലൂയാ! ഹല്ലെല്ലൂയാ! ഹല്ലെല്ലൂയാ!

1 കലാശിച്ചു ഘോരപോർ കർത്താവു താൻ ജയാളിയായ്
കർത്തൃസ്തുതി ഗീതം പാടീൻ— ഹല്ലേല്ലൂയ!

2 മരണ സേനകളെല്ലാം മന്നന്റെ മുമ്പിൽ നിന്നോടി
മശിഹായ്ക്കു സ്തുതി പാടീൻ— ഹല്ലേല്ലൂയ!

3 ഉയിർത്തുതാൻ മൂന്നാം ദിനം ഉന്നതനായ് വാണീടുന്നു
ഉണർന്നു പാടീൻ അവന്നു— ഹല്ലേല്ലൂയ!

4 നീ ഏററതായ അടികളാൽ നിന്നടിയാർ സ്വതന്ത്രരായ്
നിൻ മുമ്പിലെന്നും പാടീടും— ഹല്ലേല്ലൂയ!

---

## 126

രൂപകം.

1 ജയം ജയം യേശുവിന്നു ദിവ്യരക്ഷകൻ ഇതാ!
ചാവിൻ കല്ലറയിൽനിന്നു ഉയിർത്തു ഹല്ലേലൂയ്യാ!

പല്ലവി

ജയം ജയം ഹല്ലേലൂയ്യാ! വാഴ്കജീവദായകാ!
ജയം ജയം ഹല്ലേലൂയ്യാ! വാഴ്കജീവനായകാ!

2 ചത്തകർമ്മങ്ങളിൽനിന്നു യേശുനമ്മെ രക്ഷിച്ചു
നമ്മിൽ ജീവിക്കുന്നതിന്നു തന്നെത്താൻ പ്രതിഷ്ഠിച്ചു— ജയം

3 മൃത്യുവിൻ ഭയങ്കരങ്ങൾ നീങ്ങിതൻ ഉയിർപ്പിനാൽ
നിത്യജീവൻെറ ഇമ്പങ്ങൾ വന്നുസുവിശേഷത്താൽ— ജയം

4 മണ്മയമാം ഈ ശരീരം ആത്മമയമാകുവാൻ
കാഹളം ധ്വനിക്കുന്നേരം കല്പിച്ചീടും രക്ഷകൻ— ജയം

5 നെടുവീർപ്പും കണ്ണുനീരും ദുഃഖവും വിലാപവും
നൊടിനേരം കൊണ്ടു തീരും പിന്നെയില്ലശാപവും— ജയം

6 ജീവനുള്ള രക്ഷിതാവിൻ കൂടെ നാമും ജീവിക്കും
എന്നന്നേക്കും തൻപിതാവിൻ രാജ്യത്തിൽ ആനന്ദിക്കും— ജയം

---

## 127

ആദിതാളം

പല്ലവി

കുതിച്ചു കയറുന്ന ജീവൻെറ ശക്തിയെ
ഗ്രഹിച്ചില്ലേ ഞാനിതിൻ സത്യത—മുമ്പിൽ

ചരണങ്ങൾ

1 മരിച്ചു അവനെന്നെ കൂടെ കൊണ്ടന്നു
ഒരിക്കലേ കേട്ടുള്ളു ഗമിച്ചു ഞാൻ ജീവനിൽ

2 അടക്കപ്പെട്ടു ഞാൻ അവനോടുകൂടെ
അടിയിലിരുന്നൊരു മൂന്നുനാൾ—ഭൂവിൻ

3 ഉയിർത്തു അവനെന്നെ കൂടെക്കൊണ്ടന്നു
ഇരുത്തി പിതാവിൻെറ വലഭാഗേ—സ്വർഗ്ഗേ

4 ഇതില്പരം ഭാഗ്യമില്ലോർത്താലൊന്നുമെ
ഇരുത്തീടുകെന്നെ നീ ദിനംതോറും—നിന്നിൽ

---

## 128 ഇംഗ്ലീഷ് രൂപകതാളം

1 മരണം ജയിച്ചവീരാ എൻകർത്താവാം യേശുവേ!
എന്റെ മരണവും തീരെ വിഴുങ്ങിയ ജീവനേ!
നിന്റെ ജീവൻ എന്നിൽവേണം, വേണ്ടാ സ്വന്ത ജീവിതം,
നീ എന്നുള്ളിൽ വസിക്കേണം എന്നത്രെ എൻ താല്പര്യം.

2 ലോകത്തിന്നും-പാപത്തിന്നും ക്രൂശിന്മേൽ ഞാൻ മരിച്ചു,
ജീവന്റെ പുതുക്കത്തിന്നും ഉടൻ നിന്നെ ധരിച്ചു.
സ്വർഗ്ഗത്തിലിപ്പോളെൻ ജീവൻ, യേശുതാനെൻ പാർപ്പിടം.
ഉന്നതങ്ങളിൽ ഈ ഹീനൻ വാഴുന്നെന്തോരാശ്ചര്യം!

3 ജീവവെള്ളം ഒഴുകുന്ന നനസ്സുന്നെൻ ഹൃദയം,
പുഷ്പങ്ങളായ് പുഷ്പിക്കുന്നു ശാന്തി സ്നേഹം ആനന്ദം,
ഇതെൻ പ്രിയനുള്ള തോട്ടം ഇതിൽ നടക്കുന്നു താൻ,
രാവും പകലും തൻ നോട്ടം ഉണ്ടതിന്മേൽ കാക്കുവാൻ.

4 നിന്റെ ശക്തി എന്റെ ശക്തി എല്ലാററിന്നും മതിഞാൻ,
നിന്റെ ഭക്തി എന്റെ ഭക്തി ഹാ! നിന്നിൽ ഞാൻ ധനവാൻ.
എന്റെ പ്രിയനെനിക്കുള്ളോൻ അവന്നുള്ളോൻ ഞാനമായ്,
ക്രൂശിൽ സ്വന്ത രക്തം തന്നോൻ എന്നെ വാങ്ങി തനിക്കായ്.

5 യേശു! എൻ വിശ്വാസക്കണ്ണു കാത്തു സൂക്ഷിക്കേണമേ,
അതിൽ ഇഹലോക മണ്ണു വീണു മയക്കരുതേ!
സാത്താൻ ഓരോ ചിന്തകളെ ഈച്ചകളെ എന്നപോൽ
അയച്ചാൽ കൺപോളകളെ ഉടൻ നീ അടച്ചുകൊൾ.

6 ലോകം വേണ്ടാ ഒന്നും വേണ്ടാ യേശു മതി എനിക്കു,
സാത്താനേ നീ ആശിക്കേണ്ടാ കൊണ്ടുപോ നിൻ സമ്പത്ത്
കഴുപോലെ പറക്കുന്നു മേലോട്ടെന്റെ ഹൃദയം
ഭൂമി താഴെ കിടക്കുന്നു ദൂരെയതിൻ അശുദ്ധി.

7 യേശുവേ നീ ജീവിക്കുന്നു ഞാനുമെന്നും ജീവിക്കും,
നിത്യജീവൻ നിന്നിൽനിന്നു എന്നിലെന്നും ഒഴുകും,
സ്വർഗ്ഗത്തിൽ നീ ഇരിക്കുന്നു വേഗം ഞാനുമിരിക്കും
സ്നേഹത്തിൻ സംസർഗ്ഗത്തിന്നു നിന്റെ കൂടെ വസിക്കും.



## 129

ആദിതാളം.

പല്ലവി

ഉണർന്നരുളി—യേശു സ്വാമി
കുലുങ്ങി ലോകസ്ഥലങ്ങൾ—സ്വർഗ്ഗാൽ
ഇറങ്ങിവന്നു ദൂതന്മാരും— ഉണ

ചരണങ്ങൾ

1 ശാലോമിയാ-ദി സ്ത്രീകളും പ്രേതാലങ്കാരം കരുതി
ചാലവെ സു-ഗന്ധവർഗ്ഗ-ജാലമോടണഞ്ഞിടുന്നു— ഉണ

2 മഗ്ദലമ-റിയാ കണ്ണീരിൽ-മഗ്നയായി പാർത്തിടുന്നു
ഭക്തി ഭയ-സ്നേഹം പൂണ്ട-പ്പോസ്തലർ ഉഴന്നീടുന്നു— ഉണ

3 പാടുപെട്ടു മരിച്ചടക്ക-പ്പെട്ടനാൾ മൂ-ന്നായിതല്ലൊ
ഏട്ടകെട്ടിൽ മുന്നോർ ചൊന്ന-താകെ നിറ-വേറിയല്ലൊ—ഉണ

4 മുദ്രയും കാവലും കുഴി-മൂടിയ ക-ല്ലതും നീങ്ങി
ശത്രുജന-ങ്ങളും പേടി-ച്ചോടി മനം കലങ്ങി— ഉണ

5 സർപ്പതല-ചതെപ്പെടട്ടെ-തല്ലതി അ-ടിപെടട്ടെ
ദുർഗ്ഗതി-മൂടപ്പെടട്ടെ-സ്വർഗ്ഗവാതില്തു-റൽപ്പെടട്ടെ— ഉണ

6 ക്രിസ്തു താൻ ഉ-യിർത്തെഴുന്ന വാർത്ത ഈ ലോ-കത്തിലെല്ലാം
സത്യസംഘ-ങ്ങളിൽനിത്യം കീർത്തനം ചെ-യ്തീടവേണം— ഉണ

---

## 130 ഇംഗ്ലീഷ്

ആദിതാളം

പല്ലവി

ഹല്ലെലൂ-ഹല്ലെലൂയാ മഹത്വ ദൈവത്തിൻസുതനെ
ഹല്ലെലൂ-ഹല്ലെലൂയാ ജയം ജയം അനന്ത വന്ദിതനേ!

അനുപല്ലവി

നല്ലോൻ അനാദി വന്ദ്യൻ-വന്നു മരി-
ച്ചുയിർത്തെഴുന്നു ഇന്നു- വിജയമേ— ഹല്ലെലൂ

ചരണങ്ങൾ

1 ജയമതു ഘോഷിച്ചു-കൊടുംവേതാളത്തെ സംഹരിച്ചു-മുറിച്ചു
പാപികളെ കരിച്ചു-മരിച്ചു പാടുപെട്ടുദ്ധരിച്ചു-കിരസ്തു— ഹല്ലെലൂ

2 വേദം നിറവേററി-നേർ തെററിയോരെക്കരയേററി-കാർ മാററി
പാപികളെ തേററി-കൊണ്ടാററി ഭദ്രാസനം കയററി-വാഴിച്ചു—
ഹല്ലെല്ലൂ

3 ചാവിൻ കൂരൊടിഞ്ഞു-മടിഞ്ഞു നട്ടമതിലും ഇടിഞ്ഞു-മറിഞ്ഞു
ജീവനെയും വെടിഞ്ഞു-ദൈവാലയത്തിര രണ്ടായ്ക്കീഴിഞ്ഞു-
ഒഴിഞ്ഞു—ഹല്ലെല്ലൂ

4 ദൈവകോപം തീൎന്നു-പിശാചിൻ തിന്മയെല്ലാംഅകന്നു-തകന്നു
ആവലോട്ടചേൎന്നു-വണങ്ങിക്കുഞ്ഞാട്ടിൻ സ്തുതി പകൎന്നു- പുകഴ്ത്തു
വിൻ—ഹല്ലെല്ലൂ

---

## 131 ഇംഗ്ലീഷ് രൂപകം

1 ഇ-ന്നേശു രാജ-നുയിർത്തെഴുന്നേററല്ലേലൂ-യാ!
വൻനാശ ശാപ-ചാവുകൾ ജയിച്ചല്ലേലൂ-യാ,
മഹാ സന്തോഷമേ! മഹാ സന്തോഷമേ!
പരാപരസുതനേശുനാഥനെ വാഴ്ത്തിപ്പാട്ടുവിൻ
ജയഗീതം പാട്ടുവിൻ-ജയഗീതം പാട്ടുവിൻ
പകലോനുദിച്ചിരുളോടി ഒളിച്ചിതാ വന്നീട്ടുവിൻ
മഹാ സന്തോഷമേ!- മഹാ സന്തോഷമേ!

2 ദൈവദൂതൻ കല്ലുരുട്ടി നീക്കി-വാതിലിൽനിന്നു
അക്കാവല്ക്കാർ മരിച്ചവരെ-പ്പോലെയായ് വന്നു— മഹാ

3 അതിരാവിൽ പേത്രുയോഹന്നാന്മാ-രോടിവന്നഹോ!
ശവക്കല്ലറയ്ക്കുള്ളിൽനോക്കി വിശ്വസി-ച്ചീടിനാരഹോ— മഹാ

---

## 132 യമുനാകല്യാണി ആദിതാളം

പല്ലവി

ജീവനായകനേ! മനുവേ-ലേ! എൻ-എൻ-എൻ— ജീവ

ചരണങ്ങൾ

1 ജീവകൃപയിൻ നിജവിയർപ്പുവെള്ളം—എന്റെ
മേലൊഴിച്ചു പാപത്തിൽ നിന്നുണർത്തി
നാവിലൊരു പുതിയ പ്രാർത്ഥനയെ പകൎന്ന—
വൻ-എൻ-എൻ-എൻ-എൻ ജീവ

2 തന്നുയിരിന്നിരിപ്പതാം രുധിരം തന്നി—
ലെന്നുമിരിക്കമുഷ്ണം തന്നെനിക്കു
എന്നുയിരില്‍ മരുവും മരണവിഷമൊഴിച്ച—
വന്‍-എന്‍-എന്‍-എന്‍-എന്‍ ജീവ

3 വിശുദ്ധി വരുത്തുമാറുതലിന്നാത്മാവിനെ നല്കി—
ട്ടശുദ്ധമാമിരുളെന്നുള്ളില്‍ നിന്നകററി
വിശ്വസം പ്രത്യാശ സ്നേഹ-മെന്നാത്മാവിങ്കല്‍ തന്ന—
വന്‍-എന്‍-എന്‍-എന്‍-എന്‍— ജീവ

4 ഉയിര്‍ത്തു മറിയയ്ക്കു പ്രത്യക്ഷമായപോ-ലിപ്പാ—
പിയാമെന്നുള്ളത്തില്‍ പ്രത്യക്ഷമായവന്‍
ഒഴുകും സ്നേഹവാക്കാലെന്നുള്ളമൊക്കെയും കവന്ന—
വന്‍-എന്‍-എന്‍-എന്‍-എന്‍—

5 തന്നുടെ ജഡത്തോടുമസ്ഥിയോടുമൊന്നാ-യെന്നെ-
എന്നും പിരിയാതവണ്ണം ചേര്‍ത്തുകൊണ്ടവന്‍
തന്നുള്ളം തുറന്നു മന-മെല്ലാമെന്നോടറിയിച്ച—
വന്‍-എന്‍-എന്‍-എന്‍-എന്‍— ജീവ

6 ആധികളൊഴിച്ചെന്നെ കാക്കുന്നവന്‍ ഭക്ഷ—
ണാദികള്‍ തന്നു നിത്യം പോററുന്നവന്‍
നീതിവഴിയിലെന്നെ-നടത്തിക്കൊണ്ടു വരുന്ന-
വന്‍-എന്‍-എന്‍-എന്‍-എന്‍— ജീവ

7 ഞാനവനും അവനെനിക്കുമെന്നും സ്വന്തം
ഞാനവനൊഴികെ മററാരെയുമേ
നൂതനമറിയുന്നില്ലവനെനിക്കെല്ലാമായ—
വന്‍-വന്‍-എന്‍-എന്‍-എന്‍— ജീവ

---

## 133 മധ്യമാവതി ആദിതാളം

പല്ലവി

വാനലോകത്തെഴുന്നള്ളിനാന്‍ ശ്രീയേശുനാഥന്‍
വാനലോകത്തെഴുന്നള്ളിനാന്‍........

അനുപല്ലവി

വാനലോകത്തെഴുന്നള്ളി-നാനൊലിവുമലയില്‍ നി-
ന്നാനനമുയര്‍ത്തി ശിഷ്യര്‍-വാനില്‍ നോക്കി നിന്നീടവെ— വാന

ചരണങ്ങൾ

1 വിണ്ണുലകത്തിൽ നിന്നിറങ്ങി—മനുജനായി
വന്നു മാഗ്ഗുരുവായ് വിളങ്ങി............
ചൊന്നു ശിഷ്യരോടുപദേശം നന്മ ചെയ്തു ന—
ടന്നറിയിച്ചു സുവിശേഷം............
മന്നിടത്തുള്ളോക്കു ചോര-ചിന്നി മരിച്ചു മരണം—
വെന്നുയിത്തു നാല്പതാം നാ-ളിന്നിലം വിട്ടുജയമായ്— വാന

2 മെല്ക്കിസദേക്കിന്റെ ക്രമത്തിൽ-പുരോഹിത വേ-
ലയ്ക്കു തന്റെ സ്വന്തരക്തത്തെ.........
തൃക്കരത്തങ്കത്തളികയിൽ ഏന്തിയതിങ്കൽ
മുക്കിയ വിരലുള്ളവനായ്...........
ഇക്കുലപാതകമൊക്കെയ്ക്കും തക്കപരിഹാരം ചെയ്വാൻ
സ്വർഗ്ഗമാം വിശുദ്ധസ്ഥലം നോക്കി മഹാപുരോഹിതൻ—വാന

3 തന്നിൽ വിശ്വസിക്കുന്നോക്കായി-ട്ടഴിവില്ലാത്ത-
മന്ദിരമൊരുക്കുവാനായി............
എന്നുമവരോടിരിപ്പാനായ് സത്യാത്മാവെ പ—
കന്നവക്കു കൊടുപ്പാനായി...........
ഉന്നതൻ വലഭാഗത്തിരുന്നു പക്ഷവാദം ചെയ്തു
തന്നുടയോക്കു മോചനം—തന്നു രക്ഷിപ്പതിന്നായി— വാന

4 സേനയിൻ കത്തൻ പരിശുദ്ധൻ—എന്നു സ്വർഗ്ഗീയ—
സേനകൾ സ്തുതിച്ചു പാടവേ............
വാനമാന്ന ശിഷ്യർ മുഖത്തേൽ—തിരുക്കടാക്ഷം
വീണു വിടന്നു വിളങ്ങവേ............
വാനവർ സാക്ഷി നല്കവെ—മാനവർ പാപം നീങ്ങവേ
കാണികൾ കാഴ്ചയിൽനിന്നു വാനമേഘത്തിൽ മറഞ്ഞു— വാന

---

## 134 ഇംഗ്ലീഷ് ആദിതാളം

പല്ലവി

മഹിമാ-പതിമശിഹാ—മേഘ-
വാഹനമതിന്മേൽ
ജയ പ്രഭാവത്തോടഹോ! സ്വർഗ്ഗ-
ലോകത്തിന്നെഴുന്നാൻ

അനുപല്ലവി

ബഹുദൂതസൈന്യങ്ങൾ- ജയഗീതം പാടുന്നു— മഹി

ചരണങ്ങൾ

1 മഹസ്സുര നഭോതലങ്ങൾ—മേഘ-
വാഹനം കടന്നു
ബഹുനിര ദൂതഗണങ്ങൾ—പുണ്യ-
പാദം കുമ്പിടുന്നു
മഹത്വത്തിൻ രാജന്നു—തുറന്നു സ്വർദ്വാരങ്ങൾ മഹി

2 എതിരേററു ദൂതസംഘം—മോടി
ഏറും വിൺപതിയെ
അതിഘോഷസേവ ചെയ്തു—കീർത്തി-
ആർത്തുപാടി നിന്നു
പരമണ്ഡലങ്ങളിൽ-പല രാഗം കേൾക്കുന്നു— മഹി

3 നരലോക രക്ഷകനായ്—ദേഹം
നാഥൻ പൂണ്ടിരുന്നു
കുരിശിൽ തന്നെ ബലിയായ്—നല്ലി
ഘോഷത്തോടുയിർത്തു
മരണത്തെ പാപത്തെ സാത്താനെയും വെന്നു— മഹി

4 ഇഹലോകത്തിൽ പരത്തിൽ—എങ്ങും
ഏകധാ നിറഞ്ഞും
മഹിമാസനത്തിലങ്ങു-വിണ്ണിൽ
വാഴുന്നേശുരാജൻ
ഗ്രഹിപ്പാനത്യത്ഭുതം—ജഡം പൂണ്ട ദൈവത്വം— മഹി

5 ജയിക്കുന്നു രക്ഷാകർത്തൻ—പാരിൻ
ജാതികളഖിലം
മയക്കങ്ങൾ വിട്ടു തന്നെ—വാഴ്ത്തി
വന്ദിച്ചീടുവോളം
വിജയത്തിന്നു മേലങ്ങു—വിളങ്ങുന്നു നായകൻ— മഹി



## 135 ഇംഗ്ലീഷ് രൂപകം

1 മുൾകിരീടത്താൽ മുറിവേററ യേശുവിൻ—തല
മോടിയേറും മാമഹത്വ-മകുടം ചൂന്നുട്ട
ജയമകുടം ചൂട്ടുന്നു.

2 സ്വർഗ്ഗത്തിൽ മഹാ-ഉയരത്തിൽ വാഴുന്നോൻ—അതി
ശോഭയോട്ടു മാമഹത്വ-രാജരാജൻ താൻ
കർത്താധികർത്തൻ താൻ

3 വാനലോകത്തിൽ-പരമാനന്ദം തന്നേ-തിരു
മഹത്വം ഇങ്ങറിഞ്ഞ-ഭക്തർക്കാനന്ദം
തിരുസ്നേഹമാനന്ദം

4 കുരിശിൻ ലജ്ജകൾ-തരും നിത്യഭാഗ്യങ്ങൾ—ബഹു
കോടികോടി കാലം വാഴും-സ്വർഗ്ഗരാജ്യത്തിൽ
തിരുരക്ഷ നേടിയോർ

പണ്ടു താൻ പെട്ട-കഷ്ടപ്പാടും മരണവും—നര-
പാപികൾക്കു നിത്യമോക്ഷ ഭാഗ്യകാരണം
സുവിശേഷഘോഷണം.

---

## 136 ഇംഗ്ലീഷ് ആദിതാളം

പല്ലവി

സ്വർല്ലോകദൂതരിതാ മതിതെളിഞ്ഞാനന്ദം തേടിടുന്നു സുര-
ലോകനായകനെ സ്തുതിച്ചവർ ഹാലേലൂ പാടിടുന്നു

ചരണങ്ങൾ

1 സ്ഥാപിച്ചാർ ശരീരം മനുസുതർ മാന്യമായ് കല്ലറയിൽ
ജീവിച്ചാനവൻതാൻ മൂന്നാംദിനം ജീവനുടെ പ്രഭയിൽ

2 ചാവിൻശക്തി നീക്കി മരണത്തിൻ താഴ്ന്നിലയിന്നെഴുന്നാൻ
ജീവലോകംനോക്കിനിജമുഖ തേജസ്സോടെതിരിഞ്ഞാൻ-അവൻ

3 കഷ്ടസങ്കടങ്ങളിനിയവനോട്ടീടാ തെല്ലുപോലും
ശിഷ്ടനായകനാം പിതാവുതന്നിഷ്ടകുമാരനിവൻ

4 ചാവിനിയിവനെ ഭരിക്കയില്ലായതിനാൽ നമുക്കു-പുതു
ജീവനിലിളകാതിരിപ്പതിന്നാവതുണ്ടായി വന്നു

5 യോജിച്ചേൻ മനതാരവനുടെ ചാവുയിർപ്പെന്നിവയിൽ
യാചിച്ചേൻ കരുണാരസമരുളീടുവാനീനരനിൽ

5 ഭൂവിൻസേനകളെ! എഴുന്ന സർവ്വേശ്വരനെ സ്തുതിപ്പിൻ
ജീവൻ തന്നുടയവലങ്കരമായതിലെന്നറിവിൻ

7 സേവിക്കാം തനിക്കു മഹിമയെന്നാളുമുണ്ടായീടവേ
പ്രാപിക്കാം നമുക്കു പുതുജീവപൂർണ്ണതയിൻ നിറവെ.

---

## 137 ഇംഗ്ലീഷ്

1 എൻആത്മാവേ കേൾക്ക നീ നിൻ രക്ഷാകർത്തനാകും
യേശുരാജൻ വേഗം താൻ തേജസ്സോടെ വന്നീടും.

2 അപ്പോൾ ഈ മണ്ണാംദേഹം പ്രാപിക്കും രൂപാന്തരം
സ്വർലോകാനുരൂപമാം ശോഭ നിനക്കുണ്ടാകും.

3 അന്നുനീ ആകാശത്തിൽ മിന്നുന്നതാം നക്ഷത്രം
എന്നപോൽ പ്രകാശിക്കും എന്നും എന്നേക്കുമഹോ!

4 കുഞ്ഞാട്ടിൻെറ സ്വർഗ്ഗീയ കല്യാണമഹോത്സവം
അത്യാനന്ദം ഏകുന്ന നിത്യമാം വിരുന്നല്ലോ.

5 നിൻകണ്ണീരെല്ലാം അവൻ തൻകയ്യാൽ തുടയ്ക്കുമേ
തന്നോടൊന്നിച്ചാലോകേ വാണീടും നീ എന്നേക്കും

6 സ്വർഗ്ഗത്തിൽ നിനക്കുണ്ടാം ഭാഗ്യത്തിന്നാധിക്യത്തെ
വർണ്ണിച്ചിടാൻ നാവില്ല മണ്ണിൽ വസിക്കുന്നോർക്കു

7 ഇമ്മാനുവേൽ തന്നുടെ വരവഹതാനാളിന്നായ്
കാത്തിരുന്നതിനേ നീ ബദ്ധപ്പെട്ടുത്തീടുക.

---

# ഗുണദോഷം

## 138 ആനന്ദഭൈരവി ആദിതാളം

പല്ലവി

ഹേ! ഹേ! പ്രിയസ്നേഹിതാ! സോദരാ
സാദരം ശൃണു മേ വചനം......

അനുപല്ലവി

ഹാലാഹല തുല്യ—യായ മായ നമ്മെ
ഹന്ത! നരകത്തിൽ തള്ളിക്കളയുമേ— ഹേ!

ചരണങ്ങൾ

1 കായമിരിക്കിലേ-മായയെ ജയിക്കാവൂ
കായം പോയാൽ പിന്നെ-ന്യായം വിസ്തരിക്കുമേ
ന്യായവിസ്താരസഭാ-നായകനാമേശുവേ
മായമെന്നിയെ ഭജ-മായയകലവെ— ഹേ!

2 പാരിൽ പാപമില്ലാത്ത-പൂരുഷരില്ലായ്കയാൽ
നേരായ്മരണം നമ്മിൽ-ഘോരമായ് വരികയാൽ
പാരം പെരുകും കൃപാ-ധാരൻ നീതിയെ സ്വത-
സാരമേധത്താൽ പരി-പൂരണം ചെയ്തു നാഥൻ— ഹേ!

3 വേദസ്വരൂപൻ മഹാ-വേദന പരനായി
ഖേദമധുമധുര-സ്വാദേന മൃതനായി
പാതകം തീർത്തു നമ്മെ-നീതീകരിപ്പാനയി-
ത്താദിഗുരുവാം ക്രിസ്തു-നാഥനെ ഭജിക്കെടോ!— ഹേ!

4 പാവനമായ തന്റെ ഭവ്യശോണിതം തന്നാൽ
പാപികളായ നമ്മേ-പാലനം ചെയ്യതിന്നായ്
പാവനാത്മാവിൽനിന്നു-ബോധമുദിപ്പിക്കുന്ന
ഭാഗധേയനാം ഭക്ത-പാലനെ ഭജിക്കെടോ!— ഹേ!

5 രക്ഷിതാവിങ്കൽ നിന്നു-രക്ഷയെ ലഭിക്കാതെ
കുക്ഷി ദൈവമായുല-ഭിക്ഷുക്കൾ നടന്നുടൻ
കക്ഷാഗ്നിപോലെ മൃത്യ-ശിക്ഷാരൂപമായ് ദിവ്യ-
ലക്ഷണ ഹീനമായ-രക്ഷസ്സിൽ രക്ഷചൊല്ലും— ഹേ!

6 പാപി! അനുതപിക്ക—പാപി! അനുതപിക്ക
പാപി! അനുതപിച്ചാൽ—പാപമോചനം വരും
ഇത്യേവം പറയുന്ന—മർത്യനെ ദ്രഷിച്ചഘ-
കൃത്യമായ മായയിൽ—മർത്യാ! നീ മുഴകാസ്സ— ഹോ!

7 ക്രിസ്തോ ജഗൽ ഗുരോ!—ക്രിസ്തോ പരമഗുരോ!
ക്രിസ്തോ വേദ ഗുരോ!—ക്രിസ്തോ വിജ്ഞാനഗുരോ!
ക്രിസ്തോ ദൈവപുത്രാ!—ക്രിസ്തോ മനുഷ്യപുത്രാ!
ക്രിസ്തോ! രക്ഷ രക്ഷ മാം—ഇത്യേവം സ്തുതിക്കെടോ!— ഹോ!

---

## 139 ദ്വിജാവന്തി (സുരുട്ടി) ആദിതാളം

### പല്ലവി

നാളുകൾ പോയിടുന്നു—സഹോദരാ!
നാളുകൾ പോയിടുന്നു.........

### അനുപല്ലവി

നാളുകൾ നാലുവിരൽ—നീളമുള്ളതിനാൽ
ചേലോടു നീയിതു—ചിന്തിച്ചുണർന്നുകൊൾക— നാളുകൾ

### ചരണങ്ങൾ

1 പൂവും പിഞ്ചും വിളഞ്ഞും—പഴുത്തുമൊരു-
മാവിൽനിന്നു വീഴുംപോൽ......
ചാവാൽ പിടിപെട്ടു നിൻ—ചുററിലുള്ള അനേകർ
ഭൂവിൽനിന്നെടുക്കപ്പെ—ട്ടിടുന്നില്ലയോ? നിൻെറ— നാളു

2 തന്ത തള്ള പോയില്ലയോ?—സഹോദരാ!
എന്തിങ്ങനെയിരിക്കുന്നു?......
ഹന്ത! എന്നേക്കുമായി—നിൻെറ ഭവനമതിൽ
ചന്തമോടിരുന്നീടാ—മെന്നോ നിനയ്ക്കുന്നു? നിൻ— നാളു

3 ഇന്നും ദൈവം കനിഞ്ഞയ്യോ!—ജീവനോടു
നിന്നെ വെച്ചിരിക്കുന്നഹോ!......
ഉന്നതർ കനിവെ വെ—ടിഞ്ഞു നടന്നാൽ മൃത്യു
ഒന്നും ഒരുങ്ങാ നേരം—നിന്നെയെടുത്തീടും നിൻ— നാളു

4 യേശു കുരിശിൽ നിനക്കായ്-സഹോദരാ!
ഏറിമരിച്ചതോക്ക്!......
ലേശവും താമസിയാ-തേശുവിൻ പാദത്തെ നീ
ആശ്ലേഷം ചെയ്യവനിൽ-വിശ്വസിച്ചാശ്വസിക്ക— നാളു

5 ഇഷ്ടകാലമിതയ്യയ്യോ!-സഹോദരാ!
കഷ്ടകാലം പിൻ വരുന്ന്. .
ഇഷ്ടകാലത്തിൽ ഗുണ-പ്പെട്ടീടായ്കിൽ നരകാ-
രിഷ്ടതയിൽ വീണയ്യോ!-കഷ്ടമുഴന്നീടും നിൻ— നാളു

---

## 140 ഫരജ്ജ രൂപകചാപ്

പല്ലവി

മറന്നുപോ-കാതെ നീ-മനമേ!-ജീവൻ-
പറന്നുപോ-കും വേഗം-ജഡം മണ്ണാ-യിടുമേ!-
മറന്നുപോ-കാതെ നീ-മനമേ!

ചരണങ്ങൾ

1 പിറന്ന നേ-രം മുതൽ-നിന്നെ-എപ്പോൾ
മുറിച്ചീടാ-മോ എന്നു-മരണം നിൽക്കുന്നേ!
കുറഞ്ഞൊന്നും-താമസമെന്ന്യേ-നിന്നെ
മറുലോക-ത്താക്കീട്ടു-വാനൊരുങ്ങുന്നേ! മറന്നു

2 ശക്തി സു-ഖം ധനം-എല്ലാം-സർവ്വ-
ശക്തൻ നി-ന്നെ വിളി-ച്ചിടുന്ന-കാലം
മാത്രനേ-രം ജപം-ചൊല്ലാൻ കൂടെ-
ചേർത്തിട്ടു-മോ? ഇല്ല!-ഇല്ല!—ഇ-തെല്ലാം— മറന്നു

3 മൃത്യു വ-ന്നീടുന്ന—കാലം—ബാല്യ—കൌമാര-
യൌവ്വന വാർദ്ധക്യമെന്നോ?
രാത്രിയതോ പകലെന്നോ—എന്നോ
മർത്ത്യരറിയുന്നി—ല്ലന്ത്യകാലത്തെ— മറന്നു

4 വീട്ടിൽവെ-ച്ചോ കാട്ടിൽ-വെച്ചോ-അതി-
കോഷ്മമു—ള്ള സമു-ദ്രത്തിങ്കൽ-വെച്ചോ?
കട്ടിൽകി-ടക്കയിൽ വെച്ചോ-മൃത്യു
വെട്ടുവാൻ-മൂർച്ചകൂ-ട്ടുന്നെങ്ങു-വെച്ചോ?— മറന്നു

5 രോഗം ക്ഷാ-മം ശണ്ഠ—കൊണ്ടോ-വിഷ-
നാഗം—ദുഷ്ടമൃഗം-മിന്നിടി-കൊണ്ടോ?

വേറെ വി-പത്തുകൾ-കൊണ്ടോ-ജീവൻ-
മാറും കാ-യം മണ്ണാ-യ്തീരും നീ-കണ്ടോ!— മറന്നു

6 ഇപ്പോഴെ-രുങ്ങേണം-നെഞ്ചേ!-ഇനി
പില്ലാടാ-കട്ടെന്നു-വെക്കാതെ-നെഞ്ചേ!
തല്പര-ന്നേല്പിക്ക-നിന്നെ-എന്നാൽ
സ്വർപ്പുര-ത്തിൽ എന്നും-വാണിടാം-പിന്നെ— മറന്നു



## 141 ആഹരി ആദിതാളം

പല്ലവി

മൃത്യു വന്നണയും-നിനക്കു-നിൻ വീട്ടുകാര്യം
കൃത്യമായൊരുക്കുക വേഗം.........

അനുപല്ലവി

മൃത്യു വന്നണയുമയ്യോ!-കർത്തനുറയിൽനിന്നു മൺ-
കട്ടയാം ശരീരമിതാ-വെട്ടുവാൻ വാളൂരീടുന്നു— മൃത്യു

ചരണങ്ങൾ

1 ഉന്നതദേവവചനമാ-മിതു നിനക്കു ഇന്നറിയിച്ചീടുന്നയ്യോ! നീ
മന്നർമന്നനാം മശിഹാ-സന്നിധിയിൽ നിന്മരണം
വന്നപിൻനില്ക്കേണ്ടതെന്നു-ഉന്നിയുണർന്നെഴുന്നേല്ക്ക— മൃത്യു

2 വെട്ടുവാൻ വാൾ മിനുക്കുന്നയ്യോ! നിൻ കണ്ഠമതിൽ
തിട്ടമായ്‌വന്നു വീണീടുമേ!.........
എത്രയും നിൻ നല്ല മേനി-യത്രയും വേഗം പുഴുത്തു
കഷ്ടമഴിയുന്നതിന്ന-ട്ടത്തിരിക്കുന്നയ്യോ കാലം!— മൃത്യു

3 മെത്തയിൽ കിടന്ന നിൻദേഹം-അയ്യോ! നാളെ
വെട്ടിയ കുഴിയിൽ കിടക്കും......
ചത്തനിൻ മേനിയെ തിന്നു-തൃപ്തിവരുത്തുവതിന്നാ-
ശ്ശാത്തിരിക്കുന്നേ പുഴക്കൾ-ഉററു ചിന്ത ചെയ്ക മൂഢാ!— മൃത്യു

4 പുത്രകളത്രങ്ങളും നിൻെറ-മിത്രവർഗ്ഗവും
പുററി നിന്നു കണ്ണീർ തൂകവെ.........
കെട്ടി വലിച്ചീടും കഫം-വട്ടമായുരുട്ടും കണ്ണും
വിട്ടകന്നു നിന്നിൽനിന്നു-തിട്ടമായ്പ്പോയീടും ജീവൻ— മൃത്യു

——×——

## 142 ഭൈരവി ആദിതാളം

പല്ലവി

നമ്പവേണ്ടാ! ഉലകം നമ്പവേണ്ടാ!

അനുപല്ലവി

നമ്പിടേണ്ടാ ഈയുലകം-എല്ലാം മായയെന്നു ശ്ലോമോൻ
നല്ലപോൽ അറിഞ്ഞുചൊന്നാൻ ഈ ഭുവി അലഞ്ഞുഴന്നു- നമ്പ

ചരണങ്ങൾ

1 നന്മ ചെയ്കയല്ലാതെ വേറെ ഒന്നുമുതകാ നിനക്കു
ഇന്നോ എന്നോ മൃത്യു വരും എന്നതിനാൽ ഭൂവസ്ഥിരം— നമ്പ

2 മന്നർ മഹത്തുക്കൾ ബാലർ ധന്യരുമരക്ഷണത്തിൽ
ഇന്നിലം വിട്ടൊഴിഞ്ഞു പോം പിന്നെ വഴക്കൊന്നുമില്ലാ- നമ്പ

3 കായമതു ജീവൻ വിട്ടു മാറിയൊരു നാൾ കിടന്നാൽ
മാതാ മക്കൾ ഭാര്യ ബന്ധുവായവരകന്നു നില്ക്കും— നമ്പ

4 പിള്ള കല്ലറ വരെയും പെൺകൊടി വാതിൽ വരെയും
തുള്ളിട്ടും തോഴർ പൊരുൾ കൈക്കുള്ളവരേയുള്ളൂ നീയും— നമ്പ

5 ആശയായ് നിൻെറ സ്വാന്തത്തിൽ യേശുവെ ഭജിച്ചു നിത്യം
ഓശയായ് ജപം തുടന്നാൽ നാശമില്ലാ വേറൊന്നും നീ— നമ്പ

---

## 143 ചെഞ്ചുരുട്ടി ത്രിപുടചാപ്

പല്ലവി

പാപത്തിലിരിപ്പതു മോശം-തവ പാപം തന്നേ നാശം......

ചരണങ്ങൾ

1 പാപത്തെ മോചിപ്പതിന്നായി ഭൂവിൽ
പാപമില്ലാത്തേശു ജാതനായെന്നു
പാപീ! നീ ഭക്ത്യാ ചിന്തിക്കാതിരിക്കിൽ
പാപം—പാപം—പാപം—എപ്പോഴും— പാപ

2 തന്നുടെ ജീവനെ ചിന്തിയാതെ താൻ
വന്നു മരിച്ചു നിനക്കായി സത്യം

ഇത്രമേൽ നിന്നെ സ്നേഹിച്ച ശ്രീയേശുവെ
ഭക്ത്യാ—ഭക്ത്യാ—ഭക്ത്യാ—ഭജിക്ക— പാപ

3 പാപിയാം നിന്നെ തിരുരക്തത്താലെ
പാപത്തിൽ നിന്നേശു വീണ്ടുകൊണ്ടല്ലോ
ഹന്ത! നീ ചിന്തിച്ചുണർന്നുകൊള്ളായ്കിൽ
ഹാഹാ! ഹാഹാ! ഹാഹാ! ദുരിതം— പാപ

4 മർത്ത്യന്മാർ രക്ഷപെടേണ്ടതിന്നായി
ക്രിസ്തേശുവെന്ന നാമം നല്കപ്പെട്ടു
മററൊരു നാമവുമില്ല രക്ഷാർത്ഥം
ക്രിസ്തും ക്രിസ്തും ക്രിസ്തും നമിക്ക— പാപ

5 ശ്രീയേശുക്രിസ്തനെ സേവിച്ചുകൊൾകിൽ
ശ്രീയും സൌഭാഗ്യവും സൌലഭ്യമാകും
ശ്രീയേശുദേവൻ താൻ എല്ലാവരാലും
ധ്യേയൻ ധ്യേയൻ ധ്യേയൻ നിർണ്ണയം— പാപ

6 കർത്താവിൽ വിശ്വാസമില്ലാത്തവരെ
കർത്താ നരകത്തിലാക്കീടും സത്യം
കർത്താവിൻ കല്പന ലംഘിപ്പോർക്കയ്യോ!
കഷ്ടം! കഷ്ടം! കഷ്ടം! അധികം— പാപ

7 യേശുചരിത്രത്തെ വായിച്ചുകൊണ്ടു
ആശു നീ തദ്ഭക്തനാകുക എന്നാൽ
കുശലമായീടും അല്ലായ്കിലാത്മ-
നാശം നാശം നാശം ആയീടും— പാപ

---

## 144 ഹിന്ദുസ്ഥാൻ ഏകതാളം

പല്ലവി

വരുന്ന നാശമയ്യോ!—സോദോമിൻമേൽ
വരുന്ന നാശമയ്യോ!

അനുപല്ലവി

വരുന്ന നാശം തിരിഞ്ഞുനോക്കാ-
തറിഞ്ഞു സീയോനേ!—വിരഞ്ഞോടുക നീ— വരുന്ന

ചരണങ്ങൾ

1 അഗ്നിമഴ വരുന്നയ്യോ!—ഭാൎയ്യ-
മക്കളും നീയും വെന്തീടും
വെക്കം നീ ഓടാതെ നിന്നാൽ—നിത്യ-
അഗ്നിക്കിരയാകുമയ്യോ!— വരുന്നു

2 നാളെയെന്നു നീ ചൊല്ലാതെ—അര-
നാഴികപോലും നില്ലാതെ
പാഴവാക്കു ചൊല്ലിക്കാലം—എല്ലാം
പാഴിൽ കളഞ്ഞീടാതയ്യോ!— വരുന്നു

3 സോദോം കുടികളിൻ വാക്കു—അതി-
പാതകൻെറ ചതിവാക്കാം
കാതതിന്നു കൊടുക്കാതെ—അഗ്നി-
ബാധയിൽ വെന്തഴിയാതെ— വരുന്നു

4 അയ്യോ മഹാപാപീ! നിന്മേൽ—നസ-
റയ്യൻ വെച്ചിട്ടുള്ളോരൻപു
അയ്യോ! ചെറുതല്ലെന്നോക്ക—ഇതു
പൊയ്യെങ്കിൽ ക്രൂശിന്മേൽ നോക്ക!— വരുന്നു

5 ക്രൂശിൽ കിടപ്പതാരയ്യോ!—പര-
മേശ സുതനാകുന്നയ്യോ!
നീചപാപീ! നിനക്കല്ലോ—ആ-
കാശ ഭൂമദ്ധ്യേ തൂങ്ങുന്നു— വരുന്നു

6 ഉള്ളമതു പൊങ്ങുന്നില്ലേ?—നിൻെറ
വല്ലഭൻ വേദന കണ്ടും?
വെള്ളമൊഴുകും പോലയ്യോ!—ചോര-
എല്ലാം ഒഴുകുന്നിതയ്യോ!— വരുന്നു

7 പാപീ! തിരുമുഖം കാൺക—അതി
പാപീ! ശിരസ്സതു കാൺക
പാപീ! അവൻ പുറം കാൺക—ക്രൂശിൽ
പാപീ! വിരിച്ച കൈ കാൺക!— വരുന്നു

8 പാപീ! തുളച്ചകാൽ കാൺക—തൂ-
ങ്ങുന്നോരു വിലാവിനെ കാൺക!
പാപീ! തിരുമേനി കാൺക—അതി
പാപീ! ഓട്ടം ചോര കാൺക!— വരുന്നു

9 പാപീ! തിരുസ്വരം കേൾക്ക—അവൻ
ജീവൻ വിട്ടവതും കാൺക!
പാപീ! കോപാഗ്നിയെ കാൺക—തന്മേൽ
ആ തീ കത്തുന്നതും കാൺക!— വരുന്നു

10 സോദോമിലെ നിൻെറ പാപം—കൊണ്ടു
പാതകാ! നിൻ ജീവനാഥൻ
വേദനയോടു ക്രൂശിന്മേൽ—ഈ
പാടുകൾ പെട്ടിടുന്നയ്യോ!— വരുന്നു

11 കത്തനാകുമിവൻ വാക്കു—പഴ-
തററതെന്നുള്ളിലങ്ങോക്ക
പുത്രാ! ജീവന്നായിട്ടോടെ—ന്നിതാ
എത്രയൻപോടുരയ്ക്കുന്നു— വരുന്നു

12 കണ്ണീർ തൂകിയുരയ്ക്കുന്നു—അവൻ
നിന്നെ കണ്ടുള്ളുരുകുന്നു
പൊന്നേ! കണ്ണേ! വാ എന്നയ്യോ!—ഇതാ
നിന്നെ വിളിക്കുന്നിതയ്യോ!— വരുന്നു

---

## 145 കാപ്പി ആദിതാളം

പല്ലവി

ഓഹോ! പാപമാർഗ്ഗം വിട്ടോടായോ?
ഉള്ളമേ! യേശു അൻപെ തേടായോ?
ഉള്ളമേ............

ചരണങ്ങൾ

1 വൻകൃപയായി,—ദേവൻ അൻപായി
വന്നതില്ലയോ ഭുവനേ നിനക്കായി?— ഓഹോ!

2 നാല്പതു നാളായ്—തീപ്പശിക്കാളായ്
നാഥൻ ഉപോസിച്ചീലേ നിനക്കായി? — ഓഹോ!

3 ഭൂതലേ ജനിച്ചു,—വേദന സഹിച്ചു
ഭൂഭാരം അഖിലം താനേ വഹിച്ചു.— ഓഹോ!

4 കുരിശതിൽ അറഞ്ഞു—കവറകം പതിഞ്ഞു
ദുരിതം നിനക്കതിനാലെ കുറഞ്ഞു.— ഓഹോ!
5 ക്ഷണം ഇഹം അഴിയും,—വിധിദിനം അണയും
തുണ അവൻ ആക്കോ? അഴൽ അവനൊഴിയും.—ഓഹോ!
6 ആയ്യോ! എൻ മനമേ!—പൊയ്യെ ഭുവനമെ!
അഴിയാഭാഗ്യം ചിന്തിക്ക അനുദിനമെ!— ഓഹോ!

---

## 146 ക്യാൽ ആദിതാളം

പല്ലവി

നില്ക്ക! നില്ക്ക!—പാപിയേ!
നോക്കുക! നിൻ—പാഥയേ-

അനുപല്ലവി

വെക്കരുതെ—പാദം ഇനി
തക്ക വഴി—കാണും മുമ്പേ.— നില്ക്ക!

1 മൂർഖനാം പി-ശാചു ശത്രു-ശീഘ്രം-കൈ-വിട്ടീടുമേ
തക്കവഴി-അല്ല നാശവക്കിലല്ലോ-നിൻെറ നില— നില്ക്ക!
2 നാളെയോ ഇ-ന്നോ എന്നോ-കാലം ഒ-ടുങ്ങും എന്നു
വേളയറി-യാതുള്ള നീ-പാഴിലഴി-ക്കല്ലെ ഇന്നു— നില്ക്ക!
3 കാലിനടു-ത്തല്ലയോ കോ-ടാലിയാം മ-രണവും?
കാലമുള്ള-കാലം ഭക്തി-കാലിലണി-ഞ്ഞു നടക്ക— നില്ക്ക!
4 വെട്ടുന്ന മ-രണം നിന്നെ-വെട്ടുവാൻ വ-ന്നീടുമ്പോൾ
ദുഷ്ടനായാൽ-നിൻെറ മുമ്പിൽ-കാട്ടുമേ നിൻ-പാപമപ്പോൾ- നില്ക്ക!
5 അന്ത്യവിധി-നാളിൽ ലോകം വെന്തുരുകി-പ്പോകുമ്പോൾ
എന്തരിഷ്ട-നായിട്ടും നീ-സ്വന്തരക്ഷ-നേടിടാഞ്ഞാൽ— നില്ക്ക!
6 നിത്യം അഗ്നി-കൂപത്തിൽ നീ-ചത്തിടാതെ നീറുവാൻ
കർത്തനാം വി-ധിക്കുമ്പോൾനീ-എത്രയോ-ഖേദിക്കുംപോകാൻ-നില്ക്ക!

---

## 147 ആനന്ദഭൈരവി രൂപകചാപ്

പല്ലവി

രക്ഷപെടാൻ ഇതേ കാലം!
നല്ല കാലം! നല്ല കാലം!

അനുപല്ലവി

രക്ഷണ്യ സുവിശേഷ വചനമിതാമെ— രക്ഷ

ചരണങ്ങൾ

1 പാരിൻ മാ—യ ഇമ്പ—ത്തിന്നായി—യേശു
പരൻതൻമാ—കൃപയെ ഉ—പേക്ഷിച്ചീ-ടായ്കിൻ— രക്ഷ

2 ഇഹലോക—സ്നേഹം വി—നാശം—ഇതിൽ
ഇണങ്ങാതെ—മോക്ഷത്തെ—കരുതുവിൻ—വേഗം— രക്ഷ

3 ഭയവും സന്ദേഹവും നീക്കിൻ—യേശു
പരൻ രക്ഷി—പ്പാൻ ശക്തി—മാൻ കൃപാ—പൂർണ്ണൻ— രക്ഷ

4 നരവരൻ—താനായി—വന്നു—യേശു
നരപാപത്തിനു യാഗം—ചെയ്തയി—ത്തല്ലോ— രക്ഷ

5 തിരുരക്തം നിൻ പാപ —ത്തേയും—നീക്കും
ക്ഷണം തിരു—പുണ്യത്തിൽശരണം വെ—ച്ചിടുകിൽ— രക്ഷ

6 കൃപയാൽ അ—ല്ലാതാർക്കും—മോക്ഷം—കിട്ടാൻ
കഴിവില്ല, തിരുകൃപ—തേടിക്കൊൾ—വേഗം— രക്ഷ



## 148 ജാവളി ഏകതാളം

പല്ലവി

കാലം പാഴിൽ പോക്കൊല്ലാ—വേഗം
യേശുവിന്നരികിൽ നീ വാ—ഹേ! പ്രിയനേ!

ചരണങ്ങൾ

1 കാലമതോർത്താൽ സ്വപ്നസമാനം;
നാളുകളോടിപ്പോം നാം അറിയാതെ— കാലം

2 മിന്നൽ പിണർ പോൽ—മാനുഷനുള്ള
മന്നിലെ ജീവിതം എന്തവനോർത്താൽ?— കാലം

3 പുല്ലിനു തുല്യം—ധൂമം പോലെയും
അല്ലയോ മനുജൻ? ഇല്ലൊരുസാരം— കാലം

4 ലോകത്തിൻ മാനം—ശക്തി ധനങ്ങൾ
ആകവെ നശ്യമെ—ന്നോർത്തറിയേണം— കാലം

5 എത്രമനോജ്ഞൻ—യേശു മഹേശൻ
അത്തലകററുമെ—നീ വരുന്നാകിൽ— കാലം

6 രക്ഷാസമയം—ഇക്ഷണമത്രെ
രക്ഷപെട്ടീടുക—താമസമെന്ന്യേ— കാലം

## 149 സൌരാഷ്ട്രം ആദിതാളം

പല്ലവി

ദേഹം മണ്ണാ-കും മുമ്പേ തേടിക്കൊൾ! ദൈ-വ കൃപാ—

അനുപല്ലവി

ലോക വാഴ്ച-ഒടുങ്ങും-കാലം വാഴവാൻ

ഏക രക്ഷാക-രനാം-യേശുവെ ചേൻറുകൊൾക— ദേഹം

ചരണങ്ങൾ

1 ബാലത, കോമളത്വം-വാടും പൂവോടു തുല്യം

ബലവും രക്തത്തിളപ്പും-സൌഖ്യവും എല്ലാം

പാരിൽ ആക്കും ഉറപ്പാൻ പാടുള്ളതല്ലയല്ലോ— ദേഹം

2 രോഗങ്ങൾ അങ്ങുമിങ്ങും, ദേഹത്തിൽ പാർത്തീടുന്നു

ഏകൻ കല്പിച്ചീടുമ്പോൾ-ഏകമായവ

വേഗം കൂടി ഞെരുക്കും-പോകും ജീവൻ അതിനാൽ— ദേഹം

3 ചുററിലും ആപത്തുകൾ-തുക ബഹുവായിങ്ങുണ്ടേ!

തെററി നില്പാൻ നിനക്കു-ശേഷിയില്ലയ്യോ!

പററിക്കൊൾ നീ പരനെ —ഭയന്നുകൊൾ നേരമെല്ലാം— ദേഹം

4 കാഴ്ച മങ്ങീടും മുമ്പേ കാതടച്ചീടും മുമ്പേ

കായമെങ്ങും തരിച്ചു-മരവിക്കും മുമ്പേ

ബോധം നീങ്ങീടും മുമ്പേ ഭീതിപിടികൂടും മുമ്പേ— ദേഹം

5 ക്രൂരപ്പേക്കൂട്ടം വന്നു-കൊണ്ടുപോയീടും മുമ്പേ

ഘോരപാതാളത്തീയിൽ-വീണുപോം മുമ്പേ

കാരുണ്യ കർത്തൻ യേശു-നാഥനെ ചേൻറുകൊൾക— ദേഹം

## 150 ആദിതാളം

പല്ലവി

മുൻപേ മുൻപേ നടക്കു-മേലോട്ടു ലക്ഷ്യം നോക്കി- അയ്യോ!

പിൻപേയുള്ളവ തീരേ—നീ ഉ-

പേക്ഷിച്ചോടുക നേരേ—വേഗം— മുൻപേ

അനുപല്ലവി

ഡംഭം പകയും എങ്ങും-പങ്കം നിറഞ്ഞ ലോകം—ഇതിൻ

സംപൽക്കും ആകെ നീക്കി—ഇതിൻ

ഇമ്പം നന്നല്ല എന്നു—വേഗം— മുൻപേ

ചരണങ്ങൾ

1 സമ്പാദ്യം ബന്ധുജനം—അമ്പാരമായ ധനം
അൻപുള്ള തരുണി—സുതന്മാർ—ഒന്നും
നമ്പാതെ ഓടി ഗമിക്ക-എല്ലാംപിമ്പേ വിട്ടോടി ഗമിക്ക—ക്രിസ്തൻ
സമ്പൽ ഗതിക്ക ഗമിക്ക—വേഗം— മുൻപേ

2 ഒട്ടും നില്ലാതെ ഇങ്ങു—ദുഷ്ടജന വഴിയിൽ
ഓട്ടം തുടൎന്നു വേഗം-ശക്തി കൂട്ടി ഗമിക്ക വേഗം-നിന്നാൽ
ഗോഷ്ഠി ചെയ്യും പേലോകം—പുറ-
കോട്ടു തിരിഞ്ഞു പോകും—വേഗം— മുൻപേ

3 ഒന്നും ഭയപ്പെടാതെ—നന്നേ ധൈൎയ്യപ്പെട്ടുക
മന്ദം ഭവിച്ചിടാതെ-നിദ്ര സ്വപ്നം പിടിച്ചീടാതെ—സുഖം
ഒന്നും ആശിച്ചിടാതെ—ക്ഷീണം
ഒന്നും മതിച്ചീടാതെ—വേഗം— മുൻപേ

4 ഖേദം നിന്ദയിൽ വേണ്ടാ-സോദോമിൽ നീ നോക്കേണ്ടാ
മോദിക്കേണ്ടാ നീ ഭൂമൌ-യേശുനാഥന്റെ ചിന്തയോടെ-മനോ—
ഖേദം ധരിച്ചു കൂടെ—ധ്യാനം
വേദത്തിൽ വെച്ചു പാടെ—വീണ്ടും— മുൻപേ

5 വഞ്ചിച്ചീടുന്ന പേയെ—അഞ്ചാതെ ആയുധങ്ങൾ
നെഞ്ചിൽ ധരിച്ചു കാലെ-കൃപ വാഞ്ഛിച്ചു ശക്തിയാലെ-പഞ്ച
ലാഞ്ഛനം നോക്കി—മേലെ—ദിവ്യ—
സഞ്ചാരം ചെയ്ത കാലെ—വേഗം— മുൻപേ



## 151 ബിഹാക് രൂപകം

1 ലോകധനമാന—വീൎയ്യപരാക്രമ-
ശക്തികളാൽ സ്വൎഗ്ഗ—രാജ്യത്തിലെത്തുമോ?
നില്ക്കയില്ലെന്നും നീ-നസ്സാതെ പോകുമേ
ശോകം പിടിപെട്ടിട്ടും—വെക്കം നശിച്ചീടുമേ—ഹേ! മനുഷ്യാ

2 പുണ്യകൎമ്മക്രിയാദാനങ്ങൾ കൊണ്ടു നീ
പുണ്യലോകത്തെ ക—വന്നു പിടിക്കുമോ?
ക്രിസ്തേശുനാഥന്റെ—രക്തം കൂടാതെ നീ
സ്വസ്ഥാനം കണ്ടെത്തുമോ? ദുഃഖാപഹം വന്നെത്തുമോ?—
ഹേ! മനുഷ്യാ

3 നാനാവിധാചാര—ജാതിഭേദങ്ങളെ
കാൽവരിക്കുന്നേൽ ത—കൎത്തില്ലേ ക്രിസ്തുതാൻ
പുണ്യരക്തമൊഴി—ച്ചില്ലേ സൎവ്വക്കായും
കാൽകരം തറച്ചില്ലേ-കുരിശിന്മേൽ മരിച്ചില്ലേ?— ഹേ! മനുഷ്യാ

4 കള്ളക്കഥകളാൽ ഉള്ളു—മറിച്ചു വൻ!
കള്ളസമാധാന—ത്താൽ നിന്റെ ജീവനെ
പൊള്ളിച്ചുകൊല്ലുന്ന—കള്ളപ്പിശാചിനെ
ഉള്ളിൽനിന്നകററീട്ടക-ചെല്ലുക യേശുഅരികിൽ— ഹേ! മനുഷ്യാ

5 ആദിമുതലവൻ—ആളെക്കൊല്ലിയെന്നു
ആദിനാഥൻ ക്രിസ്തുതാൻ ചൊന്നതോക്കെടൊ!
ആദം പിഴപെട്ട—നാളതൊട്ടിന്നോളം
അലഞ്ഞുംകൊണ്ടുലകത്തിൽ ചലനംചെയ്യുന്നുനിത്യം- ഹേ! മനുഷ്യാ

6 ആശു നീ സൂക്ഷിച്ചു—വെക്കാതെ നിൻ പാപം
യേശുക്രിസ്തുവിനോ—ടേററുപറക നീ
പുണ്യതിരുരക്തമാം—തീർത്ഥേ കുളിച്ചെന്നാൽ
വന്നിട്ടും ഭക്തിയും—മുക്തിയും ഇതു സത്യം— ഹേ! മനുഷ്യാ

---

## 152 ഖരഹരപ്രിയ ആദിതാളം

പല്ലവി

ചേരുന്നൊരിടം ഏതു്? പാപി! നീ ചേരുന്നൊരിടം ഏതു്?

ചരണങ്ങൾ

1 ചാവിൻ നിഴൽ പരന്നു ജീവൻ ഉടൻ പറന്നു
ആയുസ്സിൻ അസ്തമാനം ആയ പിൻ നിന്റെ ആത്മാ— ചേരു

2 ലോകം കടന്നുപോകും ശോകം മാത്രം ശേഷിക്കും
ന്യായവിധി അടുക്കും ഭയങ്കരമാം അന്നാളിൽ— ചേരു

3 കർത്തൻ വെളിപ്പെട്ടമ്പോൾ കാഹളം ധ്വനിക്കുമ്പോൾ
മാമഹിമയോടപ്പോൾ മേഘങ്ങളിൽ വരുമ്പോൾ— ചേരു

4 ഓടി രക്ഷകന്നിടം തേടി പാപമോചനം
നേടി രക്ഷയിൻ ഭാഗ്യം പാടി ജീവിച്ചിടാഞ്ഞാൽ— ചേരു

---

## 153 ഫരജു ആദിതാളം

പല്ലവി

പാപികളിൻ രക്ഷകൻ താ-നിവൻ പാദം വണങ്ങിട്ട നീ!
ഇവൻ പാദം വണങ്ങിട്ട നീ!......ഇവൻ

1 പാപശാപം തീർപ്പാൻ പാരിൽ ജനിച്ചൊരു
ദേവസുതനാകുമേശു നായകനിവനറിക— പാപി

2 ആദിവചനമായ് ഭേദമെന്നിയെ നിന്നു
മേദിനിയോടഖിലവും മോദമായ് ചമച്ചതിവൻ— പാപി

3 ആദിപിതാക്കൾക്ക-ങ്ങേകശരണമായി
സാദരം നിന്നൊരു ദിവ്യ ദാനവസ്തുവായതിവൻ— പാപി

4 ദിവ്യ ബലികൾക്കൊ—രവ്യാജശക്തിയായി
ദിവ്യമായിരുന്ന നിത്യഹവ്യവസ്തുവായതിവൻ— പാപി

5 ക്രൂശിൽ മരിച്ചതാൽ നാശമൊഴിച്ചു താൻ
ആശയം തെളിഞ്ഞുടൻ പ്രത്യാശയിൻവഴി തുറന്നാൻ—പാപി

6 ജീവനിൽ പൂകേണ്ട വാതിലാം തന്നിലൂടെ
ആവലായട്ടപ്പോർ ദിവ്യ—ജീവനിൽ കടന്നിട്ടനു— പാപി

---

## 154

ആദിതാളം

പല്ലവി

പാപക്ഷമ ലഭിപ്പാൻ സമയമിതേ-അയ്യോ!
കോപാഗ്നിയിൻ നാൾ കൊട്ടതാമേ

ചരണങ്ങൾ

1 ക്ഷണത്തിൽ ഈ ലോകവും അതിലുള്ള വസ്തുക്കളും
നീക്കമെന്ന്യേ വെന്തുപോകുമേ-പോകുമേ— പാപ

2 ഇന്നിരിക്കുന്ന ജീവൻ നാളെയിരിക്കുമോ എ—
ന്നോർത്തുകൊൾ മന-മുരുകി-ഉരുകി— പാപ

3 ആസ്തിസ്ഥാനമാനങ്ങൾ നാസ്തിയായിട്ടുമയ്യോ!
ക്രിസ്തുവിൻ പാദം ചേരു നീ ചേരു നീ— പാപ

4 ജീവൻെറകൂട്ട മണ്ണായ്—പോകും മുന്നമേയിതു
അറിഞ്ഞു വണങ്ങ് മനമേ—മനമേ— പാപ

5 ഫലം തരാമരങ്ങളെ മുറിപ്പാൻ കോടാലി തൻെറ
കരത്തിലിരിക്കുന്ന-യ്യയ്യോ-അയ്യയ്യോ!— പാപ

---

## 155

മദ്ധ്യമാവതി

ആദിതാളം

പല്ലവി

വരണം—അരികെ പ്രിയ! തരണം
അൻപോട്ട തവ-ശ്രുവണം—

അനുപല്ലവി

മരണം—സകല മനുജവരന്മാക്കും
വരണം—അതിനൊരു തടവില്ലെന്നു നീ
സ്മരണം—ചെയ്യഖില മനുജമല-
ഹരണം—തവരമണം തൊഴണം— വരണം

ചരണങ്ങൾ

1 പ്രിയനേ! ഭൂജീവൻ നിത്യമോ?
അതാൽ സകലം വെടിഞ്ഞു നിൻെറ
പ്രിയനേ—തേടീടുക ശീഘ്രം.....
നരനേ—തവ ഹൃദയമതിനെ തുറ
പരനേ—അറിഞ്ഞിട്ടു, തേ നിണം ചൊരിച്ച—
തവനേ അവനമലനവൻ നിനക്കു
ധവനേ—ദേവസുതനെ, ഇതു നേർ— വരണം

2 നിനക്കായ്—തൻ ജീവൻ തന്നോനെ
അകമലരതിൽ വിരവൊടു
നിനയ്ക്കാതിരുന്നിടാമോ ചൊൽ......
നമിക്ക—പരമഗുരുതൻ പദമതു
ഗണിക്കാ—തൊരുതിലസമമപമാനം
ഗമിക്ക—മലപുരമതിൽനിന്നു ജവം
ധരിക്ക—ഇതു മറക്കാ—തിരിക്ക— വരണം

3 സമസ്തം—പരിശോധിക്കണം
അതിൽ പരമ ഗുണമതിനെ
കരുത്തായ്—ഗ്രഹിച്ചീടേണം കേൾ......
ഇഹത്തിൻ—മനുദുരിതമതിനാൽ വന്നു
മരത്തിൽ—പരമസുതനേശു മരിച്ചു
വരുത്തി—ഗുണമഖിലക്കമവൻ മൂന്നാം—
ദിനത്തിൽ തിരിച്ചുയിർത്താൻ കരുത്തൻ— വരണം

4 പരിതാ—പം പൂണ്ടുഴന്നീടും
മനു നിഖില ഹൃദയങ്ങൾക്കും
അമൃതം—ദേവസുതനേശു......
അനുതാ—പാരരമതു തുറന്നുടൻ
ദുരിതാഴിയിലുഴലും മനുജരെ തൻ
അകതാ—രലിഞ്ഞതിലൂടെ കടത്തുവാൻ
നിജതാ-തനോടവിധാ ബദ്ധയാ— വരണം



## 156 ചെഞ്ചുരുട്ടി ഏകതാളം

പല്ലവി

കൃപാദിനം വേഗമിതാ പോയിടുന്നേ!—അയ്യോ!
കോപദിനം വേഗം അണഞ്ഞീടുന്നേ!

ചരണങ്ങൾ

1 നിൻ ദൈവവുമായിന്നു നിരന്നുകൊൾക എന്നു
സ്നേഹമോടിതാ ഞങ്ങൾ ക്ഷണിച്ചീടുന്നേ— കൃപാ

2 കേൾക്ക പാപീ ഇന്നേരം രക്ഷകനുടെ സ്വരം
കൈക്കൊള്ളുമേവരേയും ഭേദം എന്നിയെ— കൃപാ

3 നിത്യമാം വേർപാടു വന്നിടും മുന്നമേ
സത്യമാം രക്ഷാവഴി തേടി ഓടുക— കൃപാ

## 157 ഏകതാളം

1 രക്ഷിതാ—വിനെ കാ—ൺക പാപീ!
നിന്റെ പേക്കല്ലയോ?—ക്രൂശിന്മേൽ—തൂങ്ങുന്നു

2 കാൽവറി—മലമേൽ—നോക്കു നീ
കാൽകരം—ചേർന്നിതാ—ആണിമേൽ തൂങ്ങുന്നു

3 ധ്യാനപീ—ഠമതിൽ—കയറി
ഉള്ളിലേ—ക്കണ്ണുകൾ—കൊണ്ടു നീ—കാണുക

4 പാപത്തിൽ ജീവിക്കു—ന്നവനേ!
നിന്റെപേ—ക്കല്ലയോ?—തൂങ്ങുന്നീ—രക്ഷകൻ

5 തള്ളുക—നിന്റെ പാ—പമെല്ലാം
കള്ളമേതും നിനക്കുണ്ടെ നിന്നുള്ളിൽ നീ

6 ഉള്ളം നീ—മുഴുവൻ—തുറന്നു
തള്ളയാ—മേശുവിൻ—കയ്യിലേ—ല്പിക്ക നീ

## 158 ആരഭി ചെമ്പട

പല്ലവി

സാദം ത്യജ—ഓ! മാനസാ!—സാദം ത്യജ......

അനുപല്ലവി

വേദം നിന്നൽത്താപം നീക്കും സാലേംമുന്നിൽ
നിന്നീടും ജീവ—മേടയേ കാട്ടും

ചരണം

സദയം നിഗമ ഗുരുമാനവേലനു
താപാത്തുളനെ—നമുഞ്ഞരതിമനമേ!

അവനഘദീനബാധാഹരനേ
അനുഗമാശയാ—യോനവദ്യന
രഭസമൊട്ട സുഖദായകപരശ്രീ-
യേശുരാജമഭയപദം തംതേ സാദം

---

## 159 ദോഷാത്മാവിനോട്ട അടുക്കാതിരിപ്പാൻ ബുദ്ധിയുപദേശം.

സാവേരി | പല്ലവി | ചെമ്പട

സ്വാമിദ്രോഹിയാം—ചണ്ഡാള സാത്താനോട്ട
അട്ടക്കാതെ പ്രിയാ നിന്നെ—കെട്ടക്കാതെ...

അനുപല്ലവി

ക്ഷേമമോട്ട പൂ—ങ്കാവിൽ വാണ ആദത്തിൻ
ആ മഹത്വം പോയവ-ന്നാപത്തു വന്നതോക്ക്— സ്വാമി

ചരണങ്ങൾ

1 ക്രൂരിരുൾ നായകനായവനല്ലോരു—കൂട്ടമതയ്യൊ!
കാരിരുൾപോൽ പതിനായിരങ്ങളോട്ട—നിന്നെച്ചുററിക്കൊ—
ണ്ടിരിപ്പാൻ—മുററും—തിരിപ്പാൻ—നിന്നെ
പൊരിപ്പാൻ—ചുട്ട—കരിപ്പാൻ
നിഗളവികാരവും—ക്രൂരവും
ദുർവ്വിചാരവും—വൈരവും—കൊണ്ട-
വരുമേ വീഴമേ—ഇരമേൽ കഴപോൽ
നരകത്തീയിൽ—ദുരിതത്തൊട്ട—താഴാതെ— സ്വാമി

2 യോബ്ബവിൻ ദുരിതമതാമഴലാഴിയതിൽ—വീഴ്ത്തീട്ട നിന്നിൽ
രാപകൽ ദുന്നിനവായിരമായിരമാ—സ്സുരത്തീവരി—
താപം—അതി—കോപം—ബഹ്ള-
ശാപം ശത്രു ഭാവം
ഭാൎയ്യയിൻ വാക്കുകൾ—നോക്കുകൾ
അവളുടെ പ്രാക്കുകൾ—പോക്കുകൾ—കൊണ്ട
വരുത്തി—കരുത്തിൽ—കടത്തും—പാപമ—
തറിഞ്ഞു കരുതി—യിരുന്നുകൊൾക—വേണം നീ— സ്വാമി

3 മക്കളുട്ടക്കെയട്ടക്കെയൊട്ടങ്ങിട്ടമേ—നാല്ക്കാലികളും
ഒക്കവെ കട്ടമരിച്ചുതുലഞ്ഞിട്ടമേ—നിന്നടെയെല്ലാ—

ധനങ്ങൾ—നല്ല—നിലങ്ങൾ—പുര-
യിടങ്ങൾ—ഭൃത്യ—ജനങ്ങൾ
ശത്രുവട്ടക്കമേ—അടക്കമേ
നിന്നെക്കെട്ടക്കമേ—ഒട്ടക്കമേ—നിന്മേൽ
പറയും പകയും—ചതിയും ഇവയാൽ
പരമൻപാദം—ശരണമാക്കി—ടണം നീ— സ്വാമി

## 160

രൂപകം

1 അറിയേണം മനുഷ്യാ നീ ഒരു മഹാകാര്യത്തെ
പറയാമായതുനിന്റെ ആത്മാവിൻ വാർത്തയാം

2 ജഡത്തിൽ നീ വസിക്കുന്ന ജഡത്തെ നീ കരുതുന്ന
ജഡം മണ്ണായ് തീരുമ്പോൾ നിനക്കെന്തു ഭവിച്ചീടും?

3 ഭൂലോകം മുഴവൻ നീ ലാഭിച്ചെന്നാകിലും
ആത്മാവെ കരുതായ്കിൽ അയ്യോ! നീ മഹാദോഷി

4 പാപത്താൽ മരണവും ശാപത്താൽ നരകവും
പാപികൾക്കണയുന്നേ മനുഷ്യാ നീ എന്തു ചെയ്യും?

5 നരകത്തിൻ ഭയങ്കര ത്തിരമാലയതിന്മേൽ നീ
ദുരിതംപൂണ്ടലയുമ്പോൾ മനുഷ്യാ നിൻ തുണയാര്?

6 പരമേശരാജ്യത്തിൽ ഭക്തന്മാർ വസിക്കുമ്പോൾ
കരഞ്ഞു നീ അലറുമോ കരുണ നി കാണുമോ?

7 നിൻപാപം സമസ്തവും കൃപതോന്നി ക്ഷമിച്ചീടാൻ
പൊന്നേശു ദയയോടെ നിന്നിതാ വിളിക്കുന്നു.



## 161 ഹിന്ദുസ്ഥാൻ

ആദിതാളം

പല്ലവി

സോദരരെ! പാപമാർഗ്ഗം തേടിപ്പോകാതെ......

അനുപല്ലവി

തേടിപ്പോകാതെ വേഗം—തേടുവിൻ മുക്തി!...... സോദ

ചരണങ്ങൾ

1 കല്ലുംമുള്ളും ആർന്നിടുന്ന കാൽവറിയിൽ കാണ്മതെന്ത്?
മോഹപാശം നീക്കിടുന്ന സ്നേഹരൂപമോ?
സ്നേഹരൂപമോ മഹാ ത്യാഗദീപമോ?— സോദ

2 കാണിയും കരുണയെന്യേ പാണികളിലാണിചേർത്തു
വൻകുരിശിലേററിടുന്ന പാതകർയൂദർ
പാതകർയൂദർ സുര ലോകപാലനേ— സോദ

3 പട്ടിളാംകളേബരത്തിൽ കൂത്തകുന്തം തറയ്ക്കുന്ന
പൊൻമകുടം ചൂടിടേണ്ട തൻശിരസ്സതിൽ
തൻശിരസ്സതിൽ—ഹന്ത! മുൾമുടിചൂടി— സോദ

4 മന്നിടത്തിൽ മത്ത്യവേഷം കൈവരിച്ചുജാതനായ
ക്രിസ്തുദേവൻ പാപികൾക്കായ് തൻതിരുജീവൻ
തൻതിരുജീവൻ ഹന്ത! കൈവെടിയുന്നു— സോദ

# ക്രിസ്തുവിങ്കലേക്കുള്ള ക്ഷണം.

## 162 ഫരജ്ജ ചാപ്

1 ഹാ! വരുവിൻ പാപികളെ!—പാപ-
ഭാരത്തിൻകീഴിൽ ഞരങ്ങുന്നവരേ!
ഭാരം ലഘുവാക്കീട്ടവാൻ സവ്വ-
പാപക്കറയെത്തുടച്ചുകളവൻ— ഹാ!

2 വിശ്വാസം മാത്രമേ പോരും—എന്നാൽ
വിശേഷ രക്ഷയെ നിങ്ങൾ പ്രാപിക്കും
ചിത്തമവന്നു കൊടുക്ക—അപ്പോൾ
ചിത്തശുദ്ധിവരുത്തും- പരമാത്മാ— ഹാ!

3 ലോകത്തിൽ വന്നതും യേശു—തന്റെ
ലോകക്കു രക്ഷ വരുത്തുന്നതിന്നു
പാടനേകം സഹിച്ചതും—ലോക-
പാപികളെപ്രതിയത്രെ മശിഹാ— ഹാ!

4 ക്രൂശിൽ മരിച്ചതും നിങ്ങൾ—ക്കുള്ള
ക്രൂരപാപത്തിമിരത്തെയൊഴിപ്പാൻ
മുറിവുകളിൽ നിന്നൊലിക്കും—രക്ത
ഉറവ പാപത്തെ അറുക്കുന്നു തീരെ— ഹാ!

5 മരണത്തിൽ നിന്നുയിത്തതും—യേശു
മരണത്തിൻഭീതി നമുക്കൊഴിപ്പാനായ്
മഹത്വം ധരിച്ചു പിതാവിൻ—തന്റെ
വലത്തുഭാഗത്തിരിക്കുന്ന ലോകത്തിൽ— ഹാ!

6 ഉരിക്കും വിശ്വാസികൾക്കായി—യേശു
ഉരക്കുന്നുതൻ പിതാവിന്റെ കൃപയെ
ധരിക്ക വിശ്വാസമേശുവിൽ—മുക്തി
ലഭിക്കാം സ്വഗ്ഗത്തിൽ സുഖിച്ചെന്നുംവാഴാം— ഹാ!

7 പാപവിഷത്താൽ മരിച്ച മർത്യ—
പാപികളേ നീങ്ങൾ കുരിശുമരത്തേൽ
നോക്കുവിൻ ത്രാണ കർത്താവേ നിത്യം
നോക്കി വിശ്വാസത്താൽ ജീവിച്ചുകൊൾവിൻ— ഹാ!

---

## 163 ആനന്ദഭൈരവി ആദിതാളം

പല്ലവി

നാഥനേശുവിനു—സ്തുതി—ചൊൽ
ചൊൽ—ചൊൽ—ചൊൽ—ചൊൽ— നാഥ

ചരണങ്ങൾ

1 ഇഹപരനന്മകൾ—സർവ്വവും തന്നു
ബഹുതര തിന്മകൾ—ക്ഷമിച്ചീടുന്ന
യഹോവയാം ത്രി—യേകനെന്നും സ്തുതി
ചൊൽ—ചൊൽ—ചൊൽ—ചൊൽ—ചൊൽ നാഥ

2 പരലോകം വിട്ടു—പാരിടത്തിൽവന്നു
നരകുല രക്ഷക—നായവനും
പരമഗുരുവുമാം—യേശുവിന്നും സ്തുതി
ചൊൽ—ചൊൽ—ചൊൽ—ചൊൽ—ചൊൽ നാഥ

3 ധനവും ഘനവും—പനിപോൽ പറക്കും
നന്മകൾ തിന്മകൾ—നിന്മേലുറയ്ക്കും
തിന്മയാകും—ലൌ—കികം വിട്ടോടി നീ
പോ—പോ—പോ—പോ—പോ— നാഥ

4 മണ്ണു മോഹാദിയിൽ—മനസ്സു വെയ്ക്കാതെ
വിണ്ണിനു പോകുവാൻ—വിരഞ്ഞിട്ടു നീയേ
കണ്ണിൽ കാണുന്ന ഈ—മായാ സുഖം വിട്ടു
പോ—പോ—പോ—പോ—പോ— നാഥ

5 ദുഷ്ടസാത്താനുടെ—നഷ്ടതാവഴിയിൽ
ഒട്ടുമിഷ്ടപ്പെട്ടു—നഷ്ടമാകാതെ
സ്പഷ്ടമായ് ക്രിസ്തു കാ—ട്ടിയ പാതയിൽ
വാ—വാ—വാ—വാ—വാ— നാഥ

---

## 164 ക്യാൽ രൂപകചാപ്പ്

1 വരിക വരിക യേശു—അരികിൽ വാ പാപീ!
അരുമ രക്ഷകൻ നിന്നെ—ക്ഷണിക്കുന്നിന്നേരം

2 ഭാരം നീ വഹിക്കേണ്ടാ—പാരം ഭീതിവേണ്ടാ
കാരുണ്യവാനേശു—തരുമേ ആശ്വാസം

3 വരികയെന്നാത്മാവും—സഭയും ചൊല്ലുന്നു
വരിക താമസിയാതെ—തുറക്ക നിൻ ഹൃദയം

4 പാപിയെന്നോർത്തു പിൻ—മാറേണ്ട തെല്ലും
പാപമെല്ലാമേശു—മോചനം ചെയ്യും

5 പാപത്തെ മറയ്ക്കാതെ—ഏററുചൊല്ലഖിലം
പാപികൾക്കഭയമാം—യേശുവിൻ മുമ്പിൽ

6 ശരണം മറെറാരുവനും—വരികില്ല നൂനം
പരമസങ്കടമേറും—മരണനാഴികയിൽ

---

## 165 പന്തുവരാളി — രൂപകചാപ്

പല്ലവി

യേശുവിൻ അരികിൽ വാ പാപി!

അനുപല്ലവി

ഈശൻനിൻ ദുരിതങ്ങൾ—മോചിക്കും വേഗാൽ— യേശു

ചരണങ്ങൾ

1 പാപത്തിൽ കിടന്നു നീ—നരകത്തീയതിൽ വീണു
എരിയാതീ നിമിഷം നീ—വരിക വൈകാതെ— യേശു

2 നിൻ പാപമഖിലവും—തൻകണ്ണിന്നു മുമ്പാകെ
കാണുന്നായതിനാലേ—താണു നീ വേഗം— യേശു

3 പാപിക്കാശ്രയമായി—താനല്ലാതെയില്ലാരും
പാദേ ചേർന്നിട്ടുന്നോരേ—പാലിക്കുന്നോരു— യേശു

4 ആണിപ്പാടുകളുള്ള—പാണി നീട്ടിയും കൊണ്ടു
ക്ഷീണരെ വിളിക്കുന്നു—കാണുന്നില്ലേ നീ?— യേശു

5 ഒന്നുകൊണ്ടുമെൻ ചാരെ—വന്നീടും നരരേ ഞാൻ
നിന്ദിച്ചു ത്യജിക്കയി—ല്ലെന്നു ചൊന്നോരു— യേശു

6 നിന്നെ നോക്കിയുംകൊണ്ടു—കണ്ണുനീർ ചൊരിയുന്നു
പിന്നെയെന്നു നീ ചിത്തേ—ചിന്തിച്ചീടാതെ— യേശു

7 ഉന്നതൻ വിളികേട്ടു—പിന്നാലെ വരികെന്നാൽ
പൊന്നുലോകത്തിലെന്നും—സമ്മോദാൽ വാഴാം— യേശു



## 166 ഇംഗ്ലീഷ് ഏകതാളം

1 പരമാനന്ദമനുഭവിപ്പാൻ-വരുവിൻ നരരെ വിരഞ്ഞോടി നിങ്ങൾ
2 പരമോന്നതനേശു ഇതാ!- അരികിൽ വരുവാനുരചെയ്തിട്ടുന്നു
3 പരിപാവനമീവചനം-ഒരു കാലത്തിലും വരികില്ല ഭേദം
4 പരമോന്നത വാക്യമിതാ-ശരിയായ് നിന്നോടി-ന്നുരചെയ്തീട്ടുന്നു
5 വരിക തിരു സന്നിധിയിൽ-പരമാത്ഥമെല്ലാം പറഞ്ഞീട്ടുക നീ
6 ഒരുമാത്രയും പാത്തിടാതെ-വെറുത്തേററുപറഞ്ഞൊഴിഞ്ഞീട്ടുപാപം
7 തിരുച്ചോരയിനാലെനിന്റെറ-പെരിയോരുപാപം കഴുകീട്ടുമവൻ
8 പിറകോട്ടെറിഞ്ഞീടാമെന്നു-പറയുന്നതിനെ അറിഞ്ഞീട്ടുക നീ.



## 167 കാമോദരി ആദിതാളം

പല്ലവി

നസറയ്യനാകും യേശുനാ—ഥൻ—ദൈവ-
നന്ദനൻ എഴുന്നരുളീ—ട്ടുന്നു കൃപയോടിന്നേരം— നസ

അനുപല്ലവി

നാശമുണ്ടാക്കുന്ന പാപ—നഷ്ട കഷ്ടങ്ങളകററി
മാനുവിശേഷ രക്ഷയെ—മംഗലമായ് നല്കീട്ടുവാൻ— നസ

ചരണങ്ങൾ

1 ആണി ചേത്ത പാദങ്ങളാൽ—അൻപിൽ നട കൊണ്ടു
അലിവുള്ള തിരുകൺകൾ—ചുററും നോക്കിക്കൊണ്ടു
ക്ഷീണമെന്ന്യേ നന്മ ചെയ്യും—തൃക്കരങ്ങൾ നീട്ടിക്കൊണ്ടു
ദേവ നീതി നിവത്തിച്ചു -- ദിവ്യ കൃപാ ശോഭയോടെ— നസ

2 പാപരോഗങ്ങൾക്കു തക്ക—ഔഷധങ്ങൾ കൊണ്ടു
പാവപ്പെട്ടവക്കു നല്കാൻ—നന്മ ബലി കൊണ്ടു
കോപമില്ലാത്ത ഗുണവാൻ—ഗുരുവായുദിച്ച പരൻ
കോടി ലോകങ്ങൾക്കു രാജൻ—കരുണ കൺകളുള്ളവൻ— നസ

3 പാപ കുഷ്ഠരോഗികളെ—പക്ഷത്തോടു നോക്കി
പക്ഷവാതം നീക്കും ശക്തി-കാണിച്ചീടാൻ നോക്കി
ശാപ കുരുടക്കു കാഴ്ച—ചന്തമേ നല്കുന്നതിനും
ചത്ത പാപികൾക്കു ജീവൻ—ശക്തിയും അരുൾവതിനും- നസ

4 പേടി ലജ്ജയുള്ളവരെ കടക്കണ്ണാൽ നോക്കി
പിഴച്ച മാ പാപികളെ—അലിവോടു നോക്കി
വാടി നീല്ലും പാപികളെ—വിളിച്ചു കരുണയോടെ
മഹത്വം രക്ഷ നല്കീടാൻ—എഴുന്നരുളുന്നൻപോടെ— നസ

## 168 ഇംഗ്ലീഷ് രൂപകം

പല്ലവി

വന്നു കേൾപ്പിൻ സ്നേഹിതരേ! ദൈവത്തിൻെറ വചനം
ഇന്നു ഞങ്ങൾ ഘോഷിക്കുന്ന രക്ഷയിൻ വിളംബരം

ചരണങ്ങൾ

1 നാശപാത്രമായവക്കു രക്ഷയാം നൽ ദൂതിനെ
പേശിടുവാൻ ഞങ്ങൾ വന്നു യേശുവിൻെറ നാമത്തിൽ— വന്നു

2 കേട്ടുകൊൾവിൻ കേട്ടുകൊൾവിൻ ദിവ്യദൂതു സാദരം
കേട്ടനിങ്ങൾ വിശ്വസിച്ചുകൊൾവിൻഎന്നാൽ ജീവിക്കും-വന്നു

3 ലോകമെല്ലാം ലാഭമാക്കി ദേഹിയെ കെടുക്കുകിൽ
ശോകമല്ലാതെന്തുലാഭം ഉണ്ടു ലഭ്യമാകുവാൻ?— വന്നു

4 സ്വന്തരക്ഷ നേടിടാതെ ഹന്ത! ജീവിച്ചീടുകിൽ
എന്തരിഷ്ടമായ് ഭവിക്കും അന്ത്യവിധിനാളിങ്കൽ— വന്നു

5 ഇത്ര ദിവ്യദാനമാകും രക്ഷയെ നിഷേധിച്ചാൽ
കത്തൻ വിധി ചൊല്ലും നാളി-ലെങ്ങനെ ഒഴിഞ്ഞുപോം- വന്നു

6 ഇക്ഷണത്തിൽ ഇക്ഷണത്തിൽ രക്ഷകൻെറ പാദത്തിൽ
പക്ഷമോടണഞ്ഞുവന്നു രക്ഷ പ്രാപിച്ചീടുവിൻ— വന്നു

## 169 ഖണ്ഡങ്ങൾ അടതാളം

1 വന്നിടിൻ പാപികളെ! യേശുക്രിസ്തുവിൻ പാദത്തിങ്കൽ
വരുവിൻ-വരുവിൻ-വരുവിൻ ഇപ്പോൾവാങ്ങുവിൻ പാപക്ഷമ

2 പാപത്തെക്കണ്ടുണന്നു ഉടൻ ദുഃഖിക്കും പാപികൾക്കു
പുണ്യ-മായ-രക്തത്തിനാൽ പാപക്ഷമ ലഭിക്കും

3 കാൽവറി മലയിന്മേൽ ഉള്ള ക്രൂശിങ്കൽ യേശുവിനെ
നോക്ക-നോക്ക-നോക്ക ഇപ്പോൾ-പാപിയെ നിനക്കായ്

4 പഞ്ചമുറിവുകളെ കത്തൻ അഞ്ചാതെ ഏററതോക്ക
പഞ്ച-പാപി-യായ നീചാ!-നിനക്കും കൂടെയല്ലോ?

5 കാലതാമസമെന്ന്യേ യേശു കർത്തന്റെ മാർവ്വിടത്തിൽ
വരുവിൻ-വരുവിൻ-വരുവിൻ അപ്പോൾ-ശോകമെല്ലാം
നീങ്ങിടുപ്പോം



## 170 തോടി ആദിതാളം

പല്ലവി

പാപി! പരന്നരികിൽ വരിക നീ—നിന്റെ
ദുരിതമകററുമവൻ— പാപി!

അനുപല്ലവി

ദീനരിൽ മനസ്സലിവുടയവനാമിവനെ
കണ്ടു കേണു പിഴ താണു പറഞ്ഞീടുക— പാപി!

ചരണങ്ങൾ

1 മഹത്വസിംഹാസനത്തെ വെടിഞ്ഞു നിൻപേർക്കു
ബഹുത്വസേനകളുടെ സ്തുതികൾ മറന്നു
ഇഹത്തിൽ നരവടിവു ധരിച്ചെളിയോനായ്
മഹത്വം നിനക്കു വരുത്തു-വതിന്നിതു നിനച്ചു— പാപി!

2 തല ചായിച്ചിട്ടുവതിന്നിടം കിടയാതെ
അലഞ്ഞു നിന്നുടെ പാപ വലയറുപ്പാനായ്
വലിയ ദൈവം നിന്നോടു ബലമാസ്സാദിച്ചിടുന്ന-
തലിവുകൊണ്ടല്ലയോ നിൻ മലിനത നീക്കമവൻ— പാപി!

3 അലഞ്ഞു വഴി വെടിഞ്ഞു നടന്നലഞ്ഞോരോ-
ടണഞ്ഞു വരുവതിന്നു പറഞ്ഞു വൈകാതെ
നിറഞ്ഞ കരുണയോടു പറഞ്ഞീടുന്നിപ്പോഴും നീ
മറഞ്ഞിടാതോടിവാ നിൻ നിറഞ്ഞ പാപമകററും— പാപി!

4 പെരിയ പാടുകളേററു കരുണയെക്കാട്ടി
തിരുനിണം ചൊരിഞ്ഞു നിന്നുടെ കടം വീട്ടി
അരികിൽ വരുന്നവരെ അണെപ്പാൻ തൃക്കരം നീട്ടി-
മരുവുന്നോരഖിലേശ-ന്റരികിൽ വാ തിന്മ വിട്ടു— പാപി!

5 എളിയവരോടു തിരു കരുണകൾ തോന്നി
തെളിയിച്ചു വിശുദ്ധ വഴി-യിന്നുപദേശം
കളിയല്ലിന്നിതു നിന്റെ മനതളിരിൽ പതിക്കി-
ലഴിയാ ഭാഗ്യം ലഭിക്കു-മതിന്നു സംശയമില്ല— പാപി!



## 171

ആനന്ദഭൈരവി

1 'എന്നരികിൽ വന്നു വിശ്രമിച്ചീടുക'
എന്നേശുവിൻ മൊഴി കേട്ടഹോ ഞാൻ
ക്ഷീണൻ, ദുഃഖിതൻ വലഞ്ഞവനുമായി
അന്നേരം തന്നരികിൽ അണഞ്ഞു—ഉടൻ
ആനന്ദം വിശ്രമം നല്കി യേശു.

2 'സൌജന്യമായ്തരും ജീവവെള്ളം' എന്നു
ശാന്തമായ് യേശുതൻ വിളി കേട്ടു
പൈദാഹം തീൎന്നു ജീവിച്ചീടുന്നെന്നാത്മാ
വീണ്ടും ജീവിക്കുന്നു ഞാൻ അവനിൽ—ഉടൻ
ജീവൻ ശക്തിയതും നല്കി യേശു.

3 'ലോകത്തിൻ വെളിച്ചം ഞാനെ'ന്നേശു ചൊന്ന-
വാക്യമതും കേട്ടു നോക്കിയെ ഞാൻ
ശോകം നീങ്ങി സൂൎയ്യശോഭയാലെൻ മാൎഗ്ഗേ
സഞ്ചരിച്ചീടുന്നു മോദമായ് ഞാൻ—ഉടൻ
ജീവവെളിച്ചവും നല്കി യേശു.

---

## 172

ഇംഗ്ലീഷ്.

1 ഞാനിതാ വാതില്ക്കൽ നിന്നു മുട്ടിവിളിക്കുന്നു കേൾ
എന്റെ പ്രിയേ! എന്റെ പ്രാവേ! എനിക്കു നീ തുറക്ക.

2 എന്റെ ശിരസ്സാകെയിതാ മഞ്ഞിനാൽ നനഞ്ഞല്ലൊ
എന്റെ പ്രിയേ! എന്റെ പ്രാവേ! എനിക്കു നീ തുറക്ക.

3 രാത്രിയിലെ തുള്ളിയാലെൻ രോമമെല്ലാം നനഞ്ഞു
മാത്രയും താമസിയാതെ എനിക്കു നീ തുറക്ക.

4 എന്റെ ശബ്ദം കേട്ടു വാതിലിന്നു തുറന്നാകിൽ ഞാൻ
നിന്റെ കൂടെ വന്നു പന്തി-ഭോജനം കഴിച്ചിടാം.

5 ആണിയാൽ തുളഞ്ഞ എന്റെ പാണിയാൽ ഞാൻ മുട്ടുന്നു
കാണിപോലും താമസിയാതെനിക്കു നീ തുറക്ക.

6 പാദമാകെ ചോരകൊണ്ടു ഹീനമായി, നോക്കുക
ഖേദമാമെൻ നില കണ്ടു വേഗമിന്നു തുറക്ക.

7 മുട്ടി മുട്ടി നില്പതാരെൻ രക്ഷകാ നീ തന്നെയോ?
ഒട്ടമിതറിഞ്ഞില്ലേ ഈ ദുഷ്ടൻ ഞാൻ എൻ ദൈവമേ.

8 പ്രിയനേ! ഞാനുറങ്ങുമ്പോൾ നിൻെറ ശബ്ദം കേട്ടിതാ
പ്രേമമോടെ വന്നു നീയെൻ ഉള്ളിൽവാസം ചെയ്യുക.

9 എന്നിൽ വാസം ചെയ്യു യേശു മന്നനേ നീയെന്നുമേ
എൻെറ ഹൃദയമിതാ നിൻ പള്ളിയാക്കി തീർക്കുക.

---

## 173 മുഖാരി ആദിതാളം

1 യേശുരക്ഷകൻ കടന്നുപോകുന്നു പാപീ!
ആശയുണ്ട് നീ അവനെ നോക്കി വിളിക്ക.

2 കാരുണ്യനിധി ഈ ഷമോരോന്നോടിപ്പോകുംമുൻ
കരുണയുണ്ടാക ഷണമെന്നോടെന്നു പറക.

3 രക്ഷകൻ നിൻനോടടുത്തു വന്നു നില്ക്കുമീ
രക്ഷണ്യകാലത്തു നീ അവനെ തേടിക്കൊൾ.

4 എന്തുവേണം ഞാൻ നിനക്കെന്നേശു ചൊല്ലുന്നു
സ്വന്തകാര്യം എറുമവനോടു പറക.

5 കരുണയോടെന്നെ രക്ഷിച്ചെൻപാപം മോചിക്ക
കർത്തനേ! നിൻ സ്നേഹമുദിപ്പിക്കയെന്നുള്ളിൽ.

6 നിൻസ്നേഹമെന്നുള്ളത്തെ നന്നായ് തുളുക്കട്ടെ
എൻ ഹൃദയത്തെയാകെ ഭരിച്ചു വാഴട്ടെ.

7 ശക്തി നിങ്കൽനിന്നു പുറപ്പെട്ടെൻ പാപത്തിൻ
രക്തയുറവ വറ്റിച്ചെന്നെ സുഖമാക്കി.

8 സമാധാനത്തോടെ പോക രക്ഷ നിനക്കു
സിദ്ധിച്ചു വിശ്വാസംകൊണ്ടെന്നേശു ചൊല്ലുന്നു.

9 വന്ദനം പുകഴ്ച ദേവനന്ദനനെന്നും
നന്ദിയോടെ ചൊല്ലി വാഴ്ത്തി വന്ദിച്ചീടുന്നേൻ-

---

## 174 ഇംഗ്ലീഷ്

1 അദ്ധ്വാനിച്ചും ഭാരപ്പെട്ടും നടക്കുന്നോരേ!
നിങ്ങളെല്ലാം ആശ്വസിക്കും എന്നാലെ.

2 എന്നൊരുവൻ പറയുന്നു നീ കേൾക്കുന്നുവോ?
അതു നിൻെറ രക്ഷകർത്താൻ അല്ലയോ?

3 പിൻചെല്ലുവാൻ എന്തുകാണും അടയാളങ്ങൾ?
കൈകാൽ പാശ്ചമെന്നിവയിൽ പാടുകൾ.

4 രാജാവിനെപ്പോലവനെന്തുള്ള ലക്ഷണം?
മുള്ളുകൾകൊണ്ടു തലമേൽ കിരീടം.

5 ഞാനവനെ പിൻചെല്ലുമ്പോളെന്തു മേ ഫലം?
ദുഃഖം കഷ്ടം വേദനകൾ അദ്ധ്വാനം.

---

## 175 ഇംഗ്ലീഷ് ഏകതാളം

1 ഞാൻ ചെയ്ത പാതകം എങ്ങനെപോം പാപ-
നാശകൻ എവിടെയുണ്ട്?
ശ്രീയേശുരക്ഷകൻ പാപികൾക്കായ് ക്രൂശിൽ
പ്രാണനെ വിട്ടില്ലയോ?

കൊടുംപാപിയെന്നേ രക്ഷിപ്പാൻ രക്ഷിപ്പാൻ
കൊടുംപാപിയെന്നേ രക്ഷിപ്പാൻ രക്ഷിപ്പാൻ
തിരുതലയിലവൻ മുൾമുടി ധരിച്ചാൻ
കൊടുംപാപിയെന്നെ രക്ഷിപ്പാൻ.

2 ലോകത്തിൻ പാപികൾ മോക്ഷംചേരാൻ അവൻ
കണ്ണുനീരൊഴുക്കിയല്ലോ!
ദാഹിക്കുന്ന നരർ ജീവയാററിൽ ദാഹം
തീർപ്പതിന്നായ് വരട്ടെ.

3 പാപിയാമെന്നുടെ പാപമോർത്തു മന-
സ്താപത്തോടേ വന്നപ്പോൾ
കല്ലുള്ളം നീക്കിത്തൻ ആത്മാവിനാൽ എൻ
ഉള്ളം തുപ്പാദേ ചേർത്താൻ.

4 ഏതു പാപികൾക്കും രക്ഷ നല്കാൻ അവൻ
പ്രാപ്തനാം കർത്തനല്ലോ.
പാപത്തെ വെറുത്തു കർത്തനിൽ നീ നമ്പു
മോക്ഷം ചേരാം നിനക്കു.

5 ഇത്രഭാഗ്യം തന്ന യേശുവിനുപ്രതി
ഞാനെന്തു കൊടുക്കേണ്ടു എന്റെറ-
പൂർണ്ണശക്തിയോടെ തൻനാമത്തെ എന്നും
വാഴ്ത്തിപ്പുകഴ്ത്തിടുമേ.

## 176 നാട്ട ആദിതാളം

1 മായയായ ലോകംസവ്വം മായയുടെ മായയേ
കായവും സൌഭാഗ്യവും ആദായമെല്ലാം മായയേ.

2 ഒന്നുമില്ലാതെ വന്നതുപോൽ ഒന്നുമില്ലാതെ പോകുമേ
മന്നിലെ സമ്പാദ്യമെല്ലാം കൈവെടിഞ്ഞു പോകുമേ.

3 മാതാപിതാ സോദരരും ഭാര്യയും തന്നുജരും
മാനമേറും സ്നേഹിതരും മായയുടേമായയേ.

4 ധാന്യവും ധനലാഭവും വിശിഷ്ടമേടയും മാളിക
കീർത്തിയേറിയ ദേഹമെല്ലാം ശൂന്യമായിപ്പോകുമേ.

5 മായയായ ചിന്തനീക്കി കാര്യമായ യേശുവെ
വീര്യമോടെ സേവ ചെയ്താൽ മായയെല്ലാം നീങ്ങിപ്പോം.

---

## 177 Jesus is tenderly calling

മേൽവീട്ടിൽ എൻയേശുഹാ സ്നേഹമായ്
വിളിക്കുന്നു വിളിക്കുന്നു

1 സ്നേഹപ്രകാശം വിട്ടകന്നോനായ് നീ ദൂരെപോകുന്നതെന്തു്?

പല്ലവി

നീഇന്നുവാ! നീഇന്നുവാ! ക്രിസ്തുഹാ സ്നേഹമായ് വിളിക്കുന്നു ഇന്നുവാ!

2 ക്ഷീണിച്ചോനേ യേശുസ്വസ്ഥമാക്കും വിളിക്കുന്നു വിളിക്കുന്നു
പാപഭാരംകൊണ്ടു ചെല്ലുക നീ ആട്ടുകയില്ല നിന്നെ— നീ

3 കാത്തുനില്ക്കുന്നേശു നീ ഇന്നുവാ! നിന്നെ കാത്തുനില്ക്കുന്നു ഹേ!
പാപവുംകൊണ്ടു തിരുമുമ്പിൽവാ! താമസിക്കാതെ നീ വാ!— നീ

4 ശ്രദ്ധിക്കേശുവിൻ മദ്ധ്യസ്ഥശബ്ദം നീ ശ്രദ്ധിക്ക, നീ ശ്രദ്ധിക്ക
വിശ്വസിച്ചേശുവിൻ ആനന്ദവും കിട്ടുമേ ഇന്നുകേൾക്ക— നീ

---

## 178 Art thou weary

8. 5. 8. 3.

1 നീ ക്ഷീണിച്ചോ, നീ വലഞ്ഞോ, വ്യാകുലപ്പെട്ടോ?
എങ്കൽ വിശ്രമിക്കെന്നേശു ചൊല്ലുന്നു.

2 താൻ നായകനാകിൽ തന്റെ ലക്ഷ്യം എന്താകും?
പാദം കൈ വിലാവുകളിൽ പാടുകൾ.

3 രാജാവിന്നെന്നപോലുണ്ടോ രാജമുടിയും?
മുടിയുണ്ട് സൂക്ഷ്മംതന്നെ മുൾമുടി.

4 തൻ പിൻ ചെന്നാൽ താനിഹത്തിൽ തരുന്നതെന്ത്?
മഹാദുഃഖം മഹായത്നം മാ ക്ലേശം.

5 എന്നും തന്നിൽ പററിച്ചേന്നാൽ എന്തുണ്ടവനിൽ?
ദുഃഖംതീൎന്നു യത്നംനീങ്ങി സ്വർ പ്രാപ്തി.

6 എന്നെ ചേൎപ്പാൻ ഞാൻ യാചിച്ചാൽ എന്നെ തള്ളുമോ?
ഇല്ലില്ലാകാശം ഭൂമിയും പോ യാ ലും.

7 ഭദ്രം ചേൎന്നു നിത്യം പാൎത്താൽ ഭാഗ്യം ലഭ്യമോ?
വിശുദ്ധ വാക്യം ചൊല്ലുന്നു "ലഭ്യമാം"

---

## 179 "What a friend we have in Jesus"

8s. 7s.

1 എന്തു നല്ലോർ സഖി യേശു? പാപദുഃഖം വഹിക്കും
എല്ലാം യേശുവോടുചെന്നു, ചൊല്ലിടുമ്പോൾ താൻ കേൾക്കും;
നൊമ്പരമേറെ സഹിച്ചു സമാധാനങ്ങൾ നഷ്ടം
എല്ലാം യേശുവോടുചെന്നു, ചൊല്ലിടായ്ക നിമിത്തം.

2 കഷ്ടം ശോധനകളുണ്ടോ? എവ്വിധ ദുഃഖങ്ങളും
ലേശവുമധൈര്യംവേണ്ടാ, ചൊല്ലാം യേശുവോടെല്ലാം;
ദുഃഖംസൎവ്വം വഹിക്കുന്ന, മിത്രം മററാരുമുണ്ടോ?
ക്ഷീണമെല്ലാം അറിയുന്ന, യേശുവോടു ചൊല്ലീടാം.

3 ഉണ്ടോ ഭാരം വൈഷമ്യം, തുമ്പങ്ങളും അസംഖ്യം?
രക്ഷകനല്ലൊ സങ്കേതം, യേശുവോടറിയിക്കാം.
മിത്രങ്ങൾ നിന്ദിക്കുന്നുണ്ടോ? പോയ് ചൊല്ലേശുവോടെല്ലാം
ഉള്ളംകയ്യിൽ ഈശൻകാക്കും, അങ്ങുണ്ടാശ്വാസമെല്ലാം.

---

## 180 "Behold me standing at the door"

L. M.

1 ഞാൻ വാതിൽക്കൽ മുട്ടുന്നിതാ കേൾക്കെൻ പ്രതിവാദം സദാ
ചോദിക്കുന്നു മന്ദമോടെ വരട്ടോ ഞാൻ നിന്നകമേ?
ഞാൻ വാതിൽക്കൽമുട്ടുന്നിതാ കേൾക്കെൻ പ്രതിവാദം സദാ
പാപദുഃഖത്തിന്നുള്ളമേ! ഞാൻ വരട്ടേ നിന്നകമേ?

2 ക്രൂരമുൾ ഞാൻ സഹിച്ചല്ലോ! ദീർഘക്ഷമയാൽ കാത്തല്ലൊ!
പാപ കഷ്ടത്തിന്നുള്ളമേ! ഞാൻ വരട്ടേ നിന്നകമേ?

3 ഓക്ക എൻ വേദന ദുഃഖം; വൃഥാവോ എൻ പ്രതിവാദം?
പാപം പോക്കി രക്ഷ നല്ലാൻ ഞാൻ വരട്ടെ നിന്നുള്ളത്തിൽ?

4 ഞാൻ നല്കും ഏററമാനന്ദം, ക്ഷമ, ശാന്തി സ്നേഹദാനം
പാപദുഃഖത്തിന്നുള്ളമേ! ഞാൻ വരട്ടേ നിന്നകമേ!

---

## 181 C. M.

1 ഹേ! ദാഹിക്കുന്നോർ വരുവിൻ ജീവ ഉറവിങ്കൽ
സൗജന്യദാനം വാങ്ങുവിൻ യേശുവിൻ ക്രൂശിങ്കൽ.

2 യേശു സ്വർഗ്ഗഅപ്പം അല്ലൊ ആത്മജീവാഹാരം
യേശുരക്തം സ്വസ്ഥം അല്ലൊ പാപ പരിഹാരം.

3 ഈ മന്നായെ ഭുജിക്കുന്നോർ എപ്പോഴും ജീവിക്കും
ഈ ഉറവിൽ പാനം ചെയ്യോർ ആരോഗ്യം പ്രാപിക്കും

4 യേശുവിൻ മാംസരക്തവും നിൻ വിരുന്നാകട്ടെ;
യേശുവിൻ ആത്മദാനവും ജീവനെ നൽകട്ടെ.

---

## 182 "Where is my wandering boy?

1 മറുതലിക്കും മകനേ ഈ രാത്രി നീ എവിടെ?
നീയെന്നോമനപ്പൈതലും എൻ പ്രിയ പുത്രനും

ഈ രാത്രി നീ എവിടെ? ഈ രാത്രി നീ എവിടെ?
ഹാ നിന്നെ ഞാൻ എത്ര സ്നേഹിക്കുന്നു!
ഈ രാത്രി നീ-എവിടെ?

2 നിൻമാതാവന്തികേ നിന്നു പ്രാർത്ഥിച്ച പ്രായത്തിൽ
നിൻമനം എത്ര നിർമ്മലം! നിൻമുഖം മാധുര്യം! ഈ

3 മുൻകാലം പോലെ നിന്നെ ഞാൻ കാണ്മാൻ കൊതിക്കുന്നു
അന്നുനിൻ ജീവൻ ശുദ്ധവും നിൻവീട്ടിൽ ഭാഗ്യവും— ഈ

4 അലഞ്ഞുപോകും മകനേ! നിന്നെ ഞാൻ തേടുന്നേ,
വൈഷമ്യമെല്ലാം കൊണ്ടുവാ വത്സലാ! നീ വേഗം— ഈ

# SAVIOUR'S CALL

# രക്ഷിതാവിൻെറ വിളി

**183** സുരുട്ടി അടതാളം

പല്ലവി

തനയാ നിന്നുടെ പേക്കായി-ട്ടെന്നുടെ ചോര
ബലിചെയ്താായതിനെ ഓക്ക!

അനുപല്ലവി

വിനയാൽ നീ നരകത്തി-ക്കനലിൽ വീഴവാറായി
മനസ്സാലെന്നുടെ ജീവൻ-നിനക്കായ് തന്നാ വീണ്ടില്ലേ?— തന

ചരണങ്ങൾ

1 ഇതിനെ നീ കരുതീടാതെ—മായാമോഹത്താൽ
മതികേടായ് നടന്നിടാതെ...........
ചതിയനാം പിശാചിനെ-അതിദൂരെയകററാഞ്ഞാൽ
പതിയും നീ നരകത്തിൽ-അതിനില്ലേതുമേ മാററം— തന

2 ഇതിനു തുല്യമായെന്തോ നീ-തന്നീടും പാപി!
കുതുകമോടിതു ചിന്തിക്ക.........
അതിരററുള്ളൊരു മോദം-അകമേ തന്നതിന്നായി
പതിയാമെന്നുടെ പാദേ-വരിക നീ മടിയാതെ— തന

3 ദുരിതം ഞാൻ പലതുമേററു-നിൻ ദുരിതങ്ങൾ
ശിരസ്സിൽ ഞാൻ ചുമന്നു തീർത്തു......
കരുതുകിന്നിതിനെ നീ-അരുതു സംശയമേതും
വിരുതു വാങ്ങുവാനായ് നീ-കുരിശുംകൊണ്ടു ശീഘ്രം വാ-തന

4 വരുമോരോ ഞെരുക്കം ഭൂമേ-നീ അതിനാലെ
പരിതപിച്ചിരുന്നിടാതെ......
മരണനാഴികയോളം-ഇരിക്ക വിശ്വസ്തനായി
തരുവേൻ ജീവകിരീടം-അതിനു സംശയിക്കേണ്ട— തന

5 ദിനവും നീ മരിച്ചീടേണം—എന്നിൽ ജീവിപ്പാൻ
വിനയം നീ ധരിച്ചീടേണം......
അകമേ ഞാൻ വളരേണം-പുറമെ നീ നശിക്കേണം
കറയെ ഞാൻ കളയുമ്പോൾ-ഭ്രമിച്ചിടേണ്ട നീയേതും— തന

## 184 ആനന്ദഭൈരവി ആദിതാളം

പല്ലവി

അയ്യോ! പാപി നീ എൻ—പാട്ട കാണുക!

അനുപല്ലവി

പാതകം നീ ചെയ്തതാൽ ഈ-പാട്ട ഞാൻ പെട്ടേൻ!—അയ്യോ!

ചരണങ്ങൾ

1 പരമാനന്ദം ഞാൻ—വിട്ട നിന്മൂലം
പെരുംകാട്ടിന്നൽ ഞാൻ—വന്നു നിന്മൂലം
കീറിയ വസ്ത്രം പുതച്ചേൻ—പാരിന്നുടയോൻ— അയ്യോ!

2 നരമാതാവിൻ ചൊൽ—കീഴടങ്ങി ഞാൻ
ഒരു യാചകൻ പോൽ—ജീവനം ചെയ്തേൻ
ഏറെ വിശപ്പും ദാഹവും—ഏററു നിന്മൂലം— അയ്യോ!

3 ഇടികൊണ്ടെൻെറ മെയ്—നിൻെറ പാപത്താൽ
അടികൊണ്ടേറെ ഞാൻ—നിൻെറ ദോഷത്താൽ
കെട്ടുകൾ തൊഴികൾക്കുമോ—അററമില്ലല്ലോ!— അയ്യോ!

4 ഇരിമ്പാണിയാൽ എൻ—കൈകൾ നോകുന്നേ!
ഇരുപാദങ്ങളൊ—ആണിമേലായേ
കരളിലും കുന്തം കടന്നു—ചൊരിയുന്നേ രക്തം!— അയ്യോ!

5 നിൻെറ പാപത്താൽ ഞാൻ—നോവുന്നീവണ്ണം
നിൻെറ പേക്കല്ലോ ഞാൻ—തൂങ്ങുന്നീവണ്ണം
നിൻെറ പാപത്തിന്നുവേണ്ടി-ഞാൻഅടികൊണ്ടേൻ-അയ്യോ!

6 പാറകൾപോലുമെൻ പാട്ടകാണുന്നേ—
പാരംഞെട്ടുന്നേ-കൺ—നീരൊഴുകുന്നേ
ധീരനായ നീ എന്നെ നോക്കി—തലകുലുക്കാതെ!— അയ്യോ!

7 കനൻപേയോടേ നീ—ചേർന്നുനില്ലാതെ
എന്നെ ക്രൂശിന്മേൽ നീ—വീണ്ടും തൂക്കാതെ—
നിന്നുടെ പേക്കുള്ള ശിക്ഷ—എന്നിലായിതാ!— അയ്യോ!

# THE HOLY SPIRIT

# പരിശുദ്ധാത്മാവ്

## 185 മോഹനം — ഏകതാളം

പല്ലവി

ഉന്നതാസനാ! നിന്റെ ആവി ഞങ്ങളിൽ
വന്നുചേരുവാൻ കൃപ ഇന്നു നല്കുക—

അനുപല്ലവി

മുന്നം മാനവർ പാപം-മാറുവാൻ ഭുവി—
നിന്ദ സർവ്വദാ തന്നിൽ-ഏററ യേശുവേ! — ഉന്നതാ

ചരണങ്ങൾ

1 മതിമയങ്ങുന്നേ പേയും മനസ്സിളക്കുന്നേ
മദമതാം കടൽത്തിര മറിഞ്ഞലയ്ക്കുന്നേ— ഉന്നതാ

2 മോഹപാപങ്ങൾ വിഷം ഏറുംപോ—ലെന്റെ
ദേഹദേഹികൾക്കതി നാശം ചെയ്യുന്നേ— ഉന്നതാ

3 ശുദ്ധാത്മാവിനെ ശിഷ്യ ക്കെത്തിക്കാമെന്നു
സത്യമായരുൾചെയ്തോ-രുത്തമ ദേവാ!— ഉന്നതാ

4 ദേഹമോഹമോ മഴ മേഘംപോലെന്നിൽ
വേഗമോടുന്നു ചതി യോഗം കൂടുന്നു— ഉന്നതാ

5 പെന്തക്കോസ്തുന്ന മഹാ ഉത്സവദിനേ
സ്വന്ത ആത്മാവെ ശിഷ്യർക്കെന്നപോലിന്നു— ഉന്നതാ

6 ദാസനാമെന്നിൽ നിന്റെ ആശ്വാസപ്രദൻ
വാസമാകുവാനരുൾ യേശുദേവനേ!— ഉന്നതാ

---

## 186 ഭൈരവി — ഏകതാളം

പല്ലവി

വരിക നൽവരങ്ങളെ നീ തരിക ആവിയേ!—ശുഭ—
കരുണാവാപിയേ!—

ചരണങ്ങൾ

1 തവജനാഭിഷേകത്തിൻ സു—ഗന്ധതൈലമേ!—ദിവ്യ
സ്നാനതൈലമേ!— വരിക

2 പ്രാവുപോലെയോ ദഹന—ജ്വാലപോലെയോ—കതി—
രൊളിവുപോലെയോ— വരിക

3 വാഴ്ക! മനസ്സിൻ ദുർവിചാരം—ആകെമാറുവാൻ—ഗുണം
ഏറിത്തേറുവാൻ— വരിക

4 പാപക്കടലിൻ ആഴംകണ്ട-പാപി ഞാൻ അയ്യോ!-എന്നിൽ
കോപിയാതയ്യോ!— വരിക

5 ദോഷച്ചെളിയിൽ മുഴകിവാഴും—ദോഷി ഞാനല്ലോ—ഗുണ-
ദോഷി നീയല്ലോ!— വരിക

6 പ്രകൃതികൊണ്ടു വികൃതമായ—ഹൃദയംമാറുവാൻ—നവ-
ഹൃദയം ആകുവാൻ— വരിക

7 ഇരുൾ അകന്നെന്നകമതിങ്കൽ വെളിവണയുവാൻ—വേദ—
ത്തെളിവുണരുവാൻ— വരിക

8 സത്യ ധർമ്മ നീതി മാർഗ്ഗ—മുറകൾ ആകുവാൻ—കൃപ
വളരെ നല്കുവാൻ— വരിക

---

## 187 നാഥനാമക്രിയ ആദിതാളം

പല്ലവി

വന്നാവസിക്ക! ദേവാത്മാവേ നീ
വന്നാവസിക്ക!

അനുപല്ലവി

വന്നാവസിക്ക വേഗം നിന്നുടെ മാ കൃപയാൽ
ഇന്നീയടിയാരിന്മേ—ലുന്നതത്തിങ്കൽ നിന്നു— വന്നാ

ചരണങ്ങൾ

1 കർത്താവിൻ ഭൃത്യർ പെന്തി—ക്കോസ്തുപ്പെരുനാളിങ്കൽ
ഒത്തൊരുമയോടെ പ്രാർത്ഥിച്ചിരിക്കുന്നേരം
ഏററവും ശക്തിയുള്ള കാറേറാട്ടം പോലവർമേൽ
എത്തി ആവസിച്ചതുപോ—ലിദ്ദാസരിലുമിന്നു— വന്നാ

2 കർത്താവരുളിച്ചെയ്ത വാർത്തകളെല്ലാമവർ
ഉൾക്കാമ്പിങ്കലോർമ്മ വ-രുത്തിക്കൊട്ടത്തു നല്ല-
ശക്തിയോടേശുവെ പ്ര-സിദ്ധപ്പെടുത്തിപ്പാനായ്
അഗ്നിനാവാലവർമേ-ലന്നു വന്നപോലിന്നു— വന്നാ

3 അന്നാളിൽ മൂവായിരം-ആത്മാക്കളിന്മേൽ ശക്തി
ഒന്നായ് ജ്വലിപ്പിച്ചേശു-തൻ നാമത്തിങ്കൽ ചേർത്തു
പിന്നെയങ്ങയ്യായിര-ത്തിന്മേലുമൊരു നാളിൽ
ഒന്നായ്പ്രകാശിച്ചപോ-ലിന്നീയടിയാർ മേലും- വന്നാ

4 അക്കാലം തൊട്ടു ദിവ്യ-ശക്തിയാൽ തിരുസഭ
ഉൾക്കാമ്പിൽ ഭക്തിയായ്പാ-ലിക്കപ്പെട്ടന്നതുപോൽ
ഇക്കാലത്തിലും നിൻെറ പ്രത്യേക ദീപ്തിമൂലം
ഇക്കൂട്ടത്തേയും പാലി-ച്ചീടുവാനായ്ക്കൊണ്ടിപ്പോൾ- വന്നാ

---

## 188 മലയാമി അടതാളചാപ്

പല്ലവി

ആത്മാവേ! വന്നീടുക......വിശു-
ദ്ധാത്മാവേ! വന്നീടുക......

ചരണങ്ങൾ

1 ആത്മാവേ! വേഗം വ-ന്നെന്നതിപാപങ്ങ-
ളാകെ നീയോർപ്പിക്കുക-ഞാൻ
ആയവയോർത്തു അ-ലറിക്കരവതി-
ന്നായി തുണച്ചീടുക- ആത്മാ

2 കേഫാവിൻ കണ്ണുനീ-രെപ്പോളൊഴുകമെൻ
കണ്ണിൽനിന്നു ദൈവമേ!-നിൻ
തൃപ്പാദത്തിങ്കൽ വീ-ണിപ്പോളപേക്ഷിക്കു-
ന്നിപ്പാപിയേ വിടൊല്ലാ- ആത്മാ

3 കല്ലാം മനസ്സിനെ-തല്ലിത്തകർക്ക നിൻ
ചൊല്ലാലെ വേഗമയ്യോ-ദിനം
വെള്ളക്കുഴിയാക്കി-ക്കൊള്ളുക എന്നിരു-
കണ്ണുകളെ വേഗം നീ- ആത്മാ

4 യേശു കുരിശിൽ മ-രിച്ച സ്വരൂപമെൻ
മാനസം തന്നിൽ ദിനം—പ്ര-
കാശിപ്പതിന്നു ഉ-ന്നരുളുക ദൈവമേ!
ലേശവും താമസിയാ— താത്മാ

5 നിന്നെ എത്ര തവ-ണ ദുഃഖിപ്പിച്ചിരി-
ക്കുന്നു മഹാ പാപി ഞാൻ—നിൻെറ
പൊന്നാമുപദേശം തള്ളിക്കളഞ്ഞു ഞാൻ
തന്നിഷ്ടനായ്നടന്നേൻ— ആത്മാ

6 നിഗളം ദുർമ്മോഹം—അവിശ്വാസം വഞ്ചന
പകയെന്നിവ യൊഴിച്ചു—എൻ
അകമെ വിശ്വാസം പ്ര-ത്യാശാസ്നേഹങ്ങളെ
വേഗം തന്നീടുക നീ— ആത്മാ

7 അപ്പോസ്തലരിലി-റങ്ങിയവണ്ണ-
മിപ്പോളാകാശം പിളന്നു—നീ
ഇപ്പാപിമേലി-റങ്ങി ഹൃദയം തന്നിൽ
എപ്പോഴും വാണിടുക— ആത്മാ

8 ജീവ ജലമേ! ക-നിഞ്ഞൻപോടെന്നിൽ നീ
മേവാതിരിക്കുമെങ്കിൽ—നിത്യ-
ചാവിന്നിരയായീ-ടും മഹാ പാപി ഞാൻ
ദൈവമേ! കൈവിടൊല്ലാ— ആത്മാ

9 ചൊല്ലിക്കൂടാത്ത ഞ-രക്കങ്ങളോടതി-
വല്ലഭൻ മുമ്പിലയ്യോ—ഈ
ചെള്ളാമെനിക്കായ-പേക്ഷിപ്പതിന്നു നീ
തെല്ലും താമസിക്കൊലാ— ആത്മാ

---

## 189 സാവേരി ആദിതാളം

പല്ലവി

ദേവാത്മാവേ!...നിനക്കെന്നും......
തേജസ്സുണ്ടാക............

അനുപല്ലവി

പാപങ്ങളും മൂടി മേവും.........
ഈ വെള്ളങ്ങളിന്മേ-ലാവസിച്ചീടേണമേ— ദേവാ

ചരണങ്ങൾ

1 അല്ലായ്കിലുരുവാക-യില്ലവയെന്നു തിരു—
ഉള്ളമറിയുന്നില്ലയോ?......
വെള്ളം നാറുന്നയ്യയ്യോ!-എല്ലാം ചീമൊട്ടപോലായ്
തള്ളയാം ദൈവമേ! നിൻ-ഉള്ളമലിഞ്ഞിടേണം— ദേവാ

2 നിന്നാലെല്ലാം കഴിയു-മൊന്നുമസാദ്ധ്യമല്ലാ
പൊന്നേ! കനിഞ്ഞീടേണമേ......
ഒന്നാമാദാമ്യർ വെറും മണ്ണെന്നോർക്കുന്നില്ലയോ?
ഒന്നിനുമാകാത്ത ഈ-മണ്ണോടോ കോപിക്കുന്നു?— ദേവാ

3 പാപം വദ്ധിച്ചെന്നക-ക്കാമ്പിൽ വിചാരിച്ചിട്ടോ
കോപമായിരിക്കുന്നതു്?......
പാപം വദ്ധിച്ചെടത്തു ജീവകൃപയേററവും
ദേവനേ! വദ്ധിച്ചെന്നു-നീ പറഞ്ഞിട്ടില്ലയോ?— ദേവാ

4 ആയതുകൊണ്ടു ചത്ത നായാമടിയനിതാ
നായകനോടുരയ്ക്കുന്നു......
ആയവരിൽ നിന്നെന്നെ-നീയല്ലോ വലിച്ചേറ്റു
വായ ജീവനഗര-മായതിലാക്കിയതു— ദേവാ

5 പാതകൻ ഈ കൃപയ്ക്കു-പാത്രമല്ലാതിരുന്നും
നാഥാ! നീ കനിഞ്ഞില്ലയോ?......
ജാതികളയ്യോ നാശ—പാത്രങ്ങളായിരിക്ക-
ന്നാദരവോടു വേഗം നീ ദർശിച്ചീടേണമേ— ദേവാ

6 ചിത്തം കനിഞ്ഞു നിൻ സമ്പത്താം സഭയെയുറ-
ക്കത്തിൽ നിന്നുണർത്തീടുക......
കർത്തൻ വരവു നോക്കി-കാത്തിരുന്നീടാൻ ജീവ-
ശക്തിയെ നീ നല്കി ന-ടത്തീടേണമേ നാഥാ!— ദേവാ

---

## 190 മലയാമി അടതാളം

പല്ലവി

വിശുദ്ധാത്മാവേ! വരിക-ദോഷിയാം എൻ നെഞ്ചിൽ വസിക്ക!

ചരണങ്ങൾ

1 നിൻഹിതം എത്ര അ-റിഞ്ഞാലും പാപമേ
നിത്യം ചെയ്തീടുന്നു ഞാൻ—എന്മേൽ

നീ കടാക്ഷിക്കേണം അല്ലെങ്കിൽ പാപി ഞാൻ
നിത്യ ചാവി—നിരയാം— വിശു

2 പാപിയാമെൻമൂലം പാടുപെട്ടെൻയേശു
പാരിൽ മരിച്ചതിനെ—പല
പ്രാവശ്യം പാപിമ—റന്നു ഘാ പാപങ്ങൾ
പക്ഷമായ് ചെയ്തു പോയേൻ— വിശു

3 ജീവനണ്ടെന്നൊരു—നാമമേ ഉള്ളെന്നിൽ
ജീവനില്ലേ പരനേ!—ഭവാൻ
കൈ വിട്ടാൽ പാപി ഞാൻ—ചാവാനിടയാമേ
കോപിച്ചു പോകരുതേ— വിശു

4 നിദ്രനാടപേക്ഷിച്ചു—വന്ദനം ചെയ്യാനും
നിൻസത്യം കേൾപ്പതിന്നും—മാന്ദ്യം
എന്നിൽ പലപ്പോഴും വന്നുപോയേ ക്ഷമ-
തന്നു നീ വന്നീടുക— വിശു

5 ഇലോകമായയിൽ കാലം കഴിച്ചു ഞാൻ
മേൽലോകത്തേ മറന്നേൻ—ഇനി
ആലോക കാര്യങ്ങൾ ചിന്തിപ്പതിന്നു നീ
ആഗ്രഹം തന്നീടുക— വിശു

6 കല്ലുപോലുള്ള എൻ—വല്ലാത്ത നെഞ്ചിനെ
നല്ലവണ്ണമുരുക്കി—ഉള്ള
വല്ലാത്ത ചിന്തകൾ—നീക്കി എന്നുള്ളിൽ നീ
പള്ളികൊണ്ടീടേണമേ— വിശു

---

# 191

പല്ലവി

മാപരിശുദ്ധാത്മനേ! ശക്തിയേറും ദൈവമേ!
വന്നു രക്ഷിക്കേണമേ—വേഗമേ

1 പാപിയാമെന്നിൽ ന്യായങ്ങൾ വാദിച്ചുണർത്തീടുക എൻ
പാപവഴികൾ കാണിക്കുക വേഗമേ— മാ

2 പാപബോധം നല്കുക നീ നീതിന്യായ തീർപ്പിനെയും
പക്ഷമോടിങ്ങോർമ്മ നല്കുക—വേഗമേ— മാ

3 യേശുവോടു ചേരുവാനും സത്യം ഗ്രഹിച്ചീടുവാനും
എന്നെ ആകർഷിച്ചുടുപ്പിക്ക—വേഗമേ— മാ

4 നല്ല ജീവ വിശ്വാസവും മോക്ഷഭാഗ്യ മുദ്രയതും
നല്കുക വീണ്ടും ജനനവും—വേഗമേ— മാ
5 പരിശുദ്ധനാക്കുകെന്നെ പഠിപ്പിക്ക ദൈവഹിതം
പരനേ! വഴി നടത്തെന്നെ—വേഗമേ— മാ
6 ബലഹീനത വരുമ്പോൾ തുണച്ചാശ്വസിപ്പിക്കെന്നെ
പരലോകാനന്ദം കാട്ടുക—വേഗമേ— മാ

---

## 192 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

പെന്തിക്കോസ്തിൻ വല്ലഭനേ!—എഴുന്നരുൾക

അനുപല്ലവി

നിൻദാനം യാചിക്കുന്ന—നിൻദാസരിന്നുള്ളത്തിൽ,
ചിന്തും തീജ്വാലയൊത്ത—തിരുപ്രസന്നതയോടെ— പെന്തി

ചരണങ്ങൾ

1 വിശ്വാസം സ്നേഹം ആശയും—അഗതികൾക്കു
മേലിൽ നിന്നയക്കേണമേ.........
നിൻശ്വാസം ഇല്ല എങ്കിൽ നിർജ്ജീവ രൂപം ഞങ്ങൾ
നീ താമസിച്ചീടല്ലേ ശക്തി പകന്നീടുവാൻ!— പെന്തി
2 പേരല്ലാതൊന്നുമില്ലയ്യോ! നിലകളെല്ലാം
പിഴച്ചപമാനമായയ്യോ!.........
ഓരോ മനസ്സുകളും ഓരോ നില തിരിഞ്ഞു
ഒരു മനമെന്ന ശക്തി ഒഴിഞ്ഞുപോയല്ലോ സ്വാമീ!— പെന്തി
3 കല്ലായ നെഞ്ചുകളെല്ലാം ഉതക്കി മന-
ക്കാടെല്ലാം വെട്ടിക്കളക.........
എല്ലാ വഞ്ചനകളും ഇല്ലാതെയാക്കേണമേ
ഏവക്കും അനുതാപം അനുഗ്രഹത്തോടരുൾക— പെന്തി
4 പാപത്തിനുറവകളെ അടച്ചെന്നുള്ളം
പാവനമാക്കീടേണമേ.........
താല്പയ്യത്തോടെ ഞങ്ങൾ യേശുവെ പിന്തുടരാൻ
സത്യ ക്രിസ്തുവരായി കാക്കേണം അടിയാരെ— പെന്തി

---

## 193 ഇംഗ്ലീഷ്

1 ശുദ്ധ! ശുദ്ധ! കർത്താ! ദേവാ! ജീവദായകനെ!
ചിത്തശുദ്ധി നൽകി എന്നെ രക്ഷിക്കിന്നേരമേ!

2 വാസം ചെയ്യെന്നുള്ളിൽ ദേവാ! പാപബോധം നല്ല.
നാശമായ്പ്പോകായ്‌വാനെന്നെ പാലിച്ചീടേണമേ.

3 സത്യാത്മാവേ! വായെന്നുള്ളിൽ നിത്യവും നീ പാർക്ക
ക്രിസ്തേശുവിൻ മുദ്ര എന്നിൽ പതിക്ക നീ ഇപ്പോൾ

4 സ്നേഹാദിഫലങ്ങൾ എന്നിൽ ആവാനധികമായ്
സ്നേഹവാനേ! തുണയ്ക്കണം ഹീന പാപിയെന്നേൻ

5 താതസുതശുദ്ധാത്മാവേ! നാഥാത്രിയേകനേ!
താ നിൻ കൃപാവരങ്ങളെ-നിൻസേവ ചെയ്തീടാൻ.

——×——

## 194 ഖണ്ഡങ്ങൾ ഏകതാളം

1 പെന്തിക്കോസ്തിൻ ശക്തിയെ അയയ്ക്ക ദൈവമേ! നിൻ
സ്വന്തദാസർക്കേററം ജീവൻ ലഭ്യമാകുവാൻ.

2 ലോകം തൻ വശത്തിലാക്കി നിൻജനങ്ങളെ—ആത്മ-
ദാഹമുള്ള ദൈവമക്കളെത്ര ദുർല്ലഭം.

3 നാമമാത്രരായ് ജനം തിരിഞ്ഞു ഹാ! വിഭോ! മാ—
കേമമായിട്ടുണ്ട ബാഹ്യമായ കർമ്മങ്ങൾ.

4 കേട്ടപററി നിൻ സഭയ്ക്കിതാകെ നാഥനേ! ദിവ്യ-
ചൂട്ടലേശമില്ലയെന്നതെത്ര സങ്കടം!

5 നെഞ്ചുപൊട്ടി വേദനപ്പെട്ടന്നു കർത്തനേ! നിൻ
തങ്കച്ചോരയല്ലൊ നീ ചൊരിഞ്ഞീ മർത്യർക്കായ്.

6 പ്രാണനാഥനേ! അയക്ക നിൻെറ ആവിയെ തീരെ—
പ്രാണനററ നിൻ സഭയുണർന്നു ജീവിപ്പാൻ.

7 ഉജ്ജ്വലിച്ചുയർന്നിടേണമാത്മപാവകൻ മ—
ഹാത്മ്യത്തപ്രകാശമോട്ട നിൻ സഭാന്തരേ.

8 നീക്കുകഭയം സമസ്ത സംശയങ്ങളും നിൻ
ഭാഗ്യവാസത്താലെ ഉള്ളം സ്വർഗ്ഗമാക്കുക.

———

## 195 ഇംഗ്ലീഷ് ഏകതാളം

1 പരിശുദ്ധാത്മാവേ! ഇപ്പോൾ ഈ അടിയാർമേൽ
കരളലിഞ്ഞു വന്നു വരം നൽകീടേണമേ

2 പെന്തീക്കോസ്തിൻ നാളിൽ സ്വന്ത അപ്പൊസ്തലർമേൽ
ചന്തമോടിറങ്ങിവന്ന പരിശുദ്ധാത്മാവേ

3 നല്ല ദാനങ്ങൾക്കുടയവല്ലഭനേ! നീ
സ്വർല്ലോകത്തിൽ നിന്നിറങ്ങി വരിക ഞങ്ങൾമേൽ

4 വന്നുവരപ്രസാദങ്ങൾ എല്ലാവർമേലും
തന്നിട്ടാശീർവ്വാദത്തോടയച്ചീടേണമേ.

---

## 196 മണിരംഗ് ആദിതാളം

1 എന്നുള്ളിലെന്നും വസിച്ചീട്ടുവാൻ സ്വർഗ്ഗ-
മണ്ഡപം വിട്ടിറങ്ങി—വന്ന
ഉന്നതനാം തങ്കപ്രാവേ! നീ വന്നെന്നിൽ
എന്നുമധിവസിക്ക

2 തങ്കച്ചിറകടി എത്രനാൾ കേട്ടിട്ടും
ശങ്കകൂടാതെ നിന്നെ—തള്ളി
സങ്കേതം ഞാൻ കൊടുത്തന്ന്യക്കെന്നോർത്തിതാ
സങ്കടപ്പെട്ടിടുന്നു.

3 കർത്തനേ! എത്ര അനുഗ്രഹങ്ങളയ്യോ!
നഷ്ടമാക്കി ഈവിധം—ഇന്നും
കഷ്ടതതന്നിൽ വലയുന്നു ഞാനിതാ
തട്ടിയുണർത്തണമേ!

4 ശൂന്യവും പാഴുമായ് തള്ളിയതാമീ നിൻ
മന്ദിരംതന്നിലിന്നു—ദേവാ!
വന്നു പാർത്തു ശുദ്ധി ചെയ്തു നിൻവീട്ടിൻെറ
നിന്ദയകററണമേ

5 ജീവിതമിന്നും ശരിയായിട്ടില്ലയ്യോ!
ജീവിപ്പിക്കും കർത്തനേ!—വന്നു
ജീവനും ശക്തിയും സ്നേഹവുംതന്നെന്നെ
ജീവിപ്പിച്ചീടണമേ.

6 ശക്തിയിൻ സിംഹാസനമതിലേറിവ-
സിക്കുന്ന യേശുരാജൻ—എന്നിൽ
ശക്തിയോടേ വന്നു വാണിട്ടും നേരത്തിൽ
ശക്തനായ് ജീവിക്കും ഞാൻ

7 എന്നലങ്കാരവസ്ത്രം ധരിച്ചീട്ടും ഞാൻ
ഇന്നുമുതൽ ദൈവമേ! മേലാൽ
എന്നിലശുദ്ധനും ചേലയില്ലാത്തോനും
ചേൎന്നു വരികയില്ല.

8 ഈ വിധത്തിൽ പരിപാലിക്കപ്പെട്ടിടാൻ
ദൈവാത്മാവേ! വന്നെന്നിൽ—എന്നും
ആവസിച്ചു തവ തേജസ്സാലെന്നുടെ
ജീവൻ പ്രശോഭിപ്പിക്ക.

---

## GOD'S WORD.

## ദൈവ വചനം

**197** ക്യാൽ ആദിതാളം

പല്ലവി

ദൈവഹിതം കാട്ടും—നല്ല
ദിവ്യസുവിശേഷം

അനുപല്ലവി

ഉച്ചിനാഥൻ യേശു—ക്രിസ്തുഅരുളിയ
ഉത്തമമായുള്ള—സത്യസുവിശേഷം— ദൈവ

ചരണങ്ങൾ

1 ആദിദീപം ഉദിപ്പാൻ നല്ല-അറിവധികം ലഭിപ്പാൻ-സത്യ
നീതിയിൻവേരുറപ്പാൻ-അതു നിശ്ചയമായ് ധരിപ്പാൻ
ജാതികളായ സ—കല മനുഷ്യരും
സത്യവേദമെന്നു-സ്തുത്യമായ് ചൊല്ലിടാൻ— ദൈവ

2 അൻപു നിറയുവാനും ദോഷാകാംക്ഷ കുറയുവാനും—മോക്ഷ
ഇൻപം പെരുകുവാനും പാപ-ക്കുരിരുൾ മാറുവാനും
മുൻപിൽ നടന്നതാം മൂഢമാൎഗ്ഗം വിട്ടു
മുക്തിമാൎഗ്ഗത്തിൽ സംശുദ്ധരായ്ക്കാഴവാൻ— ദൈവ

3 പൊന്മുത്തുമാലയെക്കാൾ-തങ്ക-പൂച്ച എല്ലാററയുങ്കാൾ-പൊ-
ന്നിൻ നൽമണിമാലയെക്കാൾ-നവ-രത്നമാദികളെക്കാൾ
കന്മഷമററ ക-നകമണിപ്രഭ
കണ്മണിയാകുന്ന-വിണ്മണിയാമതു— ദൈവ

4 അന്ധതകളൊഴിവാൻ പാപ-ബന്ധനങ്ങളഴിവാൻ-ദൈവ-
ബാന്ധവം ഏറിട്ടവാൻ-നിത്യ ശാന്തതയും വരുവാൻ
സന്താപാൽ മർത്യരും-ശാന്തനാമീശനെ
പിന്തുടർന്നോടി ര-ക്ഷാവഴി തേട്ടവാൻ— ദൈവ

5 ബാലകർ കൂട്ടവാനും നിത്യം-മേൽഗതി തേട്ടവാനും-ജീവ-
കാലം നീണ്ടീട്ടവാനും-മോക്ഷ ഫലനമുടി ചൂട്ടവാനും
മാലകന്നോൻ മണവാളനാം ക്രിസ്തുവെ
ചേലോടനുദിനം-പാടി സ്തുതിച്ചിടാൻ— ദൈവ

—ooಜoo—

## 198 ശങ്കരാഭരണം ചാപ്

പല്ലവി

തേൻമധുരമതിലും-സത്യ വേദം
ദിവ്യമായ മധുരം.........

അനുപല്ലവി

ജ്ഞാനമതിൽ നിറയും-വേദമതിലെനിക്ക
നാഥനേ! അരുൾ ആശ-അനുദിനം രുചിപ്പാൻ— തേൻ

ചരണങ്ങൾ

1 കാരുണ്യ ഗുരുവചനം-കളങ്ക നി-
വാരണമായോരശനം.........
പൂരണമായതു-ഞാനുൾക്കൊണ്ടീട്ടകിൽ
പാവനാലയത്തിന്നു യോഗ്യനായിട്ടമേ- തേൻ

2 ബുദ്ധിയിൻ കൺ ഇരുണ്ടു-ബോധമററു-
പോയതിനാൽ വിരണ്ടു.........
സിദ്ധി ലഭിച്ചതിനുൾ-അതിശയങ്ങളെക്കണ്ടു
തേറീട്ടവാനെൻ മനക്കൺ തുറന്നരുൾക നീ— തേൻ

3 പാദോപയോഗദീപം-നൽവേദം
പററുകിൽ അതിലാഭം.........

ബാധ ചെയ്തീട്ടും പല-രോധനകളും എതിർ
വരികിൽ അഖിലം വെൽവാൻ-തക്കോരായുധമതു- തേൻ

4 വിണ്ണുലകൊഴിഞ്ഞാലും- അതോടിഹ
മണ്ണുലകഴിഞ്ഞാലും.........
നിണ്ണയമായെന്നും- ശ്രീകരമാകും ജീവ-
തിരുമൊഴി ഹൃദിതങ്ങി-ഫലിപ്പാനനുഗ്രഹിക്ക— തേൻ

5 സകല ഭൂതരും വാഴ്‌വാൻ-അഹോ! ദേവാ!
ഏകാ! നിൻ അറിവു കൊൾവാൻ.........
ശുദ്ധ സുവിശേഷം-വിളങ്ങി-പ്രകാശിപ്പാൻ
ശുദ്ധമാമാത്മാവെ-ല്ലാവക്കും നല്കുക— തേൻ

---

## 199 മണിരംഗു ആദിതാളം

1 പൊന്നിനെക്കാൾ വിലയേറിയതാകും ദൈവവചനമതിനു-സമം
മന്നിലെങ്ങുമില്ലൊന്നും ദൈവദത്തമായൊരു സ്വൎഗ്ഗനിക്ഷേപമതു.

2 ഹൃദയത്തിൽ വിശുദ്ധാത്മപ്രകാശമുദിച്ചീടുന്നോരളവിൽ-ശുദ്ധ
വേദപ്രമാണം തേനിനെക്കാളും മാധുര്യമായ് ഭവിക്കും.

3 ദൈവപിതാവിനു പാപികളോടുള്ള അത്ഭുതമാം സ്നേഹം അതു
ജീവദായകമാം ദിവ്യവചനത്തിൽ വിളങ്ങുന്നു സ്പഷ്ടമായി.

4 ജീവമൊഴിയാം വേദപ്രമാണത്തിൽ പ്രിയപ്പെടുന്നവക്ക-സദാ
ദൈവവചനമാകും യേശുരക്ഷകനിൽ സ്നേഹംവളരുവരും.

5 പാപത്തിന്മോചനം ചിത്തവിശുദ്ധിയും ആത്മസന്തോഷമതും-
ആപത്തിലഭയം ഇരുളിൽപ്രകാശം നല്കുന്നതിരുവചനം. [സദാ

6 സത്യവിശ്വാസികൾലോകത്തിൽ സഹിക്കും സവ്വദുഃഖങ്ങളിലും-അ
ഉത്തമാശ്വാസവും ആത്മികബലമതും സർവ്വദാനല്കീടുന്നു. [തു

7 ദൈവവചനമാമാത്മാവിൻവാളിനെ കൈക്കൊണ്ടീടുന്നവക്ക-ഇഹ
സർവ്വ വൈരികളെയും വെന്നിടുവതിനു ശക്തിലഭിക്കുമഹോ!

8 മന്നായാം വചന മെന്നുംഭുജിപ്പവർ ശുദ്ധതയിൽവളരും-അവ-
ക്കുന്നത ദൈവസംസൎഗ്ഗമനുദിനം ആനന്ദമായ് വന്നീടും.

9 വേദപ്രമാണത്തെ സ്നേഹിക്കുന്നവരുടെ ഭാഗ്യമനന്തമല്ലോ- അവർ
മോദമായിഹവാസം ചെയ്തുപിൻവാണിടും മോക്ഷപുരത്തിലെന്നും

## 200

1 നിൻതിരുവചനത്തിൽ നിന്നത്ഭുതകാര്യങ്ങൾ
ചന്തമായ് ഗ്രഹിപ്പതിന്നു നിൻ തുണ നൽകീശോ!

2 അന്ധകാര രാജനെൻെറ ചിന്തകലക്കാതെ
കാന്താ! നിൻ ചിന്തയെന്നിൽ തന്നാദ്യന്തം പാലിക്ക

3 സത്യവചനത്തിൽ നിന്നു നിത്യ ജീവവാക്യം
ചിത്തേ പതിപ്പിച്ചീടുക ശുദ്ധാത്മ നായകാ!

4 വിശ്വാസത്തോടെന്നുള്ളിൽ നിൻ നിശ്വാസമൊഴികൾ
നിശ്ചയമായ്-കലരെന്നിക്കാശ്വാസമുണ്ടാവാൻ.

——×——

## 201 ആദിതാളം

1 നല്ല ദേവനേ! ഞങ്ങൾ എല്ലാവരേയും
നല്ലതാക്കി നിൻഇഷ്ടത്തെ ചൊല്ലിടേണമേ!

2 പച്ചമേച്ചിലിൽ ഞങ്ങൾ മേഞ്ഞിടുവാനായ്
മെച്ചമാ യാഹാരത്തെനീ നല്കീടേണമേ!

3 അന്ധകാരമാം ഈ ലോകയാത്രയിൽ
ബന്ധുവായിരുന്നു വഴി കാട്ടീടേണമേ!

4 ഇൻപമേറിയ നിൻ അൻപുള്ള സ്വരം
മുമ്പെ നടന്നു സദാ കേൾപ്പിക്കേണമേ!

5 വേദവാക്യങ്ങൾ ഞങ്ങൾക്കാദായമാവാൻ
വേദനാഥനേ! നിൻെറ ജ്ഞാനം നൽകുക

6 സന്തോഷം സദാ ഞങ്ങൾ ചിന്തയിൽ വാഴാൻ
സന്തോഷത്തെ ഞങ്ങൾക്കിന്നു ദാനം ചെയ്യുക

7 താതനും ശുദ്ധാ ത്മന്നും നിത്യപുത്രന്നും
സാദരം സ്തുതി ഗാനം എന്നും ചൊല്ലുന്നേ!



## 202 മണിരംഗു ആദിതാളം

പല്ലവി

ദൈവവചനമേ ദിവ്യവിശേഷം സർവ്വദാ മോദമോടേ-അതിൽ
ദൈവമേ! നോക്കുവാൻ കണ്ണെനിക്കേകുക ജീവദയാപരനേ!—

ചരണങ്ങൾ

1 കൂരിരുളിൽ വഴിപോക്കനു നല്ല പ്രകാശം തെളിച്ചു കാട്ടി-സദാ
നേരെ തൻവഴി നടത്തീടും മണിവിള-
ക്കതിഹ ലോകമതിൽ?— ദൈവ

2 മേദിനിയിൽ ധനധാന്യം നിറഞ്ഞുള്ള
ഭണ്ഡാരശാലയേതു?—ആത്മ-
പൈദാഹമേറി വലഞ്ഞീട്ടന്നോക്കൊരു
ഭേദമെന്യേ കൊട്ടപ്പാൻ?— ദൈവ

3 സ്വർഗ്ഗപുരംനോക്കി യാത്രചെയ്യുന്നവ—
ർക്കൊക്കെയുമുള്ള മഹാ—നല്ല
യോഗ്യനാം മിത്രത്തെ തെററുകൂടാതങ്ങു
കൂട്ടികൊട്ടപ്പതെന്തു്?— ദൈവ

4 ഉണ്ടൊരു വൃക്ഷമതിൻ ഫലമെപ്പൊഴും
കണ്ടിതനാം പാപിയിൻ—മഹാ
ഇണ്ടലകററി സന്തോഷം കൊട്ടത്തിട്ട—
ന്നേതതു ലോകമിതിൽ?— ദൈവ

5 പാപത്താൽ നൊന്തു വലഞ്ഞിട്ടും രോഗിക്കു
വൈദ്യനാമേശുവിനേ—കാട്ടി
രാപ്പകൽ കൂടിരുന്നാശ്വാസവാക്കുകൾ
ചൊല്ലിക്കൊട്ടപ്പതെന്തു്?— ദൈവ

6 എൻവഴിക്കുള്ള മണിവിളക്കും സദാ-
ജീവൻെറ ഭോജനവും നല്ല
ജീവതരുവിൻസ്വഖ മേകുംഫലമതും-
നിൻവചനം പരനേ!—ദൈവ



## 203 Wonderful words of life.

P. M. ആദിതാളം

1 യേശുവിൻ തിരുപ്പാദത്തിൽ ഇരുന്നു കേൾക്ക നാം
തൻെറ വിശുദ്ധ വാക്യത്തിൽ നമ്മുടെ ജീവനാം
യേശുവിൻ സുവിശേഷം ദിവ്യമാം ഉപദേശം
കേൾക്കുക നാം, കാക്കുക നാം, ജീവൻെറ വാക്യങ്ങൾ.

2 ദൈവവചനം ജീവനും ശക്തിയും ആകയാൽ
ആത്മരക്ഷയുണ്ടേവനും ഉള്ളത്തിൽ കൈക്കൊണ്ടാൽ
ആത്മമരണം മാറും, നീതിയിൽ അവൻ വാഴും— കേൾ

3 അന്ധനു കാഴ്ച നല്കുവാൻ വചനം മാർഗ്ഗമാം
സത്യത്തിൽ അതു കാക്കുവാൻ സ്വർഗ്ഗത്തിൻ ദാനമാം
ഒഴിയുവാൻ നിത്യനാശം, കാലിന്നൊരുപ്രകാശം- കേൾ

4 സത്യദൈവത്തിൻ ഭക്തന്മാർ വചനം കാത്തതാൽ
സൽപ്രവൃത്തിക്ക ശക്തന്മാർ ആകുന്ന നാൾക്കുനാൾ
ദൈവ മുഖപ്രസാദം നിത്യം അവക്കാഹ്ളാദം— കേൾ

5 ലോകവും അവസാനിക്കും വാനവും ഇല്ലാതാം,
ദൈവ വാക്ക പ്രമാണിക്കും ഭക്തനോ നിത്യനാം
വാട്ടം മാലിന്യം നാശം ഇല്ലാത്തോരവകാശം— കേൾ

---

## 204 ബിഹാക് ഏകതാളം

പല്ലവി

നിൻവചനം മഹാ മധുരം

ചരണങ്ങൾ

1 പാപഭാരത്താലേററം താപപ്പെട്ടോക്കാശ്വാസം
ഏകിടുന്നനിൻ വാഗ്ദത്തങ്ങൾ— നിൻ

2 ശുദ്ധിയിൽ എന്നും അഭിവൃദ്ധിയുണ്ടാവാൻ ചിത്തേ
ശക്തിയോടെ പ്രവൎത്തിക്കുന്നു— നിൻ

3 അന്ധകാരത്താൽ പാരം നൊന്തുവലയുന്നോക്ക
ഏകുന്നു സൽപ്രകാശമതു— നിൻ

4 ഖേദിക്കുന്നോരുള്ളത്തിൽ മോദം നൽകുന്നു ദിവ്യ-
സാക്ഷ്യങ്ങളാൽ ശുദ്ധാത്മാവെന്നും— നിൻ

5 ക്ഷീണമുള്ളോക്ക ശക്തി ദാനം ചെയ്യുന്നു പേട-
മാനിനെപ്പോൽ ഓടാൻ സതതം— നിൻ

6 മാധുൎയ്യമുള്ളനേകം വാഗ്ദാനങ്ങളാൽ ഹൃദി
ആനന്ദത്തെ പ്രദാനം ചെയ്യും— നിൻ

7 ദിവ്യസംസൎഗ്ഗം ജയജീവിതമതും തിരു-
ന്യായപ്രമാണാദ്ധ്യയനത്താൽ— നിൻ

8 ബുദ്ധിയെ കവിയുന്ന ക്രിസ്തുവിൻ മഹാസ്നേഹം
ഹൃദയത്തിന്നാഹ്ളാദകരം— നിൻ

9 സ്വൎഗ്ഗലോകേ ലഭിക്കും ഭാഗ്യങ്ങളെ കാണിച്ചു
അന്തരംഗേ സന്തോഷം തരും— നിൻ



# REPENTANCE

# അനുതാപം.

## 205 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

ദേവാ! കരുണയില്ലയോ? യേശുദേവാ! കരുണയില്ലയോ?—

അനുപല്ലവി

ജീവാ! പരമോന്നതെ —മേവും സർവ്വപ്രധാന
മൂവരിൽ ഒരുവനാം ദൈവപുത്രനേ-യേശു— ദേവാ!

ചരണങ്ങൾ

1 എല്ലാം അറിയും പൊരു—ളേ! ഞങ്ങൾ—
ക്കില്ലായ്മ നീക്കും അരു—ളേ! കരി-
ങ്കല്ലാം മനസ്സുടയ —എല്ലാ പാപികളുടെ
അല്ലൽ ഒഴിച്ചരുളും—നല്ല നായകൻ യേശു— ദേവാ!

2 എങ്ങും നിറഞ്ഞ വെളി—വേ! ഇരുൾ
തിങ്ങും നടുവിൽ ഒളി—വേ! അതി—
സങ്കടമാകും നര — പങ്ക രോകങ്ങൾ തീക്കും
തുംഗാധിപതി രക്ഷാ—ശൃംഗം ദാവീദുപുത്രാ!— ദേവാ!

3 വേദവചന മുടി—വേ! ജഗത്തി-
ന്നാധാരം ആയ വടി—വേ! ദേവാ
താതനും ഞങ്ങൾക്കുള്ള—മാതാവും നീയേ യേശു-
നാഥാ രക്ഷിക്ക വേറെ—ആധാരം ഞങ്ങൾക്കില്ലേ!— ദേവാ!

---

## 206 ആനന്ദഭൈരവി അടതാളം

1 പാപി ഞാൻ മഹാ-പാപി ഞാൻ പരാ! യേശു നാഥാ സ്വാമീ!
കോപിച്ചീടല്ലേ ദൈവ ജാതനേ!— യേശു നാഥാ സ്വാമീ!

2 നാവിനാൽ മനം ക്രിയയാലുമേ— യേശു നാഥാ സ്വാമീ!
നിൻ വിരോധിയായ് പാപിഞാൻപരാ!—യേശു നാഥാ സ്വാമീ!

3 നീതി നോക്കിയാൽ ഭീതിയേറുന്നേ— യേശു നാഥാ സ്വാമീ!
ഹേതുവിങ്ങില്ലേ—വാദിച്ചീടുവാൻ— യേശു നാഥാ സ്വാമീ!

4 ഞാൻ ചെയ്യാത്തൊരു തിന്മയിങ്ങില്ലേ— യേശു നാഥാ സ്വാമീ!
പിൻതിരിയല്ലേ—എൻ പരാ! പരാ!— യേശു നാഥാ സ്വാമീ!

5 തിന്മയല്ലാതെ നന്മയിങ്ങില്ലേ— യേശു നാഥാ സ്വാമീ!
നന്മ തിന്മയാൽ തീൻപോകുന്നേ— യേശു നാഥാ സ്വാമീ!

6 ചിന്തിച്ചെൻ ഉള്ളം വെന്തു നീറുന്നേ— യേശു നാഥാ സ്വാമീ!
എന്തു ഞാൻ ചെയ്യേൻ-എൻ പരാ! പരാ- യേശു നാഥാ സ്വാമീ!

7 അന്നു കള്ളന്നു ദത്തമാം ക്ഷമാ— യേശു നാഥാ സ്വാമീ!
ഇന്നീ പാപിക്കും തന്നീടേണമേ— യേശു നാഥാ സ്വാമീ!

8 നീ വെടിയല്ലെ—പാപിയാമെന്നെ യേശു നാഥാ സ്വാമീ!
പോവതിന്നൊരു—പാഥമററില്ലെ— യേശു നാഥാ സ്വാമീ!

9 എന്നെ മോചിച്ചാൽ-തന്നെ നിൻകൃപ— യേശു നാഥാ സ്വാമീ!
നന്നേ ശോഭിക്കും നന്മ ദായകാ— യേശു നാഥാ സ്വാമീ!

10 കാലം പോകുന്നെ-മാലിൽ ചാകും മുൻ— യേശു നാഥാ സ്വാമീ!
ചേലൊടെ കൃപ—ചെയ്തിടേണമേ— യേശു നാഥാ സ്വാമീ!



## 207 ആനന്ദഭൈരവി ചാപ്

പല്ലവി

പരിതാപപ്പെട്ടന്നെൻെറ ദുരിതമകലുവാൻ
കരുണയരുളുക നാഥാ!.........

അനുപല്ലവി

സുരമാനവ സംഘ—മഖിലവും വണങ്ങും
പരമ ദേവകുമാരാ!—വരദാ! യേശു നാഥേന്ദ്രാ! പരി

ചരണങ്ങൾ

1 പാപികൾക്കുയന്ന സങ്കേതമേ!-പരി-
താപഹൃദയത്തിന്നമൃതമേ!......
കോപതനയനാമീ പാപിമേലുള്ള
ശാപം തീർത്തനുഗ്രഹിക്കേണമേ സ്വാമിൻ!— പരി

2 സാത്താൻ കേസരി പോലലറുന്ന മഹാ
ചീർത്തയുലകം പക ക്രൂറുന്ന......
ഏററം ജഡമിങ്ങു തളരുന്ന പാപ-
നാററംകൊണ്ടു മനം പതറുന്ന സ്വാമിൻ!— പരി

3 ന്യായപ്രമാണം കുററമേകുന്നു ഹാ! മ-
ദീയ ക്രിയകൾ തീയതാക്കുന്നു......
മായാലോകമിച്ഛയുണ്ടാക്കുന്നു മഹാ-
പായവഴികളിൽ കൊണ്ടാക്കുന്നു സ്വാമിൻ!— പാപി

4 രാവും പകലും കണ്ണീരോട്ടുന്നു മന-
നോവും ശോകവും പെരുകീട്ടുന്നു......
ചാവുമെന്നോടു പോരാടീട്ടുന്നു-എൻെറ-
നാവും നിൻ കൃപയെ കൊണ്ടാട്ടുന്നു സ്വാമിൻ!— പാപി

---

## 208 ഭൈരവി ആദിതാളം

പല്ലവി

പരനേ! എൻ യേശുനാഥാ!
പാപി ഞാൻ പരാ!...പാപി ഞാൻ പരാ......

ചരണങ്ങൾ

1 വചനം എൻ ചിന്ത കർമ്മം സർവ്വവും പാപം— പരനേ!
2 ദിനവും എൻ ഭാവമെല്ലാം ദോഷം മാത്രമേ— പരനേ!
3 കണ്ണാൽ ഞാൻ ചെയ്ത പാപം എണ്ണുവാൻ മേലാ— പരനേ!
4 നാവാൽ ഞാൻ ചൊന്നതിലും പാപം ഏറെയാം— പരനേ!
5 കയ്യാൽ ഞാൻ ദോഷം ചെയ്തുപോയി നാഥനേ!— പരനേ!
6 കാലും പാപത്തിന്നോടി ചേലുകെട്ടയ്യോ!— പരനേ!
7 എന്മേൽ കൃപയോടിപ്പോൾ നോക്കണം പരാ!— പരനേ!



## 209 ആനന്ദഭൈരവി ആദിതാളം

പല്ലവി

ദൈവമേ! മഹാ പാപിയാം എന്നൊടു കൃപയുണ്ടായ് ഞാൻ
ചെയ്ത പാപം മോചിക്കേണമേ!......

അനുപല്ലവി

ദോഷമല്ലാതെന്നിൽ നന്മ-ലേശവുമില്ലേ കർത്താവേ!
ചോരമാർഗ്ഗേ പോയപാപി ക്കാരുമാശ്രയം മററില്ലേ-ദൈവമേ!

1 നാശപുത്രൻ പാപിയായേൻ-ആശയോടെ പാപം ചെയ്തേൻ
നൽവഴി വെറുത്തു നടന്നേൻ......
യേശുവേ നിന്നെക്കുരിശിൽ—നീച പാതകൻ തറച്ചേൻ
ഏറിയ പ്രാവശ്യം നാഥനേ!......
അയ്യയ്യോ! ഞാൻ മാ പാപി!—അയ്യയ്യോ! ഞാൻ മാ ദ്രോഹി!
അൻപേറും രക്ഷിതാവേ-നിൻ പാദത്തിൽ വീഴുന്നേൻ- ദൈവമേ!

2 നന്ദികെട്ട പാപിയായേൻ പൊന്നുടയവനേ! എന്നെ
നാശമാക്കിയാലും ന്യായമേ......
നിന്നുടെ കരുണകൾ ഞാൻ—ഒന്നുമേ ആലോചിച്ചില്ലേ
നിൻ മനം കയ്പിച്ച നീചൻ ഞാൻ......
കൊന്നാലും നീതിയാമേ—വൻ നരകത്തിൽ വേകാൻ
കുററം തികഞ്ഞുപോയേ—മറെറാരാശ്രയമില്ലേ!— ദൈവമേ!

3 ഗോൽഗൊഥാ മലമുകളിൽ—കുരിശിൽ എൻ പാപം മൂലം
മേൽ കയറി തൂങ്ങിയ നാഥനെ!......
ദുഷ്കൃതം ഞാൻ ചെയ്തതിന്നും ദുഃഖ ശിക്ഷയേററല്ലോ നീ
ചൊല്ലുൾ അടങ്ങാത്ത വിധത്തിൽ......
നിൻ കാല്ക്കൽ വീഴുന്നയ്യോ!—നീയേ ശരണമെന്നു
നിൻകൃപയാലെൻപാപം നീക്കിനന്നാക്കേണമെന്നെ— ദൈവമേ!

4 നിന്തിരുപാദത്തിൽ വീണ—നീചനാമടിയൻമേൽ നീ
ചിന്തിയ രക്തം തളിക്കുക......
ചിന്ത തളർന്നീടുന്നയ്യോ!—തിന്മഭാരം കൂടുന്നയ്യോ!
നൊന്തു ഞാൻ വന്നീടുന്നപ്പനേ!......
ഉള്ളിൽ തൃക്കൈത്തൊട്ടെന്മുൻ ഉയരെ എഴുന്നള്ളല്ലേ
കള്ളന്നു മാപ്പു ചെയ്ത—കരുണത്തിരുവടിവേ!— ദൈവമേ!

---

## 210 കൌശിക ആദിതാളം

പല്ലവി

പരനേ! തൃക്കടക്കണ്ണാൽ—നോക്കണമേ—എന്റെ
പാ പദുഃഖമൊക്കയും തീർക്കണമേ—

ചരണങ്ങൾ

1 സ്ഥിരനല്ലാത്ത എന്നെ—വെടിയാതെ ഞാൻ
ചെയ്ത കുററം ഒന്നും നീ—ഓർക്കാതെ പരനേ!

2 ആദിയന്തമില്ലാത്ത സകലേശാ!—സത്യം
അളവതില്ലാത്ത—നിത്യവാസാ!— പരനേ!
3 മായവലയിൽപെട്ട—കുടുങ്ങാതെ—ലോക-
വാഴ്‌വിൽ മയങ്ങി മനം കലങ്ങാതെ— പരനേ!
4 അടിയനിന്നതുൾ ചെ—യ്തീടരുതോ!—നിൻെറ
അടിമയ്ക്കു നീയെന്യെ—ഗതി ഏതോ?— പരനേ!
5 വഞ്ചക മനസ്സിനെ മാററണമേ—എൻെറ
നെഞ്ചകം നീ പുതു—താക്കണമെ— പരനേ!



## 211 മലയാമി ചാപ്

പല്ലവി

ശ്രീദേവാട്ടിൻ കുട്ടി-യേ!-തിരു-പാദമെ-ൻെറ ശര-ണം.

ചരണങ്ങൾ

1 ജീവനേ നിന്തിരു—പുണ്യ രക്തമെന്ന്യേ
പാപി ഞാൻ രക്ഷപെടാൻ—വേറെ
ആവതില്ലായ്കയാൽ സർവ്വമുപേക്ഷിച്ചു
പാപിയിതാ! വരുന്നേൻ!— ശ്രീ
2 ഭാരം ചുമക്കുന്ന—പാപികളെ ഭവാൻ
ചാരത്തു വന്നീടുവാൻ—തിരു-
കാരുണ്യത്താൽ വിളി-ച്ചീടുന്നതോർത്തിപ്പോൾ
പാപിയിതാ വരുന്നേൻ— ശ്രീ
3 കാട്ടുംടെ ഓടിയ ആടിനെ നേടുവാൻ
തേടി നീ വന്നതിനാൽ—പാപ-
ക്കാട്ടിൽ നിന്നോടിമാ—ശ്രേഷ്ഠ ഇടയനേ!
പാപിയിതാ വരുന്നേൻ— ശ്രീ
4 പാപികളെ രക്ഷ-ചെയ്യതിന്നായി നീ
ശാപ മൃത്യു സഹിച്ച—ദിവ്യ-
സ്നേഹകാരുണ്യത്തെ—ചിന്തിച്ചു ധൈര്യമായ്
പാപിയിതാ വരുന്നേൻ— ശ്രീ
5 ഒന്നിനാലും അങ്ങു—ചേർന്ന അടിയാരെ
മന്നൻ നീ തള്ളുകയി—ല്ലെന്നു.
ചൊന്നതുമൂലമി—തിന്മ നിറഞ്ഞ മാ-
പാപിയിതാ വരുന്നേൻ— ശ്രീ



## 212 തോടി ആദിതാളം

പല്ലവി

നാശമാകുന്നേ ഞങ്ങൾ—യേശുനാഥാ! നിൻ കൃപ-
നല്കുവാൻ കാലമിതയ്യോ!.........

അനുപല്ലവി

നീച പാപക്കടലിൽ ദാസർ താണുപോകുന്നേ!
നിലയില്ലയ്യോ! തിരകൾ—തലമേൽ കയറുന്നയ്യോ!— നാഥാ

ചരണങ്ങൾ

1 വിശ്രുംകാററിൻ ശക്തിയാൽ-ആശയെല്ലാം മങ്ങുന്നേ
വീണാൽ കരേറ്റുമോ ഞങ്ങളെ?.........
യേശു രക്ഷാകർത്താവേ-ആശ്രയം നീയേ നാഥാ!
എഴുന്നരുളുവാൻ ഞങ്ങൾ—തൊഴുന്നു തൃപ്പാദത്തിങ്കൽ— നാഥാ

2 കോപം ചതി പകകൾ—ലോഭം കാമം മററുള്ള-
ക്രൂര ജന്തുക്കൾ ചാടുന്നേ.........
പാപികളെ വിഴുങ്ങി—പേ പിശാചുക്കളുള്ള
പാതാളത്തീക്കുഴിയിൽ—ചാടിച്ചീടുമേ നാഥാ!— നാഥാ

3 തൃക്കൈനീട്ടി നിൻ വാക്കാൽ—നല്കേണം ശാന്തി അയ്യോ!
ദ്രോഹികളെ നീ തള്ളല്ലേ!.........
ദുഃഖക്കടൽ പോവോളം—ചുക്കാൻ പിടിക്കേണമേ
ദോഷം വരാതെ ഞങ്ങൾ മോക്ഷ നാട്ടിൽ ചേർന്നീടാൻ— നാഥാ



## 213 ക്യാൽ ആദിതാളം

പല്ലവി

എന്തു ചെയ്യേണ്ടു ഞാൻ—എൻ ജീവനാഥാ!
ചിന്ത കലങ്ങിയു—ഴലുന്ന താതാ!—എന്തുചെയ്യേണ്ടു ഞാൻ?

ചരണങ്ങൾ

1 ഇത്ര നാളായിട്ടും—ഇത്തിരിപോലുമെൻ
ചിത്തമതു ഉണ—ർപ്പെട്ടിട്ടില്ലയ്യോ!— എന്തു

2 എൻ പുണ്യങ്ങൾ തിരു—മുമ്പിലറപ്പായ്
തമ്പുരാനേ! കാണ—പ്പെട്ടീടുന്നയ്യോ!— എന്തു

3 നീതിയെന്നെണ്ണി സ്വ—നീതി തന്നിൽ ചാരി
പാതകനായ് നാശ—പാതയിൽ പോയയ്യോ! എന്തു

4 കള്ളൻെറ വാക്കുകേ—ട്ടുള്ളം നന്നായ്ത്തുറ—
ന്നില്ലേ നിനക്കു ഞാൻ—പൊല്ലാത്തോനായയ്യോ! എന്തു

5 കള്ളസ്സമാധാനം—ഉള്ളിലാക്കിക്കൊണ്ടു
നല്ല സുഖമായ് ന—ടന്നുകൊണ്ടേനയ്യോ!— എന്തു

6 മരണത്തിൻ വേരെട്ട—ത്തെറിയാസ്സു യാലയ്യോ!
മരണ വിഷമെന്നുൾ— മരുവീടുന്നയ്യോ!— എന്തു

7 നാളെല്ലാം ഞാൻ പതിർ—പോലെ കഴിച്ചയ്യൊ!—
കാളിക്കത്തീടുന്ന—നാൾകൾ വരുന്നയ്യോ!— എന്തു

8 എല്ലാംകൊണ്ടും പിഴ—ച്ചല്ലോ ഇപ്പാതകൻ
നല്ലവാ! നീ എന്നെ—തള്ളീടരുതയ്യോ! എന്തു

9 ഒന്നുമില്ലാ എന്നിൽ—എന്നറിഞ്ഞേനിപ്പോൾ
മന്നനേ! നിൻ പാദം—തന്നിൽ വീണീടുന്നേൻ— എന്തു

10 നിൻ വലകൈകൊണ്ടു—എന്നെ പിടിച്ചുനിൻ
പൊന്നുലോകം തന്നിൽ—എന്നെ നടത്തുക. എന്തു

---

## 214 ആനന്ദഭൈരവി — രൂപകം

1 കുമ്പിടുന്നേനെൻ ജീവനാഥനാം-ദേവാധിദേവാ!
നിൻപാദപീഠത്തിങ്കൽ പാപി ഞാൻ
ദേവാ...

2 എൻദുഃഖം തീരുമുന്നിൽ ചൊല്ലുവാൻ-തീരെക്കഴിവില്ലാതെൻെറ
നെഞ്ചടസ്സുന്നേ നാവു താഴുന്നേ
ദേവാ...

3 അപ്പനേ! സാത്താൻ പാപലോകങ്ങൾ-തന്നുൾ വാകളാലെന്നെ
ചപ്പുന്നയ്യൊ! കൈ നീട്ടു വേഗത്തിൽ
ദേവാ...

4 എന്നു തീരുന്നെൻെറ പാപ നാററങ്ങൾ-എൻ തന്തയാം നിന്നെ
വന്നു ചുംബനം ചെയ്യും ഞാനെന്നും
ദേവാ...

5 വിട്ടുവിച്ചീടുകെന്നരികളിൽ നിന്നു-ചെറുപൈതലാമെന്നെ
കറിനപ്പോരിൽ ഞാൻ തളന്നിരിക്കുന്നേ
ദേവാ...

6 ന്യായവിധിയിൽ കേററരുതയ്യോ!-ഈ ക്ഷീണനാമെന്നെ
ന്യായമെനിക്കു നായകാ! നീയേ
ദേവാ...

7 എന്തപ്പാ! ദൂരെമാറിപ്പോകുന്നു?-വേഗമണഞ്ഞു വരിക നീ
വെന്തുനീറുമെന്നുള്ളിൽ ധൈര്യം താ! ദേവാ...

8 ദൈവരാജ്യത്തിൻപന്തിചേർത്തന്നെ-പോററിപോഷിപ്പിക്കയെൻ
ദേവാ! നിൻ പാദേ വീണു കേഴുന്നേ!— ദേവാ...

9 വന്ദനം നിനക്കെന്നും താതനേ! നിൻ പൊൻചെവി തുറ-
ന്നെന്നപേക്ഷ നീ വേഗം കേൾക്കണേ! ദേവാ...

---

## 215 മുഖാരി ഖണ്ഡങ്ങൾ ആദിതാളം

1 ജീവനായകനാകുമേശുവേ!–പാപിയാകുമെൻ യാചന
കോപിയാതെ നീ കേട്ടരുളുക-ദാവീദ്രാജന്റെ നന്ദനാ!—

2 ആദരവററ പാപി ഞാനേശു-നാഥനേ എൻ സങ്കേതമേ!
ഭൂതലത്തിങ്കൽ നീഅല്ലാതെനി-ക്കാദരവായിട്ടാരുള്ളൂ? ജീവ

3 അപ്പനേ! പാപി വീണു കുകുന്നു-തൃപ്പാദം തുണയെന്നയ്യോ!
ഇപ്പാതകന്റെ സങ്കടം കേൾക്കാ-തപ്പുറം തിരിഞ്ഞീടല്ലേ! ജീവ

4 പാപിയെന്നെന്നെ ചൊല്ലുകിൽ നീയും-പാപിയെ തേടിയല്ലയോ?
ഭൂവിൽ വന്നുനിൻ ജീവൻ വിട്ടതു-പാപികളിൻ സങ്കേതമേ! ജീവ

5 ഉള്ളം നീറി വരുന്ന പാപിയെ-തള്ളുമോ കൃപക്കണ്ണനേ!
ഉള്ളങ്ങളറിഞ്ഞീടുന്നോനെയെ-ന്നുള്ളുനീററലെ കാണുകാ— ജീവ

6 തള്ള താൻ മറന്നീടുമോ ചെറു-പിള്ളയെ, കനിവുള്ളോനേ!
തള്ളയെന്നെ മറക്കിലും പൊന്നു-തള്ളയാം നീ മറക്കുമോ?— ജീവ

7 പാദത്തിൽ വീണപാപിയെ തിരു-പാദത്താൽ മെതിച്ചീടുമോ?
പാദത്തിൽവീണ പാപിയാം സ്ത്രീക്കു- മോദത്തെ കൊടുത്തില്ലയോ?
ജീവ

8 സാത്താനായവനുള്ളിൽ തീയമ്പു-ഏററവും ചൊരിയുന്നതാൽ
ഏററവും തളർന്നീടുന്നേനിതാ-ഏററവും കനിവുള്ളോനേ! ജീവ

---

## 216 ഖണ്ഡങ്ങൾ രൂപകം

1 അയ്യോ! ഞാനൊരു മഹാ—പാപിയാകുന്നു നസ-
റയ്യനേ! കനിയുക മനുവേലനേ!

2 കൈകാൽ തളർന്നീടുന്നെൻ ഉള്ളം ഉരുകീടുന്നു
അയ്യോ! കനിയേണമേ മനുവേലനേ!

3 കരുണ നിറഞ്ഞവനേ! കരുണയിൻ കടക്കണ്ണാൽ
തിരിഞ്ഞെന്നെ നോക്കേണമേ മനുവേലനേ!

4 മുറിവും ചതവുമെന്നിൽ അഴുകി നാറീട്ടുന്നയ്യോ!
തിരുമുന്നിൽ വരുന്നിതാ മനുവേലനേ!

5 പാതകം ചെയ്‌വതിന്നായോടിയ കാൽകളിതാ
നാഥാ! മടക്കിട്ടുന്നേൻ മനുവേലനേ!

6 ഏതും മടികൂടാതെ പാതകമാകവെ ഞാൻ
നാഥാ! ചെയ്തുപോയയ്യോ മനുവേലനേ!

7 മന്നാ! മറന്നു നിന്നെ, മദിച്ചു നടന്നു ചെയ്തേൻ
എണ്ണമില്ലാ പാപങ്ങൾ മനുവേലനേ!

8 നിന്നോടു നിന്നോടയ്യോ! തന്നേ പിഴച്ചു നിന്റെ-
കണ്ണിൻമുൻ ദോഷം ചെയ്തേൻ മനുവേലനേ!

9 അറപ്പും വെറുപ്പും മഹാ അതിക്രമങ്ങളും ചെയ്‌വാൻ
വിരഞ്ഞോടി മൃഗംപോലെ മനുവേലനേ!

10 ഇരുളും മറവിടവുമിവയെ ചെയ്‌വതിന്നായി
തിരിഞ്ഞു നടന്നേനയ്യോ മനുവേലനേ!

11 കാവിൽ നീ വിലക്കിയ കനിയെത്തിന്നു നിന്നെപ്പോ-
ലാവാനോടിയ പാപി മനുവേലനേ!

12 ഹാബേലാം സോദരനെ അന്യായമായ്‌ക്കൊന്ന-
പാപിയാം കായേൻ ഞാനേ മനുവേലനേ!

13 സോദരൻ യോസേഫിന്റെ കണ്ണീർ കണ്ടുമവനെ
ഘാതകനായ്‌വിറ്റോൻ ഞാൻ മനുവേലനേ!

14 നല്ലവാ! യെറിഹോവിൻ ശാപവസ്തുക്കൾ കട്ട-
കള്ളനാഖാനും ഞാനേ മനുവേലനേ!

15 നിന്നെ കൊൽവതിന്നായിത്തന്നേ ശിശുക്കളെ ഞാൻ
കൊന്ന ഹേരോദാവയ്യോ മനുവേലനേ!

16 നിന്നെ തലകീഴായി തള്ളുവാനായിട്ടയ്യോ
നന്നായ് മുതിർന്നോൻ ഞാനേ മനുവേലനേ!

17 ഉററസ്‌നേഹിതൻപോലെ തങ്കമുഖത്തിൽ മുത്തി
ദുഷ്ടക്കായ്‌വിറ്റോൻ ഞാനേ മനുവേലനേ!

18 മൂന്നുരുവല്ല എണ്ണമില്ലാതവണ്ണമയ്യോ!
നിന്നെ തള്ളിയോൻ ഞാനേ മനുവേലനേ!

19 മന്നാ! ദ്രോഹങ്ങളെല്ലാം നന്നായ് ചെയ്ത ദ്രോഹി ഞാൻ
നിൻ മുൻ വീണേൻ കനിക മനുവേലനേ!

---

## 217

ആദിതാളം

എന്മേൽ കനിഞ്ഞീടേണമേ ദേവദേവനെ!
എന്മേൽ കനിഞ്ഞീടേണമേ യേശുനാഥനെ!-
എന്മേൽ കനിഞ്ഞീടേണമേ മാനുവേലനെ!-
എന്മേൽ കനിഞ്ഞീടേണമേ..........

ചരണങ്ങൾ

1 തന്മഹിമവെടിഞ്ഞങ്ങിമ്മഹീതലേ വന്ന
എന്മേലലിഞ്ഞ ദാവീദിന്മകനേ പാപിയാം- എൻ

2 പൊന്നിൻ തിരുമേനിമേ-ലെണ്ണമില്ലാതടികൾ
എണ്ണമില്ലാത്തെൻപാപത്തിന്നായ്ക്കൊണ്ടോനേനാഥാ-എൻ

3 തങ്കക്കിരീടം ശിരസ്സിങ്കൽ-പാപികൾ ചൂടാൻ
ശങ്കകൂടാതെയൊരു മുൾമുടി-ധരിച്ചോനെ— എൻ

4 ആദാമിൻ മക്കൾ മരി യാതിരിപ്പാൻ പുതിയ-
ആദാമായ്വന്നു മരണാധികളൊഴിച്ചോനേ— എൻ

5 നീചനാമെനിക്കായി നീ ചൊരിഞ്ഞരക്തമീ-
നീചഹൃദയംതന്നിൽ നീ തളിച്ചീടുവാനായ്— എൻ

6 നിന്നെ മറുത്ത ശിമോൻ തന്നെ കൈക്കൊണ്ടല്ലോനീ
എന്നപോലെന്നെയുംചേ ത്തിന്നനുഗ്രഹിപ്പാനായ്— എൻ

7 നിന്നടുക്കൽ വന്നാലോ എന്നും തള്ളുകയില്ല-
എന്നു നിൻ വചനത്തിൽ ചൊന്നവണ്ണമിന്നു നീ— എൻ

8 അൻപിയലുന്ന യേശു തമ്പുരാനേ ശരണം!
നിൻപാദങ്ങളിൽ വീണു കുമ്പിടും മാപാപിയാം— എൻ

---

## 218

മുഖാരി ആദിതാളം

പല്ലവി

വേറൊരാശ്രയമില്ല പാപിക്കി-
ങ്ങേറെയും ഭയം യേശുവേ!—നിന്റെ
കരുണയാൽ എന്നെ തിരിച്ചു രക്ഷിപ്പാൻ
ശരണം ചൊല്ലുന്നേൻ യേശുവേ!—

ചരണങ്ങൾ

1 ഏദൻതോട്ടത്തിൽ ആദാം തിന്നൊരു-പാദപഫലപാതകം
മേദിനി വിട്ടൊഴിഞ്ഞു പോകുവാൻ-മൃത്യുവേററ ദയാപരാ-
വേറൊരാ

2 നിന്മുറിവിൽ പൊഴിച്ച രക്തത്തിൽ-കന്മഷം കഴകേശുവേ!
തിന്മയിൽ മൃതനാം എനിക്കു നീ-സന്തതം തുണയേകണമേ- വേ

3 സ്വന്തതാതൻ മാതാവുമന്തികേ-എന്തൊരാശ്രയം തന്നീടും?
അന്ത്യകാലത്തിൽ നീയല്ലാതൊരു-ബന്ധുവില്ല ദയാപരാ!- വേ

4 ബന്ധു നീയല്ലാതെന്തു മാനുഷൻ?-സ്വന്തമായിട്ടുകില്ലഹോ!
നൊന്തു വെന്തുരുകുന്ന ഞാൻ നീയേ-സന്തതം തുണയേകണമേ- വേ

5 ദോഷിയെങ്കിലും യേശുവേ! നിനക്കേസ്സുതൻ അടിയാനിതാ!
ക്രൂശിൽ നിൻവലഭാഗം തൂങ്ങിയ-ദുഷ്ടനിൽ കനിഞ്ഞില്ലയോ?- വേ

6 ദുരിതകാരണം തിരുവടിയെന്നെ-ഒരിക്കലും കൈവിട്ടീടല്ലേ!
ദുരിതം നീക്കുവാൻ കുരിശിൽതൂങ്ങിയ-സർവ്വജീവദയാലുവേ!- വേ

## 219 ശങ്കരാഭരണം ചെമ്പട

പല്ലവി

യേശുവേ! കരുണാസനപ്പതിയേ! നട്ടം-
തിരിയും എന്നെ വീണ്ടുകൊൾ— യേശു

ചരണങ്ങൾ

1 ഭൂതലത്തിൽ നീയൊഴിഞ്ഞു-ദാസൻ എനിക്കാദരവു
കണ്ടതില്ല ഹാ! സകല-മണ്ഡലാധിപ!.........
ചേതസ്സിൽ കൃപയുണ്ടായി-നാശം അണയാതെ കാത്തു
ചിത്തചഞ്ചലം അടക്കി-ചേർക്ക സൽബുദ്ധി വരുത്തി— യേശു

2 വൈരിയാം പിശാചിനോടും-കായമോഹാദികളോടും
പോരതിൽ മടങ്ങി അടി-പെട്ടുപോയി ഞാൻ......
അടിമയെ ലോകക്കൊഴിച്ചോ-രുടയ തമ്പുരാനേ നല്ല-
ഇടയനേ! ഒരേഴയാടാം-അടിയനെക്കൺപാർക്കേണമേ— യേശു

3 എണ്ണമററ പാപങ്ങൾ ഞാൻ-ചെയ്തവയാകെ പൊറുത്തു
പുണ്യവാൻ ഏകനേ എന്നെ-പുണ്യനാക്കേണം.........
നിന്നടിമ ആയിട്ടുമോ-രുന്നതി എനിക്കുണ്ടാവാൻ
നിന്നടി വണങ്ങി നിത്യം-വന്ദനം ചെയ്തീടുന്ന ഞാൻ— യേശു

4 നല്ലവരുലകിൽ ആരും-ഇല്ല നീയൊഴിഞ്ഞു സർവ്വ-
വല്ലഭതയുമുള്ളവൻ നീ-അല്ലയോ ദേവാ!
കൊള്ളരുതാതുള്ളതെന്നിൽ-തള്ളി നീക്കി നിന്നുടയ
നല്ല നല്ല ദാനങ്ങളാൽ-ഉള്ളലങ്കരിക്ക എന്റെ— യേശു

## 220 തോടി ചാപ്

പല്ലവി

അരുമതാതാ! അയ്യോ!-നിന്റെ
അടിമലർഗതി മമ ത്രിയേകനാകുമെൻ—അരുമതാതാ!

അനുപല്ലവി

പരമനീതിനിധിയല്ലോ നീ!—എന്തീ-
പരമനീചനിലിത്ര ദയതോന്നി—നിന്റെ
മകനെ-ന്നിനിയെ-ങ്ങനെ ഞാൻ
മൊഴിവേനയ്യോ!-എൻ— അരുമ

ചരണങ്ങൾ

1 നിന്റെവടി വിട്ടോടിപ്പോയേനേ—കഷ്ടം!
പഞ്ചപാതകന്നടിപണിഞ്ഞേനേ
നെഞ്ചിൽ തിരുക്കനിവെ വെടിഞ്ഞേനേ—മാമോ-
ന്നഞ്ചി പന്നികൾ മേയ്പാൻ പോയേനേ

ക്ഷുത്താൽ മെലിഞ്ഞേനേ
തവിടിന്നലഞ്ഞേനേ-കണ്ണീർ
ചൊരിഞ്ഞേ-പൊരിഞ്ഞേ
വരുന്നേനടിമയയ്യോ!—എൻ— അരുമ

2 സർപ്പസന്തതിയുള്ളിൽ വഹിച്ചേനേ—നിന്നു-
യിർപ്പിൻ കുട്ടികളാക്കി വരിച്ചേനേ
അപ്പാ! നിൻധനമെല്ലാം മുടിച്ചേനേ—ലോക-
ക്കപ്പക്കുഴിയിലേവം മദിച്ചേനേ

മണ്ണെ അണിഞ്ഞേനേ
വിണ്ണെ ഉരിഞ്ഞേനേ—അയ്യോ!
പറവാ-നരുതേ കൃപതേ
ശരണമെനിക്ക—എൻ— അരുമ

3 തിരുമുഖത്തു നോക്കുവാൻ മടിക്കുന്നേ—തിരു-
ക്കരൾക്കനിവോർത്തെൻ വായ് തുറക്കുന്നേ
തിരുക്കയ്യുണർപ്പെൻ മനമുരുക്കുന്നേ—നിന്റെ
തിരുവായ് ചുംബനം ദേഹം തളർത്തുന്നേ

ഉള്ളം ഉരുകുന്നു—
വെള്ളം നികരുന്നു—തിരു-
ച്ചരണം—ശരണം
ശരണം—കരുണാനിധേ!—എൻ— അരുമ



## CONSECRATION·

# പ്രതിഷ്ഠ.

**221** ഇംഗ്ലീഷ് ഏകതാളം

1 യേശുവെപ്പോലെ ആകുവാൻ-യേശുവിൻ വാക്ക കാക്കുവാൻ
യേശുവെ നോക്കി ജീവിപ്പാൻ-ഇവയെ കാംക്ഷിക്കുന്ന ഞാൻ

ഉറപ്പിക്കെന്നെ എൻ നാഥാ!-നിറയ്ക്കയെന്നെ ശുദ്ധാത്മാ!
ക്രിസ്തൻമഹത്വത്താലെ ഞാൻ-മുററും നിറഞ്ഞു ശോഭിപ്പാൻ.

2 ശൈശവപ്രായ വീഴ്ചകൾ-മോശയാലുള്ള താഴ്ചകൾ
നീക്കുക എല്ലാം നായകാ!-ഏകുക നിൻ സംപൂർണ്ണത— ഉറ

3 പ്രാൎത്ഥനയാൽ എപ്പോഴും ഞാൻ-ജാഗരിച്ചു പോരാട്ടുവാൻ
നിൻെറ സഹായം നല്കുക-എൻെറ മഹാ പുരോഹിതാ!— ഉറ

4 വാഗ്ദത്തമാംനിക്ഷേപം ഞാൻ-ആകെയെൻ സ്വന്തമാക്കുവാൻ
പൂർണ്ണപ്രകാശം രക്ഷകാ-പൂർണ്ണവിശ്വാസത്തേയും താ— ഉറ

5 ഭീരുത്വത്താൽ അനേകരും-തീരെ പിന്മാറിഖേദിക്കും
ധീരത നല്കേശുവേ!- വീരനാം സാക്ഷി ആക്കുക— ഉറ

6 വാങ്ങുകയല്ല ഉത്തമം-താങ്ങുക ഏറെ ശുദ്ധമാം
എന്നു നിന്നോട്ടുകൂടെ ഞാൻ-എണ്ണുവാൻ ജ്ഞാനം നല്ലണം— ഉറ

7 തേട്ടവാൻ നഷ്ടമായതും-നേട്ടവാൻ ഭ്രഷ്ടമായതും
കണ്ണുനീർവാക്കും സ്നേഹം താ-വന്നുനിൻ അഗ്നി കത്തിക്ക— ഉറ

8 കഷ്ടതയിലും പാട്ടവാൻ-നഷ്ടം അതിൽ കൊണ്ടാട്ടവാൻ
ശക്തിഅരുൾക നാഥനേ!-ഭക്തിയിൽ പൂർണ്ണൻ ആക്കുക— ഉറ

9 യേശുവിൻകൂടെ താഴവാൻ-യേശുവിൻകൂടെ വാഴവാൻ
യേശുവിൽനിത്യം ചേരുവാൻ-ഇവയെ കാംക്ഷിക്കുന്ന ഞാൻ—ഉറ

---

**222** മുഖാരി ആദിതാളം

പല്ലവി

എൻ കാന്തനിവൻതന്നെ ശങ്കയില്ലഹോ! നിർണ്ണയം......

അനുപല്ലവി

ചെങ്കതിരവൻപോൽ—കളങ്കമററിതാ കാണു—ന്നെൻ കാന്ത

ചരണങ്ങൾ

1 കൂരിരുളിലുദിച്ച കതിരൻ—പാപക്കറകൾ—
തീരുവാനായൊഴിച്ച രുധിരൻ—അനുതപിക്കും—
നേരം പാപികൾക്കേററം മധുരൻ—പരിശയക്കു-
നേരുത്തരം കൊട്ടത്ത ചതുരൻ!.........
കാണാതെപോയുള്ളാടുകൾ—തേടി നടന്ന കാലുകൾ.
തന്നിലേററാണിപ്പാടുകൾ—കണ്ടിതാ ഞാനിപ്പാടുകൾ!
കൈവിലാവിലും— എൻ

2 മുൾമുടി പൂണ്ട കോലാലടികൾ—ഏററതാലിതാ!
വെണ്മനെററിമേലുള്ള വടുകൾ—അളവില്ലാത്ത-
നന്മ നിമിത്തം ലോകക്കുടികൾ—രക്ഷപെട്ടുവാൻ
തന്മേൽ കൊരടാവാലുള്ളടികൾ.........
കൊണ്ട പാടുകളുണ്ടിതാ!—ചാവിൻവിഷമുൾക്കൊണ്ടു താൻ
ചത്തു ജീവിച്ചുകൊണ്ടതാൽ—ചാകാത്ത മേനി കണ്ടിതാ!
അല്ലയോ സഖീ!— എൻ

3 എൻ കാന്തനുടെ തിരുനാമം—സുഗന്ധം തൂകു—
ന്നെങ്കലേശുന്നു തൻെറ ധാമം—അതിനാൽ ഞാനും
തിങ്കൾ പോലെ മേവുന്നു ക്ഷേമം—എനിക്കവൻെറ-
ചെങ്കോലിൻ കീഴിൽ പുതുനാമം......
തന്നാനെനിക്കു മന്നവൻ—മണ്ണിൽ മനുവായ്വന്നവൻ
വാനലോകത്തേഴുന്നവൻ—എനിക്കു കാഴ്ച തന്നവൻ
ഇതാ കാണുന്നു!— എൻ

4 തങ്കലുള്ള നിറം ചുവപ്പും—വെണ്മയും, തല-
തങ്കം, കുന്തളമോ കറുപ്പും,—ലക്ഷംപേരിൽ ക—
ളങ്കമററവൻെറ മതിപ്പും—തനിക്കുണ്ടിതാ!
തൻകണ്ണുകൾ പാലിൽ കുളിപ്പും.........
തണ്ണീർതോട്ടിലിരിപ്പുമാ—യുള്ള പ്രാക്കളോടൊപ്പമായ്,
തൻെറ കവിൾ സൌരഭ്യമാം—വഗ്ഗത്തടത്തിന്നൊപ്പമായ്
കാണുന്നു സഖീ!— എൻ

5 തന്നധരച്ചെമ്പുവിൽ നിന്നു—നല്ല മൂറു തൂ—
കുന്നു, രത്നം പതിച്ച പൊന്നിൻ—മോതിരക്കൈകൾ
തന്നുദരമോ നീലരത്നം—അമഴ്ത്തിയൊപ്പം
നന്നായിട്ടാനദന്തം തന്നേ.........

തങ്കച്ചോടിൽ നിറുത്തിയ—വെൺകൽത്തൂൺകാലിങ്ങെത്തിയ—
നേരത്തു ശൂലേമിത്തിയാം—ഞാൻ വിണ്ണ തൃക്കാൽ മുത്തിയെ!
സന്ദേഹമില്ല!— എൻ

6 തന്നുടെ രൂപം ലബ്ബാനോനിൻ-ദേവദാരുക്ക—
ളെന്നപോലെ ശ്രേഷ്ഠവുമാണെ-വായോ മധുര—
മെന്നുവേണ്ടാ തങ്കലെല്ലാമെ-ഓമനം തന്നേ
തന്നുടെ വാക്കെനിക്കു തേനെ.........

അതിൽ മൊഴിഞ്ഞതപോലിതാ-കാണുന്നേനിവടന മുദാ
എന്നുടെ പ്രിയസ്നേഹിതാ!-വന്നാലും വേഗം ഞാനിതാ!
സ്നേഹാർത്തയായേ—! എൻ

---

## 223 ഇംഗ്ലീഷ് ഏകതാളം

നീയൊഴികെ, നീയൊഴികെ, ആരുമില്ലീശോ!

അനുപല്ലവി

സ്നേഹമയമേ വിശുദ്ധി നീതി നിറവേ! നീ

ചരണങ്ങൾ

1 നീയെൻ രക്ഷ, നീയെൻബന്ധു, നീ എൻനിക്ഷേപം
നീ എൻ സ്വന്തമായി വന്നതെൻ മഹാ ഭാഗ്യം— നീ

2 എന്നും എങ്ങും യേശു നീ എന്നോടു കൂടവേ
അന്നിരുന്ന ശക്തി കൃപയോടു വാഴുന്നേ!— നീ

3 ജീവനേക്കാൾ നീ വലിയോൻ ആകുന്നെനിക്കു
ഭൂവിൽ അറിവാൻ നിനക്കു തുല്യം മററില്ലേ— നീ

4 തന്നു സർവ്വവും എനിക്കുവേണ്ടി നീയല്ലോ!
നിന്നരുമ നാമം അടിയാനു സമസ്തം— നീ

5 മംഗലമേ എൻ ധനമേ ക്ഷേമദാതാവേ!
ഭംഗമില്ലാ ബന്ധുവേ മഹാ ശുഭവാനേ! നീ

---

## 224 താരാട്ട് ആദിതാളം

1 സ്നേഹമാമേശുവേ!—സ്നേഹമേ നിറവായ്!
സ്നേഹം നിൻമൊഴി ക്രിയയുമെല്ലാം-സ്നേഹം സർവ്വവുമേ
സ്നേഹിച്ചേശു എന്നെ—ചോരയിൽ കഴുകി
സ്നേഹമാം താതനു എന്നെ ആചാര്യ—രാജനാക്കിയല്ലോ!

2 ഇയ്യുലകാധിപൻ-കൺ കുരുടാക്കി
ആയതാൽ ഭംഗി രൂപവുമില്ലാ-തായി നീ എനിക്കു
ദൈവാത്മാവെന്നുടെ-കാഴ്ചയെ നൽകി
ദേവസുതനപ്പോൾ എൻെറകണ്ണിനു-കൌതുകമായ്‌വന്നു

3 ദാസവേഷംപൂണ്ട-ദേവകുമാരൻ
യേശുദേവാ! വിശ്വാസികൾക്കു നീ വിലയേറിയവൻ!
ആയിരങ്ങളുടെ-ആയിരങ്ങളിൽ-
അതിസൌന്ദര്യ്യവാനാകുമേശു-ദേവൻ നീയല്ലയോ?

4 നീയല്ലാതാരുള്ളു-സ്വർഗ്ഗമാം ലോകേ?
നീയല്ലാതില്ല ഭൂവിലാരും ഞാൻ-ഇച്ഛിക്കത്തക്കവൻ!
ഹാ! മനോഹരൻ നീ-മാധുര്യ്യവാൻ നീ!
ഹാ! മഹാ ശുദ്ധനെന്നുടെ പാപം-ആകെ നീക്കിയവൻ!

5 നിറവായ കൃപാ-പൂർണ്ണമാം സ്നേഹം
നീതിയുൽക്കൃഷ്ടശ്രേഷ്ഠതകളോ-ടുള്ളതേശുവേ! നിൻ
എൻ സ്രഷ്ടാവിവൻ താൻ-എൻ കർത്താവിവൻ താൻ!
എന്നെ സൃഷ്ടിച്ചു-രക്ഷിച്ചു-നിത്യ-ജീവൻ തന്നതിവൻ!

6 സർവ്വനാമങ്ങൾക്കും-സർവ്വ വസ്തുവിന്നും
സർവ്വസൃഷ്ടിക്കുംമേലായ്നിന്നെഞാൻ-സ്നേഹിച്ചീടും നാഥാ!
സ്തോത്രമേശുവിന്നും-താതന്നും സ്തോത്രം
സ്തോത്രമെന്നാശ്വാസപ്രദനുമെ-ആമേൻ ഹല്ലേലൂയ്യാ.

---

## 225 മണിരംഗ ആദിതാളം

1 യേശു അല്ലാതെ വേറൊരു രക്ഷകൻ
ഇഹത്തിലുണ്ടോ പറവാൻ? മനമേ!-തന്നിൽ
ആശ്രയിച്ചിടുന്നവരേവരും-തിരുകൃപ
അനുഭവിച്ചിടുന്നുവല്ലോ-മനമേ!

2 വല്ലഭപരൻ താൻ പരിശുദ്ധപരൻതാൻ
മഹത്വപരാപരൻ താൻ-മനമേ!-പാപം-
ഇല്ല സ്വല്പവും നരദേവനാം-യേശുവിൽ
ഇവനല്ലോ നമുക്കു ഗുരു-മനമേ!

3 തിരുമൊഴി അനുസരിച്ചിടുന്നതെല്ലാം ശുഭം
തിരുനടപ്പതിശ്രേഷ്ഠം-മനമേ!-തൻെറ-

തിരുവടി പിന്തുടൎന്നിടുന്നവ—ൎക്കവൎക്കും—
ചേരും മോക്ഷാനന്ദമേ—മനമേ!

4 ദയകെട്ട പേ-യിങ്ങു നരരെ പാതാളത്തിൽ
ചതിച്ചുകൊണ്ടോടുന്നതു—മനമേ!—കണ്ടു
ദയ, കൃപ, സ്നേഹവും നിറഞ്ഞ പ—രൻ വന്നു
സത്യവേദം അരുളാൻ—മനമേ!

5 പാപികളെ എല്ലാം നാശം ചെയ്തീടുവാൻ
വല്ലഭ നീതി നില്ക്കേ—മനമേ!—പരി-
താപത്തോടെ അവതാരം ചെ—യ്താൻ പരൻ
ശാപം തന്മേൽ ചുമപ്പാൻ മനമേ!

6 നരൎക്കെല്ലാം വേണ്ടിത്തൻ പരിശുദ്ധ ജഡം രക്തം
ജീവനും ബലികഴിച്ചാൻ—മനമേ!—ചത്തു -
തിരിച്ചുയിൎത്തെഴുന്ന തൻ തിരുകൃപ—തേടുന്നോർ
ചേരും മോക്ഷാനന്ദത്തിൽ—മനമേ!

---

## 226 ഇംഗ്ലീഷ് ഏകതാളം

1 മഹത്വപ്ര-ഭു മരിച്ച-വൻ കുരിശെ-പാൎത്തേൻ!
ഇഹത്തിൻ ലാ-ഭം ഉയൎച്ച-ഹീനമെന്നെ-ണ്ണുന്നേൻ!

2 എൻപരൻ യേ-ശു മരിച്ച-തെന്നും ഞാൻ കൊ-ണ്ടാടും
ഇൻപമിങ്ങു-ള്ളവ വിട്ടെൻ-യേശു രക്തം-നേടാൻ.

3 ഖേദം, അൻപും,-തൻമുറിവു-തോറും ഒഴു-കുന്നു
വേദന മുൾ-തൻ മഹത്വ-വൻമുടിയാ-കുന്നു.

4 ദിവ്യപക്ഷം—നേടുവാൻ എൻ-ജീവൻ ദേഹി-യേയും
സൎവ്വസ്വത്തി-നേയും ഏല്പി-ക്കുന്നു ഞാൻ എ-ന്നേയും.

5 ഏകകൎത്താ-വാം ക്രിസ്തുവിൻ-കുരിശത്രു-മാത്രം
ദേഹിയുള്ള-കാലം എല്ലാം-എന്മഹത്വ-സ്തോത്രം,

---

## 227 ആദിതാളം

പല്ലവി

അടിയാനിൽ വാണീടുക-അരുമ രക്ഷകനെ!

അനുപല്ലവി

കഠിനപാപിയാം എന്നിൽ-കരുണ നിറഞ്ഞവനേ!- അടി

ചരണങ്ങൾ

1 അനുതാപത്താൽ എന്നുള്ളം—ആകെ നന്നായിളക്കി
കനിവേറും നിന്നാത്മാവാൽ—കളങ്കം ബോധം വരുത്തി— അടി

2 തിരുകഷ്ടപ്പാടാൽ എന്റെ—ചിത്തം നന്നായിളക്കി
തിരുരക്തത്താൽ എന്നുള്ളം—ചെമ്മേ ശുദ്ധി വരുത്തി— അടി

3 ചതിയരാം പേക്കൂട്ടരെ—തൽക്ഷണം ദൂരത്താക്കി
അതിവിശുദ്ധാത്മൻ നെഞ്ചിൽ—അകലാതെ വാസമാക്കി— അടി

---

## 228 കൌശിക ആദിതാളം

പല്ലവി

സ്വന്തം നിനക്കിനി ഞാൻ-യേശുദേവാ!—പാപ-
ബന്ധം നീക്കെന്നിൽ നിന്നെൻ-പ്രിയനാഥാ!

ചരണങ്ങൾ

1 സന്തോഷമെന്നു പേയിൻ–വഴി നടന്നേൻ-അതു-
ചതി-വെന്നണന്നു നിന്നോ-ടടുത്തു വന്നേൻ

2 പാപം ഇമ്പം തരുമെന്നഴിഞ്ഞു ചെയ്തേൻ—അതു
താപം ഏറെ ചേർക്കയാൽ ഭയന്നു വന്നേൻ.

3 ലോകം തുണയ്ക്കുമെന്നു-ചേർന്നിരുന്നേൻ-അതിൽ
ഒട്ടും സ്ഥിരതയില്ലാ-ഞ്ഞോടിവന്നേൻ·

4 കായം ബലം സുഖവും-കരുത്തിൽ വെച്ചേൻ—ഇതിൻ
കാഴ്ചയനിത്യമെന്നി-താവരുന്നേൻ.

5 ദേഹം ജീവനും നിൻമുൻ-കാഴ്ച വെച്ചേൻ—ഇനി
ചെയ്‌വേൻ നിന്തിരുമനം-പോലെ എന്നും.

6 ശക്തി പ്രാപ്തി ധനവും-കാഴ്ച വെച്ചേൻ—തിരു-
സന്തോഷം നേടുവാൻ ഞാ-നടുത്തു വന്നേൻ.

7 താങ്ങി നടത്തേണം ര-ക്ഷാ കർത്താവേ!—പാരം-
തളർന്നിതാ വന്നീടുന്നേൻ-ദയവാനേ!— സ്വ

## 229 ഖണ്ഡങ്ങൾ ആദിതാളം

1 സർവ്വവും കാഴ്ച വെച്ചേശുവിൻ പാദത്തിൽ
സാഷ്ടാംഗം വീണങ്ങു വന്ദിച്ചീടുന്നു ഞാൻ
സർവ നിനവുകളും-എൻ വാക്കും
സർവ ക്രിയകൾ കൂടെയും തൻമുൻപിൽ.

2 എൻ ദിനം മുഴുവനും നിമിഷങ്ങൾ അഖിലവും
തൻതിരുമുമ്പിൽ ബലിയായ് ഞാൻ വെക്കുന്നു
കരങ്ങൾ നിന്നാജ്ഞകളെ-ചെയ്തങ്ങു
കാലുകൾ നിൻ വഴിയിൽ ഓടട്ടെ!

3 മമ കൺകൾ യേശുവെ മാത്രം നോക്കീടട്ടെ!
മോദമോടേശുവിൻ സ്തുതി പാടട്ടധരങ്ങൾ.
മററുള്ള കാഴ്ചയെ ഞാൻ-വെറുത്തു
മറെറാരു വാർത്തകളും വേണ്ടാ മേ.

4 അഴകിനെ വിലമതിച്ചീടുന്നു ലോകസ്ഥർ
തഴകുന്നു പൂച്ചും-പൊടി ധനം കീർത്തിയും
ഇമ്പങ്ങൾ വെറുത്തീടുന്നു-ഞാനേററം-
നമ്പുന്നെൻ രക്ഷകനെ എന്നേക്കും.

5 കണ്ണുകൾ യേശുവെ കണ്ട ദിനം മുതൽ
മണ്ണിൻ മഹിമകൾ മങ്ങിയെനിക്കഹോ!
ക്രൂശിലെ മഹിമയെ ഞാൻ—കണ്ടേററം-
ആശ്രയം പെരുകീടുന്നു മഹേശാ!

6 രാജാധിരാജനാമേശു മഹോന്നതൻ
നീചനാമീയെന്നെ തൻ പ്രിയനെന്നല്ലോ
വിളിക്കുന്നു വിസ്മയമേ!—ഞാനെന്നും-
ഒളിക്കും തൻ ചിറകടിയിൽ എന്നേക്കും!

---

## 230 ജാവളി ആദിതാളം

പല്ലവി

യേശുവിൻ സ്വന്തമത്രെ ഞാൻ! ഇന്നും എന്നും-
യേശുവിൻ സ്വന്തമത്രെ ഞാൻ.........

ചരണങ്ങൾ

1 നാഴിക ഇതുമുതൽ—നാഥാ!നിൻ കനിവാലേ
നാശകവഴി വെടിഞ്ഞേൻ—യേശുനാഥാ!— യേശു

2 പുത്തൻ ജീവനെനിക്കു—ദത്തമായെൻ നാഥനാൽ
നിത്യമെനിക്കു സുഖമെ!—കൃപയാലേ— യേശു

3 ശാന്തമാമെന്നാത്മാവേ—കാന്തനാം നിന്നിൽനിന്നു
ഹന്ത! പിരിപ്പാനൊന്നിന്നും—കഴിവില്ല— യേശു

4 എന്നുടെ ഗാനമിനി-മന്നവ മന്നനീശോ!
നിന്നുടെ മഹത്വത്തിന്നായ്—മാത്രമെന്നും— യേശു

5 സ്വർഗ്ഗമെനിക്കുള്ളതു—ഭാഗ്യമെനിക്കു നിത്യം
സ്വർഗ്ഗദൂതരെൻ സ്നേഹിതർ—കൃപയാലേ— യേശു

6 സത്യസമാധാനമേ—നിത്യസന്തോഷമല്ലോ
കർത്തനെനിക്കു സ്വന്തമേ—കൃപയാലേ— യേശു

7 പുത്തൻജീവനെന്നേശു—കർത്തനോടു ചോദിച്ചേൻ
ദത്തമായല്ലോ എനിക്കു—കൃപയാലേ— യേശു

8 എന്റെ ഹൃദയമിതാ—നിന്റെ മുമ്പിൽ വെക്കുന്നേൻ
നിന്റെ ചിന്തയെനിക്കരുൾ—കൃപയാലേ— യേശു

---

## 231 "I am coming to the cross."

### 7s.

1 ഞാൻ വരുന്നു ക്രൂശിങ്കൽ സാധു, ക്ഷീണൻ, കുരുടൻ,
സർവ്വവും എനിക്കെച്ചിൽ, പൂർണ്ണരക്ഷ കാണും ഞാൻ.
ശരണം എൻ കർത്താവേ, വാഴ്ത്തപ്പെട്ട കുഞ്ഞാടേ!
താഴ്മയായ് കുമ്പിടുന്നു രക്ഷിക്ക എന്നെ ഇപ്പോൾ.

2 വാഞ്ഛിച്ചു നിന്നെ എത്ര? ദോഷം വാണെന്നിൽ, എത്ര?
ഇമ്പമായ് ചൊല്ലുന്നേശു-ഞാൻ കഴുകീടും നിന്നെ— ശരണം

3 മുറ്റും ഞാൻ തരുന്നിതാ ഭൂനിക്ഷേപം മുഴുവൻ
ദേഹം ദേഹി സമസ്തം-എന്നേക്കും നിന്റേതുഞാൻ—ശരണം

4 യേശു വന്നെന്നാത്മാവേ-നിറയ്ക്കുന്നു പൂർത്തിയായ്
സുഖമെന്നും പൂർണ്ണമായ്-മഹത്വം കുഞ്ഞാട്ടിന്നു— ശരണം

5 എന്നാശ്രയം യേശുവിൽ-വാഴ്ത്തപ്പെട്ട കുഞ്ഞാട്ടിൽ
താഴ്മയായ്കുമ്പിടുന്നു-രക്ഷിക്കുന്നിപ്പോളേശു— ശരണം

---

## 232 ഹിന്ദുസ്ഥാൻ ഭൈരവി ഏകതാളം

1 അൻപിയലും തമ്പുരാനെ! ഇമ്പമോടെ കൺപാരത്തന്നെ
നിൻപാദം ചേർപ്പതിന്നായ്-ഞാൻ പൊൻപാദേ കുമ്പിട്ടന്നെ!

2 അറിവിൽ ശിശുവാമെന്നിൽ-ആത്മവരം ചൊരിക താതാ!
ആധാരം നീയല്ലാതെ!-ആരുമില്ലെ സ്വർ പിതാവേ!

3 നിത്യം നിത്യവും നിന്നെ-മാത്രം സ്തുതിചെയ്തീട്ടന്നെ
അനുദിനം സിദ്ധമാകും-അളവില്ലാ നന്മകൾക്കായ്

4 കർത്താധികർത്തനാം നിൻ-കയ്യിലെല്പിക്കേണമെന്നെ
കർത്തൻ മഹത്വത്തിന്നായ്-കാഴ്ച വച്ചീട്ടന്നെ എന്നെ.

5 ലോകാലോകങ്ങൾക്കെല്ലാം-ലോഭമെന്ന്യേ നൽകുന്നപ്പാ!
ലോകം കടക്കും വരെ-ലോകനാഥാ! കാക്കുകെന്നേ.

6 തന്തയും തായും നീയേ-എൻ അന്ത്യവായു പോകുംവരെ
അന്തികേമേവി എന്റെ-അന്തരംഗേ വാഴേണമേ.



# FAITH
# വിശ്വാസം

## 233 കാപ്പി രൂപകതാളം

പല്ലവി

കർത്താവേ! വിശ്വസിക്കുന്നെൻ
അവിശ്വാസത്തിന്നു സഹായിക്ക!

അനുപല്ലവി

ചിത്തം തെല്ലലിഞ്ഞിത്തിരികൃപ
ചത്തതാമെന്നുള്ളത്തിൽ കാണിക്ക— കർത്താവേ!

ചരണങ്ങൾ

1 യേശുവേ!പാപനാശനാ! നസ-
റേശനേ കരുണാസനാ!
നീചനാം ഞാൻ പിശാചിനാലവി-
ശ്വാസിയായ് മുഴ ദോഷിയായ്-ഇപ്പോൾ— കർത്താവേ!

2 ചെററും നിൻ വചനത്തിലീ മഹാ—
ദുഷ്ടനു മനപ്പുററില്ല
ഉററുനോക്കി നിൻ ശക്തിയെ കണ്ടും
ഒട്ടും വിശ്വസിച്ചിട്ടില്ലാ, ഇപ്പോൾ— കർത്താവേ!

3 ഭൂതത്താനെന്നെ ബാധിച്ചെൻആത്മ-
ബോധത്തെ കെടുത്തീടിനാൻ.
പാതകൻ ചതിചെയ്തതിലറി-
യാതെ ഞാനകപ്പെട്ടുപോയ്—ഇപ്പോൾ— കർത്താവേ!

4 തീയതാം തിന്മത്തീയിൽ വീണെന്റെറ-
മെയ്യെല്ലാം വെന്തുപോയല്ലോ!
അയ്യയ്യോ! ചെററും വയ്യായെ കൃപ-
ചെയ്യണേ നസറയ്യനേ! —ഇപ്പോൾ— കർത്താവേ!

5 കർത്തനേ! ഞാൻ വെള്ളത്തിൽ വീണേനാ-
ഴത്തിൽ താണയിരററുപോം-ഈയാ-
പത്തിൽ നിന്നെന്നെയുദ്ധരിക്ക വേ-
ഗത്തിൽ രക്ഷകൻ മററില്ലാ—ഇപ്പോൾ— കർത്താവേ!

6 പാപത്തിൽ ജനിച്ചാപത്തിൽ വീണ
കോപത്തിൻ മകനിപ്പാപി.
നാവില്ലാച്ചെകിടൻ വല്ലാത്ത ആ-
ത്മാവുള്ളോൻ മനനോവുള്ളോൻ—ഇപ്പോൾ— കർത്താവേ!

7 പിച്ചുംപേയും പിടിച്ചവൻ, പാഴ-
രച്ചവൻ, മെയ്ഞെരിച്ചവൻ, എന്നെ-
അച്ഛനാം നീ സൂക്ഷിച്ചില്ലെങ്കിൽ മ-
രിച്ചുപോയേനേ നിശ്ചയം—ഇപ്പോൾ— കർത്താവേ!

8 നീചൻഞാൻ അവിശ്വാസി ഞാൻ അവി-
ശ്വാസി ഞാൻ അവിശ്വാസി ഞാൻ
ദോഷിയിൻ അവിശ്വാസത്തെ മൂല-
നാശമാക്കുക യേശുവേ!—ഇപ്പോൾ— കർത്താവേ

---

## 234 നാഥനാമക്രിയ ആദിതാളം

പല്ലവി

യേശുഎൻഅടിസ്ഥാനം ആശ്രയവനിലത്രേ!
ആശ്വാസത്തിൻ പൂർണ്ണത യേശുവിൽ കണ്ടേൻ ഞാനും.

ചരണങ്ങൾ

1 എത്ര മധുരമവൻ നാമമെനിക്കു പാർത്താൽ
ഓർത്തുവരുന്തോറുമെൻആർത്തി മാഞ്ഞുപോകുന്നു.

2 ദുഃഖം ദാരിദ്ര്യമെന്നിവയ്ക്കുണ്ടോ ശക്തിയെന്മേൽ?
കൈയ്ക്കുപിടിച്ചു നടത്തിക്കൊണ്ടു പോകുന്നവൻ— യേശു

3 രോഗമെന്നെ പിടിച്ചെൻ ദേഹം ക്ഷയിച്ചാലുമേ
വേഗം വരുമെൻ നാഥൻ ദേഹം പുതുതാക്കീടാൻ— യേശു

4 പാപത്താലെന്നിൽവന്ന ശാപക്കറകൾ മാററി
ശോഭിത നീതിവസ്ത്രം ആഭരണമായ് നല്കും— യേശു

5 വമ്പിച്ച ലോകത്തിരക്കമ്പം തീരുവോളവും
മുമ്പും പിൻപുമായവൻ അൻപോടെന്നെ നടത്തും— യേശു

6 ലോകമെനിക്കു വൈരി ലോകമെന്നെ ത്യജിച്ചാൽ
ശോകമെന്തെനിക്കതിൽ ഏതും ഭയപ്പെടാ ഞാൻ— യേശു



## 235 ഇംഗ്ലീഷ് ആദിതാളം

1 വേദത്തിൽ ദൈവം താൻ എഴുതിനാൻ-യേശുരക്ഷിക്കുന്നിപ്പോൾ
ഭേദമില്ലതിന്നു സാക്ഷിയുംഞാൻ-യേശുരക്ഷിക്കുന്നിപ്പോൾ

യേശു രക്ഷിക്കുന്നിപ്പോൾ-എന്നെ രക്ഷിക്കുന്നിപ്പോൾ-അതെ
ഇന്നും എന്നുംതാൻ രക്ഷിക്കുന്നോൻ-യേശുരക്ഷിക്കുന്നിപ്പോൾ

2 ദൈവത്തോടകന്നുകിടന്നുഞാൻ-സർപ്പത്തിൻ ചതിവിനാൽ
കേവലം തിരിഞ്ഞു നിരന്നു ഞാൻ-യേശുകൊണ്ടടികളാൽ—യേശു

3 ക്ലേശത്തിൻ ക്രൂശിന്മേൽ ചുമന്നുതാൻ-പാപത്തിൻ ശാപമെല്ലാം
ആശ്രിതക്കുശുദ്ധി നീക്കിട്ടവാൻ തുറന്നോർ ഉറവിതാ— യേശു

4 ചാവിനെ ജയിച്ചുയിർത്തതിനാൽ-ശക്തനാം രക്ഷകൻതാൻ
ജീവനാംതാൻ എങ്കൽമേവുകയാൽ-ദൈവം എൻപക്ഷത്തിലാം-യേ

5 സ്വർഗ്ഗത്തിൽ ഭക്തരിൻ മദ്ധ്യസ്ഥനായ്-വാഴുന്നു താൻ എന്നുമേ
ലോകത്തിൽ വിശ്വസ്തകാര്യസ്ഥനായ്-നല്കിതൻആത്മാവിനെ- യേ

6 തൻസുവിശേഷത്തിൻ ആശ്വാസത്താൽ-മാറുന്നെൻ ചഞ്ചലങ്ങൾ
പൊൻ ഉപദേശപ്രകാരത്തിനാൽ-തീരുന്നെൻ സംശയങ്ങൾ- യേ

7 ജ്ഞാനവും നീതിയും വിശുദ്ധിയും-വീണ്ടെടുപ്പും യേശുതാൻ
മാനവും സ്ഥാനവും സൽബുദ്ധിയും തന്നിൽകണ്ടെത്തുന്നുഞാൻ-യേ

8 പേയും തൻ അസ്ത്രങ്ങൾ എയ്യുമപ്പോൾ യേശുഎൻപരിചയാം
തീയും ഈ ഭൂമിമേൽ പെയ്യുംഅപ്പോൾപാർപ്പിടംതൻമാർവിടം-യേ

9 വീഴ്ചകൾ താഴ്ചകൾ എന്നിൽവരാം രക്ഷകൻ വീഴുന്നില്ലാ
ചേർച്ചയിൽ തീർച്ചയാക്കാത്തീട്ടും താൻ-തൻകൃപതീരുന്നില്ലാ- യേ

10 വേഗത്തിൽ വരുംതാൻ മേഘമതിൽ-മാലെല്ലാം മാററീട്ടവാൻ
തികഞ്ഞുദ്ധാരണം ദേഹത്തിലും-പ്രാപിച്ചുപാടിട്ടും ഞാൻ- യേ

---

## 236 ഇംഗ്ലീഷ് ഏകതാളം

1 എൻ യേശു എൻ സംഗീതം എൻ ബലം ആകുന്നു
താൻജീവൻെറ കിരീടം എനിക്കു തരുന്നു
തൻമുഖത്തിൻ പ്രകാശം ഹാ! എത്ര മധുരം
ഹാ! നല്ലോരവകാശം എൻേറതു നിശ്ചയം.

2 എൻ യേശു എൻ സംഗീതം എൻ ബലം ആകുന്നു
എനിക്കു വിപരീതം ആയ കയ്യെഴുത്തു
തൻക്രൂശിൻ തിരുരക്തം മായിച്ചു കളഞ്ഞു
ശത്രുത തീർത്തു സ്വർഗ്ഗം എനിക്കു തുറന്നു.

3 എൻ യേശു എൻ സംഗീതം എൻ ബലം ആകുന്നു
എൻ ഹൃദയത്തിൽ ഖേദം ഒക്കെ താൻ തീർക്കുന്നു
എൻ വഴിയിൽ പ്രയാസം ഞെരുക്കം സങ്കടം
വരുമ്പോൾ നല്ലാശ്വാസം യേശുവിൻ മാർവ്വിടം.

4 എൻ യേശു എൻ സംഗീതം എൻ ബലം ആകുന്നു
താൻ നിത്യസ്നേഹം കൊണ്ടു എന്നെ സ്നേഹിക്കുന്നു
താൻ തുടങ്ങിയ വേല എന്നിൽ നിവർത്തിക്കും
താൻ കൃഷ്ണമണിപോലെ എന്നെ കാത്തുകൊള്ളും.

5 എൻ യേശു എൻ സംഗീതം എൻ ബലം ആകുന്നു
തൻ വരവു സമീപം നേരം പുലരുന്നു
ദിവ്യമഹത്വത്തോടു താൻ വെളിപ്പെട്ടീട്ടും
ഈ ഞാനുമവനോടുകൂടെ പ്രകാശിക്കും.

---

## 237 ഇംഗ്ലീഷ് ആദിതാളം

1 ക്രിസ്തുവിന്റെ ദാനം എത്ര മധുരം!
പൂർണ്ണസമാധാനം പൂർണ്ണ ആനന്ദം
എത്രയോ വിസ്താരം ഉള്ളോർനദിപോൽ
വർണ്ണിക്കുവാൻ ആഴം നാവിന്നില്ലചൊൽ.
എന്റെ അടിസ്ഥാനം അതുക്രിസ്തുവിൽ
പൂർണ്ണസമാധാനം ഉണ്ടീ പാറയിൽ

2 പണ്ടു എന്റെ പാപം മനഃസാക്ഷിയെ-
കുത്തി ഈവിലാപം തീർന്നതെങ്ങനെ?
എൻവിശ്വാസക്കണ്ണു നോക്കി ക്രൂശിന്മേൽ
എല്ലാം തീർത്തു അന്നു എൻ ഇമ്മാനുവേൽ.

3 കർത്തൻ ഉള്ളംകയ്യിൽ മറഞ്ഞിരിക്കെ
പേയിൻസൂത്രം എന്നിൽ മുററും വെറുതെ
മല്ലൻ ആയുധങ്ങൾ എല്ലാം പൊട്ടിപ്പോം
ഇല്ല ചഞ്ചലങ്ങൾ ധൈര്യമോ തുലോം.

4 ഭയം സംശയങ്ങൾ തീരെ നീങ്ങുവാൻ
എത്രവാഗ്ദത്തങ്ങൾ തന്നിട്ടുണ്ടു താൻ
അതിൽ ഒരു വള്ളിഇല്ലാതാകുമോ?
പോകയില്ലോർ പുള്ളി സാത്താനേ നീ പോ!

5 ബുദ്ധിമുട്ടുകഷ്ടം പെരുകി വന്നാൽ
എനിക്കെന്തു നഷ്ടം? ഞാൻ കർത്താവിൻആൾ.
യേശുതാൻ എൻസ്വന്തം തന്റെ രാജാവും
എനിക്കുള്ള അംശം അതാരെടുക്കും?

---

## 238 ഇംഗ്ലീഷ് ആദിതാളം

പല്ലവി

1 കാത്തിടും പരനെന്നെ കരുണയോടവനെന്നും
കരളലിഞ്ഞുതൻ തിരുക്കരങ്ങളാൽ ഭരിച്ചുകാക്കും താനെന്നേക്കും.
ചരമനാൾ വരെ മാററമെന്നിയേ, പരമനിശ്ചയം മൂലം
പരമ നീ എന്നെ പരിപാലിച്ചുകൊണ്ടിരുന്നീടുമെന്നും, നിർണ്ണയം

2 അഴിയാതുള്ളൊരുജീവശക്തിയാൽപുതുജനനത്തിൻ പുത്രനായ്
തിരുവചനത്താൽ ജനിപ്പിച്ചാത്മീയ പുതുക്കം തന്നെന്നെ-
കാക്കുന്നോൻ—ചരമ

3 ആരെവിശ്വസിക്കുന്നെന്നറിയുന്നു ഞാനിതാ
അവനെനിക്കുള്ളൊരുപനിധിപരനവസാനം വരെ സൂക്ഷിക്കും- ചര



## 239 Tune "Safe in the arms of Jesus."

7s. 6s.

1 ഒന്നും ഭയപ്പെടേണ്ടാ! നീ വിശ്വസിക്കെന്നിൽ
ഓരോ നിമിഷവും നിൻ ആയുസ്സിൻ കാലത്തിൽ,
ഞാൻ ചെയ്തീടുന്നതു നീ അറിഞ്ഞിടായ്കിലും
നിന്നരികിൽ വരുവാൻ ഞാൻ താമസിക്കിലും
ഒന്നും ഭയപ്പെടേണ്ടാ! നീ വിശ്വസിക്കെന്നിൽ
ഓരോ നിമിഷവും നിൻ ആയുസ്സിൻകാലത്തിൽ.

2 ലോകാന്ധകാരത്തൂടെ നീ സഞ്ചരിക്കെ നിൻ
കാൽവഴുതീടാ! നിന്റെ നിത്യപ്രകാശം ഞാൻ,
വെള്ളങ്ങളിൽക്കൂടെ നീ പോകുന്ന നേരത്തിൽ
പ്രളയങ്ങൾ നിന്മീതെ കവിഞ്ഞൊഴുകുമ്പോൾ— ഒന്നും

3 ആകാശവും ഭൂമിയും ഒഴിഞ്ഞുപോകിലും
എൻ വാക്കുകൾ ഒഴിഞ്ഞുപോകാ ഒരുനാളും'
ഞാൻ ഇന്നലെയും ഇന്നും എന്നേക്കും ഞാൻതന്നേ
കൈവിടുകയില്ലാ ഞാൻ ഒരിക്കലും നിന്നെ— ഒന്നും

---

## 240 "Nearer, my God to Thee"

6. 4. 6. 4. 6. 6. 6. 4.

1 നിന്നോടെൻ ദൈവമേ! ഞാൻ ചേരട്ടെ!
നിൻ ക്രൂശു ഞാൻ വഹിക്കെന്നാലുമേ,
എൻ ഗീതം എന്നുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ!-ഞാൻ ചേരട്ടെ.

2 ദാസൻ യാക്കോബെപ്പോൽ രാ കാലത്തിൽ,
വൻകാട്ടിൽ കല്ലിന്മേൽ ഉറങ്ങുകിൽ,
എൻ സ്വപ്നത്തിലുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ!- ഞാൻ ചേരട്ടെ.

3 നീ എന്നെ നടത്തും പാത എല്ലാം
വിൺ എത്തും ഏണിപോൽ പ്രകാശമാം;
ദൂതർ വിളിക്കുന്നേ!നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ!-ഞാൻ ചേരട്ടെ.

---

4 ഉണന്നു ഞാൻ നിന്നെ-സ്തുതിച്ചിട്ടും
കൽ തലയിണയേ-ബതേലാക്കും
എൻ തുമ്പത്താലുമേ, നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ!-ഞാൻ ചേൎന്നിട്ടും!

5 ആകാശമാൎഗ്ഗമായ്-മഹോന്നതേ
പറന്നു പോകിലും-സന്തോഷമേ
എൻ ഗീതംഎന്നുമേ-നിന്നോടെൻ ദൈവമേ!
നിന്നോടെൻ ദൈവമേ!-ഞാൻ ചേൎന്നിട്ടും!

---

## 241 ഇംഗ്ലീഷ് ആദിതാളം

1 എനിക്കുവേറില്ലാശ-ഒന്നുമെൻ പ്രിയനെ!
പൊന്നുമുഖം എന്നും-കണ്ടുകൊള്ളും ദാസൻ.

2 മനസ്സലിവോടുനിൻ-കരുണകളോരോന്നും
എനിക്കു നീ നല്കുന്ന-തെന്തുമാസ്നേഹമെ!

3 പരമപിതാവെ! നിൻ-അരികിൽ വരാനെനി-
ക്കെത്രനാൾ കൂടെ നീ-ദീൎഘമാക്കീട്ടുമൊ!

4 എൻകിരീടം വേറെ-ആരും എടുക്കാതിസാൻ
നിൻഹിതംപോലെ ഞാൻ-ഓട്ടമാറാകണം.

5 നല്ലപോർ ചെയ്യേന്റെ-വേല തികക്കുവാൻ
വല്ലഭനേ! എന്നിൽ-ശക്തി നീ നൽകണം.

6 ഈ വനലോകത്തിൽ-നീ എനിക്കാശ്രയം
ദൈവമെ! നീ എനി-ക്കപ്പനും അമ്മയും.

——×——

## 242 ഇംഗ്ലീഷ് ആദിതാളം.

1 സ്നേഹത്തിൻ ഇടയനാം യേശുവേ!
വഴിയും സത്യവും നീ മാത്രമേ
നിത്യമാം ജീവനും ദൈവപുത്രാ,
നീയല്ലാതാരുമല്ല.

യേശു! നാഥാ! ഞങ്ങൾക്കു നീയല്ലാതാരുമില്ല
യേശു! നാഥാ! നീയല്ലാതാരുമില്ല.

2 പാപികൾക്കായ് വലഞ്ഞലഞ്ഞതും,
ആടുകൾക്കായ് ജീവൻ വെടിഞ്ഞതും,

പാട്ടുകൾപെട്ടതും ആർ? നായകാ!
നീയല്ലാതാരുമില്ല— യേശു

3 നീക്കിട്ടുവാൻ എല്ലാ പാപത്തേയും
പോക്കിട്ടുവാൻ സർവ്വ ശാപത്തേയും
കോപാഗ്നിയും കെട്ടത്തീടാൻ കർത്താ!
നീയല്ലാതാരുമില്ല— യേശു

4 അറിവാൻ സ്വർഗ്ഗപിതാവിനേയും
പ്രാപിപ്പാൻ വിശുദ്ധാത്മാവിനേയും
വേറൊരു വഴിയുമില്ല നാഥാ!
നീയല്ലാതാരുമില്ല— യേശു

5 സഹിപ്പാൻ എൻബുദ്ധിഹീനതയും,
വഹിപ്പാൻ എൻ മഹാ ക്ഷീണതയും,
ലാളിപ്പാൻ പാലിപ്പാൻ ദൈവപുത്രാ!
നീയല്ലാതാരുമില്ല— യേശു

6 സത്യവിശ്വാസത്തെ കാത്തിട്ടുവാൻ
നിത്യംനിൻ കീർത്തിയെ പാടിട്ടുവാൻ
ഭൃത്യന്മാരിൽ കൃപ തന്നീട്ടുവാൻ
നീയല്ലാതാരുമില്ല— യേശു

7 ദൈവമഹത്വത്തിൽ താൻ വരുമ്പോൾ
ജീവകിരീടത്തെ താൻ തരുമ്പോൾ
അപ്പോഴും ഞങ്ങൾ പാടീടും നാഥാ!
നീയല്ലാതാരുമില്ല— യേശു



## HOLINESS.

# വിശുദ്ധി.

**243** ശങ്കരാഭരണം — ആദിതാളം

പല്ലവി

ഓടി വാ കൃപയാം നദിയരികിൽ— നിന്റെറ-
മലിനത നീക്കാൻ പാപീ!
ഓടി വാ കൃപയാം നദിയരികിൽ.........

ചരണങ്ങൾ

1 തേടി നിന്നെ കാണ്മാനേററം-
വാടിവഴന്നവനുള്ളം-
ഓടിവന്നു പാട്ടുകളങ്ങേററു കുരിശിൽ......
നേടി നിൻെറ രക്ഷ യേശു
മോടിയോട്ടയിത്തു പിതാ-
വോടിരുന്നു മദ്ധ്യസ്ഥനാ-
യ്യേണപേക്ഷിക്കുന്നു വേഗം— ഓടി

2 അശുദ്ധികളൊഴിച്ചു നിൻ-
അകൃത്യങ്ങളകററിടാൻ
വിശുദ്ധിയിന്നുറവയെത്തുറന്ന മാർവ്വിൽ......
കുളിച്ചു നീ അനുദിനം-
വെളുപ്പിച്ചങ്കിയെ പിന്നെ
കുടിച്ചീടിൽ തടിച്ചു നീ
വിശുദ്ധനായ്വളർന്നീടും— ഓടി

3 പരിശുദ്ധാത്മാവു നിൻെറ-
മരണാവസ്ഥയെ കണ്ടു-
കരളലിഞ്ഞരികിൽ വന്നെടുത്തു നിന്നെ......
തിരുജീവൻ ഊതി നിന്നിൽ
മറുരൂപമാക്കിനിന്നെ-
തിരുസ്നാനം നല്കിയവൻ-
പരിശുദ്ധനായ് നടത്തും— ഓടി

4 സത്യമാം തിരുവചനം
ശുദ്ധി വരുത്തീടും നിന്നെ
ശുദ്ധിയിൻ വഴിയതിൽ നടത്തും വചനം......
നിത്യം നിൻെറ പാദങ്ങൾക്കു-
സത്യ വെളിച്ചം തന്നിട്ടു-
ശുദ്ധതയിൻ ശുദ്ധസ്ഥല-
ത്തെത്തുവോളം തുണച്ചീടും— ഓടി

5 ശുദ്ധിയിന്നലംകാരത്തിൽ
ശുദ്ധിമാന്മാരെ! സ്തുതിപ്പിൻ
ശുദ്ധതയിൽ വസിക്കും യഹോവായെ നിങ്ങൾ......

നിത്യം നിത്യം വളൎന്നു നാം
ശുദ്ധതയിൽ മുതിൎന്നു പാ-
പത്തെ നശിപ്പിച്ചിട്ടുകിൽ
ക്രിസ്തുവിൽ ജീവിച്ചീടും നാം— ഓടി

---

**244** ആനന്ദഭൈരവി ആദിതാളം

1 എനിക്കായ്-പിളൎന്ന പാറ-യായോനേ! ഹീന-
പാപി നിന്നിൽ മറഞ്ഞു പാൎത്തിട-ട്ടെ!
കുന്തം—ഏററനിൻ വിലാവിൽ നിന്നൊലിച്ച ഗുണം-
ഏറും രക്തവും വിസ്മയ ജല-വും,
കട്ട-തായ പാപകുററം ശക്തിയേയും-കഴ-
കേണം അശേഷം ശുദ്ധി അരുളേ-ണം— എനി

2 തിരുന്യാ-യകല്പനകൾക്കു നിവൃത്തി-ചെയ്യ-
തെന്നാൽ അസാധ്യം അടിയാൻ പാ-പീ
നിരന്തം-വൈരാഗ്യഭക്തി പൂണ്ടാലും-നില്ലാ-
തേറെ കണ്ണുനീർ പാപി ചൊരിഞ്ഞാലും,
ഒരു പാപത്തിന്നും ഉപശാന്തി ചെയ്യാൻ-ഉപ-
യോഗം അല്ലിവ നീയേ രക്ഷചെ-യ്ക! — എനി

3 കൈയിൽ— ഒന്നുമില്ല വെറുതേ-വരുന്നേൻ
കൎത്തനേ! നിൻകുരിശിൽ അഭയം പിടി—ച്ചേൻ,
നഗ്നൻ—ഞാൻ വന്നേൻ ഉടുപ്പു തന്നരുൾക,
നാശ—പാപി, നിൻ കൃപയുത്രെ കാത്തീട്ടുന്നേൻ
ശുദ്ധിഹീ-നൻ ഞാൻ നീ കഴ-കേണം എന്നെ,
സുഖം—ജീവൻ തരേണം പ്രിയ രക്ഷക-നേ! — എനി

4 ഇഹത്തിൽ-അടിയാൻ ശ്വാസത്തോ-ടിരിക്കെ,
ഇനി—ലോകം വെടിഞ്ഞു വിണ്ണിന്നു തിരി-ക്കേ,
അറി—യാത്ത ലോകങ്ങളെ ഞാൻ കടക്കേ,
അൻപുതിങ്ങും-നിന്തിരുമുമ്പിൽ വന്നു നി-ല്ക്കേ,
എനിക്കായ്-പിളൎന്ന പാറയായോനേ! ഹീന-
പാപി നിന്നിൽ മറഞ്ഞു പാൎത്തീട-ട്ടേ! — എനി

---

## 245 താരാട്ട് ആദിതാളം

പല്ലവി

ആരിവർ?ആരിവർ?-നിലയങ്കി ധരിച്ച ഇവ-രാർ?
അല്ലയോ ഏറിയ ഉപദ്രവ-മതിൽനിന്നു വന്ന മനുജരിവർ!

ചരണങ്ങൾ

1 അങ്കികൾ-കുഞ്ഞാട്ടിൻ— തിരു-
ചങ്കതിൽ-നിന്നൊഴുകും—
തങ്കച്ചോരയിൽ-കഴുകി അവർ—നന്നായ്
അങ്കികൾ-വെളുപ്പിച്ചഹോ!— ആരിവർ?

2 ആകയാൽ-അവർ ഇനിയും—ദൈവ-
സിംഹാസനത്തിൻ മുന്നിൽ
ആകവെ-ഇരുന്നു തന്നാലയ-ത്തിൽ രാ-
പ്പകലവർ-സേവ ചെയ്യും— ആരിവർ?

3 സിംഹാസ-നസ്ഥനീശൻ—വാസ-
മാകുമ-വർ നടുവിൽ,
ദാഹംവിശപ്പുമില്ല വെയിൽചൂട്ട-മില്ലാ
സുഖംഅവർക്കെന്നും-അഹോ!— ആരിവർ?

4 ജീവ നീ-ഉറവകൾക്കു—വഴി
ജീവ നാ-യകൻ നടത്തും,
ദൈവം തുട-ച്ചീടും കൺകളിൽ-നിന്നു
അവരുടെ-കണ്ണുനീർ-താൻ— ആരിവർ?



## 246 ഖണ്ഡങ്ങൾ

മുറിവേററ-കുഞ്ഞാടേ നിൻ—രുധിരമൊഴുകുന്നൊരു-
ഉറവയതിൽ നീയെന്നെ—കഴുകേണമേ!
പാപക്കറയെ നീക്കാൻ—തുറന്ന ഉറവിലെൻ
പാപമഖിലം പോക്കി—കഴുകേണമേ!

2 നിന്മുറിവിൽ മറഞ്ഞു—പാർക്കിലെൻ വേദനകൾ
നീങ്ങി സുഖമാകും നീ— കഴുകേണമേ!
കൂടക്കൂടെ പാപത്തിൽ—വീഴുന്ന ക്ഷീണതയാൽ
പാടുപെടുന്നു- ശക്തി—നൽകേണമേ

3 ശക്തനാകും കർത്തനേ!—നീയെന്നുള്ളിൽ വന്നെന്റെ
ശക്തി ഹീനത നീക്കി—വാണീടുക.
അടവാക്കെന്നുള്ളമതിൽ—വേറാരും നീയെന്നിയെ
കടക്കാതാക്കി നീ മുദ്ര—പതിക്കേണമേ.

4 നിന്നുടെ സ്നേഹവട്ടകെന്മേൽ—പതിഞ്ഞതങ്ങു
നന്നായ് വിളങ്ങുവാൻ നീ തുണക്കേണമേ.
ജീവൻ സുഖം ബലവും—നന്നായ് ലഭിക്കുമേ നിൻ-
മാർവ്വിൽ വാസം ചെയ്യുന്നോ—ർക്കെന്നേക്കുമേ.

---

## 247 'Have you been to Jesus?'

11. 9.

1 ശുദ്ധിക്കായ് നീ, യേശുസമീപേ, പോയോ?
കുളിച്ചോ കുഞ്ഞാട്ടിൻ രക്തത്തിൽ?
പൂർണ്ണാശ്രയം ഈ നിമിഷം തൻകൃപ-
തന്നിൽവെച്ചോ ശുദ്ധിയായോ നീ?

കുളിച്ചോ? കുഞ്ഞാട്ടിൻ-
ആത്മശുദ്ധി നല്കും രക്തത്തിൽ?
ഹിമംപോൽ നിഷ്ക്കളങ്കമോ നിൻ അങ്കി?
കുളിച്ചോ കുഞ്ഞാട്ടിൻ രക്തത്തിൽ?......

2 അനുദിനം രക്ഷകൻ പക്ഷത്തോ നീ-
ശുദ്ധിയായ് നടന്നീടുന്നതു?
ക്രൂശേറിയ കർത്തനിൽ നിനക്കുണ്ടോ-
വിശ്രമം നാഴികതോറുമെ?— കുളിച്ചോ?

3 കർത്തൻ വരവിൽ നിൻ അങ്കി ശുദ്ധമോ?
ഏററവും വെണ്മയായുള്ളതാണുമോ?
സ്വർപ്പുരത്തിൽ വാസം ചെയ്തീടാൻ യോഗ്യ-
പാത്രമായിരുമോ അന്നാളിൽ?— കുളിച്ചോ?

4 പാപക്കറ ഏററ അങ്കി നീ നീക്കി
കുഞ്ഞാട്ടിൻ രക്തത്തിൽ കുളിക്ക.
ജീവനീർ ഒഴുകുന്ന അശുദ്ധർക്കായ്
കുളിച്ചു ശുദ്ധിയായീടുക— കുളിച്ചോ?

## 248 ഇംഗ്ലീഷ് ആദിതാളം

പല്ലവി

യേശുമതിയെനിക്കേശുമതിയെനി-
ക്കേശുമതിയെനിക്കെന്നേക്കും എൻ-
യേശുമാത്രം മതിയെനിക്കെന്നേക്കും—എൻ......

1 ഏതുനേരത്തുമെൻ ഭീതിയകററി സ-
മ്മോദമോടെയെന്നെ കാക്കുവാൻ-സ-
മ്മോദമോടെ എന്നെ നിത്യം കാക്കുവാൻ—സ- യേശു.

2 ഘോരവൈരിയോട്ട പോരിട്ടവതിന്നു-
ധീരതയെനിക്കു നല്കുവാൻ—നല്ല-
ധീരതയെനിക്കു നിത്യം നല്കുവാൻ—നല്ല- യേശു

3 ക്ഷാമം വസന്തകളാലെ ലോകമെങ്ങും
ക്ഷേമമില്ലാതായി വന്നാലും—ഞാൻ
ക്ഷേമമില്ലാത്തവനായി തീർന്നാലും—ഞാൻ- യേശു

4 ലോകത്തിലെനിക്കു യാതൊന്നുമില്ലാതെ
വ്യാകുലപ്പെടേണ്ടി വന്നാലും—ഞാൻ-
വ്യാകുലപ്പെട്ടവാനിടവന്നാലും—ഞാൻ- യേശു

6 യേശു ഉള്ളതിനാൽ ക്ലേശിപ്പതിനായി
ലേശമിടയില്ല നിശ്ചയം—ലവ-
ലേശമിടയില്ല അതു നിശ്ചയം—ലവ- യേശു.

---

## 249 LOVE

## സ്നേഹം

തോടി ആദിതാളം

പല്ലവി

സോദരരൈക്യതയിൽ—വസിപ്പതു-
മോദമഹോ! സതതം.

ചരണങ്ങൾ

1 എത്ര നന്മയതു-എത്ര സന്തോഷമേ,
എത്ര മഹാനന്ദമേ-സഹോദരർ-
സ്നേഹമായ് വസിക്കുന്നതഹോ!— സോദ

2 മേദിനിയിൽ ബലം—സോദരങ്ങൾക്കഹോ!
സാദരം ഐക്യതയിൽ-വസിപ്പതു
മോദമൊടേ പ്രിയമായ്— സോദ

3 ആറോൻ ശിരസ്സതിൽ—വീഴ്ത്തിയതാം തൈലം
ഊറിത്തന്നങ്കിയതിൻ—വക്കോളവും—
വ്യാപിച്ചിട്ടന്നതു പോൽ— സോദ

4 പർവ്വതാഗ്രങ്ങളിൽ—വീണൊഴുകിടുന്ന-
മഞ്ഞുപോലൈക്യതയും—ക്രിസ്തേശുവിൽ
നിന്നൊഴുകുന്നു സദാ— സോദ

5 ഐക്യതയുള്ളിട—ത്തേകുന്നു കർത്തനും
ഭാഗ്യകരങ്ങളാകും—വരങ്ങളെ
മാരി സമം സതതം— സോദ

---

## 250 ശങ്കരാഭരണം ചാപ്

പല്ലവി

എൻപ്രിയരക്ഷകനേ! നിന്റെ സ്നേഹം
ഏററവും അത്ഭുതമേ......

അനുപല്ലവി

എൻ പാപത്തിൽ നിന്നു എന്നെ മോചിപ്പാനായ്
അൻപേറുന്നോനേ! നീ സ്വർഭാഗ്യത്തേ വിട്ടു— എൻ

ചരണങ്ങൾ

1 മാപരിശുദ്ധനായ ഈശന്റെ പ്ര-
മാണങ്ങൾ ലംഘിക്കയാൽ......
ശാപപാത്രമാമിപ്പാപിക്കു ദൈവത്തിൻ
കോപാഗ്നിയിൽനിന്നു മോചനമേകിയ— എൻ

2 ദാസന്റെ വേഷത്തെ നീ പൂണ്ടിലോകേ-
വാസം ചെയ്തെന്റെ പേർക്കായ്.........

ദേഹത്തിൻ ക്ഷീണത, ദാരിദ്ര്യത്തിൻ ദുഃഖം,
ദാഹം വിശപ്പും സഹിച്ചു എനിക്കായി— എൻ

3 ദൈവത്തിൻ നൽഹിതത്തെ എന്നേരവും
ചെയ്യേണ്ടതിൻ വിധത്തെ......
തൻവിശുദ്ധമുള്ള ജീവിതം മൂലമായ്
ഏവൎക്കും കാണിച്ച സൎവ്വകൃപാലുവാം— എൻ

4 നന്ദികേടും ദ്രോഹവും, എന്നിൽ നാഥാ!
എണ്ണമില്ലാതുണ്ടഹോ!......
ഇന്നിലത്തിൽ ഞാൻ പിറന്ന നേരം മുതൽ
നിന്നെ കോപിപ്പിച്ചേൻ ഇന്നോളം എന്നിട്ടും— എൻ

5 ക്രൂരന്മാർ കൈകളിൽ നീ അകപ്പെട്ടു
പാരം കഷ്ടപ്പെട്ടഹൊ!......
ക്രൂരവേദനയിൽ ക്രൂശിൽ തൂങ്ങി നിൻെറ
ചോരയാലെന്നെ ഉദ്ധാരണം ചെയ്തോരു— എൻ

6 ദൈവവും മനുഷ്യരും-നിന്നെ മുററും
കൈവിട്ട നേരത്തിലും......
പാവപ്പെട്ട എന്നാ-ത്മാവിനെ ലേശം നീ
കൈവെടിഞ്ഞില്ല എൻ ജീവൻെറ നാഥനാം— എൻ

7 പരമയോഗ്യനെന്നെ നീ സ്നേഹിപ്പതിൻ
കാരണമെന്തു നാഥാ?......
കാരുണ്യവാനെ! നീ-ഈവണ്ണം സ്നേഹിപ്പാൻ
കാരണം നിൻ മാ വാത്സല്യവിശേഷമേ— എൻ

8 എന്നെ സ്നേഹിച്ചതിനാൽ-നിന്മേൽ നാഥാ!
വന്ന കഷ്ടങ്ങളെ ഞാൻ......
നന്നായോൎത്തു നിന്നെ പൂൎണ്ണമായ് സ്നേഹിപ്പാൻ
പൊന്നുരക്ഷകനേ! തന്നീടണം കൃപ— എൻ

---

## 251 മണിരങ്കു ചെമ്പട

പല്ലവി

എന്തതിശയമേ! ദൈവത്തിൻ സ്നേഹം
എത്ര മനോഹരമേ!—അതു
ചിന്തയിലടങ്ങാ-സിന്ധുസമാനമായ്
സന്തതം കാണുന്നു ഞാൻ

ചരണങ്ങൾ

1 ദൈവമേ! നിൻ മഹാ സ്നേഹമതിൻവിധം
ആർക്കു ചിന്തിച്ചറിയാം?—എനി-
ക്കാവതില്ലേഅതിൻ ആഴമളന്നീടാൻ
എത്ര ബഹുലമതു?— എന്തു

2 ആയിരമായിരം നാവുകളാലതു-
വർണ്ണിപ്പതിന്നെളുതോ?—പതി-
നായിരത്തിങ്കലൊ-രംശം ചൊല്ലീടുവാൻ
പാരിലസാദ്ധ്യമഹോ!— എന്തു

3 മോദമെഴും തീരു മാർവ്വിലുല്ലാസമായ്
സന്തതം ചേർന്നിരുന്ന—ഏക-
ജാതനാമേശുവെ, പാതകർക്കായ് തന്ന
സ്നേഹമതിശയമേ!— എന്തു

4 പാപത്താൽ നിന്നെ ഞാൻ കോപിപ്പിച്ചുള്ളൊരു-
കാലത്തിലും ദയവായ്—സ്നേഹ-
വാരിധേ! നീയെന്നെ സ്നേഹിച്ചതോർത്തെന്നിൽ
ആശ്ചര്യമേറിടുന്നു— എന്തു

5 ജീവിതത്തിൽ പല വീഴ്ചകൾ വന്നിട്ടും
ഒട്ടും നിഷേധിക്കാതെ—എന്നെ
കേവലം സ്നേഹിച്ചു പാലിച്ചീടും തവ-
സ്നേഹമതുല്യമഹോ!— എന്തു

---

# 252 "Nothing but the blood of Jesus"

## 7. 8. 7. 8.

1 പാപക്കടം തീർക്കുവാൻ-യേശുവിൻ രക്തം മാത്രം.
പാപബന്ധം അഴിപ്പാൻ-യേശുവിൻ രക്തം മാത്രം.

ശ്രീയേശുക്രിസ്തുവേ! ദൈവത്തിന്റെ കുഞ്ഞാടേ!
രക്ഷിക്കുന്നു പാപിയെ നിൻ തിരുരക്തം മാത്രം,

2 വീണ്ടെടുപ്പിൻ വിലയായ്-യേശുവിൻ രക്തം മാത്രം.
പുണ്യമില്ലാ പാപിക്കായ്-യേശുവിൻരക്തം മാത്രം- ശ്രീ

3 ദൈവത്തോടു നിരപ്പും-യേശുവിൻരക്തം മാത്രം,
വേറെയില്ല യോജിപ്പും-യേശുവിൻരക്തം മാത്രം— ശ്രീ

4 സാത്താനെ ആർ ജയിക്കും?-യേശുവിൻരക്തം മാത്രം,
തീ അമ്പിനെ കെടുത്തും-യേശുവിൻരക്തം മാത്രം— ശ്രീ

5 ശാപത്തെ നീക്കിയതും-യേശുവിൻരക്തം മാത്രം,
നരകത്തെ തകർത്തതും-യേശുവിൻ രക്തം മാത്രം— ശ്രീ

6 പുത്രത്വത്തിൻ ആധാരം-യേശുവിൻരക്തം മാത്രം,
ആത്മാവിൻെറ പ്രകാശം-യേശുവിൻരക്തം മാത്രം— ശ്രീ

7 വാനം ആത്മ ജീവനിൽ-യേശുവിൻരക്തം മാത്രം,
സ്ഥാനം തരും സ്വർഗ്ഗത്തിൽ-യേശുവിൻരക്തംമാത്രം—ശ്രീ

8 എന്തു ഞാൻ പ്രശംസിക്കും-യേശുവിൻരക്തം മാത്രം,
ഇന്നും സ്വർഗ്ഗത്തോളവും-യേശുവിൻരക്തം മാത്രം— ശ്രീ

---

## 253 "There is a fountain"

C. M.

1 ഇമ്മാനുവേൽ തൻ ചങ്കതിൽ നിന്നൊഴുകും രക്തം
പാപക്കറ നീക്കും അതിൽ മുങ്ങിത്തീർന്നാൽ ആരും.

എൻപേർക്കേശു മരിച്ചെന്നു ഞാൻ വിശ്വസിക്കുന്നു
പാപം എന്നിൽനിന്നു നീക്കാൻ രക്തം ചിന്തി യേശു.

2 കള്ളൻക്രൂശിൻ ഉറവയിൽ കണ്ടുപാപ ശാന്തി,
അവനെപ്പോൽ ഞാനും ദോഷി കണ്ടേൻ പ്രതിശാന്തി— എൻ

3 കുഞ്ഞാട്ടിൻ വില ഏറിയ രുധിരത്തിൻ ശക്തി,
വീണ്ടുകൊള്ളും ദൈവസഭ ആകെ വിശേഷമായ്—

4 തൻ മുറിവിൻ രക്തനദി കണ്ടതിന്നുശേഷം,
വീണ്ടെടുപ്പിൻ സ്നേഹം താൻ എൻ-ചിന്ത എന്നും എന്നും-എൻ

5 വിക്കുള്ളതാം എൻെറ നാവു ശവക്കുഴിക്കുള്ളിൽ,
മൌനം ആയാൽ എൻ ആത്മാവു പാടും ഉന്നതത്തിൽ— എൻ

---

## 254 "Tell me the old old story."

7s. 6s. ഏകതാളം

1 യേശുവിൻ ദിവ്യസ്നേഹം എന്നോടു വർണ്ണിക്ക,-
തൻ ജീവനെ എൻപേർക്കായ് വെച്ച വൃത്താന്തവും;

ആയതെനിക്കെപ്പോഴും ആനന്ദം നൽകുന്നു-
തൻ സ്നേഹക്കൊടിക്കീഴിൽ വസിക്കും ഞാൻ എന്നും
യേശുവിൻ ദിവ്യസ്നേഹം! യേശുവിൻ ദിവ്യസ്നേഹം.
യേശുവിൻ ദിവ്യസ്നേഹം!–എന്നോടു വർണ്ണിക്ക.

2 യേശുവിൻ ദിവ്യസ്നേഹം എന്നോടു വർണ്ണിക്ക,
എൻ ഹൃദയത്തെ അതു കവൎന്നിരിക്കുന്നു;
ചിന്തിക്കുംതോറുമേററം മാധുൎയ്യമാമതു:
ഇവ്വിധമാം സന്തോഷം ഉൎവ്വിയിൽ ഇല്ലെങ്ങും— യേശുവിൻ

3 യേശുവിൽ ദിവ്യസ്നേഹം എന്നോടു വർണ്ണിക്ക,
അറിവിനെ കവിയും ആ സ്നേഹത്തിൻ നീളം-
വീതി ഉയരം ആഴം എന്തെന്നു ഗ്രഹിപ്പാൻ
നിത്യതയിങ്കലും ഞാൻ ശക്തനായ്തീരുമോ?— യേശുവിൻ

4 യേശുവിൻ ദിവ്യസ്നേഹം എന്നോടു വർണ്ണിക്ക,
നിർബന്ധിക്കുന്നതെന്നെ ശുദ്ധിയിൽ ജീവിപ്പാൻ;
ഈ സ്നേഹം ദിനംതോറും എൻ സോദരരോടു-
കാണിപ്പാൻ നിൻെറ കൃപനല്കേണം ദൈവമേ!— യേശുവിൻ

5 യേശുവിൻ ദിവ്യസ്നേഹം എന്നോടു വർണ്ണിക്ക,
ഭൂവിൽ അതെന്നാശ്വാസം ജീവിക്കും നാളെല്ലാം;
ആകർഷിക്കുന്നതെന്നെ തങ്കലേക്കെപ്പോഴും,
വേഗം ഞാൻ ചേരും തൻെറ ഭാഗ്യസന്നിധിയിൽ—യേശുവിൻ

---

## 255 10s.

### "I'm so glad that our Father in heaven."

1 ഹാ! എത്ര മോദം എൻ സ്വൎഗ്ഗതാതൻ
ചൊല്ലുന്നു തൻസ്നേഹം തൻവേദത്തിൽ
കാണുന്നതിൽ ഞാൻ വിസ്മയ കാൎയ്യം
യേശുവിൻ സ്നേഹംഅതിവിശേഷം.

എത്ര മോദം! താൻ സ്നേഹിക്കുന്നു
സ്നേഹിക്കുന്നു-സ്നേഹിക്കുന്നു
എത്രമോദം!താൻ സ്നേഹിക്കുന്നു സ്നേഹിക്കു-ന്നെന്നെയും

2 ഓടിയാലും തന്നെ ഞാൻ മറന്നു
എന്നെ താൻ അത്യന്തം സ്നേഹിക്കുന്നു,

തൻ സ്നേഹ കൈകളിലേക്കോട്ടം ഞാൻ
യേശു തൻ സ്നേഹത്തെ ഓർത്തിടുമ്പോൾ— എത്ര

3 യേശു സ്നേഹിക്കുന്നെന്നെ എത്രയും
സ്നേഹിച്ചീടുന്നവനേയും ഈ ഞാൻ
സ്വർഗ്ഗം താൻ വിട്ടിറങ്ങി സ്നേഹത്താൽ
ക്രൂശിൽ മരിച്ചതും തൻ സ്നേഹത്താൽ— എത്ര

4 വിശ്രമം ഏറെയുണ്ടീയുറപ്പിൽ
ആശ്രയത്താലുണ്ടു വാഴ്വും തന്നിൽ
യേശു സ്നേഹിക്കുന്നെന്നുച്ചരിക്കിൽ
സാത്താൻ ഭയന്നിതാ പാഞ്ഞീടുന്നു— എത്ര

5 മാ രാജസൌന്ദര്യം ഞാൻ കാണുമ്പോൾ
പാട്ടൊന്നേ പാടാൻ എനിക്കുള്ളെങ്കിൽ
നിത്യതയിൽ എന്റെ പാട്ടീവണ്ണം
"യേശു സ്നേഹിക്കുന്നിതെന്താശ്ചര്യം!"— എത്ര

---

## 256 "എൻയേശു എൻ പ്രിയൻ" ഏകതാളം

1 നിൻസ്നേഹം എൻ പങ്കു എൻ രക്ഷകനേ!
ആദ്യന്തമില്ലാത്തെൻ നിക്ഷേപമിതേ!
ഈലോകം ഉണ്ടാകുന്നതിൻ മുമ്പിലും,
നിൻസ്നേഹം എൻ പങ്കും......എൻ ആശ്വാസവും

2 നിൻസ്നേഹം എൻ പങ്കു എൻരക്ഷകനേ!
അനാഥരായ് വിട്ടില്ല നിൻശിഷ്യരെ,
നിൻകൂട്ടായ്മപോലില്ലൊരാനന്ദവും— നിൻസ്നേഹം

3 നിൻസ്നേഹം എൻപങ്കു എൻരക്ഷകനേ!
നിൻസ്നേഹമെല്ലാററിലും മാധുര്യമേ!
വ്യർത്ഥാലോകഇൻപവും ഉല്ലാസവും— നിൻസ്നേഹം

4 നിൻസ്നേഹം എൻപങ്കു എൻരക്ഷകനെ!
മാററം ഒന്നുമില്ലനിന്നിൽ പ്രിയനേ!
എൻവിശ്വസ്തൻ നീ സർവ്വലോകത്തിലും- നിൻസ്നേഹം

5 നിൻസ്നേഹം എൻപങ്കു എൻ രക്ഷകനേ!
മഹാപ്രളയങ്ങളാൽ ഈ ജ്വാലയെ
അസാദ്ധ്യം കെടുത്തുവാൻ ആക്കാകിലും— നിൻസ്നേഹം

6 നിൻസ്നേഹം എൻപങ്കു എൻരക്ഷകനേ!
ഞാൻ ശങ്കിക്കുന്നില്ല നിൻ ശാസനയെ,
നിൻശോധനയിങ്കലും ഞാൻ പുകഴും— നിൻസ്നേഹം

7 നിൻസ്നേഹം എൻപങ്കു എൻരക്ഷകനേ!
എന്നിൽ എന്തുകണ്ടു നീ സുന്ദരനേ!
ഉണ്ടായില്ലെന്നിലൊരു സൌന്ദര്യ്യവും— നിൻസ്നേഹം

8 നിൻസ്നേഹം എൻപങ്കു എൻ രക്ഷകനേ!
നിൻദാസന്റെ സ്നേഹത്തിൻ അല്പതയെ,
ദൈവാത്മാവു കാണിക്കും നേരത്തിലും— നിൻസ്നേഹം

9 നിൻസ്നേഹം എൻപങ്കു എൻരക്ഷകനേ!
എൻവാടിപ്പോകാത്തവകാശം ഇതേ!
ഈ ഭൂമിയിലും നിത്യം സ്വർഗ്ഗത്തിലും— നിൻസ്നേഹം

---

## HUMILITY

## 257 വിനയം.

ആനന്ദഭൈരവി ആദിതാളം

1 ക്രിസ്തുയേശു ശിഷ്യരുടെ കാലുകളേ കഴു-
കീട്ടു തന്നുടുപ്പുകളിട്ടതശേഷം,
പിന്നെയും ചാരിയിരുന്നു ചൊന്നവരോടു ഞാൻ-
ഇന്നു നിങ്ങളോടു ചൊന്നതിന്നതെന്നുള്ളിൽ;

2 നിങ്ങൾ അറിയുന്നുവോ ഗുരുവുമധിപനുമെ-
ന്നിങ്ങനെ നിങ്ങൾ വിളിച്ചിടുന്നിതെന്നെ.
അങ്ങനെ ഞാനാകയാൽ നന്നായുരക്കുന്നു എന്നാൽ
നിങ്ങളുടെ നാഥനും ഗുരുവുമായ ഞാൻ;

3 നിങ്ങളിൻ പാദങ്ങളെ കഴുകിയെങ്കിൽ-തമ്മിൽ
നിങ്ങളും പാദങ്ങൾ കഴുകേണ്ടതാകുന്നു
നിങ്ങളോടു ചെയ്തുവണ്ണം നിങ്ങളും ചെയ്വാ-നൊരു
മംഗല ദൃഷ്ടാന്തമിന്നു തന്നു നിങ്ങൾക്കു

4 ആമെനാമെൻ നിങ്ങളോട്ട ഞാനരുളുന്നു-തൻ ക-
ർത്താവിനെക്കാൾ ദാസനുമയച്ചവനെക്കാൾ-
ദൂതനും വലുതല്ലിവ നിങ്ങളറിയു—ന്നെങ്കിൽ
ചെയ്യുവെന്നാലവ നിങ്ങൾ ധന്യരാകുന്നു.

5 ഇങ്ങനെ താഴ്മയുപദേശിച്ച യേശുവേ! ദോഷം-
തിങ്ങിയേററം പൊങ്ങിയുള്ളോരീയടിയനെ
ഭംഗിയിൽ താഴ്മപ്പെട്ടത്തി മംഗലമാക്കി—കൃപ-
തങ്ങുവാൻ തിരുക്കടാക്ഷമിങ്ങു നല്കുക.

---

# PRAYER

## 258 പ്രാത്ഥന.

ശങ്കരാഭരണം ചാപ്

പല്ലവി

കാരുണ്യ സാഗരമേ!-ദേവാ! നിൻ കരുണാസനേ വരേണമേ!......

അനുപല്ലവി

ആരുവാ-നിരുവരോ-മൂവരോ—എൻ നാമത്തിൽ
ചേരുമോ-അവിടെ ഞാൻ-ചേരുമെന്നു-ചൊന്നപോലെ— കാ

ചരണങ്ങൾ

1 തിരുനാമം ഉരച്ചീട്ടവാൻ-ഞങ്ങളിൽ ശുദ്ധി
ഒരു വിധ-ത്തിലുമില്ലയ്യോ!......
തിരുസുതൻ-യേശുമൂലം-പരിശുദ്ധാ-വിയെത്തന്നു
നരപാപി-കളാമെങ്ങൾ-മനസ്സുകൾ-ശുദ്ധമാക്കി— കാ

2 ലോകചി-ന്തനങ്ങളാലും പലവി-ധമാം
ദേഹചിന്തനങ്ങളാലും.........
ലോകപ്ര-ഭുവാം പേയിൻ-മായാത-ന്ത്രങ്ങളാലും
ആകുല-പ്പെട്ടമെങ്ങൾ-ശോകം തീ-ർപ്പതിന്നായി— കാ

3 കായെൻേറ—ബലിയെപ്പോലെ—ഞങ്ങളും-നിന്നെ
വായാൽ മാ-ത്രം വണങ്ങാതെ......
മായമി-ല്ലാതെ ഹാബേൽ-ചെയ്ത ബ-ലിപോൽ തന്നേ
ഈ അടി-യാരും ചെയ്യാ—നിപ്പോള-നുഗ്രഹിപ്പാൻ— കാ

---

## 259 പോൎത്തുഗീസ് ഏകതാളം

പല്ലവി

ഒരു നിമിഷവും മനമേ!—അകലെ ഇരിക്കരുതേ നീയേ!

അനുപല്ലവി

അരുമരക്ഷകൻ തിരുവടിതുടൎന്നീടുക നിരന്തരമേ ശുഭമേ!

ചരണങ്ങൾ

1 ഉഷസ്സതിൻ ചിറകുകളാൽ-പറന്നു ഉന്നതൻ സന്നിധിയിൽ
വസിക്ക നീ രാപകൽ-നോക്കുക തിരുപദം
മംഗലമാൎഗ്ഗമിതേ—മനമേ!- ഒരു

2 ആശയ്ക്കു യോഗ്യപരൻ-തിരുമുൻ അടുത്തവൎക്കനുഗ്രഹമേ
യാചന സമസ്തവും സാധിക്കും അടുത്താൽ
യാതൊന്നും വ്യസനമില്ലേ—മനമേ!- ഒരു

3 കരുണയും തിരുബലവും-യേശുവിൻകരളലിവൈശ്വൎയ്യവും
തരും നിനക്കതിശയ-ദാനമെന്നറിക നീ
സംശയിച്ചീടാതെ—മനമേ!- ഒരു

4 അടുത്തവൎക്കടുത്തവൻ താൻ-ആനന്ദം അഖിലവുംതരുംപരൻ-
മടിക്കരുതേ മയങ്ങീടരുതേ ശുഭം [താൻ
മംഗലകാരണനേ!—മനമേ!- ഒരു

---

## 260 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

ഇന്നേരം പ്രിയ ദൈവമേ! നിന്നാത്മദാനം
തന്നാലും പ്രാൎത്ഥിച്ചീടുവാൻ.......

അനുപല്ലവി

നിന്നോടു പ്രാൎത്ഥിച്ചീടാൻ നിന്നടിയങ്ങൾ നിന്റെ—
സന്നിധാനത്തിൽ വന്നു ചേൎന്നിരിക്കുന്നനാഥാ!— ഇന്നേ

ചരണങ്ങൾ

1 നിന്തിരുപാദപീഠത്തിൽ—അണയുവതിനെന്തുള്ള ഞങ്ങളപ്പനേ!
നിൻതിരുസുതനേശു—വിൻ തിരുജഡം ഭുവി-
ചിന്തിയോർ പുതുവഴി തുറന്നു പ്രതിഷ്ഠിച്ചതാൽ— ഇന്നേ

2 മന്ദതയെല്ലാം നീക്കുക-നിന്നടിയാരിൽ തന്നരുൾ നല്ലുണൎച്ചയെ
വന്നീട്ടുന്നോരു ക്ഷീണം-നിദ്രാമയക്കമിവ.
ഒന്നാകെ നീയകററി-തന്നീടുകാത്മശക്തി— ഇന്നേ

3 ഓരോ ചിന്തകൾ ഞങ്ങളിൽ-വരുന്നേ മന-സ്സോരോന്നും പത-
ഘോരവൈരിയൊടു നീ-പോരാടിയടിയാക്കു [റീടുന്നേ
ചോരയാൽ ജയം നല്കി-ടേണം പരമനാഥാ!— ഇന്നേ

4 നിന്തിരുവാഗ്ദത്തങ്ങളെ-മനതളിരിൽ ചിന്തിച്ചുനല്ലധൈൎയ്യമായ്
ശാന്തതയോടും ഭവൽ-സന്നിധിബോധത്തോടും
സന്തതം പ്രാൎത്ഥിച്ചീടാൻ-നിൻതുണ നല്കീടേണം— ഇന്നേ

5 നീയല്ലാതാരുമില്ലയ്യോ-ഞങ്ങൾക്കഭയം നീയല്ലോപ്രാണനാഥനേ!
നീ യാചന കേട്ടിടാ-തായാൽ പിശാചിനുടെ
മായാവലയിൽ നാശ-മായിടുമായതിനാൽ—



## 261 തോടി ആദിതാളം

പല്ലവി

പ്രാൎത്ഥന കേൾക്കണമേ! കൎത്താവേ! എൻ യാചന നല്കണമേ!

ചരണങ്ങൾ

1 പുത്രന്റെ നാമത്തിൽ-ചോദിക്കും കാൎയ്യങ്ങൾ-
ക്കുത്തരം തന്നരുളാ-മെന്നുള്ളൊരു-
വാഗ്ദത്തം പോൽ ദയവായ്— പ്രാൎത്ഥന

2 താതനും മാതാവും-നീയെനിക്കല്ലാതെ
ഭൂതലം തന്നിലില്ലേ വേറാരുമെൻ
ആതങ്കം നീക്കീടുവാൻ— പ്രാൎത്ഥന

3 നിത്യതയിൽ നിന്നു-ള്ളത്യന്തസ്നേഹത്താൽ
ശത്രുതയേ അകററി-എനിക്കു നീ
പുത്രത്വം തന്നതിനാൽ— പ്രാൎത്ഥന

4 സ്വന്തകുമാരനെ ആദരിയാതെന്മേൽ
സിന്ധുസമം കനിഞ്ഞ-സംപ്രീതിയോ-
ടന്തികേ ചേൎന്നിരുന്നേൻ— പ്രാൎത്ഥന

5 ഭൃത്യരനേകരിൻ-പ്രാൎത്ഥന കേട്ടു-നീ
ഉത്തരം നൽകിയതോ-ൎത്തത്യാദരം
ഉല്പാദം തേടീടുന്നേൻ— പ്രാൎത്ഥന

6 കള്ളന്റെ യാചന-കേട്ടുള്ളലിഞ്ഞ നിൻ
തുല്യമില്ലാ ദയയോ-ൎത്തിതാ വന്നേൻ
നല്ലവനേ സദയം— പ്രാൎത്ഥന

7 യേശുവിൻമൂലമെൻ യാചന നല്ലമെ-
ന്നാശയിൽ കെഞ്ചീട്ടന്നേ-നല്ലാ-തെന്നിൽ-
ലേശവും നന്മയില്ലേ!— പ്രാൎത്ഥന

## 262 പാപിയുടെ പ്രലാപാപേക്ഷ.

ഖണ്ഡങ്ങൾ

1 തള്ളിക്കളഞ്ഞീടല്ലേ-തള്ളയാം യേശുദേവാ!
തള്ളിയാലെതിടംപോം-ചെള്ളാമീമാപാപി?

2 തള്ളുവാൻ തന്നെയോ നീ-തന്നിൽ വെന്തുകൊണ്ടിരുന്ന-
കൊള്ളിയാമെന്നെ വീണ്ടു-കൊണ്ടതെന്മാനുവേലേ!

3 ചെങ്കടലിൽ താഴാതെ-തങ്കക്കരം തന്നിലേന്തി
പങ്കിയായെന്നെവീണ്ട-എങ്കണവാ! തള്ളിടല്ലെ.

4 പൊന്നാം നിൻ നന്മകളെ-നിന്നിൽ നിന്നിടവിടാതെ
നന്നായ് ലഭിച്ചുകൊണ്ടു-നന്ദികെട്ട ദ്രോഹിയായേൻ

5 പോകയെന്നു നീയുരക്കിൽ-പോകയില്ലയെന്നു ചൊല്ലാൻ
ന്യായമേതുമില്ലെനിക്കു-നായകനെ! കൈവിടല്ലേ.

6 മാനസാന്തരപ്പെട്ടവാൻ-മാനുവേലേ! നീയെനിക്കു
ഏന്നമത്തും കാലവും നീ-പ്രാണനാഥാ! തന്നെനിക്കു

7 കൎത്തനെ! കയർതലയിൽ-ചുററിയിതാ വന്നിട്ടന്നേൻ
ചിത്തമിതാ വെന്തിട്ടന്നേ-പെററവാ! നീ കാൺക!

8 പൊന്നപ്പാ! നിൻപാദം-തന്നിലിതാ വീണിട്ടന്നേൻ
കൊന്നാലും നിന്നിഷ്ടം-പൊന്നിഷ്ടമാമെനിക്കു

9 അററമില്ലാകുററം ചെയ്തേ-നാണ്ടവനെ! കൈവിടല്ലെ!
കുററക്കാരനെങ്കിലുമെൻ പെററതള്ള നീയല്ലയൊ?

## 263 ഇംഗ്ലീഷ് ഏകതാളം

1 എന്റെ പ്രാണസഖി യേശുവേ!
എന്റെ ഉള്ളത്തിൻ ആനന്ദമേ!
എന്നെ നിൻ മാവ്വിങ്കൽ ചേർപ്പാനായ്
വന്നിതാ ഇപ്പോൾ നിൻ പാദത്തിൽ!
പറക-പറക-ഞാൻ പ്രാത്ഥിക്കുമ്പോൾ
കത്താവേ! ഈ-നീചപ്രാണിക്കു
പ്രേമമഹിതത്തെ നീ കാട്ടുക!

2 നിന്നെ സ്നേഹിക്കുന്ന മക്കൾക്കു
ഉള്ളതാം എല്ലാ പദവികളും
അടിയാനും തിരിച്ചറിവാൻ
അപ്പനേ! ബുദ്ധിയെ തെളിക്ക!— പറക

3 ഏലിയാ ഏലിശാ പ്രവരർ
ബലമായ് ചെയ്ത ക്രിയകൾ കാണ്മാൻ
ഏലോഹിം! എന്നെയും ഓക്കുക
വേല നിന്നുടെ ഞാൻ ചെയ്യുവാൻ!— പറക

4 പാപികൾക്കു നിന്റെ സ്നേഹത്തെ
എന്റെ ശീലത്താൽ ഞാൻ കാട്ടുവാൻ
കാൽവറി മലമേൽ കാണിച്ച
നിന്റെ അൻപിൻ ശീലം പകക്ക!— പറക

5 എന്റെ ആയുസ്സിന്റെ നാളെല്ലാം
നീ പോയ വഴിയേ പോകുവാൻ
ആശയോടേശുവേ! എന്നെ ഞാൻ
ജീവബലിയായി നല്കുന്നേ!— പറക

## 264 ഏകതാളം

പല്ലവി

ശ്രീയേശുദേവാ!-ശ്രീയേശുദേവാ!
പാദേ നമസ്കാരമേ!

ചരണങ്ങൾ

1 മർത്യരെ പാപകൂപത്തിൽ നിന്നുയർത്തുവാനായ്
ഭൂതലത്തിൽ വന്നുദിച്ച സത്യനാഥാ!
ദിവ്യ സത്യനാഥാ! പാദേ നമസ്കാരമേ!— ശ്രീ

2 പാപഭാരസാഗരത്തിൽ പാരമുഴലുന്ന
പാപിയിൽ പ്രധാനിയായ പാപി ഞാനേ
മഹാ പാപിഞാനേ ദേവാ! കൈവിടല്ലേ!— ശ്രീ

3 വാനമേഘങ്ങളിൽ കോടി ദൂതരുമായി
വാനസേനാധിപൻ കർത്തൻ വന്നിടുമ്പോൾ
ഞാനും തന്റെകൂടെ ചേർന്നു പാടിടുമേ—! ശ്രീ

---

## 265 ആദിതാളം

1 തെററി ഞാൻ കാണാതെപോയൊരാടുപോലയ്യോ!
ചുററിപാരം കാടാകെ നാഥനില്ലാതെ
വിട്ടുനിൻ വഴികൾ കല്പനകൾ എന്നിവ
പട്ടുഎൻ ഹൃദയം ഘോരകൃത്യത്താൽ

ശുദ്ധമാക്ക എന്നെയാകമാനം!
ശുദ്ധനാം യേശുവ! നിന്റെ രക്തത്താൽ

2 ദുഷ്ടരായ കള്ളർകയ്യിൽ പെട്ടവനെപ്പോൽ
ദുഷ്ടരാകും പേയ്ഗണത്താൽ ചുററപ്പെട്ടഹോ!
കഷ്ടതയിൽ വീണുഴല്യം ഏഴയാമെന്നെ
തൃക്കരത്തിൽ ഏന്തി സ്വസ്ഥമാക്കുക— ശുദ്ധ

3 നല്ലിടയനാകുമെന്റെ പൊന്നു കാന്താ! നിൻ
വല്ലഭത്താലുള്ളലിഞ്ഞു തേടുക എന്നെ!
ശക്തനാക്കുകാകമാനം ക്ഷീണനാമെന്നെ!
കെട്ടുകയെൻ പാപമുറിവുകളെ— ശുദ്ധ

4 എൻ ആത്മാവേ! ഉള്ളിൽ ഖേദിക്കുന്നതെന്തിനു്?
തന്റെ ജീവനേകിയോൻതാൻ നിന്നെവിട്ടമോ?
താൻചുമന്നുകൊണ്ടുപോകും സ്വർഗ്ഗസീയോനിൽ
തൻവിളി നീ കേട്ടു സന്നിധൌ ചെല്ലുകിൽ— ശുദ്ധ

---

## 266 ക്രിസ്തീയാശ്രയം ഏകതാളം

പല്ലവി

ഉയർത്തിടുംഞാനെന്റെ കൺകൾ—തുണയരുളും വൻഗിരിയിൽ

അനുപല്ലവി

എൻസഹായം വാനം ഭൂമി
അഖിലം വാഴും യഹോവയിൽ— ഉയ

ചരണങ്ങൾ

1 യിസ്രയേലിൻ കാവൽക്കാരൻ നിദ്രാഭാരംതൂങ്ങുന്നില്ല
യഹോവാ എൻ പാലകൻ താൻ!
ഇല്ലെനിക്കു ഖേദമൊട്ടും— ഉയ

2 ശത്രുഭീതി നീക്കി എന്നെ മാത്രതോറും കാത്തിടുന്നു
നീതിയിൻ സൽപാഥകളിൽ,
നിത്യവും നടത്തിടുന്നു— ഉയ

3 ശോഭയേറും സ്വർപ്പുരിയിൻ തീരമതിൽ ചേർന്നിടുന്ന
ശോഭിതപുരത്തിൻ വാതി-
ലെൻമുമ്പിൽ ഞാൻ കണ്ടിടുന്നു— ഉയ

4 വാനസേന ഗാനംപാടി വാണിടുന്ന സ്വർഗ്ഗസീയോൻ
ധ്യാനിച്ചീടും നേരമെന്റെ
മാനസം മോദിച്ചിടുന്നു— ഉയ

5 ഹല്ലേല്ലൂയ്യാ ഹല്ലേല്ലൂയ്യാ ചേർന്നിടും ഞാൻ ഭാഗ്യദേശേ
ഹല്ലേല്ലൂയ്യാ പാടി സർവ്വ-
കാലവും ഞാൻ വാണിടുവാൻ! ഉയ

---

## 267 കമാശ് രൂപകതാളം

പല്ലവി

പാഹിമാം ദേവദേവാ!-പാവനരൂപാ!
പാഹിമാം ദേവദേവ!

ചരണങ്ങൾ

1 മോഹവാരിധിതന്നിൽ കേവലം വലയുന്ന-
ദേഹികൾക്കൊരു രക്ഷാനൗകയാം പരമേശാ!— പാഹി

2 ലോകവും അതിലുള്ള സർവ്വവും നിജവാക്കാൽ
ചാലവേ പടച്ചോരു ദേവനായകാ വന്ദേ!— പാഹി

3 ക്ഷാമസങ്കടം നീക്കി പ്രാണികൾക്കനുവേലം
ക്ഷേമജീവിതം നല്കും പ്രേമഹർമ്മ്യമേ ദേവാ!— പാഹി

4 പാപമാംവലയിൽ ഞാൻ ആപതിച്ചുഴലാതാൻ
താപനാശനാ! നിൻകൈ ഏകിടേണമേ നിത്യം!— പാഹി

5 ധൎമ്മരക്ഷണം ചെയ്‌വാൻ ഉർവ്വിയിലവതാര-
കൎമ്മമേററിയ സൎവ്വധൎമ്മദാ! നമസ്കാരം— പാഹി!

6 നീതിയെൻഗളത്തിന്മേൽ ഓങ്ങിയ കരവാളം
വീതമാക്കിയ ജഗത്രാതാവേ! ശരണം നീ— പാഹി!

7 ജീർണ്ണമാം വസനത്താൽ ഛാദിതനായൊരെന്നേ
പൂർണ്ണശുഭ്രമാം അങ്കി ഇന്നും ധരിപ്പിച്ചോനേ!— പാഹി!

8 നിത്യജീവനെന്നുള്ളിൽ സത്യമായുള്ള വാക്കാൽ
സ്തുത്യമാം പുതുജന്മം ദത്തം ചെയ്യൊരു നാഥാ!— പാഹി!

9 ദീനരിൽ കനിവേറും പ്രാണനായകാ! പോററി!
താണുഞാൻ തിരുമുന്നിൽ വീണിതാ വണങ്ങുന്നേൻ!— പാഹി!

## SERVICE.

## സേവ.

### 268 ഉശേനി ആദിതാളം

1 എൻജീവൻ ഞാൻനിനക്കുതന്നു എൻരക്തവും ചൊരിഞ്ഞു പാപി!
നിന്നെ വീണ്ടുകൊള്ളുവാനായ്, നീ എന്നും ജീവിച്ചീടുവാൻ
എൻജീവൻ ഞാൻ നിനക്കുതന്നു, എന്തുതന്നു നീ എനിക്കു?

2 ദീർഘകാലം കഴിച്ചു പാപി ദുരിതമോടേ ഞാൻ നിനക്കായ്
നിത്യമോദം നീ അറിവാൻ, നിത്യതയിൽ നീ സുഖിപ്പാൻ
ദീർഘകാലം ഞാൻ കഴിച്ചു, എന്തെനിക്കായ് നീ സഹിച്ചു?

3. താതനുടെ വെണ്മവീട്ടും തേജസ്സേറും സിംഹാസനം
വെടിഞ്ഞുഞാൻ ഭൂമണ്ഡലിലായി വലഞ്ഞലഞ്ഞു പാടുനേടാൻ
നിനക്കായയ്യോ! വെടിഞ്ഞിതെല്ലാം, എനിക്കായി നീ-
വെടിഞ്ഞതെന്തു്?

4 പാടനേകം പെട്ടയ്യോ ഞാൻ!പറഞ്ഞൊട്ടുങ്ങാവണ്ണമുള്ള
കഠിനമെഴുംറ വേദന നിൻ കൊടിയ ശിക്ഷ ഒഴിച്ചിടുവാൻ
പാടനേകം ഞാൻസഹിച്ചു, എന്തെനിക്കായ് നീ സഹിക്കും?

5 കൊണ്ടുവന്നു ഞാൻ നിനക്കു സ്വൎഗ്ഗലോകം തന്നിൽ നിന്നു
സൌജന്യമാം പൂർണ്ണരക്ഷ മോചനമെൻ സ്നേഹമതും
കൊണ്ടുവന്നു പെരിയവരം, എന്തെനിക്കായ്ക്കൊണ്ടുവരും?

## 269

### 'Work, for the night is coming'
### P. M.

1 രാത്രിയിതാ വരുന്നു അദ്ധ്വാനം ചെയ്യുകൊൾ!
പ്രഭാത മഞ്ഞിൻ കാലേ, പുലരുന്തോറും
കാഠിന്യമേറും ചൂടിൽ, ചെയ്യുകൊൾ
അദ്ധ്വാനം തീരും രാത്രിവന്നിട്ടുന്നിതാ!

2 രാത്രിയിതാ വരുന്നു അദ്ധ്വാനം ചെയ്യുകൊൾ!
അത്യുച്ചസമയത്തും നൽപകലിലും;
വിശ്രാമം വരുംവേഗം, ബദ്ധപ്പെട്ടോടുക;
അദ്ധ്വാനം ഇല്ലാരാത്രി വന്നീട്ടുന്നിതാ!

3 രാത്രിയിതാവരുന്നു അദ്ധ്വാനം ചെയ്യുകൊൾ!
അസ്തമയത്തിങ്കലും പ്രഭാതാന്ത്യത്തിലും
പോയ് മറയുന്നേ പകൽ അദ്ധ്വാനം തീർത്തുകൊൾ
അന്ധകാരമാം രാത്രി വന്നീട്ടും മുമ്പേ.

---

## 270 ചെഞ്ചുരുട്ടി ഏകതാളം

പല്ലവി

പിന്നാലേവരിക-കരിലൊട്ടുമേൻ
പിന്നാലെ നീ വരിക-നിന്നേ വെറുത്തെൻ-
പിന്നാലെ നീ വരിക!

അനുപല്ലവി

പിന്നാലെ നീ വരിക-പേയാട്ടം ചന്ത വിട്ടു
ഇന്നേരം മായാലോകം-എല്ലാം ഉപേക്ഷിച്ചു നീ— പിന്നാലെ

ചരണങ്ങൾ

1 എന്നിൽ ആശ്രയിക്ക-എന്നിൽ അൻപുവെയ്ക്ക
എന്നുടെ ആത്മസംഹാരം-കേട്ടുകൊൾക
മന്നിൽ ഗുരുവായ്യന്നേൻ-മഹതചകത്താവു ഞാനേ!
ഒന്നും വിടാതെ തടം ഓരോന്നും നോക്കികൊണ്ടേൻ-പിന്നാലെ
പാപപരീക്ഷ-ഭയമെന്ന്യെ ജയിക്ക
താപം നിന്ദ ഹിംസകൾ-സർവവും സഹിക്ക!

രാപ്പകൽ പരനോട്ട-രമിച്ചു ജപിച്ചുകൊൾക!
കോപംവെടിഞ്ഞെല്ലാർക്കും-ഗുണംചെയ്യ തുനിവായി-പിന്നാലെ

3 ചിന്തനീയെന്നുടേതു-ചേതസി ധരിക്ക
സ്വന്തജഢേച്ഛകൾ-ജയിച്ചൊഴിച്ചീടുക
അന്തം ചിന്തിച്ചു നിന്നെ-അഖിലം വെറുത്തിരിക്ക!
സന്തതം തുടൻവാ-സകല തലങ്ങളിലും— പിന്നാലെ

4 സുഖമില്ലാത്തിടത്തും-ദുർഘടസ്ഥലത്തും
അകറ്റു ഖേദിപ്പാൻ ഏക-നായ് നീ നിന്നീടിലും
പകലുള്ള വെളിച്ചത്തും-ഭ്രമമേകമിരുട്ടിലും
തുകയോടെൻ തടം കണ്ടു-സൂക്ഷിച്ചു നടന്നെൻറ— പിന്നാലെ

5 ധീരനായ്ത്വരിക-ചേൻ പിൻ വരിക
പാരം സന്തുഷ്ടനായി-പരസ്യമായ്‌വരിക
വേറെ കാണുന്നവരെ-വിളിച്ചുകൂട്ടിവരിക!
നേരെക്കൂട്ടരോടെല്ലാം-സ്നേഹംകാണിച്ചുകൊണ്ടെൻ— പിന്നാലെ

6 പാപിയായാലും-പകച്ചോനായാലും
താപിയാകാതെ നീ വാ-ദയയോടു വിളിച്ചേൻ
പാപികളെ രക്ഷിപ്പാൻ-പരമ കനാനിൽ ചേർപ്പാൻ
ശാപം ചുമന്നു തീർത്തേൻ-സമയം പോയിടുംമുൻ— പിന്നാലെ

---

## 271 ആനന്ദഭൈരവി ത്രിപുടതാളം

പല്ലവി

ആയുധം ധരിപ്പിൻ ഭടരേ! മനസ്സിൽ ദിവ്യ-
ആയുധം ധരിപ്പിൻ ഭടരേ!

അനുപല്ലവി

ആയുധം ധരിപ്പിൻ ലോകം-പേയ് ജഡത്തോടും യുദ്ധം
മായമെന്യെ ചെയ്യുന്നേരം-ജയിച്ചീടുവാനിന്നേരം— ആയു

ചരണങ്ങൾ

1 കെട്ടുവിൻ അരയിൽ സത്യം ചട്ടമായിരിപ്പതിന്നു
ഇട്ടുകൊൾവിൻ പാദരക്ഷാ-ശിഷ്ടസുവിശേഷ യത്നം
ദുഷ്ടപേയിൻ ബാണമെല്ലാം തട്ടിക്കളവാൻ വിശ്വാസം
വിട്ടുവിടാതെ പിടിപ്പിൻ-കെട്ടുവിൻ നീതികവചം!— ആയു

2 രക്ഷയിൻപടമത്തൊപ്പിയും-ശിക്ഷയായ് ധരിച്ചുകൊൾവിൻ
കക്ഷത്തും കരത്തും വെപ്പിൻ-ഖഡ്ഗമാം തിരുവചനം
രക്ഷാകരന്നായ് ജീവിപ്പിൻ-രാജകത്തിൻ കീഴടങ്ങിൻ
പക്ഷമാശ്രയം ഭയവും-പരനിൽ നിത്യം പതിപ്പിൻ!— ആയു

3 ശത്രുവെ സ്നേഹിപ്പിൻ പീഡ-അത്രയും ക്ഷമിപ്പിൻ ജഡം
എത്രയും ഒതുക്കിൻ സർവ്വ-ദുസ്തരങ്ങളും ത്യജിപ്പിൻ!
സൽപ്രവൃത്തി-ആഗ്രഹിപ്പിൻ-ദൈന്യതയോടെ നടപ്പിൻ!
സൽപ്രവൃത്തിക്കുത്സാഹങ്ങൾ - നിത്യവും ചെയ്തീടിൻ നിങ്ങൾ—
ആയു

4 ശാന്തത വിനയം ക്ഷമ-പ്രാൎത്ഥന കുശലം നന്ദി
സ്വാന്തരമ്യം ധൎമ്മചിന്ത-ഔദാൎയ്യം സല്ലാരം വേണം
സങ്കട രോഗികളേയും-ദർശിച്ചീടിൻ ബദ്ധരേയും
പങ്കമാദിശത്രുത്രയം-പറന്നുപോകുമെ സത്യം!— ആയു

——X——

## 272 ധനാശി ചെമ്പട

പല്ലവി

നിൻ സന്നിധിയിൽ ദൈവമേ-പൂൎണ്ണ-സന്തോഷം പൂൎണ്ണഭാഗ്യമേ!

അനുപല്ലവി

നിന്മക്കൾക്കെല്ലായ്പ്പോഴും-സമ്മോദം ലഭിപ്പാനായ്
ഉണ്മയായന്തമില്ലാ-നന്മകൾ നിറഞ്ഞുള്ള— നിൻ

ചരണങ്ങൾ

1 വൈരികളാൽ നിറഞ്ഞതാം-മഹാഘോരവിപിനമാം ഭുവി
സൈ്വരമായ് നിൻമക്കൾ-സഞ്ചാരം ചെയ്തീടാനായ് നിൻ
ചാരത്തു ചേൎത്തുധൈൎയ്യ-ത്തോടേ നടത്തീടുന്ന— നിൻ

2 ഉല്ലാസങ്ങൾ വൃഥാലാപം-പല-വല്ലാത്ത നിന്ദവചനം
ചൊല്ലാനരുതാത്തുള്ള ഭള്ളേറും വചനങ്ങൾ
എല്ലാം അല്ലാതെ കേൾപ്പാൻ-ഇല്ല ലോകമക്കളിൽ— നിൻ

3 ആധിസംശയങ്ങൾകൊണ്ടും-മഹാ-വ്യാധി ചിന്താകുലംകൊണ്ടും
ഭീതി വളൎന്ന മനമാകെ-വിരണ്ടു ഞാൻ സ-
ങ്കേതം നാഥനേ നിൻ-തൃപ്പാദം പ്രാപിച്ചിടുമ്പോൾ!— നിൻ

4 വാനസേനകളെപ്പോഴും-സ്തോത്ര-ഗാനങ്ങളാൽ നിൻ സന്നിധൌ
ഊനമില്ലാതെ മന-താരിൽ നിറഞ്ഞ ഭക്തി
ആനന്ദങ്ങളോടെന്നും-പാടി സ്തുതിച്ചിടുന്ന— നിൻ

## 273 കാമോദരി ആദിതാളം

പല്ലവി

കഴലിണ കൈതൊഴുന്നിതാ! കാരുണ്യമൂർത്തേ!.........
കഴലിണ കൈ തൊഴുന്നിതാ!.........

അനുപല്ലവി

കഴകിയെന്നെ കരങ്ങളാൽ അഴൽ ഒഴിക്കുക പരാ പരാ!— കഴ

ചരണങ്ങൾ

1. വരുന്നിതാ! ഭൂതങ്ങളത്രയും-അസൂറിയരിൻ-
പെരും പടകൾ വന്നങ്ങെത്രയും-വേഗത്തിങ്കല-
ങ്ങെരുശലേം പട്ടണം ചുററിയും-കൊണ്ടു യുദ്ധത്തി-
ന്നൊരുങ്ങിയപോലെയങ്ങെത്രയും-കോപത്തോടെന്നിൽ-
ശരങ്ങൾമഴനികർ-പൊഴിഞ്ഞിതാ!
അണഞ്ഞുഅരികതിൽ-വരുന്നിതാ!
കരഞ്ഞടിയനഴൽ-കലന്നിതാ!
വരുന്നവരമതു-കനിഞ്ഞുതാ— കഴ

2. ഉന്നതനാമേശുദേവനേ!-ഭൂതലത്തിങ്കൽ-
വന്നുപിറന്ന പിശാചിനെ-മുററും ജയിച്ചു-
വന്നടെ തല ചതച്ചോനെ!-അവൻെറ പോരിൽ-
നിന്നു വീണ്ടുകൊണ്ടങ്ങവനെ-ജയിപ്പാനെന്നിൽ-
കനിഞ്ഞു കരളലി-ഞ്ഞിടേണമേ!
അണഞ്ഞു അരികതിൽ-വരേണമേ!
ഇടിഞ്ഞ മനമതു-തൊടേണമേ!
വിരഞ്ഞുവരമതു-തരേണമേ!— കഴ

3. സത്യമാം അരക്കെട്ടും തന്നു-നൽനീതീകര-
ണത്തിൻ മാർകവചവും തന്നു-സുവിശേഷയ-
ത്നത്തിനടെ ചെരിപ്പും തന്നു-എല്ലാററിൻമീതെ
സത്യവിശ്വാസ ഖേടം തന്നു- ധരിപ്പിച്ചെന്നിൽ-
സുരക്ഷയാകും ശിരസ്ത്രവും
ശിരസ്സിൽ വെക്കുക-കരത്തിലും
വിശുദ്ധവാക്കാം-സുരസ്ത്രവും
വിശുദ്ധനേ! തന്നരുളുവാ!-നിൻ— കഴ

4. പാർത്ഥിവേന്ദ്രാ! സമീപേനിന്നു-പിശാചിന്നടെ-
കൂർത്തതാം ശരങ്ങളിൽ നിന്നു-സദാ നീയെന്നെ-

കാത്തു സർവ്വായുധങ്ങളിന്നു-ധരിപ്പിച്ചൻപായ്
പാർത്തു കണ്മണിപോലെയിന്നു-സൂക്ഷിച്ചെന്നെ നീ-
തട്ടുന്നുശരമഴ-കെടുത്തുവാൻ
കട്ടത്തരിപുബല-മൊടുക്കുവാൻ
കനത്തദുരിതമ-തകററുവാൻ
മഹതാനഗരിയിൽ-കടത്തുവാൻ. കഴ

---

## 274 ചെഞ്ചുരുട്ടി ആദിതാളം

പല്ലവി

ദേവനേ! യേശുദേവനേ! മഹാ-പാപിയാമെന്മേൽ നോക്കി- എന്റെ
താപങ്ങൾ നീക്കിയാശീർവ്വാദം ത-ന്നീടുക പാപം പോക്കി.

ചരണങ്ങൾ

1 സഹിപ്പാൻ പാടില്ലാ പരീക്ഷാഗ്നിയെന്നെ-
ദഹിപ്പിപ്പാൻ വരുന്നയ്യോ!-എന്നെ
സഹിപ്പാനാളാക്ക അവയെ ഞാനെല്ലാം-
സഹിച്ചവാ! കനിഞ്ഞെന്നിൽ— ദേവ

2 സാത്താൻ തന്നുടെ ക്രൂരമ്പുകളെ
ഏററു തളരുവാനായ്-ഇതാ
ചീററിച്ചങ്ങു വിട്ടീടുന്നപ്പനേ!
പാത്രനല്ലിതാമെന്മേൽ — ദേവ

3 ജഡമിതാ തന്റെ കട്ടത്ത കൈകളെ
തട്ടപ്പാൻപാടില്ലാ വിധത്തിൽ-മഹാ-
കട്ടപ്പമായോങ്ങിട്ടടിച്ചിടിച്ചെന്നെ
ചതയ്ക്കുവാൻ പോകുന്നയ്യോ!— ദേവ

4 ജഡത്തിൻ ക്രിയകൾ തെളിവല്ലോ അവ-
കെടുക്കാനോരോന്നായെന്മേൽ-ഇതാ
അടുക്കുന്നപ്പനേ പൊടിക്കുന്നെന്നെ നീ
പിടിക്ക നിൻ വലങ്കയ്യാൽ!— ദേവ

5 ചതിപ്പീടുന്നൊരു ലോകവും കൂടെ-
കുതിക്കുന്നെന്റെമേൽ കേറാൻ-ഇപ്പോൾ
കഥിക്ക അതിനോടുക്കാതെൻ പിന്നിൽ
ഒതുക്കത്തോടു-പോയിടാൻ— ദേവ

6 കയർത്തുവരുന്നരിപുക്കളെ ഞാനും
കയർത്തു പിന്നിൽ നോക്കാതെ-കണ്ടു
എതിർത്തു ജയിപ്പാൻ കൃപതന്നെന്നെ നീ
അയക്കേണമെൻ പിതാവേ!— ദേവ

## 275 സൈന്ധവി ആദിതാളം

പല്ലവി

തരണമേ പരമശരീരി! ആപൽ-
കാലേ തുണ പരോപകാരി!

അനുപല്ലവി

നരകുലദുരിതാപഹാരി!-സ്വർഗ്ഗ-
പുരം യരുശലേമധികാരി!-ഉടൻ- തരാ

ചരണങ്ങൾ

1 സുരനരഗണ സേവ പാത്രാ!-ദൈവ-
ജനകനൊരുവനായ പുത്രാ!
നരയനാരു പിണയായ ഗാത്രാ!-യേശു-
നായകാ അമേയാ പവിത്രാ!-ഉടൻ— തര

2 ആധാരം വേറെ എനിക്കാരും-ഇല്ലേ!
നീയനുകൂലൻ ആയാൽ പോരും
വേദാന്തസുഖം ഉടൻ ചേരും- എന്റെ-
വേദനയതുകൊണ്ടു തീരും-ഉടൻ— തര

3 നിത്യം നിത്യവും എന്റെ മേലേ-വരു-
ന്നെത്രയോ തുമ്പങ്ങൾ ഒരിക്കാലേ
അത്രയും നീക്കനിൻ കൃപയാലേ-ദിവ്യ
ഉത്തമശീലനിമ്മാനുവേലേ!-ഉടൻ— തര

---

## 276 ഭൈരവി ആദിതാളം

പല്ലവി

യേശുവേ കരുണാസനാ! മഹാ
ദോഷി ഞാനയ്യോ!
കൃപതോന്നണമയ്യോ!—

ചരണങ്ങൾ

1 നീചനാമെൻ ദുരിതങ്ങളെ നോക്കണമിതാ-കൂടെ-
പാക്കണം സദാ— യേശു

2 പെരിയസാത്താനരിശത്തോടു പെരിയമാരിപോൽ-അസ്ത്രം-
ചൊരിയുന്നെന്റെ മേൽ— യേശു

3 ജഡത്തിൻമോഹം കട്ടത്ത വൈരി അടുത്തണയുന്നു,-നൃപ!
ഒട്ടക്കണമിന്നു— യേശു

4 ദുഷ്ടലോകം നിന്നിൽനിന്നു വിട്ടകററുന്ന-കൃപ-
കിട്ടണമിന്നു— യേശു

5 ലോകം ജഡം പിശാചു വളരെ കേട്ടചെയ്യുന്നു!കൃപ-
തേട്ടന്നേൻ ഇന്നു— യേശു

6 കറിനപാപച്ചുമട്ട നീക്കും കരുണയുള്ളവാ!-കൃപ-
തരണം നല്ലവാ!— യേശു

7 ദുഷ്ടശീലമെന്നിൽ നിന്നു വിട്ടകററണം-പുതു-
സൃഷ്ടിയാക്കണം— യേശു

8 പരിശുദ്ധാത്മാവായ ദൈവം വന്നു പാക്കണം-എന്നെ-
എന്നും കാക്കണം— യേശു

9 മരണം വരെയും കരുണയോടെ കാത്തരുളണം-കൃപ-
തന്നു പോററണം — യേശു

10 നിന്റെ രാജ്യം തന്നിലെന്നെ ഓത്തുകൊള്ളണം-എന്നും-
ചേത്തുകൊള്ളണം — യേശു

---

## 277 ഇംഗ്ലീഷ് ഏകതാളം

പല്ലവി

ജയം ജയം കൊള്ളും നാം ജയം കൊള്ളും നാം!
യേശുവിന്റെ കൊടിക്കീഴിൽ ജയം കൊള്ളും നാം!

ചരണങ്ങൾ

1 നായകനായ് യേശു തന്നെ നടത്തുന്ന സൈന്യം
മായലോകം-പേടിക്കേണ്ട ജയം കൊള്ളും നാം!- ജയം

2 സർവ്വലോക സൈന്യങ്ങളെ സാത്താൻ കൂട്ടിയാലും
സ്വർഗ്ഗനാഥൻ ചിരിക്കുന്നു ജയം കൊള്ളും നാം!— ജയം

3 കൌശലങ്ങൾ തത്വജ്ഞാനം യേശുവിന്നു വേണ്ടാ
വചനത്തിൻ ശക്തിമതി ജയം കൊള്ളും നാം!— ജയം

4 ക്രിസ്തൻക്രൂശിൻ രക്തത്താലും നിത്യജീവനാലും
വിശുദ്ധാത്മ ശക്തിയാലും ജയം കൊള്ളും നാം!— ജയം

5 ക്ലേശിക്കേണ്ട ഹല്ലേലൂയ്യാ ദൈവത്തിന്നു സ്തോത്രം
യേശുകൊണ്ട ജയത്താലെ ജയം കൊള്ളും നാം! ജയം

---

## 278 ഇംഗ്ലീഷ്

1 എൻക്രിസ്തൻ യോദ്ധാവാകുവാൻ ചേൎന്നേൻ തൻസൈന്യത്തിൽ
തൻദിവ്യവിളികേട്ടുഞാൻ ദൈവാത്മശക്തിയാൽ

നല്ലപോർ, പൊരുതുംഞാൻ, എൻ ക്രിസ്തൻ നാമത്തിൽ
വാടാകിരീടം പ്രാപിപ്പാൻ തൻ നിത്യരാജ്യത്തിൽ!

2 തൻക്രൂശു ചുമന്നീടുവാൻ ഇല്ലൊരു ലജ്ജയും
എൻപേൎക്കു കഷ്ടപ്പെട്ട താൻ എന്നെന്നും ഓൎത്തീടും!— നല്ല

3 പിശാചിനോടു ലോകവും ചേൎന്നിട്ടും വഞ്ചിപ്പാൻ
വേണ്ടാ നിൻ ചപ്പും കുപ്പയും എന്നുരച്ചീടും ഞാൻ!— നല്ല

4 ഓർ മുൾകിരീടം അല്ലയോ എൻ നാഥൻലക്ഷണം?
തൻ യോദ്ധാവാഗ്രഹിക്കുമോ ഈലോകാഡംബരം?— നല്ല

5 ഞാൻ കണ്ടു വലിയസൈന്യമായ് വിശ്വാസ വീരരെ
പിൻചെല്ലും ഞാനും നിശ്ചയം ഈ ദൈവധീരരെ!— നല്ല

6 കുഞ്ഞാട്ടിൻ തിരുരക്തത്താൽ എനിക്കും ജയിക്കാം
തൻ സൎവ്വായുധവൎഗ്ഗത്താൽ എല്ലാം സമാപിക്കാം!— നല്ല

7 വല്ലൊരു മുറിവേല്ക്കുകിൽ നശിക്കയില്ല ഞാൻ
തൻ ശത്രുവിൻെറ കൈകളിൽ ഏല്പിക്കയില്ല താൻ!— നല്ല

8 എൻ ജീവനെയും വെക്കുവാൻ എൻ നാഥൻ കല്പിക്കിൽ
സന്തോഷത്തോടൊരുങ്ങും ഞാൻ തൻ ക്രൂശിൻശക്തിയിൽ!— നല്ല

9 വിശ്വാസത്തിൻെറ നായകാ! ഈ നിൻെറ യോദ്ധാവെ
വിശ്വസ്തനായി കാക്കുക നൽ അന്ത്യത്തോളമേ! — നല്ല

---

## 279 ഇംഗ്ലീഷ്

1 യുദ്ധത്തിനു യുദ്ധത്തിനു കേൾക്കകാഹളം!
ശക്തിയോട്ടു ധ്വനിക്കുന്ന സൈന്യം കൂടേണം!

യേശുക്രിസ്തു രാജാവാകും സർവ്വഭൂമിയിൽ!
സേവകരാം നാമും കൂടെ വാഴും തേജസ്സിൽ!

2 ക്രൂശിൻ കൊടിക്കീഴിൽ എങ്ങും ജയംകൊള്ളും നാം
വാശിയിൽ എതിർക്കുന്നവൻ വീഴും നിശ്ചയം.— യേശു

3 സാത്താൻ തന്റെ സൈന്യം കൂട്ടി എതിർ നില്ക്കുമോ?
യേശുനാമം കേട്ടിട്ടവർ ഓടിയില്ലയോ?— യേശു

4 മായ ഭക്തി ലോകയുക്തി അല്ല ആശ്രയം
ദൈവാത്മാവും ദൈവവാക്കും അത്രേ ആയുധം— യേശു

5 കാഹളങ്ങളെ നാം ഊതി അട്ടഹസിക്കും
അപ്പോൾ ഇരുട്ടിന്റെ കോട്ട താനെ വീണിടും— യേശു

6 നീതിസൂര്യൻ ശോഭയോടുദിക്കും ഉള്ളത്തിൽ
പാടിക്കൊണ്ടനേകർവരും ജീവവഴിയിൽ— യേശു

7 ഭൂമിയുടെ അററത്തോളം സർവ്വസൃഷ്ടിയും
ദൈവത്തിൻ മഹത്വം കണ്ടു വീണുകുമ്പിടും— യേശു

8 ഹല്ലേലുയ്യാ ഹല്ലേലുയ്യാ സ്തുതിസ്തോത്രവും
എന്നന്നേക്കും ദൈവത്തിനും പുത്രനാത്മനും— യേശു

---

## 280 കണ്ണികൾ

1 വരുവിൻവീരരേ! പോർ പൊരുവിൻ ധീരരേ!
പൊരുതുപോരിൽ മുടിപ്പിൻ-പേയോടെതിർപ്പിൻ ധൈര്യമായ്

2 എവിടെ കാഹളം കേൾക്കും അവിടേ കൂടുവിൻ
നമുക്കുവേണ്ടി യുദ്ധംചെയ്യും യേശുമന്നവൻ

3 എതിരാൾ തോററുപോം വൈരിയെല്ലാം ചിതറിപ്പോം
അതിരില്ലാത്ത ദൈവഭക്തി വിളങ്ങും നിശ്ചയം

4 യുദ്ധമുള്ളതു നമുക്കു മനുഷ്യരോടല്ല
ഉന്നതത്തിൽ ദുഷ്ടശത്രുസേനയോടല്ലോ!

5 പരിചവിശ്വാസം ക്രിസ്തൻ മനസ്സൊരായുധം
വചനമാകുമാത്മവാളാൽ വൈരി വീണുപോം.

6 തനിക്കെതിരായി തീത്ത ആയുധമൊന്നും
ഫലിക്കയില്ലെന്നരുളിച്ചെയ്ത വചനമോത്തിപ്പോൾ.

7 ബലം ധരിച്ചീടിൻ യുദ്ധവഗ്ഗമണിഞ്ഞീടിൻ
ബിലപ്പെട്ടിരുന്നവേല ചെയ്താൽ ഫലമുണ്ടാകുമേ.

---

## 281 "Hold the fort"

8s. 5s.

1 എന്റെ തോഴരേ! കൊടി കാൺ വീശുന്നാകാശേ!
എൻ സഹായ സേന വരുന്നേ ജയം തന്നേ!

"കോട്ട കാപ്പിൻ" യേശു ചൊല്ലുന്നു "വരുന്നു ഞാൻ"
"നിൻകൃപയാൽ കാക്കാം" എന്നുത്തരമായ് ചൊല്ലിൻ!

2 ശ്രേഷ്ഠസൈന്യം ഏറുന്നു മുൻ സാത്താന്റെ ചൊൽകീഴ്
ശക്തിമാന്മാർ വീഴുന്നേ ചുററും ഭയത്തിൻ കീഴ്— കോട്ട

3 തേജസ്സിൻലക്ഷ്യത്തെ കാണ്മിൻ കാഹളം കേൾപ്പിൻ
സൈന്യനാഥൻ നാമത്തിൽ ജയം രിപുക്കൾ മേൽ— കോട്ട

4 ഘോരയുദ്ധം നീണ്ടെന്നാലും കൂട്ടരുണ്ട ഹേ!
സൈന്യനാഥൻ മുൻവരുന്നു മോദം കൂട്ടരേ— കോട്ട

---

## 282

"Stand up, stand up for Jesus."

7. 6. D.

1 നിന്നീടിൻ യേശുവിന്നായ് ക്രിസ്ത്യസേനകളേ!
ഉയത്തീടിൻ കൊടിയെ നഷ്ടം നേരിടല്ലേ!
ജയം ജയം തനിക്കും തന്റെ സേനകൾക്കും
വൈരികൾ എല്ലാം തോല്ക്കും താൻ കത്താവായ് വാഴും.

2 നിന്നീടിൻ യേശുവിന്നായ് എന്നീ പോർവിളി കേൾ!
നിങ്ങൾ നിദ്ര കൊണ്ടാലോ അവന്നു ലജ്ജ താൻ!
നിൻ ഉള്ളിലും പുറത്തും കാണുന്ന തിന്മയെ
നീ നേരിട്ട പോരാടി, ഇല്ലായ്മ ആക്കുക.

3 നിന്നീടിൻ യേശുവിന്നായ് കാഹളനാദം കേൾ
മുന്നോട്ടു ചേരിൻ പോരിൽ ഈനേരം വീരരേ,
എണ്ണം ഇല്ലാ വൈരികൾ ഏറം ശൌര്യം ഉള്ളോർ
പേടിച്ചിടേണ്ടവരെ ധൈര്യമായ് ചെയ്ക പോർ.

4 നിന്നീടിൻ യേശുവിന്നായ് തൻ ശക്തി ശരണം
സ്വശക്തി ഫലിച്ചീടാ സ്വ ആശ്രയം വൃഥാ,
സർവ്വായുധവർഗ്ഗം നീ ആത്മാവിൽ ധരിക്ക
ആപത്തിൻനടുവിലും ആവതു ചെയ്ക നീ.

5 നിന്നീടിൻ യേശുവിന്നായ് യുദ്ധം വേഗം തീരും
ഇന്നു പോരിൻ സന്നാഹം നാളെ ജയ ഗീതം
ജയാളിക്കു ലഭിക്കും ജീവന്റെ കിരീടം
തേജസ്സിൽ യേശുവോടു വാണീടും എന്നമേ!



## 283 സുവിശേഷയുദ്ധം ഏകതാളം

എഫേസ്യ 6: 15—17

1 വരിക വരിക വീരരേ! വരി നിരന്നു പോരിന്നായ്,
നേരുകെട്ട വൈരിയെ പോരിലിന്നൊടുക്കണം.

2 നീതികവചമണിയുവിൻ ഭീതിവേണ്ട വൈരിയെ
സത്യബെൽട്ടു കെട്ടുവിൻ സുസ്ഥിരം സമസ്തവും— വരിക

3 ദൂതിനായ് തയാറിതെ ഒന്നോതിടും ചെരിപ്പിടിൻ
രക്ഷയാം ശിരസ്ത്രവും പക്ഷമായ് ധരിക്കുവിൻ— വരിക

4 പരിചെഴും വിശ്വാസമാം പരിചയേററടുക്കുവിൻ
വേദവാക്യമെന്ന വാൾ മോദമോടെടുക്കുവിൻ— വരിക

5 ക്രൂശിതൻ പതാകയിൽ ശ്രീക്രൂശം ലസിച്ചിടും
സ്ഥിരതയോടു പൊരുതുകിൽ വിരുതു രാജനേകിടും— വരിക



## SECOND COMING OF CHRIST

# ക്രിസ്തുവിൻെറ രണ്ടാമത്തെ വരവ്.

## 284

ഏകതാളം

പല്ലവി

നേരമാകും മുന്നെന്നിൽ വരിക വരിക എൻപ്രിയാ!
വന്നെൻ ദുരിതം മാററുക-നാഥനേ!

1 പാരിടത്തിൽ മനുഷ്യാവതാരം ചെയ്തോരേശുവേ! ഞാൻ
പാരം പരിശ്രമപ്പെട്ടന്നേൻ, എൻ നാഥനേ!— നേര

2 അന്തികേ വേഗംവന്നു-എൻ വെന്തുരുകും മനമാത്മ-
ബന്ധുവേ തണുപ്പിച്ചീടുക, എൻ നാഥനേ!— നേര

3 ലോകചിന്തയാലെൻ മനമാകെയഴലായീടുന്നു
മന്നവേലേ! വേഗം വരിക, എൻ നാഥനേ!— നേര

4 കാന്താ! വന്നീടുക മന-ക്കാടുകൾ വെട്ടിയകററി
ചന്തമോടെന്നിൽ വസിക്കുക, എൻ നാഥനേ!— നേര

5 സിംഹാദികളാം മൃഗ സമൂഹങ്ങളെൻെറ ഹൃദയേ
സഞ്ചരിച്ചെന്നെയൊടുക്കുന്നു, എൻ നാഥനേ!— നേര

6 സിംഹംപോലലറിയെന്നെ സംഹരിപ്പതിന്നുസാത്താൻ
ഉന്നിയോടി വരുന്നയ്യയ്യോ! എൻ നാഥനേ!— നേര

7 ചത്ത ചെള്ളാമെന്നെ നിൻെറ ചിത്തത്തിലോർത്താലറയ്ക്കും
കർത്താവേ കൈവിടരുതയ്യോ! എൻ നാഥനേ!— നേര

8 നീയെന്നെ വിട്ടാൽ പിശാചു വായാലെടുത്തു നരക-
ത്തീയിന്നിരയാക്കീടുമയ്യോ! എൻ നാഥനേ!— നേര

9 നീതിയിൻസൂര്യനേയെൻ അ-നീതിയുള്ളാത്മമതിങ്കൽ
മോദമോടെ വേഗം വാഴുക, എൻ നാഥനേ!— നേര

10 നിന്നെവിട്ടെവിടെ പോയി-ടുന്നു ഞാനെനിക്കായ്‌രക്തം
ചിന്നി മരിച്ചോരെൻ ഭർത്താവേ! എൻ നാഥനേ!— നേര

11 നിന്നെ ഞാൻ വിട്ടീടുമോ നീ-എന്നെ അനുഗ്രഹിച്ചല്ലാ-
തെങ്ങും പോയീടരുതയ്യയ്യോ! എൻ നാഥനേ!— നേര

## 285 ചെഞ്ചുരുട്ടി — അടതാളം

പല്ലവി

എഴുന്നരുളേണം യേശുമഹേശാ! ഭവാൻ
വച്ചുരുളിയവണ്ണം—വന്നരുൾ ഈശോ!

1 തൊഴതുനിൻ തിരുസഭ-മുഴപ്രഭ ധരിച്ചു നീ
വഴികൊണ്ടിങ്ങെഴുന്നിടാൻ-വരവുകാത്തീടുന്നു
കഴിയുന്ന കാലങ്ങൾ-ഒഴിയുന്ന ദിവസങ്ങൾ
പിഴയൊന്നും നിനയ്ക്കാതെ-വഴികൊണ്ടുവേഗം— എഴു

2 പെരുകുന്ന മതഭേദം-നരകാഗ്നി എരിയുന്ന
മുറുകുന്നുള്ളരിവാദം-കുറയുന്ന സ്നേഹവും
ഞരങ്ങുന്ന തിരുക്കൂട്ടം-കരയുന്ന തപശ്രേഷ്ഠർ
തിരിക്കേണം തിരുനീതി-ചൊരിക്കേണം വേഗം— എഴു

3 അതിഇമ്പം തിരുശബ്ദം-അതുകേൾപ്പിക്കണമീശോ!
മതിമോദം ഉദിപ്പിക്കും-മഹത്വം കാട്ടീടണം
അതിനോടെ ഉയിർമുദ്ര-പുതുദാനം തരുവാനും
സ്തുതിപൂജ നിരന്തരം-വദിച്ചു കാത്തീടുന്നേൻ— എഴു

4 സകല സൃഷ്ടികളിങ്ങു-സഹിക്കുന്ന മഹാഖേദം
മഹത്തേറും ദിനത്തിന്നു-തപിച്ചു കാത്തീടുന്നു
പകൽ കൃഷികാലങ്ങൾ-തികവായി വരുന്നല്ലോ
ഭഗവാനേ! മശിഹായേ!-വഴികൊണ്ടു വേഗം— എഴു

## 286

പല്ലവി

എന്നു ഞാൻ കണ്ടുകൊണ്ടിടും?
എമ്മാനുവേലെ! / എൻ യേശുവിനെ! / എൻ രക്ഷകനെ! } എന്നു ഞാൻ കണ്ടുകൊണ്ടിടും?

ചരണങ്ങൾ

1 ഇന്നും ഞാൻ ഊഴിയിൽ കി-ടന്നു വലയുന്നയ്യോ!
നിന്നെ കാത്തിരുന്നെൻെറ-കണ്ണുകൾ മങ്ങീടുന്നു— എന്നു

2 പാപത്തിൽ കിടന്നു ഞാൻ-താപപ്പെട്ടുഴലുമ്പോൾ
ആപത്തൊഴിച്ചോരെൻെറ-ആത്മമണവാളനെ!— എന്നു

3 തെററിയ ആടാമെന്നെ-തേടീട്ടുവാനായി കൈ-
ഏററു വന്നു മരിച്ചു-യിർത്തുവാനിൽ പോയോനേ! — എന്നു

4 വാനിൽ പിതാവിൻ വല-ഭാഗത്തിങ്കലിരുന്നു
ഹീനനാമെനിക്കായി-കേണപേക്ഷിക്കുന്നോനേ!— എന്നു

5 മന്നവ! മശിഹായേ!-എന്നു നീ വന്നീടുമോ?
നിന്നെ കാണ്മതിനെൻെറ-കണ്ണുകൾ കൊതിക്കുന്നു— എന്നു

6 വേഗം വരുമെന്നു നീ-ലേഖനം തന്നില്ലയോ?
കാഹളം കേൾപ്പതിന്നാ-ത്മാത്തുകൾ കൊതിക്കുന്നു— എന്നു

7 കർത്താവേ! വരേണമേ-ഭർത്താവേ! വരേണമേ
കാത്തിരുന്നീടുന്നു ഞാൻ-കാവൽക്കാരൻ പോലയ്യോ!— എന്നു



## 287 ദ്വിജാവന്തി ആദിതാളം

പല്ലവി

കാന്താ! താമസമെന്തഹോ?-വന്നിടാനേശു-
കാന്താ! താമസമെന്തഹോ!

അനുപല്ലവി

കാന്താ! നിൻ വരവിന്നാ-യ്കാത്തിരുന്നെൻെറ മനം
വെന്തുരുകുന്നു കണ്ണും-മങ്ങുന്നെന്മാനുവേലേ!— കാന്താ!

ചരണങ്ങൾ

1 വേഗത്തിൽ ഞാൻവരുന്നെന്നു-പറഞ്ഞിട്ടെത്ര
വർഷമതായിരിക്കുന്നു?
മേഘങ്ങളിൽ വരുന്നെന്നു-പറഞ്ഞതോർത്തു
ദാഹത്തോടെയിരിക്കുന്നു
ഏകവല്ലഭനാകും-യേശുവേ! നിൻെറ നല്ല
ആഗമനം ഞാൻ നോക്കി-ആശയോടിരിക്കയാൽ— കാന്താ!

2 ജാതികൾ തികവതിനോ?- ആയവർ നിൻെറ
പാദത്തെ ചേരുവതിനോ?
യൂദന്മാർ കൂടുവതിനോ?-കനാനിലവർ
കുടികൊണ്ടു വാഴുവതിനോ?
ഏതു കാരണത്താൽ നീ-ഇതുവരെ ഇഹത്തിൽ വ-
രാതിരിക്കുന്നു? നീതി-സൂര്യനാകുന്ന യേശു— കാന്താ!

3 എത്രനാൾ ഭരിച്ചുകൊള്ളും?-പിശാചിലോകം
എത്രനാൾ ചതിച്ചുകൊള്ളും?
എത്രനാൾ പറഞ്ഞുകൊള്ളും-അപവാദങ്ങൾ
ശുദ്ധിമാന്മാരുടെമേലും?
കർത്താവേ! നോക്കികാൺക-പാർത്തലത്തിൻ ദുരിതം
സാത്താന്റെ ധിക്കാരത്തെ-നീക്കുവാനായിപ്രിയ— കാന്താ!

4 ദുഃഖം നീ നോക്കുന്നില്ലയോ?-എന്റെ വിലാപ-
ശബ്ദം നീ കേൾക്കുന്നില്ലയോ?
തക്കം നോക്കീട്ടുന്നില്ലയോ?-പിശാചെന്മനം
വെക്കം ഹനിപ്പാനയ്യയ്യൊ!
തൃക്കണ്ണാലെന്നെനോക്കി ദുരിതങ്ങളാകെ പോക്കി
വെക്കം നിൻ മണവാട്ടിയാക്കിക്കൊള്ളുവാൻ പ്രിയ!— കാന്താ



## 288 ബലഹരി ചാപ്

പല്ലവി

മനുവേലാ! നീയെന്തിത്ര-വരുവാൻ താമസിക്കുന്നു?

അനുപല്ലവി

വരവോർത്താനന്ദിച്ചിതാ-ദിനവും കാത്തിരിക്കുന്നു

ചരണങ്ങൾ

1 വരുവേൻ വേഗമായ്-ഞാനെന്നരുമരക്ഷകനേ നിൻ
തിരുവായാലുര ചെയ്തതൊരുനാളും നീക്കം വരാ

2 വരുവാൻ താമസമെന്തെ-ന്നറിഞ്ഞീടാഞ്ഞു നിന്നുടെ
തിരുവചനങ്ങളെന്റെ-തിരഞ്ഞുനോക്കിയ നേരം

3 ഒരു പാപി മരിക്കാതെ-വരണം രക്ഷയിലെന്നു
പരനേ നീ നിരൂപിച്ചു-കരുതി കാത്തിരിക്കുന്നു

4 ഇതിനെ ഞാനറിഞ്ഞപ്പോൾ-മതി നന്നായ്തെളിഞ്ഞു ഞാൻ
ദിനവും നിൻ വരവിനെ-ഒരുക്കാനാഗ്രഹിക്കുന്നു

5 എട്ടുക്ക നിന്നുടെ തിരു-കരത്തിലേഴയാമെന്നെ
നടക്കാം ഏതിടത്തിലും-നിനക്കായ് വേല ചെയ്തീടാൻ

1 വരുവേൻ കള്ളനെ പോലെ-ന്നര ചെയ്തായതു പോലെ
പരനേ! നീ വരികെൻെറ-ദുരിതം മാററുവാനായി

7 എനിക്കുള്ള സകലവും നിനക്കായ് ത്തന്നിട്ടുന്നു ഞാൻ
മനുവേലാ! നീയിന്നെൻെറ-ബലിയെ കൈക്കൊണ്ടീടണം



## 289 ശങ്കരാഭരണം ചാപ്

പല്ലവി

എന്നു നീ വന്നിടും-എൻെറപ്രിയ! തവ
പൊൻമുഖം ഞാനൊന്നു കണ്ടീടുവാൻ?

അനുപല്ലവി

എത്രകാലം ഞങ്ങൾ കാത്തിരുന്നീടേണം
യാത്രയും പാത്തുകൊണ്ടിമ്മരുവിൻമദ്ധ്യേ— എന്നു

ചരണങ്ങൾ

1 ഈശാനമൂലനങ്ങൂററമടിക്കുന്ന
ക്ലേശസമുദ്രമാണീയുലകം
ആശയോടെ ഞങ്ങൾ നിന്മുഖത്തേ നോക്കി
ക്ലേശമെല്ലാംമറന്നോടീടുന്നേ പ്രിയ!— എന്നു

2 ഈ ലോകസൂയ്യൻെറ ഘോരകിരണങ്ങൾ
മാലേകീടുന്നതും കാണുന്നില്ലേ?
പാലകൻ നീയല്ലാതാരുള്ളി ഞങ്ങൾക്കു?
ഏലോഹീം, നീ എന്തു താമസിച്ചീടുന്നു? — എന്നു

3 എണ്ണമില്ലാതുള്ള വൈഷമ്യമേട്ടകൾ
കണ്ണീരൊലിപ്പിച്ചു നിൻെറ വ്രതർ
ഏറിക്കടക്കുന്ന കാഴ്ച നീ കണ്ടിട്ട-
ങ്ങാടലേതുമില്ലേ? ദേവകുമാരകാ!— എന്നു

4 മേഘാരൂഢനായി-ത്താരങ്ങളേഴേന്തി
ആദിത്യതുല്യവദനനായി
കാഹളധ്വാനവും മിന്നല്യമാർപ്പുമായ്
ശീഘ്രംഞാൻ വന്നീടുമെന്നുരചെയ്തോനെ— എന്നു

5 മാർവ്വോടണച്ചെന്നെ ആശ്വസിപ്പിക്കുവാൻ
കാൽവറിക്കുന്നിലങ്ങേറിയോനേശുവേ!

പൊൻമുടി എന്നെ ധരിപ്പിക്കുവാനൊരു
മുൾമുടി ഏററല്ലോ! കഷ്ടം സഹിച്ചോനേ!— എന്നു

6 ഇമ്മാനുവേലേനിൻ ശോഭനിറഞ്ഞുള്ള
അമ്മഹിമാപുരം ഒന്നുകണ്ടാൽ
ഇമ്മഹീതലത്തിൻ മോഹനവസ്തുക്കൾ
ഒന്നുമില്ലാത്തതെന്നെണ്ണാത്തതാരുതാൻ?— എന്നു

7 മൃത്യുവിൽനിന്നെന്നെ വീണ്ടെടുത്തീടുവാൻ
ദൈവകോപാഗ്നിയിൽ വെന്തെരിഞ്ഞ-
സ്നേഹസ്വരൂപനാം യേശുനാഥാ! നിന്റെ
മണിയറ തന്നിലങ്ങെന്നെയും ചേർത്തിടാൻ— എന്നു

## 290

1 മന്നവനെ! മശിഹായെ! എന്നു നിന്നേ കാണുംദാസൻ
എന്നു കാണാം എന്നു കാണാം പൊന്നുനാഥാ! എന്നുകാണാം?

2 നീയെനിക്കുള്ളാത്മ ഭർത്താവായി വാനിൽ വാണീടുക
എന്നുവരും എന്നുവരും എന്നെ നിന്നിൽ ചേർത്തീടുവാൻ

3 ശത്രു എന്നെ വലയ്ക്കുവാൻ എത്രനാശം ചെയ്തീടുന്നു!
തീർക്കേണമേ തീർക്കേണമേ നാശമെല്ലാം പൊന്നുനാഥ!

4 ലോകേയെനിക്കുള്ളദുഃഖഭാരം വന്നീടുന്നെൻ പൊന്നുനാഥാ!
എന്നുതീരും എന്നു തീരും-ഭാരമെല്ലാം പൊന്നുനാഥാ!

5 ആത്മജ്ഞാനം നല്കിയെന്നെ ആത്മവഴിക്കാക്കീടുക
ആത്മവഴി ആത്മവഴി കാണുംകാഴ്ച തന്നീടുക.

6 നീവരുമ്പോൾ സന്തുഷ്ടനായ് നിൻമുഖം ഞാൻ കണ്ടീടുവാൻ
എൻപ്രിയനെ! എൻപ്രിയനെ! എന്നെ നിന്നിൽ പാലിക്കുക

## 291

1 വേഗംനമുക്കൊരുസന്തോഷക്കൂട്ടത്തിൽ-
യേശുവിൻ സംഗീതം പാടീടാമേ!

യേശുവിൻ സംഗീതം പാടിടാമേ നമു-
ക്കേശുവിൻ സംഗീതം പാടിടാമേ!

2 പാട്ടുകൾപെട്ട പരിശുദ്ധസംഘത്തിൽ
കുഞ്ഞാട്ടും ദൈവവും ദൂതരുമായ്— യേശു

3 നാമന്നു ചൊല്ലുന്ന പാട്ടുകൾ പാട്ടുവാൻ
ഭൂവിലില്ലാക്കുമാരാഗഭംഗി— യേശു

4 അപ്പാട്ടു സ്വർഗ്ഗീയ രാഗത്തിലാകയാൽ
വീണ്ടെടുത്തോർക്കത്രെ പാടീടാവൂ— യേശു

5 സ്വർഗ്ഗീയമർമ്മങ്ങൾ വിവരിക്കും ഗാനത്തിൽ
കർത്താവിൻമക്കൾ നാമുല്ലസിക്കും— യേശു

6 സന്തോഷ വാദ്യങ്ങളുണ്ടവിടെ ബഹു-
സന്തോഷനൃത്തങ്ങളുണ്ടവിടെ— യേശു

7 രാജാവിനെക്കണ്ടു കണ്ണുനീർ തൂകുന്ന-
ഇൻപമേറും ഭാഗ്യ നായകന്മാർ— യേശു

8 എന്നെ രക്ഷിച്ചതെന്റെ യേശുവെന്നോതുന്ന-
രക്ഷപെട്ടോർകൂട്ടം പാടീടുന്നു— യേശു

9 പാപം ചെയ്തീടുന്ന മർത്ത്യനാനേരത്തിൽ
തീരാത്തദുഃഖം പൂണ്ടോടിപ്പോകും— യേശു

10 ഹല്ലേലൂയ്യാ ജയം ഹല്ലേലൂയ്യാ ജയം
വേഗത്തിൽ ഞാനുമപ്പാട്ടുപാടും— യേശു

---

## 292

പല്ലവി

യേശുവരും വേഗത്തിൽ— ആശ്വാസമേ!
യേശു വരും വേഗത്തിൽ— ക്രിസ്തേശു-വരും......

ചരണങ്ങൾ

1 മേഘം തൻതേരും അനേകരാം ദൂതരും
ശേഖരിപ്പാൻ തന്നിലേക്കെല്ലാ ശുദ്ധരെ— യേശു

2 ദൈവത്തെ സത്യത്തിൽ സേവചെയ്യുവർക്ക്
ചാവിനെ ജയിച്ചു തൻ ജീവനെ കൊടുപ്പാൻ— യേശു

3 തന്തിരുവരവിന്നായ് സന്തതം കാത്തവ-
ക്കന്തമില്ലാത്തൊരു സന്തോഷം ലഭിപ്പാൻ— യേശു

4 ഭൃത്യന്മാർ, താൻ ചെയ്ത സത്യപ്രകാരം
നിത്യമഹത്വത്തിൻ രാജ്യത്തിൽ വാഴാൻ— യേശു

5 തൻ ജനത്തിന്നെല്ലാ നിന്ദയും നീക്കി
അൻപുള്ള കൈകൊണ്ടു കണ്ണുനീർ തുടപ്പാൻ— യേശു

6 തൻ തിരുമുഖത്തെ നാം കൺകൊണ്ടു കണ്ടു
സന്തുഷ്ടരായെന്നും തൻ നാമം സ്തുതിപ്പാൻ— യേശു

7 ലോകത്തിൻ ചിന്തകൾ പോകട്ടെയെല്ലാം
ഏകപ്രത്യാശ ഇങ്ങാക എൻ യേശു— യേശു



## 293 ശ്രീരാഗം രൂപകതാളം

പല്ലവി

യേശുരാജൻെറഴുന്നള്ളത്തിൻ മുൻദൂതുകളി-
താ! നടന്നുകൊണ്ടുവരുന്നു.........

അനുപല്ലവി

യേശുരാജനാകും നസറേശനാം മശിഹാദേവൻ
ഭൂതലത്തിലേക്കെഴുന്നള്ളുന്നതിന്നു വന്നു കാലം— യേശു

ചരണങ്ങൾ

1 കന്യകമകനായ് വന്നവൻ-മനുജക്കായി-
ദംണ്ഡമേററു ചത്തുയിർത്തവൻ-മഹിമയോടു
ഉന്നതൻ വലത്തുഭാഗ-ത്തിങ്കലിരിക്കുന്ന രാജൻ
ഉന്നതപ്രതാപമോടീ മണ്ണിൽ വേഗം വരുവതാൽ— യേശു

2 രാജ്യസുവിശേഷമാം കൊടി-പിടിച്ചു സ്വർഗ്ഗ-
രാജ്യമക്കൾ ചുററിനടന്നു-പ്രിയരേ! നിങ്ങൾ
രാജരാജനാകുമേശു നാഥനെഴുന്നള്ളുവതി-
ന്നായൊരുങ്ങി നില്പിനോയെന്നട്ടഹസിച്ചുരക്കുന്നു— യേശു

3 അണ്ടർകോനിതാ അയക്കുന്നു-തൻെറ ആത്മാവെ
പണ്ടുതാനുരച്ച വാക്കുപോൽ-അതാൽ കഠിന-

കണ്ടർ പലർ ചെയ്ത ദ്രോഹം കണ്ടു നടുങ്ങിയലറി-
ക്കൊണ്ടു വീണു യേശുപാദം രണ്ടുമങ്ങിതാ തൊഴുന്നു!— യേശു

4 ദാവീദിൻെറ വീണുപോയൊരു-കൂടാരം ദേവാ-
ത്മാവിതാ പണിനടത്തുന്നു-അതിൻെറ കേട്ടു-
പാടുകളൊഴിഞ്ഞൊഴിഞ്ഞു പോയിടുന്നതാൽ പുതിയ-
തായിടുന്നല്പമല്പം നി-വന്നിടുന്നിതാ! മശിഹാ— യേശു

5 യുദ്ധ കലഹങ്ങൾ പകരും-വ്യാധികൾ മററും
കർത്തൻ മശിഹായുരച്ചപോൽ-വന്നുകൊണ്ടഹൊ!
എത്രയും നാശത്തെയിതാ ഇദ്ധരയിങ്കൽ വരുത്തി
കർത്തൃഭക്തരേയെഴുന്നള്ളത്തിനായൊരുക്കിടുന്നു— യേശു

6 നിയമിതന്മാരുടെ കൂട്ടങ്ങൾ-കൂടിവരുന്നു
നിയമിതരല്ലാത്തവർകളും-കഠിനംപൂണ്ടു
അവിശ്വസിച്ചങ്ങവിശ്വസിച്ചു പരിഹസിച്ചു പരിഹസിച്ചു
കഴുത്തുകളെകഠിനമാക്കീട്ടൊരുങ്ങുന്നന്തിക്രിസ്തുവിന്നായ്- യേശു

7 രാജരാജൻെറ യാത്രയ്ക്കിതാ-അവൻെറ വഴി-
യാകവെ നന്നാക്കിവരുന്നു-നമ്മുടെ നാഥ-
ന്നായൊരു പെരുവഴി വ-നത്തിലൊരുക്കി വരുന്നു
താണ പ്രദേശങ്ങളുമുയർന്നുയർന്നിതാ വരുന്നു— യേശു

8 വക്രതയുള്ളതു ചൊവ്വായി-തീർന്നു വരുന്നു
ദുർഘടമുള്ളതു സമമായ്-തീർന്നുവരുന്നു
ഒക്കെയിപ്രകാരമിങ്ങൊരുങ്ങി വന്നിടുന്നതാലെ
ശീഘ്രമായെഴുന്നള്ളത്തുണ്ടാമതിന്നുണർന്നുകൊൾവിൻ- യേശു

———

## 294 ആരഭി ആദിതാളം

പല്ലവി

യേശുരാജൻ! വരുമേ-സീയോനേ! നിൻെറ
ക്ലേശമൊക്കെയും തീരുമേ!........

അനുപല്ലവി

യേശുരാജൻ വരവു-ഘോഷം കോടി സൂര്യപ്ര-
കാശം പോലിരിക്കുമാ-കാശമണ്ഡലത്തിങ്കൽ യേശു

ചരണങ്ങൾ

1 മന്നവമന്നൻ മനു-നന്ദനരെക്കാളതി-
സുന്ദരരൂപമുള്ളവൻ-കൃപ
തന്നധരങ്ങളിൽ പ-കർന്നതാലനുഗ്രഹ-
മെന്നുമേററിരിക്കുന്നവൻ—ശക്തൻ
ഉന്നത തേജസ്സോട്ടം മിന്നും പ്രഭാവത്തോട്ടം
തന്നുടെ വാള ുട-തന്നിൽ തിളങ്ങീടവേ— യേശു

2 സത്യം സൌമ്യത നീതി-നിത്യം തനിക്കുള്ളതാ-
ലെത്രയും മഹത്വത്തോട്ടം-അതി-
ശക്തിയോട്ടം പ്രബല-പ്പെട്ട വാഹനമേറും
കർത്തൻ വലങ്കൈ തന്നോട്ടം—ഭയം
തട്ടം കാര്യങ്ങളോതും-ശത്രുക്കളുള്ളിൽ തൻെറ
അസ്ത്രങ്ങൾ പാഞ്ഞു കേറീ-ട്ടത്തലോടവർ വീഴും— യേശു

3 പുത്രി! ചെവിക്കൊണ്ടങ്ങു-ള്ളത്തിൽ വിചാരിക്ക നിൻ
ശ്രോത്രത്തെ ചായിച്ചീട്ടക-സ്വജ-
നത്തെയും നിൻ പിതൃഗൃ-ഹത്തെയും മറക്ക നീ
പാർത്ഥിവനപ്പോൾ നിന്നുടെ-അഴ-
കേററം കൊതിക്കുംപ്രാണ-നാഥനവനാകയാൽ
കാൽത്തളിരിൽ വീണു കൈ-കൂപ്പി വന്ദിച്ചീട്ടക— യേശു

4 മന്നവ മകളേ! കേൾ-നിന്നുൾ മുഴവനും നി-
റഞ്ഞിരിക്കുന്നു മഹത്വം-നല്ല
പൊന്നിൻ കസവുള്ളതാ-കുന്നു നിന്നുടെ വസ്ത്രം
കന്യകമാരാം തോഴിമാ-രോട്ടം
ഉന്നതാനന്ദത്തോടെ മന്നവനുടെ പുരം
തന്നിൽപ്രവേശിച്ചു നീ-എന്നും മോദമായ് വാഴും —യേശു

---

## 295 സൌരാഷ്ട്രം ത്രിപുടതാളം

പല്ലവി

വരുമേ! ഉണർന്നിരിപ്പിൻ!—യേശുനാഥൻ

ചരണങ്ങൾ

വലിയോർക്കും ചെറിയോർക്കും മാന്യർക്കും ഹീനർക്കും
അഖിലർക്കും വിധി നല്കി തൽക്കഫലം കൊടുപ്പാൻ— വരു

ചരണങ്ങൾ

1 ഭേരിയാൽ ബ്രഹ്മാണ്ഡ ഭിത്തികൾ കുലുങ്ങുവാൻ
പെരുംകാഹള ധ്വനിയാൽ പേഗണം കുലുങ്ങുവാൻ
അരിഗണം ചുളുങ്ങുവാൻ തന്നിൽ ആശ്രിതന്മാരും
നിരയണി–ദൂതരും ചേർന്നു തുടങ്ങീടുവാൻ— വരു

2 വാനം ഭടഭടെന്നു, ഭുവനം കിടുകിടുങ്ങി
ഹീനപ്പേയെ ചേർന്ന എവരും നടുനടുങ്ങി
മാനം ഇല്ലാതെ വാണ പാതകരോടുവാൻ
ജ്ഞാനഗാനം പാടി നൽസഭ തുടങ്ങുവാൻ— വരു

3 ഇൻപപ്പെട്ടോരെ ജീവ ഇൻപകനികളൂട്ടി
തൻപ്രസാദപാത്രരെ പൊൻമുടികൾ ചൂട്ടി
അൻപറേറാരെ നരക വൻപാകവെ കാട്ടി
അൻപുള്ള ദാസർക്കു സമ്പൽഗതി കൂട്ടുവാൻ— വരു

4 വിശ്വാസികളെ താൻ ഉയർത്തി പുകഴ്ത്തുവതിന്നും
മേലാം മോക്ഷവാസികൾ ചാലേ ഘോഷിപ്പതിന്നും
വിശ്വാസഹീനരെ നിരസിച്ചകററുവാനും
വിൺപരിവാരം ചൂഴ്ന്ന അൻപൻ യേശുമഹേശൻ— വരു

## 296 നാഗവരാളി ആദിതാളം

പല്ലവി

മനുവേൽ വരുമേ വേഗം ഉണർന്നുകൊൾവിൻ!
മനുവേൽ വരുമേ വേഗം!..............

അനുപല്ലവി

മനുവേൽ വരുന്ന നാളും–നാഴികയും മനുഷ്യ-
തനയന്മാരിലാരുമേ-അറിയുന്നില്ലഹോ! നൂനം— മ

ചരണങ്ങൾ

1 ചോരനെപ്പോലെ വരുന്നു-ഞാനെന്നവൻ തൻ
കാരുണ്യവചനം തന്നിൽ
നേരായുരച്ചിരിക്കുന്നൊരു വചനം മന-
താരിലുറച്ചു നിങ്ങൾ ധ്യാനിച്ചു നിന്നിടണം— മനു

2 ക്രിസ്തു വരുന്നതിനു മുൻ-വിശ്വാസത്യാഗം
ക്രിസ്ത്യാനികളിലുണ്ടാകും

ഒണ്ടുവരുന്നതിപ്പോൾ-ക്രിസ്തവർക്രിസ്തുവെ വി-
ട്ടത്യന്തദോഷതചമാ-യ്മററുള്ളോരിൽ പാറുന്നു— മന്നു

3 ക്രിസ്തു വരുന്നതിന്നു മുൻ-പരിഹാസക്കാർ
ക്രിസ്ത്യാനികളിലുണ്ടാകും
ക്രിസ്തു വരുന്നതിൻ വാ-ഗ്ദത്തങ്ങളെവിടെന്നും
മററും പറയുമതി-ങ്ങിപ്പോൾ നിവത്തിപ്പതാൽ— മന്നു

4 അവസാന നാളുകളി-ലനേകർ തങ്ങൾ
ചെവിയെ സത്യം വിട്ടുനീക്കി
കവിതാകഥകളിലേ-ക്കു മറിഞ്ഞുഴന്നീട്ടും
ഭൂവിലതു നിവത്തി-ച്ചീട്ടുന്നിപ്പോളതിനാൽ— മന്നു

5 ദുഷ്ടന്മാരനേകരുണ്ടാ-യ്മഹാവലിയ
ദുഷ്ക്രിയ നടത്തുന്നു—
ക്രിസ്തുഭക്തിവേഷത്തെ-യിട്ടവരതിൻ ശക്തി-
വിട്ടു നിഷേധിച്ചു ത-ന്നിഷ്ടം പോൽ നടപ്പതാൽ— മന്നു

6 യേശുവിൻ രാജ്യവിശേഷം-ഭൂലോകമെല്ലാം
ഘോഷിക്കപ്പെടേണം നൂനം
യേശുവിൻ ദാസന്മാരങ്ങാശയോടെയതിനെ
ഘോഷിച്ചു വരുന്നിപ്പോ-ളീശൻ കൃപയാലിനി— മന്നു

7 കാഹളത്തോടുമാർപ്പോടു-മഗ്നിമേഘത്തിൽ
കാണപ്പെട്ടുമന്നേരത്തിൽ
ലോകമനുഷ്യരിൻക-ണ്ണാകെ കാണുമവൻ കോ-
ലാഹലത്തോടസംഖ്യ-ദൂതരുമായ്വരുന്നതു— മന്നു

8 ക്രിസ്താഗമനത്തെപ്പററി-ഗണ്യമാക്കാതെ
സ്വസ്ഥരായിരുന്നീടുന്ന
പാത്ഥലഗോത്രമാകെ-യാത്തി പരവശരാ-
യ്വാത്തങ്ങലറി നോക്കും-ക്രിസ്തുവിനെ മേഘത്തിൽ— മന്നു

9 വിശ്വാസികളാ-യ്മരിച്ചോ-രുയിത്തു വന്നു
മേഘത്തിലെടുക്കപ്പെട്ടും
വിശ്വാസികളായി ജീ-വിപ്പോരും മറുരൂപം
വന്നങ്ങവ്വണ്ണം മേഘം-തന്നിലെടുക്കപ്പെട്ടും— മന്നു

10 സോദരസോദരികളേ! യേശുക്രിസ്തുവെ
സേവിച്ചു വിശ്വസിച്ചീടിൻ
നാഥൻ വരുന്നതിനു കാത്തിരുന്നീടിൻ ശുദ്ധ-
വേദം പഠിച്ചു ദേവ-ഗീതങ്ങൾ പാടീടുവിൻ— മന്നു

---

## 297 ഹുസേനി മുറിയടന്തതാളം

പല്ലവി

യേശു വരുന്നു-അതാ-ശ്രീയേശു വരുന്നു......

ചരണങ്ങൾ

1 യേശുരാജൻ വ-രുന്നതാ മഹി-
മാസനത്തിലി-രുന്നുകൊണ്ടു തൻ
ദാസരാകുന്ന-ദൂതസേനകൾ
ഘോഷമോടു ചുഴന്നുകൊണ്ടട്ട-
ഹാസിച്ചിമ്പമാ-യ് ഗീതം പാടി സ-
ന്തോഷിക്കുന്നതു-കേട്ടുകൊണ്ടതാ— യേശു

2 എളിയ മറിയയി-ലവതരിച്ചവൻ-
എളിയ മനുജനായ്-ഭുവി നടന്നവൻ
എളിയവരീരാ-റുമനുജരെ-
വലിയ കരുണയോ-ടരികിൽ ചേർത്തവൻ
കല്യങ്ങവെട്ടുമി-നട്ടങ്ങവെ നരർ-
വലിമയോടതി-മഹി-മയാകവെ— യേശു

3 യെറുശലേമെന്ന-തിരുനഗരിയിൽ-
ഗുരുവായിരുന്നുപ-ദേശം കഴിച്ചവൻ
പരീശന്മാരുടെ-കപടഭക്തിയെ-
പരിത്യജിച്ചുപ-ദേശം കൊടുത്തവൻ
പെരിയ അതിശയം-വളരെ ചെയ്തവൻ-
പരമലോകം വി-ട്ടരികൾ കാൺകവെ— യേശു

4 മർത്ത്യർപെട്ട-കടത്തിനായി ദൈ-
വത്തിനുടെ കോപാഗ്നിയാകവെ
ചിത്തത്തിൽകട-ന്നത്തലോടു വി-
യർത്തുചോര ജഡത്തിലാകവെ
ഉ ത്തരം ദണ്ഡമേററു-കൊണ്ടോർമ-
ഹതാപമോടു പരത്തിൽ നിന്നിതാ— യേശു

5 ദുഷ്ടയൂദന്മാ-രാൽ പിലാതനു-
കെട്ടിവരിഞ്ഞേ-ല്പിക്കപ്പെട്ടവൻ
കഷ്ടം തിരുമേനി-യാകെ കൊരടാവാൽ
ദുഷ്ടരാലടി-കൊണ്ടു തളർന്നവൻ

പട്ടണത്തിൻവെളി-യിൽ ക്രൂശിക്കപ്പെ-
ട്ടവനഗ്നി-മേഘത്തിലിതാ!— യേശു

6 മൂന്നുദിനം കഴി-ഞ്ഞുടനെഴുന്നവൻ-
മൂത്തസർപ്പത്തിൻ-തലയെ-തകർത്താലി-
വെന്നമലയതിൽ-ദാസരോടുചെ-
ന്നുന്നതത്തിലെ-ഴുന്നുപോയ്മഹാ
ഉന്നതന്റെ വ-ലത്തുഭാഗത്തിരു-
ന്നവൻ ഭൂ-വാകെ കാൺകവെ— യേശു

7 നാഥനൊരു ചൊൽ-വിളിയുയർത്തവെ-
ഭൂതലമതു നടുനടുങ്ങവെ
ദൂതന്മാരിൽ പ്ര-ധാനിമശിഹാ-
രാജൻ വരുന്നെന്നു നാദമുയർത്തവെ
ദൂതസംഘങ്ങ-ളാകെ കാഹള-
മൂതവെ ഭൂ-വാകമുഴങ്ങവെ— യേശു

8 ദൂതന്മാർ തങ്ങൾ-ഭാഷയിൽപര-
മോന്നതന്റെ പ്ര-താപചരിതങ്ങൾ
മോദമോടു സം-ഭാഷിച്ചുനൃത്ത-
മാടിക്കൊണ്ടിവ-ഗീതംപാടവെ
ദൂതന്മാരിൽ സ-റാഫിമാർപരി-
ശുദ്ധനെന്നുസ-ദാ ചൊല്ലീടവെ— യേശു

9 മന്നിലുള്ളവർ-എന്തിനെന്നതി-
ഖിന്നരായഴ-ലോടു കൂടവേ
മന്നർമന്നന്റെ-മഹത്വവരവതും-
ഉന്നിപ്പാർത്തു ചിലർ വിറച്ചുന-
ടുങ്ങവെ ചിലർ-രൂപം മാറിയു-
യർന്നുപോയവ-നോടു ചേരവെ— യേശു

10 രാജരാജന്റെ-യാത്രകണ്ടിതാ-
ദുഷ്ടമാനുഷർ-ഞെട്ടി വിറയ്ക്കുന്നു
ആധിയോടവരലറുന്നുമഹാ-
വ്യാധിപൂണ്ടവ-രായിത്തീരുന്നു
നീതിയുള്ളവ-രവനെ കണ്ടതി-
മോദമോടിതാ-ഗീതം പാടുന്നു— യേശു

11 പാത്തലത്തിലെ-ഗോത്രമാകവെ-
പാത്തുമേഘത്തി-ലലറിക്കരയവേ
കുത്തിയോർ മനം-കത്തവെ പരി-
ശുദ്ധനേക്കണ്ട-വീണങ്ങലാവേ-
ഇദ്ധരയിലെ-ശബ്ദമാകവെ
എത്രയുമുയ-ന്നീട്ടമാറതാ! — യേശു

12 അന്തിക്രിസ്തനെ-യുമവൻെറയ-
സത്യദീർഘദ-ശിദയയുമാ-
യ്യെന്തുരുകുന്ന-അന്ധകൂപത്തി-
ലുന്തി ജീവന-തോട്ട തള്ളി യ-
വൻെറയാളുക-ളെയഴിപ്പതി-
നായിതാ-അഗ്നി-മേഘവാഹനെ— യേശു

13 നിദ്രകൊണ്ടവി-ശുദ്ധന്മാരെയു-
യിത്തെഴന്നേ-ല്പിച്ചശേഷമായ്
പാത്തലമതിൽ-പാത്തുകൊള്ളുംവി-
ശുദ്ധരെ മറു-രൂപമാക്കിവി-
ശുദ്ധമോടതി-മോദമായിട്ടി-
പ്പാത്തലമതിൽ-വാഴ്വതിന്നുമാ— യേശു

14 കാന്തയാകുന്ന-യറുശലേം രത്ന-
കാന്തിയായ്വാനിൽ-നിന്നിറങ്ങവെ
കാന്തനാകുന്ന-യേശുരാജനും
വീണ്ടെടുത്ത വിശ്വാസികളോടും
ആണ്ടിങ്ങായിരം-വാഴവാൻ മാ-
ത്താണ്ഡകോടിയു-ദിച്ച് കാന്തിപോൽ- യേശു



## 298

ഏകതാളി

പല്ലവി

എന്നേശുരാജന്റെ വരവു സമീപമായ്
എന്നേശുരാജൻ വരുന്ന എതിരേല്പാൻ ഒരുങ്ങുവിൻ!

ചരണങ്ങൾ

1 തന്റെ പ്രധാനദൂതനാകുന്ന മിഖായേൽ
കാഹളങ്ങൾ ഊതിടുമ്പോൾ ഭൂതലം വിറയ്ക്കുമേ

2 ഭൂതലമോ പെരും കാററിനാലിളകിടും
കായലും സമുദ്രങ്ങളും ഒന്നുപോൽ മുഴങ്ങുമേ

3 അപ്പോൾ തന്റെ ദൂരത്തായവർക്കു ഭ്രമമേ-അവർ
ഭൂമിനെട്ടനിളെ ഓടി ആശ്വാസങ്ങൾ തേടുമേ

4 ഈലോകത്തെ സ്നേഹിപ്പോർക്കു ഭീതിയേറുമേ
ഈലോകം നിന്നെ വെറുക്കും നീയന്ധനായ്ത്തീരുമേ

5 തന്നാൽ മുദ്ര കുത്തപ്പെട്ട ശുദ്ധിമാന്മാരോ?
ദൈവജാതന്റെ വരവിൽ ഹല്ലേലുയ്യാ പാടുമേ

6 മിന്നുന്ന സൌന്ദര്യമുള്ള തൻമുഖം കാണ്മാൻ-അ
പ്പൊന്നുമുഖം കാത്തിരുന്നെന്റെ കണ്ണുകൾരണ്ടും മങ്ങുന്നേ!



## 299

പല്ലവി

ചേരുമേ വേഗം ചേരുമേ എന്റെ-
താതന്റെ നിത്യരാജ്യത്തിൽ

ചരണങ്ങൾ

1 ആയുസ്സിൽ കണ്ടിട്ടില്ലാത്ത-കാഴ്ച
കണ്ടു ഞാൻ ആനന്ദിച്ചീടാൻ
എന്നു ഞാൻ പോയി ചേർന്നിടും-എന്റെ
താതന്റെ നിത്യരാജ്യത്തിൽ

2 സ്വർഗ്ഗീയഭാഗ്യം ഓർക്കുന്തോറുമെൻ-
ഉള്ളം സന്തോഷാൽ തുള്ളുന്നു
എന്നു വന്നിടും പ്രിയരക്ഷകൻ
മണിയറതന്നിൽ ചേർത്തിടാൻ

3 വീണ്ടെടുത്തെന്നെ വിലയ്ക്കു-കൊണ്ട
പ്രിയനേ നിന്നെ കാണുവാൻ
ആനന്ദം ഉള്ളിൽ തിങ്ങുന്നു-പ്രേമ-
മേറുന്നു പ്രാണവല്ലഭാ!

4 ചങ്കുതുറന്നു എന്നെ നേടിയ
ദൈവത്തിൻ ഏക ജാതനേ!
പങ്കം അകററി നിന്നിൽ ചേർക്കുവാൻ
തോന്നിയ കൃപ എത്രമേൽ

5 അല്ലൽ തീർന്നു ഞാൻ നിന്നിൽ ചേരുവാൻ
വല്ലഭാ! കൊതിച്ചീടുന്നേ
ഉല്ലാസംപൂണ്ടു മുത്തം ചെയ്യുവാൻ
എത്രനാൾ പാർത്തീടേണമോ?

6 ഈ മരുവിലെ വാസത്താലുള്ളം
നീറുന്നു പ്രിയ നാഥനേ!
എന്നു വന്നെന്റെ ആകുലം-തീർത്തു
അങ്കമാർവ്വതിൽ ചേർക്കുമോ?

7 സ്വർഗ്ഗീയദൂത ഗണത്തോ-ടൊത്തു
ഗാനങ്ങൾ നിത്യം പാടുവാൻ
സന്തതം കൊതി ച്ചീടുന്നേ-എന്റെ-
പ്രത്യാശ വർദ്ധിച്ചിടുന്നേ

8 എന്നുതാമസം വന്നിടാൻ-മമ-
കാന്തനേ! ശാരോൻ പുഷ്പമേ!
വെന്തുരുകുന്ന എന്റെ മാ-നസം
അന്തികെ വന്നണഞ്ഞീടാൻ

9 കാഹളം ധ്വനിച്ചീടുമേ-തന്റെ-
ശുദ്ധിമാന്മാരെ ചേർക്കുവാൻ
ചേരുമേവേഗം ചേരുമേ—ഞാനും
പാടുമേ നിത്യഗീതങ്ങൾ!

## 300 ശങ്കരാഭരണം                                   ചാപ്

പല്ലവി

എന്താനന്ദം പ്രിയരെ! കുഞ്ഞാട്ടിൻെറ
കല്യാണനാളതിലേ.

അനുപല്ലവി

ഹാ! എന്തുമോദമെൻ യേശുവോടൊന്നിച്ചു
കാന്തയായ്സ്ഥാനിലങ്ങേറുന്ന നാളതിൽ— എന്താ

ചരണങ്ങൾ

1 കാന്തയ്ക്കുണ്ടാരാനന്ദം മദ്ധ്യവാനിൽ വേളികഴിച്ചീട്ടും നാൾ
സ്തോത്രംസ്തുതികളെന്നും മുഴക്കിടാം കാന്തൻെറ ചുററും നിന്നു
ശുദ്ധൻ ശുദ്ധൻ പരിശുദ്ധനെന്നെപ്പോഴും
വിശ്രമമെന്നിയെ ആത്തുമുഴക്കീടാം — എന്താ

2 ആകുലം പോയുറയും-ഹല്ലേലൂയ്യാ അല്ലലെല്ലാമൊഴിയും
വല്ലഭൻ നല്കീടുന്ന പദവിക-ളെത്ര മനോഹരമേ!
മൃത്യുവേശാത്തൊരു പുത്തൻ ശരീരത്തെ
കത്തൻ നമുക്കേകും-ദത്തമായിട്ടന്നു — എന്താ

3 കഷ്ടതവിട്ടകലും-ശുദ്ധർഗണം-ഇദ്ധരവിട്ടിട്ടുമ്പോൾ
പുഷ്ടമോദം നല്കീട്ടും പ്രതിഫലം തത്ര ലഭിച്ചിട്ടുമേ
കത്തനാം കുഞ്ഞാട്ട സത്യസഭയുമായ്
മദ്ധ്യവാനം തന്നിൽ പാത്തിട്ടുമന്നഹോ!— എന്താ

4 സ്വർണ്ണമുടി ചൂടിടാം നമുക്കന്നു സ്വർണ്ണവീണ മീട്ടിടാം
എണ്ണമില്ലാസിദ്ധന്മാർ ഇമ്മാനുവേൽ നല്ലവനെന്നോതുമ്പോൾ
എന്തുമാസന്തോഷം! എന്തുമാസന്തോഷം!
തിങ്ങുന്നു എന്നുള്ളം മന്നനെ ഓക്കുമ്പോൾ— എന്താ

---

## 301

പല്ലവി

ആനന്ദമേ പരമാനന്ദമേ യേശു-
വീണ്ടും വരുന്നതത്യാനന്ദമേ

ചരണങ്ങൾ

1 അല്ലലൊഴിച്ചെന്നെ സ്വർല്ലോകത്തിൽ ചേർത്ത-
ങ്ങുല്ലാസമോടെയിരുത്തിടുവാൻ
വല്ലഭനേശുതൻ ദൂതരുമായിങ്ങു
കോലാഹലത്തോടിതാവരുന്നു!— ആന

2 ആരുമൊരുവരുമില്ലാതീഭൂവിൽ ഞാൻ
ഏറെ വലഞ്ഞു നടന്നീടുമ്പോൾ
തേടി എടുത്തെന്നെ മാർവ്വോടണച്ചെൻെറ-
കണ്ണുനീരെല്ലാം തുടച്ചു നാഥൻ— ആന

3 എണ്ണമില്ലാ ശുദ്ധർ കൂടിവസിക്കുന്ന
സ്വർണ്ണമുടിവച്ചു സ്വർല്ലോകത്തിൽ
സ്വർണ്ണവീണകളാൽ ഗീതമുയർത്തുന്ന-
ശുദ്ധരോടൊന്നിച്ചു പാടീടും ഞാൻ— ആന

4 ഏഴിടിയങ്ങു മുഴങ്ങീടുമേ ഉടൻ-
ദൂതന്മാർ കാഹളമൂതീടുമേ
യേശുതാൻ മേഘത്തിൽ വന്നീടുമ്പോളെല്ലാ-
ഭൂവാസികളും വിറച്ചീടുമേ!— ആന

---

## 302 ദിവ്യനടത്തിപ്പ്.

### "Lead kindly light"

### 10-4-10-4-10-10.

1 എൻ ദൈവമേ! നടത്തുകെന്നെ നീ, എന്നേരവും
പാരിന്നിരുൾ അതുടെ സ്വർഗ്ഗേ ഞാൻ ചേരുംവരെ
നിൻതൃക്കൈകളാൽ ഈ ഭൂയാത്രയിൽ
സർവ്വദാ എന്നെ താങ്ങീടേണമെ!

2 നിൻകല്പനകൾ നിമിഷംപ്രതി ലംഘിച്ചു ഞാൻ,
ശുദ്ധസ്വരൂപ സദാ എൻ ദോഷത്താൽ ദുഃഖിപ്പിച്ചേൻ
നീതിയിൽ എന്നെ നിൻ മുമ്പിൽനിന്നു
ഛേദിക്കാതെ നിൻകൃപ നല്കുക!

3 എന്നാത്മദേഹിദേഹം സമസ്തം ഏല്പിക്കുന്നേൻ
നിൻ കൈകളിൽ ക്ഷണംപ്രതി എന്നെ ഇന്നു മുതൽ
വേദവാക്യമാം പാതയിൽ കൂടെ
വിശുദ്ധാത്മാവുനടത്തേണമേ!

4 ഞാൻ മണ്ണാകുന്നു എന്നോക്കുന്നോനേ! ഒന്നിനാലും
ഈ പാപിയെ ഉപേക്ഷിച്ചീടാതെ അൻപോടു നീ
സർവ്വശക്തിയുള്ള നിൻസ്നേഹത്താൽ
സ്വർഗ്ഗത്തിലേക്കെന്നെ ആകർഷിക്ക!

---

# ശുശ്രൂഷാരംഭം.

## 303 ഭൈരവി ത്രിപുടതാളം

പല്ലവി

പരമദേവാ! നിൻ വിലാസം
അരുൾ ഇന്നേരമേ, കൃപ-വളരും തീരമേ!

ചരണങ്ങൾ

1 കാരുണ്യാസനാ! പ്രതാപ—
സകല വന്ദിതാ! സ്വർ-പരമ ഉന്നതാ! —

2 സുരവരനരർ നമിച്ചു വാഴ്ത്തും,
പരമനായകാ! നൽ-കരുണാദായകാ!—

3 ഉന്നതത്തിൽ നിന്നെന്നെകാക്കും
ഒരു പരാപരാ! നൽ-കരുണയംബരാ!—

4 പെരിയ പാപം തീർപ്പതിന്നവ-
തരിച്ച കർത്തനേ! ഗതി-അരുളും രക്ഷകാ!—

5 നരകമരണം അകററി സകലം
അടിമ വീണ്ടോരു-തൻ അടിമകൊണ്ടോരു—

6 ദിനം ദിനം കനിഞ്ഞിറങ്ങുകെങ്ങളിൽ
നീതിസൂര്യനേ! സർവ്വ ജീവപാലനേ!—



## 304 തോടി ആദിതാളം

1 വന്നിടേണം യേശുനാഥാ! ഇന്നീയോഗമദ്ധ്യേ നീ
തന്നരുൾക നിൻ വരങ്ങൾ നിൻസ്തുതി കൊണ്ടാടുവാൻ

2 മന്നിടത്തിൽ വന്ന നാഥാ! പൊന്നുതിരുമേനിയേ!
നന്ദിയോടിതാ നിൻ ദാസർ വന്നു കൂടുന്നേ മുമ്പിൽ

3 താതനെ കൃപാനിധേ! ശ്രീയേശുനാമം മൂലമായ്
തന്നിടേണം ആത്മദാനം പ്രാത്ഥന ചെയ്തീടുവാൻ

4 വേദവാക്യങ്ങളെയിന്നു മോദമോടുൾക്കൊള്ളുവാൻ
താതനെ! തുറക്കയെങ്ങളുള്ളത്തെ തൃക്കൈകളാൽ

5 പാപമൊക്കെ ഏറ്ററുചൊന്നു മോചനം ലഭിച്ചിടാൻ
പാപബോധമേകിയിന്നനുഗ്രഹിക്ക ദൈവമേ!

6 ഇന്നു നിൻ തിരുവചനം ഘോഷിക്കും നിൻ ദാസനു
നിന്നനുഗ്രഹ നിറവിൻ ശക്തിയെ നല്കീടണം!

---

## 305 പോർത്തുഗീസ് ഏകതാളം

1 വരസുന്ദര–പരമണ്ഡല
പരനേശുനാഥനെ! വന്നരുൾ സ്വാമിൻ!

സ്തുതിമംഗളം ജയമംഗളം നിനക്കേ യഹോവായേ!

2 ധരമണ്ഡലം-പരമണ്ഡലം
സൃഷ്ടിചെയ്തദേവനേ-വന്നരുൾ-സ്വാമിൻ! സ്തുതി

3 നരദേവനേ–ഗുരുനാഥനെ!
നരരക്ഷകത്തനേ-വന്നരുൾ സ്വാമിൻ! സ്തുതി

4 പശുക്കൂടതിൽ-മുഴക്കാടതിൽ
നരനായ കർത്തനേ!–വന്നരുൾ–സ്വാമിൻ! സ്തുതി

5 നരക്കായൊരു–ബലിയായ ദേ-
വനേ പ്രിയ കർത്തനേ!–വന്നരുൾ–സ്വാമിൻ! സ്തുതി

6 മുറിവഞ്ചിനാൽ–നര പഞ്ചപാ-
തകം തീർത്ത കർത്തനേ!–വന്നരുൾ–സ്വാമിൻ! സ്തുതി

7 തവഭക്തരിൻ–ജപം താതൻമുൻ
ശുഭമാക്കും കർത്തനേ!–വന്നരുൾ–സ്വാമിൻ! സ്തുതി

8 പരമാസനം-കരുണാസനം
വഴിനിൻ സഭയിതിൽ-വന്നരുൾ-സ്വാമിൻ! സ്തുതി

---

## 306 നാഗവരാളി ആദിതാളം

പല്ലവി

സേനയിൻ യഹോവയേ! നീ—വാനസേനയോടെഴു–
ന്നള്ളേണമേ സാലേമിതിൽ

അനുപല്ലവി

സീനയെന്ന മാ മലയിൽ വാനസേനയോടെഴുന്ന— സേന

ചരണങ്ങൾ

1 ഹീനരാമീമാനവരിൽ–മാനസം കനിഞ്ഞഹോ!
മാനുവേലനെത്തന്നോരു പ്രാണനായകാ! ഇന്നേരം— സേന

2 ശാലമോൻ പണിഞ്ഞതാം ദേ-വാലയത്തിലന്നനു–
കൂലമോടെഴുന്ന യിസ്ര-യേലിൻ ദൈവമേ! ഇന്നേരം— സേന

3 നാലു ജീവികളോടാറു–നാലു മൂപ്പന്മാർമദ്ധ്യേ
മാമഹത്വമോടഹോ! സിംഹാസനസ്ഥനേ! ഇന്നേരം— സേന

4 ഏശയാ പ്രവാചകൻ ക–ണ്ടാലയത്തിലുള്ളതായ
മെച്ചമോടുയർന്നതാം സിം–ഹാസനസ്ഥനേ! ഇന്നേരം— സേന

5 ആറു ചിറകുള്ള സ്രാഫ–ദൂതസംഘമാകവേ–യ–
ങ്ങാത്തു പാട്ടുചൊല്ലിസർവ–നാളിലും സ്തുതിക്കുന്നോരു— സേന

6 നേരായ്നിന്നാത്മാവുരച്ച–കുറുള്ളോരു ചൊല്ലുളാൽ നിൻ
ആലയംചേരുന്നങ്ങൾ പാട്ടു പാടുംകേട്ടനുഗ്രഹിപ്പാൻ— സേന

---

## 307 ഇംഗ്ലീഷ് ആദിതാളം

പല്ലവി

വരിക സുരാധിപ!–പരമ പരാ!-നിൻ
കരുണാസനം വഴിയായ് സഭയിൽ

അനുപല്ലവി

ഒരു മനസ്സോടു നിൻ തിരുഭവനേ
പരിചോടടിയാർ വരുന്നതു കാൺ... വരിക

ചരണങ്ങൾ

1 ഭക്തിയോടടിയാർ നിൻ–തൃപ്പാദത്തിൽ
പ്രാർത്ഥനചെയ്തുവരം–ലഭിപ്പാൻ
നിത്യവും നിൻപരി–ശുദ്ധാത്മാ
ശക്തി തന്നരുളാൻ ഭജിച്ചിടുമ്പോൾ— വരിക

2 തിരുമനസ്സിനെക്കുറി–ച്ചൊരുമനസ്സായ്
ഇരുവരോ മൂവരോ–വരുന്നിടത്തിൽ
കരുണയോടെ എഴു–ന്നരുളുമെന്നു
തിരുവാചാ അരുളിയ–പരമസുതാ!— വരിക

3 വന്നടിയാരുടെ—കന്മഷവും
തിന്മയശേഷവും—ദുർമ്മനസ്സും
ഒന്നൊടശേഷവും—നീക്കിടണം
എന്നും മോക്ഷേ—അടിയാർ നില്പാൻ— വരിക

4 ദൂതരുടെ സ്തുതി—യിൽ വസിക്കും
നീതിസ്വരൂപനാം—യഹോവയ്ക്കും
ഭൂതല രക്ഷക-മശിഹായ്ക്കും
പരിശുദ്ധാത്മാവിന്നും സ്തോത്രം— വരിക

## 308 ഇംഗ്ലീഷ് ഏകതാളം

1 അൻപുതിങ്ങും ദയാപരനേ! ഇമ്പമേറും നിൻപാദത്തിങ്കൽ
നിൻപൈതങ്ങളടിയാരിതാ-കുമ്പിട്ടന്നേയനുഗ്രഹിക്ക

വരിക—വരിക—ഈ—യോ—ഗമദ്ധ്യേ
ചൊരിയേണം നിന്നാത്മവരം പരിശുദ്ധ പരാപരനെ!

2 ഒന്നിലേറെയാളുകൾ നിന്റെ—സംന്നിധാനത്തിൽ വരുമ്പോൾ
വന്നുചേരുമവർ നടുവിൽ എന്നു ചൊന്ന ദയാപരനെ!

3 നിന്നുടെ മഹത്വസന്നിധി-യെന്നിയേഞങ്ങൾക്കാശ്രയമായ്
ഒന്നുമില്ലെന്നറിഞ്ഞീശനേ! വന്നി-താഞ്ഞങ്ങൾ നിൻപാദത്തിൽ

4 നിൻമുമ്പിൽ വന്ന ഞങ്ങളെ വെറുതെ അയച്ചീടരുതെ
തരണം നിൻ കൃപാവരങ്ങൾ നിറ-വായ് പരനെ! ദയവായ്

---

## 309 ഇംഗ്ലീഷ് ഏകതാളം

1 ആശിസ്സാം മാരിയുണ്ടാകും ആനന്ദവാഗ്ദത്തമേ
മേൽനിന്നു രക്ഷകൻ നൽകും ആശ്വാസകാലങ്ങളെ

പല്ലവി

ആശിസ്സാംമാരി—ആശിഷംപെയ്യണമേ
കൃപകൾ വീഴുന്നു ചാറി—വന്മഴതാ ദൈവമേ!

2 ആശിസ്സാം മാരിയുണ്ടാകും—വീണ്ടും നൽ ഉണർവുണ്ടാം
കുന്നുപള്ളങ്ങളിന്മേലും—വന്മഴയിൻസ്വരം കേൾ— ആ

3 ആശിസ്സാംമാരിയുണ്ടാകും—ഹാ കർത്താ! ഞങ്ങൾക്കും താ
ഇപ്പോൾനിൻ വാഗ്ദത്തമോർത്തു നൽവരം തന്നിടുക— ആ

4 ആശിസ്സാംമാരിയുണ്ടാകും—എത്രനന്നിന്നുപെയ്കിൽ
പുത്രന്റെപേരിൽ തന്നാലും ദൈവമെ! ഇന്നേരത്തിൽ— ആ



## 310 ദൈവവന്ദനം ‌ രൂപകചാപ്

1 മന്നവനേ മഹോന്നതാ! നിന്നെ ഞങ്ങൾ വന്ദിക്കുന്നു
ഇദ്ധരയിൽ നീയൊഴിഞ്ഞില്ലാരുമേ
ഞങ്ങൾ-ക്കാശ്രയമായ്-മേലിലും നീ മാത്രമേ

2 ദൈവദൂതസൈന്യം നിന്നെ നമിക്കുന്നു പരിശുദ്ധാ!
ദോഷികളാം ഞങ്ങളിതിനെന്തുള്ളൂ?-ഓർത്താൽ
നിന്റെ നാമം ചൊല്ലിടാനും പോരായെ!

3 മഹാദേവാ! മക്കൾ ഞങ്ങൾ-തിരുമുമ്പിൽ വണങ്ങുന്നു
മാരിപോലിന്നനുഗ്രഹം നൽകണം-സർവ്വ
ഖേദവും തീർത്തു നീ ഞങ്ങൾക്കാകണം

4 നിന്നെപ്പോലോർ ധനമില്ല നിന്നെപ്പോലോർ സുഖമില്ല
എന്നന്നേക്കും നിൻമുഖത്തിൽ വാഴവാൻ-ദാസ-
ർക്കുവാദം തന്നു മാർവ്വിൽ ചേർക്കണം

5 പൊന്നുനാഥാ! പൊന്നുനാഥാ! നിൻമുഖം കണ്ടാനന്ദിപ്പാൻ
സ്വർഗ്ഗദേശത്തെന്നു വന്നു ചേർന്നിടും? ലോക-
സങ്കടങ്ങളൊഴിഞ്ഞങ്ങു വാഴവാൻ

6 ഭക്തന്മാരെ! രാപ്പകൽ നാം തിരുമുമ്പിലാരാധിപ്പാൻ
എത്രവേഗം വാനരാജ്യേ പോയിടാം-സർവ്വ
സമ്മോദവും ലഭിച്ചെന്നും പാർത്തീടാം?

---

## 311 ‌ രൂപകചാപ്

1 യേശുനാഥാ! നീതിസൂര്യാ! ഏകണംനിന്നാത്മദാനം
ദാസരിലീസമയത്തിൽ നാഥനെ!
സർവ്വ മാലൊഴിച്ചു ദിവ്യദാനം നല്കുക!

2 ഇന്നു നിന്റെ സന്നിധിയിൽ വന്നിരിക്കും ഞങ്ങളെ നീ
നിന്റെ ദിവ്യാശിഷം നൽകി പാലിക്ക-സർവ്വ
മായാചിന്ത ദൂരെ നീക്കിക്കാക്കുക!

3 ഇത്രനാളും നിൻകൃപയെ വ്യർത്ഥമാക്കിത്തീർത്തുപോയേ
അത്തലെല്ലാം നീക്കി നീ കൈതാങ്ങുക-നിന്റെ
സത്യബോധം ഞങ്ങളിൽ നീ നല്കുക!

4 ആത്മദാതാവായ നിന്നെ സ്വന്തമാക്കിത്തീർത്തിടുവാൻ
ആത്മദാഹം ഞങ്ങളിൽ നീ നല്കുക-സർവ്വ
സ്വാർത്ഥചിത്തം ദൂരെ നീക്കി കാക്കുക.

5 നിൻെറ സ്നേഹമറിഞ്ഞിട്ടു നിന്നെ സ്നേഹിപ്പതിന്നായി
സ്നേഹഹീനരാമിവരിൽ വേഗമേ-നിത്യ-
സ്നേഹരൂപനായ നിന്നെക്കാട്ടുക!

6 നീ പൊഴിക്കും തേൻമൊഴികൾ ഞങ്ങളുള്ളിലാക്കിടുവാൻ
പാരംകൊതി നല്കിടേണം ദൈവമേ!-എല്ലാം
ചെയ്യു നല്ല ദാസരായിത്തീരുവാൻ

7 നല്ലപങ്കായുള്ളതിനെ ഞങ്ങളെല്ലാമെടുത്തീടാൻ
നല്ലദാനമടിയക്കു നൽകണം-ആരും
വ്യർത്ഥമായിപ്പോയിടല്ലേ ദൈവമേ!

---

## 312 ഇംഗ്ലീഷ് ഏകതാളം

1 സാന്നിദ്ധ്യം ആകേണം-കർത്താധികർത്താവെ!
ഈയോഗം ഇന്നു കേൾക്കേണം-നിൻശക്തിവാക്കിനെ

പല്ലവി

ജീവൻ നൽകീടേണം-വന്ദിക്കും നേരമേ
ആശീർവ്വാദം നൽകീടേണം-കാരുണ്യവാരിധേ!

2 സാന്നിദ്ധ്യം ആകേണം-നിൻനാമം വാഴട്ടെ!
നിൻസ്നേഹം ഓരോ നെഞ്ചകം-ജ്വലിച്ചുവീശട്ടേ!— ജീവൻ

3 സാന്നിദ്ധ്യം ആകേണം-നിൻവാക്യം കേൾക്കയിൽ
നിൻ ആശീർവ്വാദം നല്കേണം-ജീവവിശ്വാസത്തിൽ— ജീവൻ

4 സാന്നിദ്ധ്യം ആകേണം-നിൻ ആത്മശക്തിയും
മഹത്വം നിൻേറതാകേണം-ഞങ്ങൾക്കു രക്ഷയും— ജീവൻ

---

## 313 "Glory be to Jesus' Name"

1 പാപത്തിനു മാ വിഷത്തെയൊഴിപ്പാൻ
സാത്താൻ തന്നുടെ ബലമഴിപ്പാൻ
രക്ഷകൻ ഇക്ഷിതിയിൽ വന്നാൻ—യേശുവിന്നു മഹത്വം!
യേശുവിന്നു മഹത്വം! മഹത്വം, യേശുവിന്നുമഹത്വം!
ക്രൂശിലവൻ മരിച്ചെൻപേർക്കായ് യേശുവിന്നു മഹത്വം!

2 ആശയറെറൻ സ്ഥിതി താനറിഞ്ഞു
ഈശകോപാഗ്നിയിൽ വീണെരിഞ്ഞു
വിശുദ്ധ നിണം വിയർപ്പായ് തിരിഞ്ഞു-യേശുവിന്നു മഹത്വം!

3 തൻമുഖപങ്കജമതിലടിച്ചു-മുൾമുടി തലയിൽ വെച്ചാഞ്ഞടിച്ചു
മുതുകിനെ ഉഴുതതുപോൽ തകൎത്തു-യേശുവിന്നു മഹത്വം!

4 ക്രൂശിൽ കൈകാൽകളെ താൻ വിരിച്ചു
ക്രൂരന്മാർ ആണികളതിൽ തറച്ചു
കൊടിയ വേദനയെനിക്കായ് സഹിച്ചു-യേശുവിന്നു മഹത്വം!

5 ചൊരിഞ്ഞു തൻതിരുനിണം എൻ ബലിയായ്
നുറുങ്ങിയെൻ പാപത്താലേശുവിൻ മെയ്
തകൎന്നു തൻ ഹൃദയം എൻപേൎക്കായ്-യേശുവിന്നു മഹത്വം!

6 യേശുവിൻ സ്നേഹവിശേഷമതെൻ
ആശയം ഹരിച്ചാൽ എനിക്കതു തോൾ
ശാശ്വതഭാഗ്യമെനിക്കതിനാൽ-യേശുവിന്നു മഹത്വം!

7 ജീവനെ യേശുവിന്നർപ്പിച്ചേൻ-
സൎവ്വവുമവന്നായേല്പിച്ചേൻ
പാവനജീവിതമാകണമെൻ-യേശുവിന്നുമഹത്വം!

8 മരണം നേരിട്ടമളവിൽതാൻ-
ശരണം തന്നുടെ മാൎവ്വിൽ ഞാൻ
വിരവോടണയും കൃപയാലേ-യേശുവിന്നു മഹത്വം!

---

## 314 "Holy, Holy, Holy."

1 ശുദ്ധാ! ശുദ്ധാ! ശുദ്ധാ! സൎവ്വശക്താ ദേവാ!
ഭക്തഗീതം കാലേ ഞങ്ങൾ അണ്ടയൎത്തുമേ;
പാപം ശാപം പോക്കും കാരുണ്യ യഹോവാ!
ദേവാ ത്രിയേകാ! ഭാഗ്യത്രിത്വമേ!

2 ശുദ്ധാ! ശുദ്ധാ! ശുദ്ധാ! സൎവ്വദിവ്യർ വാഴ്ത്തി
ആൎത്തുപൊൻകിരീടങ്ങൾ നിൻകാല്ക്കൽ വീഴ്ത്തുന്നു:
ആസ്ഥയോട്ടദൂത വൃന്ദവും പുകഴ്ത്തി
ആദ്യന്തഹീനാ! നിന്നെ വാഴ്ത്തുന്നു.

3 ശുദ്ധാ! ശുദ്ധാ! ശുദ്ധാ! കൂരിരുൾ അണഞ്ഞു
ഭക്തിഹീനൻ നിൻ പ്രഭാവം കാണാ എങ്കിലും
നീയേശുദ്ധൻ, തുല്യൻ അന്യനില്ല എങ്ങും
ആൎദ്രത സത്യം ശക്തി ഒന്നിലും

4 ശുദ്ധാ ശുദ്ധാ ശുദ്ധാ! സർവ്വനാഥാ ദേവാ!
സ്വർഗ്ഗം ഭൂമി സൃഷ്ടി സർവ്വം നിന്നെ വാഴ്ത്തുന്നു,
ശാപദോഷം പോക്കും കാരുണ്യയഹോവാ!
ദൈവ ത്രിയേകാ! ഭാഗ്യ ത്രിത്വമേ!

---

## 315

ആദിതാളം

1 ഈസഭാന്തരേ വരേണമേശുവേ! ക്ഷണേന നീ
ദാസരോടു നീതിവാക്യമോതുവാനിന്നേരമേ.

2 ഒന്നിലേറെയാളു ചേർന്നിരന്നിടുന്നതാകിലോ
അന്നു നീ കൃപാസനേയിരുന്നിടാമെന്നുള്ളൊരു

3 നിന്നുടെമൊഴിക്കു നീക്കമില്ലതോർത്തുഞങ്ങളും
വന്നുകൂടി നിന്നെനോക്കി വാഞ്ഛയോടു കെഞ്ചുന്നു

4 അബ്രഹാമിനോടുകൂടെ സഞ്ചരിച്ചദൈവമേ!
വിഭ്രമിച്ചിടുന്ന ഞങ്ങളിൽ കൃപ തരേണമേ.

5 യാക്കോബിനു കണ്ടൊരേണിയാകുമേശുനായകാ!
നീക്കമെന്നിയേ ചൊരിഞ്ഞിടേണമിന്നു നൽവരം

6 മുൾപ്പടർപ്പെരിഞ്ഞിടാതെ മോശകണ്ട ജ്വാലയേ!
ഇപ്പോഴീജനത്തിനാത്മദാനം നീ നൽകേണമേ.

7 കാനനത്തിലങ്ങുയർത്തിയോരു സർപ്പസാമ്യനേ!
വാനസേനയോടെഴുന്നള്ളേണമേ സഭാന്തരേ

8 ചോരകൊണ്ടു ഞങ്ങളെ വിലയ്ക്കുകൊണ്ടനിന്നെയീ-
ദാസരിന്നു കാണുവാൻ കൃപ ചൊരിഞ്ഞിടേണമേ.

9 ആണിയാൽ തുളച്ച നിന്റെ പാണികണ്ടിന്നേവരും
വീണുനിന്നോടേകമാകുവാൻ കൃപ തരേണമേ

10 കുന്തമേററനിൻ വിലാവിനേ അനേകർ കണ്ടു നിൻ
അന്തികേയണഞ്ഞിടാനരുൾക പൊന്നു നായകാ!

# കർത്തൃദിവസം

## 316 കാംബോജി ആദിതാളം

പല്ലവി

കർത്തനേ! ഈ ദിനം നിൻെറ–ഉത്തമ മണവാട്ടിയാം
സത്യ സഭാമദ്ധ്യേ വന്നിങ്ങെത്തുക വേഗം......

അനുപല്ലവി

മൃത്യുവെ ഇന്നാളിൽവെന്നു–യിർത്തെഴുന്നാദിസർപ്പത്തിൻ-
മസ്തകം തകർത്ത യൂദാ-ഗോത്രസിംഹാധിപനാകും—കർത്തനെ!

ചരണങ്ങൾ

1 ആറുദിനങ്ങൾ കൊണ്ടധി–കാരവചനത്താലെല്ലാം
പാരിടമതിങ്കൽ പട–ച്ചോരു നാഥനേ!.........
കാരണഭൂതനാം നിന്നെ–നേരൊട്ടു നരർ സേവിപ്പാൻ
ചാരുതരമേഴാം ദിനം പൂരണമായ് ശുദ്ധി ചെയ്ത— കർത്തനെ!

2 അപ്പനേ! നിൻെറ വേദത്തിൻ ചൊല്പടി പ്രകാരമിന്നും
എപ്പൊഴുതും നടന്നു ധ്യാ-നിപ്പതിന്നായി......
ഉൾപ്പരിതാപങ്ങൾ നീക്കി–സൽപ്രമോദമുള്ളിലാക്കി
അല്പരാമടിയങ്ങൾക്കു–കെൽപ്പു തന്നീടുവാനായി— കർത്തനെ!

3 നിന്നുടയ വേദത്തിൽ നി–ന്നുന്നതാതിശയങ്ങൾ കാ–
ണുന്നതിനെങ്ങൾ കണ്ണുക–ളിന്നു തുറക്ക......
ഇന്നു കേൾക്കുന്ന കാര്യങ്ങ-ളൊന്നൊഴിയാതെ കണ്ടുള്ളം-
തന്നിൽ വീണു പതിയുന്ന-തിന്നു തുണപ്പതിന്നായി— കർത്തനെ!

4 ദുഷ്ടലോകം ജഡം പിശാ–ചിട്ടിരിക്കുന്നു കണികൾ
കഷ്ടം അടിയങ്ങൾക്കയ്യോ–ഇഷ്ടനാഥനേ!......
നഷ്ടവലയിൽ വീണക–പ്പെട്ടു നശിച്ചീടാതെ ക-
ണ്ടിഷ്ടമോടടിയങ്ങൾക്കു–നീട്ടുക തൃക്കൈകൾ വേഗം—കർത്തനെ!

5 നിന്നുടെ ദാസർ പ്രാർത്ഥിച്ചീ–ടുന്നതിന്നും പ്രസംഗിച്ചീ–
ടുന്നതിന്നും നിന്നാത്മാവെ–ഇന്നു നല്കുക......
ഇന്നവരുടെ സേവ നിൻ–മുന്നിലതി പ്രിയമായ്‌വി-
ളങ്ങുവതിന്നു തുണപ്പാൻ–ഉന്നതങ്ങളിൽനിന്നഹോ!—കർത്തനെ!

## 317 ഇംഗ്ലീഷ് ആദിതാളം

കർത്തനേ! ഈ ദിനം നീ കൃപയോടീ സഭയെ
കടാക്ഷിക്കേണമേ-കടാക്ഷിക്കേണമേ!
നീ ദയയോടെ വന്നു-നിന്നാശീർവാദം തന്നു
സന്തതം പാലിക്ക-സന്തതം പാലിക്ക!
നമോ നമഃ നമോ നമസ്സന്തതം പാലിക്ക.

2 ആത്മ നീ നിൻ മന്ദിരേ ആഗമിച്ച്യ ഞങ്ങളിൽ
ആവസിക്കേണമേ–ആവസിക്കേണമേ
നിൻ കൃപയിൽ വളർത്തി-നാൾക്കുനാൾ ശുദ്ധരാക്കി
നിൻ രക്ഷ നല്കുക-നിൻരക്ഷ നൽകുക!
നമോ നമഃ നമോ നമഃ കാത്തുകൊണ്ടീടുക!

3 നിൻവാക്യം ഏത്തിലാശുമുദാ സംഗ്രഹിച്ചിടാൻ
നൽകുക റൂഹായെ–നൽകുക-റൂഹായെ
നീ ഭക്തരാക്കിത്തീർത്ത-താല്പര്യത്തോടെ നിത്യം
കാത്തുകൊണ്ടീടുക–കാത്തുകൊണ്ടീടുക!
നമോ നമഃ നമോ നമഃ കാത്തുകൊണ്ടീടുക!

4 നാഥനേ! നീ ത്വദീയമാലോചനയിൻ കീഴിൽ
നടത്തീടേണമേ-നടത്തിടേണമേ
പിന്നത്തെ നിലതരാൻ–മഹത്വത്തിങ്കലേക്കു
കൈക്കൊണ്ടിടേണമേ–കൈക്കൊണ്ടിടേണമേ
നമോ നമഃ നമോ നമഃ കൈക്കൊണ്ടിടേണമേ.

---

## 318 പന്തുവരാളി അടതാളം

പല്ലവി

രക്ഷകൻ രാജാവായ് വാഴും

അനുപല്ലവി

ഇക്ഷണം മുതലെന്നും എന്റെ ഹൃദയേ

ചരണങ്ങൾ

1 ആധിപത്യമവന്റെ തോളിന്മേൽ വഹിച്ചെന്റെ
അന്തർഭാഗത്തിൻ സർവ കോണുകളിലും— രക്ഷ

2 എന്നെ കീഴമർത്തുന്ന-എല്ലാ വൈരികളേയും
വെന്നു നിമിഷംതോറും-എന്നിൽ സാനന്ദം— രക്ഷ

3 ചിന്തേച്ഛകളഖിലം-സന്തതം വിശുദ്ധമാം
തൻതിരുഹിതത്തിൻകീഴ്-കൊണ്ടുവന്നെന്നിൽ— രക്ഷ

4 കേൾക്കുന്നവർക്കു കൃപ-ലഭ്യമായിടാൻ നല്ല-
വാക്കുകൾ സദാ നാവിൽ-തന്നു എന്നുള്ളിൽ— രക്ഷ

5 തന്നുടെ കുരിശതിൽ-എൻ സ്വയത്തെ തറച്ചു
എന്നുടെ ഹൃദയത്തിൻ-സിംഹാസനത്തിൽ— രക്ഷ

6 പൊൻ വെള്ളി മുതലാമെൻ–സർവസ്വത്തുകൊണ്ടും തൻ
പൊന്നിഷ്ടപ്രകാരം ചെ-യ്കെന്നിൽ എപ്പോഴും— രക്ഷ

7 സന്തോഷം സുഖവുമെൻ-അംശമായിട്ടുമ്പോഴും
സന്താപം സഹിക്കുന്ന-കാലത്തിലുംഎൻ— രക്ഷ

---

## 319 തോടി ആദിതാളം

പല്ലവി

സേവിച്ചീടും നിന്നെ ഞാൻ—എൻയേശുവേ!
സേവിച്ചീടും നിന്നെ ഞാൻ

ചരണങ്ങൾ

1 ജീവനെനിക്കായി-ക്രൂശിൽവച്ചു തന്നെൻ
ജീവനെ വീണ്ടെടുത്ത-പ്രാണനാഥാ!— സേവി

2 ദേഹം ദേഹി ആത്മം-ഏകമായ്സ്നേ നിന്നെ
സ്നേഹമായ് സേവചെയ്‌വാൻ-താ നിൻകൃപ— സേവി

3 പാപം വെടിഞ്ഞുള്ള-പാവന ജീവിതം
പാപഹരാ! ഞാൻ ചെയ്‌വാൻ-തുണയ്ക്കണം— സേവി

4 നിൻകണ്ണാലെന്നെ നീ-വഴി നടത്തേണം
നിൻകരത്താലെന്നെ നീ-താങ്ങീടണം— സേവി

5 എൻ ഹൃദയമിതാ-മന്നവനേശുവേ!
നിന്നാവിയാൽ നിറയ്ക്ക-നിൻസേവയ്ക്കായ്— സേവി

6 ലോകം ജഡം പിശാ-ചോടു പോർ ചെയ്തു ഞാൻ
നിൻകൊടിക്കീഴിൽ നിന്നു-ജയം കൊള്ളും— സേവി

---

# ORDINATION.

## പട്ടംകൊടുക്കൽ.

**320** ഇംഗ്ലീഷ് ആദിതാളം

പല്ലവി

എഴുന്നരുൾക യേശുവേ!
ഇന്നു ദിവ്യ മന്ദിരേ!

അനുപല്ലവി

തൊഴുന്ന നിന്റെ ദാസർമദ്ധ്യേ
ത്വരിതം നിൻ കൃപാസനേ!— എഴു

ചരണങ്ങൾ

1 വഴി വെടിഞ്ഞു കാട്ടിനുൾ വലയും മർത്ത്യക്കൂട്ടത്തെ
തൊഴുത്തിൽക്കൂട്ടിച്ചേർത്തിടാൻ തുനിഞ്ഞു വന്ന നാഥനേ!— എഴു

2 നിനക്കു കീർത്തി യോഗ്യമേ–നിരന്തം യേശുദേവനേ!
വനത്തിൽ ഓടി ഞങ്ങളേ-വരിച്ച ശ്രേഷ്ഠപാലനേ!— എഴു

3 തിരുരക്ഷാവിശേഷത്തെ തിരഞ്ഞു ഘോഷിച്ചീടുവാൻ
തിരഞ്ഞെടുത്ത ശിഷ്യർക്കു-തെളിച്ചു ബോധിപ്പിച്ചു നീ— എഴു

4 ഇന്നു ദിവ്യ സേവയെ ഏല്പും നിന്റെ ദാസനിൽ
നിന്നനുഗ്രഹങ്ങളെ നീ പകർന്നീടേണമേ— എഴു

5 നീതി പൂണ്ടീ ദാസനും നിൻ ശുശ്രൂഷ ചെയ്തിടാൻ
നാഥനേ! നിന്നാവിയെ നൽകണം ഇന്നേരത്തിൽ— എഴു

6 വാക്കു ക്രിയയാലുമേ മർത്ത്യർക്കുപദേശിപ്പാൻ
കാക്കണം നിൻ ദാസനെ കർത്തനേ! സൽഭക്തിയിൽ— എഴു

7 എങ്ങും ദിവ്യവേലയ്ക്കായ് ഏർപ്പെട്ടും നിൻ ദാസർമേൽ
ഭംഗിയായ് നിൻ ദാനങ്ങൾ ഭാഗം ചെയ്തീടേണമേ— എഴു

8 കൊയിത്തുണ്ടേറെ എങ്ങുമേ കുറവു നൽ ശുശ്രൂഷക്കാർ
അയയ്ക്ക ലോകനാഥനേ! അധികം പേരെ വേഗത്തിൽ— എഴു

9 സർവ്വലോകനാഥനേ! സർവ്വരും നിൻ കീർത്തനം
സർവ്വകാലം പാടുവാൻ സംഗതി ഉണ്ടാക്കുക— എഴു

## 321 Pour out Thy Spirit

1 പകരേണം നിന്നാത്മാവേ-പരത്തിൽനിന്നു കർത്താവേ!
പരനേ! ഈ നിൻ ദാസൻ(ർ) മേൽ-പഥ്യമാം നിന്റെ ദാനങ്ങൾ

2 നിൻ സഭയിൻ ദൂതന്മാരെ-നീതിധരിപ്പി-ക്കേണമേ!
നിൻകയ്യിൽ നക്ഷത്രംപോലെ നിത്യം പ്രകാശിപ്പിക്കണേ!

3 തീക്ഷ്ണത, ജ്ഞാനം, വിശ്വാസം, തിങ്ങിയസ്ഥൈര്യം,സൗമ്യത,
തീർത്തു നീ കൊടുത്തീടേണം തിരുസഭാഭാരം ഏല്പാൻ

4 മടുക്കാതെ പ്രാർത്ഥിപ്പാനും, മന്ദിക്കാതെ കാത്തീടാനും
മത്സരിയെ ശാസിപ്പാനും മക്കളെ പോററീടുവാനും

5 ഇഹത്തിൽ ജോലി തീർന്നിട്ടു ഇദ്ദാസൻ(ർ) ആശപൂണ്ടിട്ട്
ഇമ്പമായ് ദർശിക്കേണമേ ഇടയശ്രേഷ്ഠാഗമനം.



# THE LORD'S SUPPER.

# വിശുദ്ധസംസർഗ്ഗം

## 322 സാവേരി ആദിതാളം

പല്ലവി

കർത്താ നേമിച്ചു...രാത്രിഭക്ഷണം....
കർത്താ നേമിച്ചു......

അനുപല്ലവി

കർത്താവെടുത്തപ്പം-വാഴ്ത്തി നുറുക്കി പിൻ
ഭക്തന്മാർക്കു താൻ കൊടുത്തു പറഞ്ഞു— കർത്താ

ചരണങ്ങൾ

1 നിങ്ങളിതുവാങ്ങി-ഭക്ഷിക്കുവിനിതു...
നിങ്ങൾക്കുവേണ്ടി നു-റുക്കപ്പെടുന്ന എൻ...
അംഗമാകുന്നിതെ-ൻ ഓർമ്മയ്ക്കായിട്ടിതു
മംഗലം വരുമാറു-ചെയ്യിനെന്നാനേശു— കർത്താ

2 അത്താഴം കഴിഞ്ഞ പി-ന്നപ്രകാരംതന്നെ...
കർത്തൻ പാനപാത്രമെ-ടുത്തു ചൊല്ലി നിങ്ങൾ...

ഇന്നെല്ലാവരുമിതിൽ-നിന്നു കുടിക്കുവിനീ-
പാത്രമെൻ രക്തത്തിൽ പുതു-നിയമമാകുന്നു— കർത്താ

3 പാപമോചനത്തിന്നു-നിങ്ങൾക്കും പലക്കുമായ്...
ഓവിയോടൊഴിച്ച എൻ-ചോരയത്രെ ഇതു....
പാനം ചെയ്യുമ്പോളിതു-എന്നോർമ്മയ്ക്കായി ചെയ്വിൻ
ഞാനോ നിങ്ങളോടുര ചെയ്തീട്ടുന്നേനിതു— കർത്താ

4 മുന്തിരിവള്ളിയുടെ-അനുഭവത്തെ എന്റെ-
തന്തയിൻരാജ്യത്തിൽ-നിങ്ങളോടുകൂടെ....
ചന്തമോടു പുതുതാ-യ്പാനം ചെയ്യുന്നാൾവരെ
ഹന്ത! ഞാനിതിൽനിന്നു-പാനം ചെയ്കയില്ലിനി— കർത്താ

5 മന്നാ! ജീവമന്നായേ! നിന്നുടെ മരണത്തെ....
മന്നിൽ നീ വരുംവരെ-എന്നുമോർപ്പാനായിതു....
തന്നരുളിയവനേ!-നിന്നുടെ മാംസരക്തം
തിന്നും കുടിച്ചും നിന്നിൽ-ഒന്നാവാനാളാക്കെന്നെ— കർത്താ



## 323 ബിഹാക് ആദിതാളം

1 മനസ്സോടെ ശാപമരത്തിൽ തൂങ്ങിയ-മനുവേലേ ദൈവജാതാ!
നിനക്കീവേദന വരുത്തിവെച്ചതീ നീചൻ ഞാ-നയ്യോ!

2 പരമനീതിഎൻ ദുരിതത്താലെന്നെ-അരിവാൻ നിന്നൊരുനേരം
പരമൻ നീ അതാൽ അരിയപ്പെട്ടിടാൻ ഇറങ്ങിവ-ന്നല്ലോ!

3 മലപോലെ ശാപം-ജ്വലിച്ചിറങ്ങിയ നിലത്തിൻപാതകം-മൂലം
അലിഞ്ഞു നീ ശാപം-തലയിൽകൊണ്ടിടാൻ വലിമ-വി-ട്ടല്ലോ!

4 നന്ദികെട്ട ഈ നരരെനരക-ജ്വാലയിൽനിന്നു നേടാൻ
മന്നവാ! തിരു-പൊൻകുരുതി നീ-ചിന്തിനി-ന്നല്ലോ!

5 ദൈവകോപത്തിൻ ദർശനംവിട്ടു-പാപിഞാനൊളി-ച്ചീടാൻ
സർവ്വലോകത്തിൻ-നായകാനിൻ-വിലാവും വിണ്ടല്ലോ!

6 മരിച്ചവർക്കമൃതായ്നിൻ ദേഹത്തെ-നുറുക്കിയോ ജീവ-നാഥാ!
മുറിഞ്ഞുടഞ്ഞ നിൻ-തിരുമെയ്യിൻരക്തം ചൊരിഞ്ഞല്ലോ! പാരിൽ!

7 അരിഷ്ടപാപിനിൻ-തിരുപുണ്യങ്ങളിൽ ശരണംവച്ചുവന്നയ്യോ!
തിരുപ്രതിമയാക്കഗതിയെ കൃപ-നിറഞ്ഞ കർത്താവേ!



## 324 ആദിതാളം

1 പൊന്നേശു നരർ തിരുബലി മരണം നിനപ്പാൻ
തന്നാനൊരു നിയമം അതിശയമേ!

2 പൊന്നായതിരുജഡം നരക്കുവേണ്ടി നുറുക്കി
ഒന്നോടെ തിരുരക്തം ചൊരിക്കുമെന്നു— പൊ

3 അപ്പം ഒന്നെടുത്തവൻ ജപിച്ചു നുറുക്കി നല്കി
തൃപ്പാദം തൊഴുന്ന തന്നുടെ ശിഷ്യർക്കേ— പൊ

4 കാസായിൽ ദ്രാക്ഷാരസം പകന്നുയത്തിയരുളി
ഈശോ തൻ രക്തമതെന്നകത്തിരിപ്പാൻ— പൊ

5 മാഹാത്മ്യം ഉണ്ടിതിന്നു നിരവധി, രഹസ്യമേ!
ഏകൻ പോകുന്നു ബലി കഴിവതിനായ്— പൊ

---

## 325 പോർത്തുഗീസ് ഏകതാളം

പല്ലവി

സ്നേഹവിരുന്നനുഭവിപ്പാൻ—സ്നേഹ-
ദൈവമക്കളെല്ലാരും കൂട്ടുവിൻ ജയം ജയം നമുക്കേ!

അനുപല്ലവി

പകതിങ്ങി ലോകമക്കൾ-
പല കുലം ജാതികളായ് പിരിഞ്ഞു നാൾക്കുനാൾ
പരനോടെതിർക്കുന്നു— സ്നേഹ

ചരണങ്ങൾ

1 നമുക്കൊരു പിതാവുതന്നെ—
നമുക്കേവർക്കും ജീവൻ അരുളീടുന്നതും ദൈവാത്മാവുതന്നെ—
നമുക്കേക രക്ഷകനാം.......
നമുക്കേവർക്കും കുടിയിരിപ്പതിന്നിനി-സ്വർഗ്ഗം ഒന്നുതന്നെ—
സ്നേഹ

2 നമുക്കേക ഭോജനമേ
നമുക്കേവർക്കും നിഴൽ വെളിച്ചത്തുണന്നതും യേശുനായകനേ
വഴി വാതിൽ സ്നാനമൊന്നേ .....
ക്രിസ്തു വിധിചൊല്ലുന്നേരം-നമുക്കെല്ലാവർക്കും വലത്തുഭാഗ-
മൊന്നേ— സ്നേഹ

3 സ്നേഹക്കുറി തൊട്ടീടണം നാം
നിയമം ഇതേശുവിൻ ജനങ്ങൾ-ക്കേവക്കും നിയമിച്ചേശുപരൻ...
പക പേയുടെ കുറിയാം...
പരനേറെസങ്കടം കോപവുംവരും പിണങ്ങും ലോകരോടേ—സ്നേഹ

4 ക്രിസ്ത്യൻ തിരുചിന്തധരിപ്പീൻ
കുരിശെടുത്തു താഴ്മയോടവൻപിഞ്ചെല്ലുവിൻതിരുകൃപലഭിപ്പാൻ
ഏകമനസ്സോടെ ജപിപ്പീൻ...
അവസാനത്തോളവും നിലനിന്നീടുവിൻ വരുംഭാഗ്യം നമുക്കേ-
സ്നേഹ

---

## 326 ചെഞ്ചുരുട്ടി ഏകതാളം

പല്ലവി

മന്നായെ ഭുജിക്ക!-ജീവ അപ്പമാം
മന്നായെ നാം ഭുജിക്ക'-ദിവ്യമൊഴിയാം
മന്നായെ നാം ഭുജിക്ക!

അനുപല്ലവി

മന്നായാം യേശുവെനാം മോദമോടെ ഭുജിക്ക!
എന്നേക്കും ജീവിച്ചു നിത്യാനന്ദം ലഭ്യമാകാൻ— മന്നാ

ചരണങ്ങൾ

1 നാശവലയിൽ നാം ആശയറേറാരായ്
വാസംചെയ്യാതെ ശ്രീ യേശുവെനമ്പുക
ക്രൂശിൽ പതിക്കകൺകൾ കാരുണ്യവാനെ കാണ്മാൻ
മാശാപമെല്ലാമേററ മാനുവേൽ ചൊന്നപോലെ— മന്നാ

2 എന്നെ തിന്നുന്നവൻ എന്നാലെ ജീവിക്കും
എന്നിലോർപാപി വിശ്വാസംവച്ചീടുകിൽ
എന്നും ജീവിക്കുമവനെന്നും വിശക്കയില്ല
എന്നും ദാഹിക്കയില്ല എന്നുചൊന്നയേശുവാം— മന്നാ

3 ജീവപിതാവെന്നെ ഭൂവിങ്കലയച്ചു
ജീവിച്ചിടുന്നതും താതൻമൂലമല്ലോ!
എന്നെ ഭുജിപ്പവനും അച്ചണ്ണം ഞാൻമൂലമായ്
ഉന്നതജീവനുണ്ടാം എന്നു ചൊന്ന നാഥനാം— മന്നാ

4 എന്നിൽ വിശ്വസിക്ക എന്നിൽ നീ ജീവിക്ക
എന്നുടെ ആത്മപ്രകാശം കൈക്കൊള്ളുക
ഇരുട്ടിൽ നടക്കയില്ല ഇടറിവീഴുകയില്ല
മരിക്കിലും ജീവിച്ചിടും എന്നിൽവിശ്വസിപ്പവൻ— മന്നാ

---

# MARRIAGE
# വിവാഹം

## 327 ദ്വിജാവന്തി ആദിതാളം

പല്ലവി

ഇന്നീ മംഗലം ശോഭിക്കുവാൻ കരുണചെയ്ക......
എന്നും കനിവുള്ള ദൈവമേ!......

അനുപല്ലവി

നിന്നടി കാനാവിൽ മണ-പ്പന്തൽ പണ്ടലങ്കരിച്ചു
അന്നു രസവീഞ്ഞുണ്ടാക്കി-എന്നപോൽ ഇന്നേരംവന്നു— ഇന്നീ

ചരണങ്ങൾ

1 ആദിമുതല്ക്കൻപേ ധരിച്ചാൻ-നരകുലത്തെ......
ആണുംപെണ്ണുംആയി നിർമ്മിച്ചാൻ-
നീതിവരം നാല്കും ഉരച്ചാൻ പെററുപെരുകി-
മന്നിടം വാഴ്കെന്നരുൾ ചെയ്താൻ......
ആദമാദികൾക്കും അനു-വാദമേകിയോരു ദേവാ!
നീതി പരിപാലിച്ചേശു-നാഥനന്നുമാനിച്ചോരു— ഇന്നീ

2 സത്യസഭയ്ക്കനുകൂലനേ!-സുന്ദരീസഭ-
യ്ക്കുത്തമനാം മണവാളനേ!
ചിത്തനാഥാനന്തപാലനേ!-പഴതണവും
അററദേവനേശുബാലനേ!
ഒത്തപോൽ ഗുണാധികാരം എത്തി മോദമായ് സുഖിച്ചു
പുത്രഭാഗ്യമോട്ട പാപ-മുക്തിയും കൊട്ടക്കുമാറു— ഇന്നീ

3 ഉത്തമസ്ത്രീ ആയ ബാലയെ-തിരഞ്ഞബ്രാമിൻ-
ഭൃത്യവരൻ ചെയ്ത വേലയെ
തചൽ ഗുണാൽ തുടന്നപോലെ ഇവിടെയും നീ-
ചേർത്തരുൾ കല്യാണമാലയെ......
നല്ലമണവാളൻ തനി-ക്കുള്ള മണവാട്ടിയുമായ്
കല്യമോദം ചേർന്നു സുഖി-ച്ചല്ലൽ വെടിഞ്ഞീട്ടവാനും— ഇന്നീ

---

## 328 ആനന്ദഭൈരവി ത്രിപുടതാളം

പല്ലവി

യേശുനായകാ! വന്നാലും-തന്നാലും വരം-
യേശു നായകാ! വന്നാലും!

അനുപല്ലവി

ആശീർവ്വാദം ഏകുകിന്നീ ദാസർകരം ചേരുംനേരം— യേശു

ചരണങ്ങൾ

1 തല്പരാകൃപാസനാ! മഹത്വ കൃൽ പ്രതാപ!
അത്ഭുതകരാ! കൃപയെ ചെയ്യ ദയ ചെയ്യ!— യേശു

2 സുന്ദരത്വം ചേൎന്നു മുൻകല്യാണ മണവീട്ടിൽ
ചെന്നരുൾ നീ ചെയ്ത ദയപോലെ അൻപാലെ!— യേശു

3 ദാസൻ ഏലിയാസരും വിശ്വാസമോട്ട പേശും
വാചകപ്രമാണം നിജമായി വശമായി— യേശു

4 ഉത്തമസന്മാൎഗ്ഗം, നെറി, ഭക്തി സുവിശ്വാസം
നിത്യസമാധാനം ഉററുകാപ്പാൻ ഇവർ പാർപ്പോൻ— യേശു

5 മംഗല മുറകളിൽ വിളങ്ങി ഗതിയാവാൻ
സംഗതിവരുത്തി സുഖം ചേൎക്ക, ജയം ചേൎക്ക— യേശു

6 നിത്യശുഭശോഭനമോടെദ്ദിശയിലും പെരുകി
പുത്രസുഖമോടിവർ വസിപ്പാൻ സുഖിപ്പാൻ— യേശു

---

## 329 ഇംഗ്ലീഷ് ആദിതാളം

പല്ലവി

പരനേശുവെ! കരുണാനിധേ! വരമേകുക ദമ്പതികൾ-
ക്കരുളേണമേ കൃപയേദിനംപ്രതിമാരിപോൽദൈവജാതാ!- പര

ചരണങ്ങൾ

1 ഏദൻകാവിലാദം ഹവ്വായെ വാഴ്ത്തിയ സർവ്വേശ്വരാ! നീ
ഈദമ്പതികളിൻകൈകളെതമ്മിൽചേൎത്തുവാഴ്ത്തീടണമേ- പര

2 തവ ദാസരാമിവരൈകമത്യമോടെ വസിച്ചീട്ടവാനും
അവസാനകാലമണഞ്ഞീടുംവരെ പ്രീതിയിൽ മേവതിന്നും— പര

3 പരമാവിയാലിവരെ നിറയ്ക്ക മഹോന്നതനേ! ദിനവും-
തിരുനാമകീൎത്തി സദാ നിനച്ചു ഞങ്ങൾ വസിച്ചീട്ടവാനും— പര

4 പരനേശുതൻ പ്രിയയാസ്തിരുസഭയെ വരിച്ചായതിന്നായ്-
മരണംസഹിച്ചതുപോലീദാസൻ തൻപത്നിയെചേൎത്തുകൊൾവാൻ-

5 തവദാസിയാമിവളും അനുസരിച്ചീടണം നിത്യവും തൻ-
ധവനേപുരാസാറായുംഅബ്രാമിനെഎന്നപോൽ മോദമോടെ- പര

6 പലമാററവുംമറിവും നിറഞ്ഞലോകേഇവർ നിത്യവുംനിൻ
അലിവേററമുള്ളവയാം ചിറകിടചേൎന്നു സുഖിപ്പതിന്നും— പര

---

## 330

രൂപകതാളം.

പല്ലവി

ആദിദയാപരനിവരെ......
അനുഗ്രഹിക്കുമാറാക!......

ചരണം

1 ആദാമിനെ ഹവ്വായൊട്ടും അനുഗ്രഹിച്ചൊരുദൈവം
അതുപോലീദമ്പതികളെയും അനുഗ്രഹിക്കുമാറാക!......
അനുഗ്രഹിക്കുമാറാക!...... ആദി

2 അബ്രാമിനെ സാറായൊട്ടും അനുഗ്രഹിച്ചൊരുദൈവം
അതുപോലീ ദമ്പതികളെയും അനുഗ്രഹിക്കുമാറാക!......
അനുഗ്രഹിക്കുമാറാക!...... ആദി

3 ഇസഹാക്കിനെ റെബ്ബക്കായൊട്ടും അനുഗ്രഹിച്ചൊരുദൈവം
അതുപോലീ ദമ്പതികളെയും അനുഗ്രഹിക്കുമാറാക!......
അനുഗ്രഹിക്കുമാറാക!...... ആദി

4 യാക്കോബിനെ റാഹേലൊട്ടും ആക്കമോടനുഗ്രഹിച്ചോൻ
അക്കണക്കിവരെയുമിപ്പോൾ അനുഗ്രഹിക്കുമാറാക!......
അനുഗ്രഹിക്കുമാറാക!...... ആദി

5 മോതിരമോട്ട കൈക്കൊണ്ടൊരു മുടിയോട്ടമിവർസ്വർഗ്ഗേ
മേദുരസുഖവും നിർമ്മലമോദവും അനുഭവിക്കുമാറാക!......
അനുഭവിക്കുമാറാക!...... ആദി

6 മക്കളേയും മക്കളുടെ മക്കളേയും കാണ്മാൻ
തക്കോരാരോഗ്യായുസ്സും ഭാഗ്യവുമുളവാക്ക!......
ഭാഗ്യവുമുളവാക്ക!...... ആദി

7 അവിടേയിവർക്കനശ്വരമാം അനർഘാഭരണങ്ങൾ
അഖിലപരാപരനൻപാൽ അരുളീട്ടമാറാക!......
അരുളീട്ടമാറാക!...... ആദി

---

## 331

Tune: 'Lead Us heavenly Father'
8· 7· 8· 7· 8· 7·

1 കൃപയുള്ള ത്രിയേകനേ! ഇപ്പോൾ നീ വരേണമേ!
നിൻെറകൃപയാൽഇവരെ-അൻപോട്ടനോക്കേണമേ-കടാക്ഷിക്ക!
ഈ വധൂവരന്മാരെ!

2 ആദിമുതൽ വിവാഹത്തെ-നിയമിച്ച കർത്താവേ!
സൽഭക്തി, ശാന്തം, സ്നേഹത്തെ ഈപുരുഷനും സ്ത്രീക്കും-നീ
കൊടുത്തു ഇവരെ യോജിപ്പിക്ക.

3 സന്തോഷവാഴ്ചകാലത്തിൽ–ദൈവത്തെ ഭയപ്പെട്ടു
സന്താപതാഴ്ചകാലത്തിൽ ഭക്തിയിൽ സ്ഥിരപ്പെട്ടു-ജീവിക്കേണം
അന്ത്യേ സ്വർഗ്ഗേചേർന്നീടാൻ.

---

# 332

## "The Voice that breathed o'er Eden"

### 7s. 6s.

1 ആദ്യവിവാഹനാളിൽ ഏദനിൽ ധ്വനിച്ച
ആ മംഗല്യാശീർവാദം ഇന്നും കേൾക്കുന്നിതാ!

2 ക്രൈസ്തവദമ്പതിമാർ തമ്മിൽ ചേരും നേരം
വിശുദ്ധനാം ത്രിയേകൻ തൻകൃപ ചൊരിയും

3 സന്താന സൌഭാഗ്യവും സ്നേഹം വിശ്വാസവും
ലോകശക്തിക്കസാദ്ധ്യം നീക്കാനൈക്യബന്ധം

4 പിതാവേ! നിൻ സാന്നിദ്ധ്യം വേണമീസന്ദർഭേ
ആദാമിൻ ഹവ്വാപോലെ ഈ കാന്തയാകട്ടെ!

5 രക്ഷകാ! എഴുന്നള്ളി യോജിപ്പിക്കിവരേ
ദീർഘകാലം സന്തോഷം ചേർന്നു വസിച്ചീടാൻ

6 വിശുദ്ധാത്മാവേ!, വന്നു ആശീർവ്വദിക്കനീ
സ്വർഗ്ഗമണവാളൻ മണവാട്ടിയെ പോൽ

7 ഇവർ തങ്ങൾ കിരീടം വെച്ചങ്ങു നിൻപാദേ
ക്രിസ്തൻ മണവാട്ടിയായ് സൌഭാഗ്യം ചേരട്ടെ!

---

# 333

## Tune:- 'Here we suffer'

### P. M.

സ്വർഗ്ഗമണവാളനെ!-സത്യ സഭാ നാഥനേ!
ആശീർവ്വദിക്കേണം ദാസർ ഇവരെ ഇപ്പോൾ
ദാസർ ഇവരെ ഇപ്പോൾ-ദാസർ ഇവരെ ഇപ്പോൾ
ആശീർവ്വദിക്കേണമേ!

1 കാനാവിലെ പന്തലിൽ-മംഗലോത്സവം അതിൽ
എഴുന്നരുളിയ-യേശു മനുവേലേ!
യേശു മനുവേലേ!-യേശു മനുവേലേ! എഴുന്നരുളേണമേ!

2 ദാസദാസിമാർ ചെയ്യും-ഈ വിവാഹത്തിൻ ബന്ധം
സന്തതം നില്ക്കേണം സ്നേഹപാശമോടെ
സ്നേഹപാശമോടെ സ്നേഹപാശമോടെ സന്തതം നില്ക്കേണമേ!

3 ദുഃഖം ദീനം ആകിലും—സൌഖ്യം മോദം ആകിലും
ഐക്യത നല്കേണം-ആത്മദാനം നല്കി
ആത്മദാനംനല്കി-ആത്മദാനംനല്കി-ഐക്യതനല്കേണമേ!

---

# ദുഃഖസമയത്തേക്കുള്ള പ്രാൎത്ഥന.

## 334 ക്യാൽ അടതാളചാപ്പ്

പല്ലവി

തീരാപദിവീണാലും മാഴ്കാതെ മനമേ!
വല്ലഭനേശു നിൻെറ നല്ല താരകമെ!

ചരണങ്ങൾ

1 നരകപ്പേയലറിക്കേ-സരിപോൽ വന്നാലും
നരകദ്വാരവാരണം സ്മരണം ചെയ്താലും!

2 മരണം നേക്കെത്തുന്ന തരുണം വന്നാലും
മരണം വെന്നോനെന്നീ-ശരണം കൊണ്ടാലും!

3 ഇക്ഷോണീജനം നിന്നെ-തുച്ഛീകരിക്കിലും
രക്ഷകനൊരുവൻെറ-പക്ഷംവിടാതെ

4 പെററ പിതാ നിൻെറ-കുററം എണ്ണുമോ?
ഇഷ്ടനായാൽ നിന്നെ-വിട്ടു വിട്ടുമോ?—

5 നല്ലാട്ടിടയൻെറ-ചൊൽകേട്ടുകൊണ്ടാൽ
അല്ലലെല്ലാം തീൎന്നു-സ്വൎല്ലോകേ വാഴാം—

6 കണവനെപ്പോൽ നിൻെറ-തുണയവനാകും
പ്രണയിനിയിൽനാഥൻ-ദയഹീനനാമോ?

7 പ്രാണൻ കൊടുത്താത്മ-കാണം ചൊല്ലോനേ
താണു തൊഴുതു-സേവിക്ക ദിനവും—



## 335 കമാശ് ആദിതാളം

പല്ലവി

മനുവേൽ മന്നവനേ! -പരനേ!
മനുവായ്വന്നവനേ!

അനുപല്ലവി

മനുവേലേ! നിന്മനമലിഞ്ഞരികിൽ
വരിക വൈകാതെ-പരനേ!— മനു

ചരണങ്ങൾ

1 കരുണയിനുടയോനേ!-എന്നതി-ദുരിതം കാണണമേ
പരവശനായിട്ടുന്നയ്യോഎൻ-പാതകമതിനാലെ!— പരനേ!-മനു

2 അപ്പനുംഅമ്മയുമാ-യെനിക്കു-എപ്പൊഴുതും നീയേ
ഉൾപരിതാപംകണ്ടുകനിഞ്ഞീ-അല്പനുതുണചെയ്ക!— പരനേ!-മനു

3 പെരുമഴപോലാഗ്നേയാസ്ത്രം ഘോരരിപുവാം സാത്താൻ
തെരുതെരെഎയ്യുന്നയ്യോ! എന്നിൽ-കരളലിഞ്ഞീടണമേ-പരനേ!-മ

4 ശരണം നീയല്ലാതടിയാനൊരുവനുമില്ലയ്യൊ!
മരണംവരെയും അരികിലിരുന്നു–പരിപാലിക്കണമേ-പരനേ!- മനു

5 നിന്നെ വിട്ടിട്ടി-ങ്ങടിയാനെങ്ങു പോയീടും?
കണ്മണിപോൽനിന്നെഞാൻനോക്കും എന്നരുൾചെയ്തോനേ!—
പരനേ!-മനു

6 അരികിൽ വരായ്കിൽ നീ- എന്റെ-മരണം വന്നീടും
കരുണാവാരിധിയേ! വന്നെന്റെ-കരളു തണുപ്പിക്ക- പരനേ!-മനു

---

## 336 ഏകതാളം

1 ആരുസഹായിക്കും? ലോകം തുണയ്ക്കുമോ?
ജീവൻപോയീടുമ്പോൾ ആശ്രയം ആരുള്ളൂ?

2 സ്നേഹിതന്മാർവന്നാൽ ചേർന്നരികിൽ നില്ക്കും
ക്ലേശമോടെല്ലാരും കണ്ണുനീർ തൂകിടും

3 ജീവന്റെ നായകൻ ദേഹിയെ ചോദിച്ചാൽ
ഇല്ലില്ലെന്നോതുവാൻ ഭൂതലേ ആരുള്ളൂ?

4 ഭാര്യ, മക്കൾ ബന്ധുമിത്രരുമന്ത്യത്തിൽ
ഖേദം പെരുകീട്ടു മാർവ്വിലടിക്കുന്നു.

5 ഏവനും താൻ ചെയ്ത കർമ്മങ്ങൾക്കൊത്തപോൽ
ശീഘ്രമായ് പ്രാപിക്കാൻ ലോകം വിട്ടീടുന്നു.

6 കൺകളടയുമ്പോൾ കേൾവികുറയുമ്പോൾ
എൻമണവാളാ! നിൻ ക്രൂശിനെ കാണിക്ക.

7 ദൈവമേ! നിൻമുന്നിൽ ഞാൻ വരുന്നേരത്തിൽ
നിൻമുഖവാത്സല്യം നീയെനിക്കേകണേ!

8 യേശുമണവാളാ! സകലവും മോചിച്ചു
നിന്നരികിൽനില്പാൻ യോഗ്യനാക്കേണമേ!

9 പൊന്നുകർത്താവെ! നിൻ തങ്ക രുധിരത്താൽ
ജീവിതവസ്ത്രത്തിൻ വെണ്മയെ നൽകണേ!

10 മരണത്തിൻ വേദന ദേഹത്തെ തള്ളുമ്പോൾ
ദൈവമേ! നീയല്ലാതാരെനിക്കാശ്രയം?

11 യോർദ്ദാന്റെ തീരത്തിൽ ഞാൻ വരുന്നേരത്തിൽ
കാൽകളെ വേഗം നീ അക്കരെയാക്കണേ!

12 ഭൂവിലേവാസം ഞാൻ എപ്പോൾ വെടിഞ്ഞാലും
കർത്താവിൻ രാജ്യത്തിൽ നിത്യമായ് പാർത്തിടും

13 ഇമ്പമേറും സ്വർഗ്ഗേ എൻപിതാവിൻവീട്ടിൽ
ആയുസ്സനന്തമായ് വാഴമാറാകണം.

14 സീയോൻമലയിലെൻ കാന്തനുമായ് നില്പാൻ
ഞാനിനി എത്രനാൾ കാത്തിരുന്നീടണം?

---

## 337 BURIAL

## ശവമടക്കം

### "Hush! blessed are the dead"

6s

1 ക്രിസ്തുന്മേൽ ചാരി തൻ-ഹസ്തേ വിശ്രമിച്ച-
കർത്താവിൽ മൃതന്മാർ നിത്യം ഭാഗ്യവാന്മാർ!

2 കാണാതെ സ്നേഹിച്ച പ്രാണനാം യേശുവെ
ഉണ്മയിൽ തെളിവായ് കാണ്മതെത്രഭാഗ്യം!

3 വല്ലാത്ത പ്രയാസം ഇല്ലാ നദീതീരേ
പുല്ലിൻമേച്ചിൽ സ്ഥലേ നൽ ഇടയൻ മേയ്ക്കും

4 പകലത്തെ വെയിൽ പാതിരാ ശീതവും
വ്യാകുല ദുഃഖവും ഇല്ലവക്കിനിമേൽ

5 അവരുടെ സ്നേഹം, സ്വരം, സന്തോഷവും
കാൺകയില്ല ഞങ്ങൾ കുറെ നാളേക്കിനി

6 പിരിഞ്ഞ പ്രിയക്കായ് ഞങ്ങൾ ദുഃഖിക്കുമ്പോൾ
കണ്ണുനീർചൊരിച്ച കർത്താ! ക്ഷമിക്കണേ

7 മൃത്യു വെന്നെഴുന്ന ക്രിസ്തൻ നാദം അവർ
„സന്തോഷിപ്പിൻ" എന്നു അന്ത്യനാളിൽ കേൾക്കും.

---

## 338 "Now the labourer's task is over."

## P. M.

1 വേല ഇപ്പോൾ തീന്നല്ലൊ യുദ്ധവും കലാശിച്ചു
യാത്രക്കാരൻ ചേന്നല്ലൊ അക്കരെ താൻ തനിച്ചു
കരുണ്യകാവലിൽ താതാ! കാപ്പാൻ ഏല്പിക്കുന്നേ ഇതാ!

2 ഭൂവിൻ കണ്ണീർ തീന്നല്ലൊ ഗൂഢങ്ങൾ വെളിവായ്
ന്യായാധിപൻ തന്നല്ലൊ വിധി ചൊൽവാനുള്ളവൻ— കാരു

3 നഷ്ടമാം ആടുകളെ-ചേത്തു കൂട്ടുന്നിടയൻ
ഇല്ലവക്കലച്ചിലും-ചെന്നായ്ക്കളിൻ ശല്യവും— കാരു

4 മൃത്യുവിൻനേരം ക്രൂശിൽ—കണ്ണുയത്തും ഭക്തന്മാർ
യേശുവിൻ സ്നേഹാബ്ധിയിൽമുങ്ങും അവിടെ അവർ— കാരു

5 അങ്ങവരിൻ ശാന്തത-ശൂന്യമാക്കാനില്ലാരും
പ്രാണൻ തന്നു രക്ഷിച്ച കർത്തൻ പരിപാലിക്കും— . . . കാരു

6 „മണ്ണിന്നു മണ്ണായെ"ന്നു ചൊല്ലി പിൻ നില്ക്കുന്ന നാം
ഉയിർപ്പിൻ നാൾ വരെയും കാക്കുന്നാശ്രയത്തോടെ— കാരു



## 339 ഇംഗ്ലീഷ് ഏകതാളം

1 സമയമാം രഥത്തിൽ ഞാൻ സ്വർഗ്ഗയാത്ര ചെയ്യുന്നു
എൻസ്വദേശം കാണ്മതിന്നു ബദ്ധപ്പെട്ടോടീടുന്നു

ആകെ അല്പനേരം മാത്രം എന്റെ യാത്ര തീരുവാൻ
യേശുവേ! നിനക്കുസ്തോത്രം വേഗം നിന്നെ കാണുംഞാൻ!

2 രാവിലെ ഞാൻ ഉണരുമ്പോൾ ഭാഗ്യമുള്ളോർ നിശ്ചയം
എന്റെ യാത്രയുടെ അന്തം ഇന്നലേക്കാൾ അടുപ്പം— ആകെ

3 രാത്രിയിൽ ഞാൻ ദൈവത്തിന്റെ കൈകളിൽ ഉറങ്ങുന്നു
അപ്പോഴും എൻ രഥത്തിന്റെ ചക്രം മുമ്പോട്ടോടുന്നു— ആകെ

4 തേടുവാൻ ജഡത്തിൻസുഖം ഇപ്പോൾ അല്ല സമയം
സ്വന്തനാട്ടിൽ ദൈവമുഖം കാൺകയത്രെ വാഞ്ഛിതം— ആകെ

5 ഭാരങ്ങൾ കൂട്ടുന്നതിന്നു ഒന്നും വേണ്ടാ യാത്രയിൽ
അല്പം അപ്പം വിശപ്പിന്നു സ്വല്പം വെള്ളം ദാഹിക്കിൽ—ആകെ

6 സ്ഥലം ഹാ! മഹാ വിശേഷം! ഫലം എത്ര മധുരം!
വേണ്ട വേണ്ടാ ഭൂപ്രദേശം അല്ല് എന്റെ പാർപ്പിടം— ആകെ

7 നിത്യമായോർ വാസസ്ഥാനം എനിക്കുണ്ടു സ്വർഗ്ഗത്തിൽ
ജീവവൃക്ഷത്തിന്റെ ഫലം ദൈവപറുദീസയിൽ— ആകെ

8 എന്നെ എതിരേല്പാനായി ദൈവദൂതർ വരുന്നു.
വേണ്ടുമ്പോലെ യാത്രക്കായി പുതുശക്തി തരുന്നു— ആകെ

---

## 340 ചെഞ്ചുരുട്ടി ആദിതാളം

1 ഒരിക്കൽ ഏവനുംമരിക്കുംനിർണ്ണയം—ഒരുങ്ങെല്ലാവരുംമരിപ്പാൻ!
ദരിദ്രൻധനികൻ വയസ്സൻ ശിശുവും മരിക്കുന്നില്ലയോ ലോകേ?

2 പുരമേൽ മുളക്കും പുല്ലിന്നുസമം നരന്റെ ജീവിതം ഉലകിൽ
വാടിപ്പോഴിയും പുഷ്പംപോലവൻ ഓടിപ്പോം നിഴൽപോലെ

3 നാലുവിരലേ മർത്ത്യനായുസ്സു നില്ലുന്നോരെല്ലാം മായ
വേഷനിഴലിൽ നടന്നു തങ്ങൾ നാൾകഴിക്കുന്നു കഥപോലെ

4 ആയുസ്സെൺപതു വർഷമാകിലും ആയതിൻബലം ഖേദം
ആണ്ടായിരം ഒരു ദിവസമായിട്ടേ ആണ്ടവൻ കണക്കാക്കു

5 മണ്ണാൽ മനയപ്പെട്ട നൽ മേനി—മണ്ണായ് അഴിയും കുഴിയിൽ
ശ്വാസംനില്ക്കുമ്പോൾആത്മാവോതൻെറവാസംതേടിപ്പോംവേഗം

6 ഒന്നുംനാമിങ്ങു കൊണ്ടുവന്നില്ല ഒന്നുംകൂടാതെ പോകും
സമ്പാദിച്ചതു പിന്നിൽ തള്ളണം നമ്പിക്കൂടല്ലേ ലോകം

7 കർത്തനേശുവിൽ നിദ്രകൊള്ളുന്നോർ വാഴ്ത്തപ്പെട്ടവർമേലാൽ
ഇഹത്തിൻ ദുരിതം ഒഴിഞ്ഞവർക്കെന്നുംമഹത്വഭാവുകംലഭിക്കും

8 ചിത്തംജ്ഞാനത്തിൽ അഭ്യസിപ്പിപ്പാൻ-എത്രനാൾ ഇരിപ്പെന്നു
കൃത്യം തിന്മനാൾ ഞങ്ങൾ എണ്ണുവാൻ കർത്താ! നൽകുപദേശം.

---

# HEAVEN.

# മോക്ഷാനന്ദം.

## 341 ബിഹാക് ആദിതാളം

പല്ലവി

യെറുശലേം എൻ ഇമ്പവീടെ!—എപ്പോൾ ഞാൻ വന്നുചേരും?
ധരണിയിലെ പാടുംകേടും-എപ്പോൾ ഇങ്ങൊഴിയും?—

ചരണങ്ങൾ

1 ഭക്തരിൻ ഭാഗ്യതലമേ!—പരിമളസ്ഥലം നീയേ!
ദുഃഖം വിചാരം പ്രയത്നം—നിങ്കലങ്ങില്ലേ!— യെറു

2 രാവും അന്ധകാരം വെയിൽ-ശീതവും അങ്ങില്ലേ
ദീപതുല്യം ശുദ്ധരങ്ങു—ശോഭിച്ചിടുന്നേ!— യെറു

3 രത്നങ്ങളല്ലോ നിന്മതിൽ?—പൊന്നും മാണിക്യങ്ങൾ!
പന്ത്രണ്ടുനിൻ വാതിൽകളും—മിന്നും മുത്തല്ലോ!— യെറു

4 യെറുശലേമെൻ ഇമ്പവീടെ!—എന്നു ഞാൻ വന്നുചേരും?
പരമരാജാവിൻ മഹത്വം—അരികിൽ കണ്ടീടും?— യെറു

5 ശ്രേഷ്ഠനടക്കാവുകളും—തോട്ടങ്ങളും എല്ലാം
കാട്ടുവാനിണയില്ലാത്ത—കൂട്ടമരങ്ങൾ— യെറു

6 ജീവനദിഇമ്പശബ്ദം—മേവി അതിലൂടെ
പോവതും ഈരാറുവൃക്ഷം നില്പതും മോടി— യെറു

7 ദൂതരും അങ്ങാത്തുസദാ-സ്വരമണ്ഡലം പാടി
നാഥനെക്കൊണ്ടാടിട്ടുന്ന-ഗീതം മാ മോടി— യെറു

8 യെറുശലേമിൻഅധിപനീശോ!-തിരുമുൻഞാൻ സ്തുതിപാടാൻ
വരുംവരെയും അരികിൽഭവാൻ-ഇരിക്കണം നാഥാ!— യെറു

---

## 342 ഖണ്ഡങ്ങൾ

1 ശോഭയേറും നാട്ട, സ്വർഗ്ഗ–നാട്ടുന്നതദേശം!
ശുദ്ധിമാന്മാരാനന്ദിച്ചു വാഴും ഭാഗ്യവാസം!

2 പാപ താപ ശാപങ്ങളില്ലാത്ത പുണ്യദേശം!
ഭക്തർ ആഘോഷിച്ചു ഹല്ലേലുയ്യാ പാട്ടും ദേശം!

3 സ്വർണ്ണകാന്തിയിൽ വിളങ്ങും ശോഭനപ്രദേശം!
സ്വർണ്ണകനാൻനാട്ട മാ വിസ്താരപറുദീസാ!

4 പാലോട്ട തേനും ഒഴുകും ഭാഗ്യകനാൻദേശം!
പാടിയാൽ തീരാത്ത പരമാനന്ദപ്രദേശം!

5 ദൈവദൂതന്മാർ അണിയിട്ടീട്ടും സ്വർഗ്ഗലോകം!
ദിവ്യരൂപം കണ്ടു ഭക്തർ സേവിച്ചീട്ടും ലോകം!

6 രക്തസാക്ഷിക്കാർ ജയം കൊണ്ടാട്ടും പരലോകം!
രക്ഷകൻ ക്രിസ്തേശു സർവ്വമാന്യനായലോകം!

7 മുമ്പു ലോകം വിട്ടുപോയ ബന്ധുക്കളുറോരും
മോദമായിട്ടേകനെ കണ്ടീട്ടുന്നേ എല്ലാരും!

8 ആയിരം വർഷങ്ങളല്പനേരമെന്നപോലെ
ആയിട്ടും സ്വർല്ലോകം മഹാ അത്ഭുതമതാമെ!

---

## 343 ബിഹാക് അടതാളചാപ്

പല്ലവി

നിത്യഭാഗ്യസ്ഥലമാകും-സ്വർഗ്ഗസീയോൻപുരിയെ
ഓർത്തിട്ടമ്പോൾ എത്രയോ-സന്തോഷമെന്റെ മനസ്സിൽ!

ചരണങ്ങൾ

1 രാജ രാജ തലസ്ഥാനം-തേജസ്സേറും നഗരം
രാവു നിന്നിൽ ഇല്ല ഒരിക്കലും; ദേവസന്നിധി നിനക്കെന്നുമേ
തന്നീടുന്ന വെളിച്ചം നിൻ സുതർ ധന്യരല്ലോ!— നിത്യ

2 എത്രയും മനോഹരം വി-ചിത്ര നിർമ്മിതങ്ങളായ
രത്നവാസസ്ഥലങ്ങൾ എത്ര-എൻ ശാശ്വതമാം അവകാശമേ!
അനുഭവിച്ചീടുമേ ഞാൻ-ധരണി വിട്ടതിൻ പിൻ— നിത്യ

3 വിശുദ്ധിമാന്മാർ വസിക്കുന്ന–നിത്യമാം ഭവനമേ!
സത്യസ്നേഹം വാണീടുന്നങ്ങു–ശത്രുവില്ലഹോ! സ്വർപ്പുരമതിൽ
ശ്വസിക്കും വായു തന്നെയും–സ്നേഹമേ–സ്നേഹമേ!— നിത്യ

4 ദൂതരിൻ ചേതോഹരമാം-ഗീതങ്ങൾ കേട്ടു സദാ
മോദമോടെ സുഖത്തിൽവാഴാം-കുഞ്ഞാട്ടിന്നുടെ ദിവ്യസന്നിധൗ
വീണ്ടെടുക്കപ്പെട്ടവർ കൊണ്ടാടും എന്നേക്കുമേ—! നിത്യ

5 ദോഷമൊരിക്കലും പറുദീ-സയിൽ കടന്നീടാ
നാശമില്ലാത്തൊരു ദേശമേ ക്ലേശലേശവും ഉൾപ്രവേശിക്കാ!
ആശ്വസിക്കും സദാ–വിശ്വാസികൾ യേശു അരികിൽ— നിത്യ

6 എന്നെ സ്നേഹിച്ചവനാമെൻ-പൊന്നുരക്ഷകനെ ഞാൻ
ചെന്നഭിമുഖമായ് കാണുമ്പോൾ-എൻ ആനന്ദമൊ പരിപൂർണ്ണമാം
തൻതിരുസന്നിധി മഹാ ഭാഗ്യമേ-ഭാഗ്യമേ!— നിത്യ

---

## 344 ഇംഗ്ലീഷ്

1 രാജൻമുമ്പിൽ നിന്നു നാം കണ്ടീടും തൻ സൗന്ദര്യം
ഹല്ലേലൂയ്യാ-ഹല്ലേലൂയ്യാ ദൂതന്മാർക്കു തുല്യരായ്
വാഴും നാം സന്തുഷ്ടരായ് ഹല്ലേലൂയ്യാ-ഹല്ലേലൂയ്യാ!

രാജൻമുമ്പിൽ നിന്നു നാം
കണ്ടീടും തൻ സൌന്ദര്യം
കീർത്തിക്കും തൻ മഹത്വം
ഹല്ലേലൂയ്യാ വേഗത്തിൽ
രാജൻമുമ്പിൽ നില്ക്കും നാം!

2 രാജൻമുൻമ്പിൽനിന്നു നാം നീക്കും പോരിൻ ആയുധം
തീൎന്നുയുദ്ധാഭ്യസവും തീൎന്നെല്ലാ പ്രയാസവും-ഹല്ലേ- രാജ
3 രാജൻമുൻമ്പിൽനിന്നു നാം പ്രാപിക്കും തൻ വാഗ്ദത്തം-ഹല്ലേ-
നാം പിതാവിൻരാജ്യത്തിൽ വാഴുംനിത്യതേജസ്സിൽ-ഹല്ലേ- രാജ
4 രാജൻമുമ്പിൽ നിന്നു നാം ശോഭിക്കും നിരന്തരം-ഹല്ലേ-
തീൎന്നു ബലഹീനത തീൎന്നു സൎവ്വ ക്ഷീണത-ഹല്ലേ- രാജ
5 രാജൻമുമ്പിൽ നിന്നു നാം പ്രാപിക്കും നിത്യാനന്ദം-ഹല്ലേ-
നിത്യജീവൻ ഇമ്പങ്ങൾ തേജസ്സിൻകിരീടങ്ങൾ—ഹല്ലേ- രാജ
6 രാജൻമുമ്പിൽനിന്നു നാം ചെയ്യും സ്നേഹസംസൎഗ്ഗം-ഹല്ലേ-
എല്ലാ ദൈവമക്കളും എന്നും ഒന്നായ്വാണീടും-ഹല്ലേ- രാജ
7 രാജൻമുമ്പിൽ നിന്നു നാം ചെയ്യും നിത്യവന്ദനം-ഹല്ലേ-
നാമും സ്വൎഗ്ഗസൈന്യവും ഇപ്രകാരം പാടിടും-ഹല്ലേ- രാജ

---

## 345 ഇംഗ്ലീഷ് ഏകതാളം

പല്ലവി

എത്ര എത്ര ശ്രേഷ്ഠം!-സ്വൎഗ്ഗസീയോൻ
എത്ര എത്ര ശ്രേഷ്ഠം!

അനുപല്ലവി

കൎത്തൻ വാണീടും സിംഹാസനവും നല്ല
കീൎത്തനങ്ങൾപാടും ദൂതരിൻ വീണയും
സ്തോത്രഗീതങ്ങൾ പാടുന്നവർ നാദവും— എത്ര

ചരണങ്ങൾ

1 പന്ത്രണ്ടുവാതില്പകൾക്കടുത്തൊഴുകുന്ന പളുങ്കുനദി
മിന്നും നവരത്നംപോൽ വീഥിയെല്ലാം മിന്നിത്തിളങ്ങിടുന്നു
മുത്തുഗോപുരങ്ങൾ ശ്രേഷ്ഠമാകുംവണ്ണം
ശുദ്ധപൊന്നിൻതെരു-വീഥി മഹാ ചിത്രം!
ചൊല്ലിക്കൂടാതുള്ള-തേജസ്സുദിക്കുന്ന വല്ലഭൻ പട്ടണം നീ
കാണുന്നേരം അല്ലലെല്ലാമൊഴിയും— എത്ര
2 ജീവനദി സ്വച്ഛമായ് ഒഴുകുന്നു സിംഹാസനത്തിൻമുന്നിൽ
ജീവവൃക്ഷം തഴച്ചീരാറുവിധ ജീവഫലം തരുന്നു
സ്വൎഗ്ഗസീയോൻ തന്നിൽ-സൂൎയ്യചന്ദ്രന്മാരും
ശോഭയേറും നല്ല-ദീപങ്ങളും വേണ്ട

ദൈവതേജസ്സതിനെ പ്രകാശിപ്പിച്ചു
കുഞ്ഞാടതിൻ വിളക്ക് ദിവ്യകാന്തി-
എങ്ങും വിളങ്ങിടുന്നു— എത്ര

3 ദൂതർ ചുഴന്നു നില്ക്കേ സിംഹാസനെ ദൈവമക്കളിരിക്കേ
ദൈവമക്കൾ നടുവിൽ തേജസ്സോടെ-
ദൈവകുഞ്ഞാടിരിക്കേ
ക്രോബർ സറാഫിമാർ-പത്രങ്ങളാൽ പറ-
ന്നത്യുന്നതൻ മുൻ അ-ലങ്കാരമായ് സ്തുതി-
നിത്യം ചെയ്യുന്നതും ആയുള്ള കാഴ്ചകൾ-
എത്ര എത്ര ഇമ്പം! മനോഹരം! എത്ര എത്ര ശ്രേഷ്ഠം!— എത്ര

4 ഹല്ലേലുയ്യാ ഗീതം പാടിയാട്ടും ദൂതന്മാർ കോടാ കോടി
വല്ലഭനെ സ്തുതിച്ചു വന്ദിച്ചീടും-
സ്രാഫഗണം വളരെ
ശുദ്ധൻ ശുദ്ധൻ പരിശുദ്ധൻ മാ കുഞ്ഞാടു
നിത്യംസ്തുതിതന്നിക്കെന്നുമാഘോഷമായ്
ഒത്തുപാടുംദൈവദൂതർ കോടാകോടി
കിന്നരനാദമോടും പലതരം ഗീതങ്ങൾ പാടിടുന്നു— എത്ര

---

## 346 The sweet by and by

9s

1 ശോഭയേറും നാടൊന്നുണ്ടതു
കാണാമെ ദൂരെ വിശ്വാസത്താൽ
താതൻ വാസം നമുക്കൊരുക്കി
നില്ക്കുന്നുണ്ടക്കരെ കാത്തഹോ!

പല്ലവി

വേഗം നാം ചേർന്നീടും!
ഭംഗിയേറിയ—ആ തീരത്തു—വേഗം നാം—

2 നാം ആ ശോഭന നാട്ടിൽ പാടും
വാഴ്ത്തപ്പെട്ടോരുടെ സംഗീതം

ഖേദം രോദനം അങ്ങില്ലല്ലോ!
നിത്യം സൗഭാഗ്യം ആത്മാക്കൾക്കു— വേഗം നാം

3 സ്നേഹമാം സ്വർഗ്ഗതാതന്നുടെ
സ്നേഹദാനത്തിനും നാൾക്കുനാൾ
വീഴ്ചയെന്ന്യെ തരും നന്മക്കും
കാഴ്ചയായി നാം സ്തോത്രം പാടും— വേഗം നാം



## 347 There is a home eternal

1 മനോഹരാലയം-ഒന്നുണ്ടഹോ! നിത്യം
ദിവ്യമോദമങ്ങു-ണ്ടെന്നുമേ നിർമ്മലം
വി-ശുദ്ധദൂതർപാടും സിംഹാസനത്തിൻ ചുററും

എന്നോ!—എന്നുഞാൻ കാണും-സുന്ദരമന്ദിരത്തെ
ഹാ! ശുഭഗേഹം ഹാ! ശോഭനം താൻ
ര-ക്ഷകൻ ഗേഹം താൻ—ഹാ! ശുഭഗേഹം!

2 കുസുമങ്ങൾ വിരിയുന്നപ്പുരേനിത്യം
പാടുന്നുണ്ടുബാലർ യേശുവിന്നായ് സ്തുതി
സിംഹാസനത്തിൻചുററും—പാടുന്നത്ഭുതമായി!— എന്നോ!

3 ക്ഷണം ഞാൻ മുക്തരോടു-ചേരും സ്വർഗ്ഗത്തിൽ
ക്രിസ്തുതാനെൻ രക്ഷ-മൃതിഭയം നഹി
സിംഹാസനസ്ഥനേ ഞാൻ-വേഗംകണ്ടീടുമല്ലോ!-എന്നോ!

---

# MISSIONARY LYRICS.

# സുവിശേഷഗീതങ്ങൾ

## 348 ശങ്കരാഭരണം ആദിതാളം

പല്ലവി

നാഥാ! നീ വേഗം ചൊരിക
പുറജാതികളിൽ കൃപാ-
മാരി നിറവായ്— നാഥാ!

അനുപല്ലവി

നാഥാ! വലങ്കൈയി-ടങ്കൈ ഏതെന്നു
ഏതുമറിയാത്ത-ജാതികളിൽ നീ— നാഥാ!

ചരണങ്ങൾ

1 നിന്നുടെ സന്തതിതന്നിൽ-ഭൂമി-
തന്നിലെ ജാതികളാകവെ തന്നേ
നന്നായനുഗ്രഹി-ക്കപ്പെട്ടുമെന്നു
അന്നബ്രഹാമോടു-ചൊന്നപോലിന്നു— നാഥാ

2 എന്നോടു ചോദിച്ചീടുക-എന്നാൽ
നിന്നവകാശമായ് ജാതികളാകെ
തന്നീടുമെന്നു നിൻ താതൻ നിന്നോടു
ചൊന്നവചനമോ-ർത്തിന്നു കനിഞ്ഞു— നാഥാ

3 നിന്നിൽ മനം തിരിഞ്ഞീടും-കടൽ-
തന്നുടെ കൂട്ടങ്ങളാകവെ തന്നെ
വന്നീടും ജാതികൾ-തങ്ങളിൻ കൂട്ടം
നിന്നരികെയെന്നു-ചൊന്നില്ലയോ നീ?— നാഥാ!

4 തൊഴുത്തിതിലുള്ളതല്ലാതെ-ഇനി
വരുത്തേണ്ടും ആടുകളെനിക്കുണ്ടുവേറെ
അവയുമെൻ സ്വരത്തെ-കേട്ടീടുമെന്നുമൊഴിഞ്ഞ
പ്രവചന നിവൃത്തിക്കു-സമയമിതല്ലോ?— നാഥാ!

5 ജാതികളാമവകാശം—മഹാ
പാതകന്നാധീനമായെത്ര-കാലം
നാഥാ കൊടുക്കാനവർക്കു നീ ചെയ്ത
മോദവാഗ്ദത്തങ്ങ-ളാകെ നീയോർക്ക!— നാഥാ!

6 നിനുവ പുരി തന്നിൽ വാണ-നൂ-
ററിരുപതിനായിരം പേർകളിലധികം
മനുജരെക്കണ്ടു നിൻ മനമലിഞ്ഞല്ലോ
മനമലിവില്ലയോ-തുകയില്ലാ നരരിൽ?— നാഥാ

7 ചങ്കിലെ ചോരയിൻ നേട്ടം—മഹാ-
സങ്കടത്തിൽ വീണുഴലുന്നു കഷ്ടം!
കൺകളാൽ നോക്കി ക-രളലി-വോടെ
തങ്കക്കരങ്ങളെ-കൊണ്ടെടുക്കേണം— നാഥാ!

8 ജാതികൾ ശാല നിറവാ-നതിൻ
വാതിൽ തുറന്നിടാനായ് നിന്നാത്മാവാൽ
നാഥാ! കനിഞ്ഞീയപേക്ഷ നീ വേഗം
മോദമായേറ്റു കൃപയരുളേണം— നാഥാ;

---

## 349 English tune ഏകതാളം

1 കനിവുള്ള യേശുവേ! നോക്കേണമേ
നശിക്കുന്ന ജനത്തെ നോക്കേണമേ!
നീ ചെയ്യാഞ്ഞാൽ യേശുവേ!
ആർരക്ഷിക്കും ജനത്തെ?
നിൻെറ രക്ഷാ വേലയെ ചെയ്യേണമേ!—

2 മനുഷ്യൻെറ പുത്രനേ! നോക്കേണമേ
സ്വന്തജഡധരകന്തത്തെ നോക്കേണമേ!— നീ

3 ജീവൻ നല്കും നാഥനേ! നോക്കേണമേ
പാപത്താലെ ചത്തോരെ നോക്കേണമേ!— നീ

4 വെളിച്ചമാം യേശുവേ! നോക്കേണമേ
ഇരുളാം ആത്മാക്കളേ നോക്കേണമേ! നീ

5 ചെകിടൻെറ വൈദ്യനേ! നോക്കേണമേ
കേൾവിപോയ ചെവിയെ നോക്കേണമേ! നീ

6 സാത്താനെ ബന്ധിച്ചോനെ! നോക്കേണമേ
അവൻ ബന്ധിച്ചവരെ നോക്കേണമേ!— നീ

7 താക്കോൽ കയ്യിലുള്ളോനേ! നോക്കേണമേ
ഹൃദയപ്പൂട്ടുകളെ നോക്കേണമേ!— നീ

8 വിതപ്പാൻ വന്നവനേ! നോക്കേണമേ
വിതയ്ക്കുന്ന ശിഷ്യരെ നോക്കേണമേ!— നീ

9 ശക്തിയുടെ നാഥനേ! നോക്കേണമേ
ബലഹീന ദാസരെ നോക്കേണമേ!— നീ

10 രാജാവായ യേശുവേ! നോക്കേണമേ
നിൻ ചെറിയ സൈന്യത്തെ നോക്കേണമേ! — നീ

11 കൊയ്ത്തിൻ യജമാനനേ! നോക്കേണമേ
നിന്നെ നോക്കും ഭൃത്യരെ നോക്കേണമേ! — നീ

## 350

ആദിതാളം

പല്ലവി

യേശുനാമംജയം യേശുനാമംജയം
യേശുനാമംജയം നിശ്ചയം-എൻ
യേശുനാഥൻ നാമം ജയം നിശ്ചയം......

ചരണങ്ങൾ

1 യേശുരാജനുടെജീവസുവിശേഷം.ലോകമെങ്ങുമേററംമുഴങ്ങുന്നു
സുവിശേഷം ലോകമെങ്ങും മുഴങ്ങുന്നു— യേ

2 ഭൂതലംമുഴവൻ യേശുവിന്നുഭയം വീഴമില്ലതെല്ലാം സംശയം
വീഴമതിനില്ല തെല്ലും സംശയം— യേ

3 വേദനയോടഖിലാണ്ഡം ചുററിത്തിരിഞ്ഞോടിടുന്നരിപുസഞ്ചയം
ചുററിയോടീടുന്നു രിപുസഞ്ചയം— യേ

4 മാനുഷക്കമിതമോദമരുളിയനാരതംപരമൻകാത്തിടും
അനാരതം പരമനെന്നെ കാത്തിടും— യേ

5 വീണീടുന്നുപരനേശുവിൻെറ തിരുപ്പാദത്തിങ്കലരിസഞ്ചയം
തിരുപ്പാദത്തിങ്കലരിസഞ്ചയം— യേ

6 ഊനമകന്നഖിലേശനോടണഞ്ഞത്യാനന്ദത്തിൽമുഴകുന്നുഞാൻ
അത്യാനന്ദത്തിൽ മുഴകിടുന്നു ഞാൻ— യേ

7 ഹാലേലുയ്യാ പരനേശുവിന്നു പരിപൂർണ്ണമായി സ്തുതിപാടിടാം
പരിപൂർണ്ണമായി സ്തുതി പാടീടാം— യേ

---

## 351

### 'From Greenland's icy Mountains'

1 ഗ്രീൻലണ്ടിൻ മഞ്ഞുശൈലം-ഇൻഡ്യൻ പവിഴമണൽ
ആഫ്രിക്കൻ ഊററിൻ പൊൻമണൽ ഇവയിൽനിന്നും
പുരാതന നദി മൈതാനങ്ങളിൽ നിന്നും
അജ്ഞാനമോചനാർത്ഥം സാധുക്കൾ കേഴുന്നു

2 സിലോൺ ദീപസുഗന്ധം—തടവും കാററുകൾ
ഇമ്പങ്ങൾ മറെറല്ലാം ഭവിച്ചീടുകിലെന്തു്?
നീചൻ മനുഷ്യൻ ഹാ! വ്യർത്ഥം ദൈവദാനങ്ങൾ!
അജ്ഞാനി കുമ്പിട്ടു-നന്ധൻ കല്ലും മരവും

3 ദിവ്യജ്ഞാനപ്രകാശം ലഭിച്ച ധന്യർ നാം
ഇരുട്ടിൽ ജീവദീപം—കാട്ടാതിരിക്കാമോ?
രക്ഷ രക്ഷേതി മോദഘോഷം മുഴക്കനാം
വിദൂരജാതിയും-കേൾപ്പാൻ ക്രിസ്തുനാമത്തേ!

4 കാറേറ! വെള്ളങ്ങളേ! തൻ തേജസ്സിൻ ഗീതയെ
അറുക്കപ്പെട്ട കുഞ്ഞാടാം—രാജൻ സ്രഷ്ടാതാൻ
ഉദ്ധാരകൻ ഭൂവാഴാൻ-വന്നീട്ടവോളവും
ധ്രുവാന്തങ്ങളോളം-പ്രസിദ്ധപ്പിച്ചു കീർത്തിപ്പിൻ!

---

## 352 തോടി ആദിതാളം

പല്ലവി

കാന്താ! എന്തിനിതാമസമോ?
കരൾക്കനിവുനിറഞ്ഞപ്രിയ- കാന്താ!

അനുപല്ലവി

സന്തതം ദിവിനിജ കാന്തയൊടൊത്തുമേളി—
ച്ചന്തരഹിതമോദാൽ വാഴുവതിന്ന മമ— കാന്താ!

ചരണങ്ങൾ

1 എന്തുകൊണ്ടുവന്നീട്ടവാൻ താമസിച്ചീടുന്നു?
അന്തരംഗംവെന്തുഴന്നുസംഭ്രമപ്പെട്ടുന്നു
സ്വന്തജീവനായനീയെൻകാന്തനായ് വരുന്നതിന്നീ-
അന്ധകാരലോകത്തെ വിട്ടാശയിൽ കാത്തിരിക്കുന്നു— കാന്താ!

2 അഞ്ജസാവരുന്നുഞാനെന്നല്ലയോ ചറഞ്ഞു?
നെഞ്ഞിലോർത്തിരുന്നു കാണാഞ്ഞേററവും വലഞ്ഞു
വിജ്ഞാനപരയാധേ! തിരുസന്നിധിയിൽ വന്നണഞ്ഞു
നിൻജീവാമൃതമാംസ്വരം കേൾപ്പാനും കൊതിനിറഞ്ഞു- കാന്താ!

3 അന്ധതകളാകെ മാഞ്ഞ മർത്ത്യദേഹത്തോടും
ചന്തമോടുപന്തിയായനന്തസൈന്യംകൂടി
സന്തതം നിന്നോടുചേർന്നിട്ടുനമൈന്യ ഗാനത്തോട-
നന്തകാലം വാണീടുവാനെന്നിനിസംഗതികൂടും? കാന്താ!



## 353 ഇംഗ്ലീഷ് ആദിതാളം

പല്ലവി

നരരെ വിധിപ്പതിനായ് യേശുരാജൻഇദ്ധരയിൽ
വരുമന്ത്യനാളതിൽതൻ ദിവ്യ തേജസ്സോടുകൂടെ

അനുപല്ലവി

ബഹുസൂര്യശോഭയേ കവിയുന്നകാന്തിയിൽ— നര

ചരണങ്ങൾ

1 നരരാസകലമപ്പോൾ രാജരാജസന്നിധിയിൽ
മൃതരും ജീവിക്കുന്നവരും മണ്ണിൽ നിന്നുയിർത്തവരും
വിധി ചൊല്ലുമേ പരൻ അഖിലർക്കുമാദിനം, വിധി...... നര

2 ധരണീപതിഗണങ്ങൾ സൈന്യങ്ങൾക്കധിപതികൾ
പെരുത്തബലമുടയോർ ഏററവും ധനികരുമെ
ഭ്രമിക്കും ക്രിസ്തേശുവിൻ തിരുമുമ്പിലന്നഹോ! ഭ്രമിക്കും- നര

3 മനഃപൂർവ്വമായ് പരൻതൻ ശുദ്ധകല്പനകളെല്ലാം
ദിനംതോറും ലംഘനം ചെയ്തീടിന നരർക്കഖിലം
കൊടുക്കുമവൻ മഹാ കൊടിയോരു ശിക്ഷയെ-കൊടുക്കും— നര

4 അധരങ്ങൾകൊണ്ടുമാത്രം തന്നെ സേവചെയ്തവരും
സതതം പരാപരനേ! വ്യർത്ഥമായ് ഭജിച്ചവരും
എരിയുന്ന ചൂളയിൻ ഇരയാകുമെന്നുമെ-എരിയുന്ന— നര

5 പരനേശുവിൻ വിളിയെ കേട്ടു പിൻമാറിയവരും
തിരുസ്നേഹത്തെ ത്യജിച്ചു പൊ-ട്ടുളഞ്ഞവരുമെല്ലാം
തിരുമുമ്പിൽ കണ്ണുനീർ ചൊരിയും അനന്തമായ്-തിരുമു— നര

കരുണാസനമതിന്മേൽ ഇന്നും യേശുരക്ഷകൻ താൻ
ഇരുന്നുനൽസ്നേഹമോടെ നിന്നെയും വിളിച്ചിടുന്നു
ഇതുരക്ഷയിൻ ദിനം വിധിനാൾ സമീപമെ-ഇതു— നര

---

## 354

സ്വർഗ്ഗഭാഗ്യം എത്രയോഗ്യം ആർക്കുവർണ്ണിക്കാം-അതിൻ
ഭാഗ്യമോർക്കുന്തോറുമെനിക്കാശയേറുന്നേ!

1 പാപലോകത്തിൽകിടന്നു പാടുപെട്ടന്ന-എനി
ക്കെപ്പോഴെന്റെ മോക്ഷവീട്ടിൽചെന്നുചേർന്നിടാം

2 മുമ്പേമുമ്പേ പോയിട്ടുന്നോർ ഭാഗ്യമുള്ളവർ മന്നി-
ലുള്ളകഷ്ടതകൾനീങ്ങി സ്വസ്ഥരായവർ

3 ലോകസംബന്ധഭവനം വിട്ടുപോയെന്നാൽ-മോക്ഷേ
കൈകളാൽതീർക്കാത്ത വീട്ടിൽ പാർത്തിടാമല്ലോ

4 രണ്ടിനാൽഞെരങ്ങി ഞാനും വാഞ്ഛിച്ചീടുന്നു-ആത്മ
വീണ്ടെടുപ്പാം പുത്രസന്തോഷത്തിലെത്തുവാൻ

5 ഇങ്ങുപെടും പാടുകൾക്കാശ്വാസംപ്രാപിപ്പാൻ-എന്റെ
മംഗലമോക്ഷപുരത്തിലെപ്പോഴെത്തും ഞാൻ?

6 പ്രാവിനെപ്പോൽ രണ്ടുചിറ-കുണ്ടെന്നാകിൽ ഞാൻ-ശീഘ്രം
എത്തും പറന്നെന്റെ മണവാളൻ സന്നിധൌ.

---

## 355 ഇംഗ്ലീഷ്

1 വിശുദ്ധർകൂട്ടം രക്ഷകനുചുററും
നിന്നു തങ്ങൾസ്നേഹരത്നം ചൂടിക്കും
നേരം ആ മഹാസന്തുഷ്ടസമൂഹേ
എന്നേയും കാണുമൊ?.........ചൊല്ലെൻമനമേ!

2 ദൈവംതൻ വിശുദ്ധർ കണ്ണുനീരെല്ലാം
തുടയ്ക്കുമന്നാളിൽ എനിക്കിഷ്ടരാം
ചേർക്കപ്പെട്ട വിശുദ്ധരോടുകൂടെ— എന്നേയും

3 വീണകളെ ധരിച്ചുടൻതൻ മുമ്പിൽ
സന്തോഷപരിപൂർണ്ണരായ് ഉച്ചത്തിൽ
തന്നെ എന്നും സ്തുതിക്കുന്നവരോടേ— എന്നേയും

4 കുഞ്ഞാടിടിൻരക്തത്തിൽ കഴുകപ്പെട്ട
വെള്ളനിലയങ്കികളെ ധരിച്ചു
മഹാശോഭിതമായുള്ള സമൂഹേ— എന്നേയും

5 കയ്യിൽ കുരുത്തോലകളെ പിടിച്ചും
മഹാരക്ഷ നമ്മുടെ ദൈവത്തിന്നും
കുഞ്ഞാടിന്നും എന്നാർക്കുംകൂട്ടരോടേ— എന്നേയും

6 സ്തുതിമഹത്വം ജ്ഞാനംശക്തിസ്തോത്രം
നമ്മുടെ ദേവനെന്നെല്ലാ ദൂതരും—
തൻമുമ്പിൽ കവിണുവീണാർക്കുംകാലേ— എന്നേയും

7 മരണത്തോളം നീ വിശ്വസ്തനായാൽ
തൻചൊല്ലോത്തുപ്രയാസം നീ സഹിച്ചാൽ
കൂടെയിരുത്തും താൻനിന്നെ അപ്പോഴേ— എന്നേയും

## 356 ഇംഗ്ലീഷ് രൂപകം

1 ഹാ! എത്രഭാഗ്യം ഉണ്ടെനിക്കു-ഓർക്കിലെന്നുള്ളം തുള്ളിടുന്നു
ഞാനിന്നുപാടി ആനന്ദിക്കും-ഞാനെന്നുമേശുവെ സ്തുതിക്കും
ഹാ! എൻെറ ഭാഗ്യം അനന്തമേ–ഇതുസൌഭാഗ്യജീവിതമേ!

2 ലോകത്തിൽഞാനോ--ഹീനനത്രെ-ശോകമെപ്പോഴും ഉണ്ടെനിക്കു-
ശമഘത്തിലേശുവന്നിട്ടുമ്പോൾ-എന്നെയൻപോടുചേർത്തിട്ടുമ്പോൾ–

3 ദൈവത്തിൻരാജ്യമുണ്ടെനിക്കായ്-ദൈവകുഞ്ഞാടും ശിഷ്യരുമായ്
വിശുദ്ധർകൂട്ടംചേർന്നിരിക്കും-പന്തിയിൽചേർന്നുഞാൻഭുജിക്കും-ഹാ!

4 കണ്ണുനീരെല്ലാം താൻ തുടക്കും–വർണ്ണംവിശേഷമായുദിക്കും
ജീവകിരീടമെൻശിരസ്സിൽ–കർത്തൻവെച്ചീടുന്നാസദസ്സിൽ– ഹാ!

5 വെൺനിലയങ്കികൾ ധരിച്ചു–പൊൻകുരുത്തോലകൾപിടിച്ചു
ദൈവകുഞ്ഞാടിനെ സ്തുതിച്ചു-പാടുംഞാനെന്നുമാനന്ദിച്ചു— ഹാ!

6 ഹാ!എത്രഭാഗ്യം ഉണ്ടെനിക്കു–വർണ്ണിപ്പാൻ ത്രാണിയില്ലെനിക്കു
മഹത്വഭാഗ്യംതന്നെയിതിൻ–സമത്തിലൊന്നുംഇല്ലിഹത്തിൽ-ഹാ!

## 357 ആദിതാളം

1 എത്രസന്തോഷമീതെത്ര സന്തോഷമീസ്വസ്ഥദിനം നമുക്കു
മർത്ത്യനാവാൽ വർണ്ണിച്ചീടാനരുതാത്തോരാത്തമോദം നമുക്കു

2 ആറുനാൾവേലചെയ്താലസ്യരാം നമുക്കേഴാകുമീദിനത്തേ
തീറുപോലെപൂർണ്ണസ്വാതന്ത്ര്യമംസ്സുന്ന ദൈവദാനം നിനയ്ക്കിൽ-എ

3 ആത്മസന്തോഷത്തോടാത്തു പാടീട്ടവാനേശുവേ! നിൻവിശുദ്ധ-
ആത്മാവിനേയിന്നു ധാരാളമായ് കൃപയോടെ നൽകീടണമേ—

4 എത്തുമാത്രം ജനമിന്നും പലതൊഴിൽചെയ്തു നടന്നീട്ടമ്പോൾ
സന്തോഷമായ്ക്കഴിപ്പാൻകൃപഞങ്ങൾക്കചെയ്തതിന്നോർത്തിട്ടകിൽ-എ

5 കർതൃദിനമതിലെത്രയും മോദമോടാത്തു പാടീട്ടവാനായ്
കർത്തനെ നീചെയ്ത വൻകൃപയ്ക്കായ്നിനക്കെപ്പൊഴുംഹല്ലേലൂയ്യാ. എ

6 സ്വർഗ്ഗദൂതഗണത്തോടൊരുമിച്ചു പാടുന്നതിൻമുൻകുറിയായ്
സ്വർഗ്ഗമോദത്തിലൊരംശമീഭൂമിയിൽ തന്നതിന്നോർത്തീട്ടകിൽ— എ

7 മന്നവനേശുവിൻദൂതരോടൊന്നിച്ചുകീർത്തനംപാടീട്ടവാൻ
എന്നു ഞങ്ങൾക്ക സാധിക്കുമെന്നോർത്തതിവാഞ്ഛയായ്കാത്തീ-
ട്ടന്നേ—എ

8 വെള്ളവസ്ത്രം ധരിച്ചെപ്പൊഴുംഞങ്ങൾനിൻസന്നിധിതന്നിൽനിന്നു
കൊള്ളുവാൻനീകൃപയോടെയീദാസരെസ്സന്തതം സൂക്ഷിക്കേണം-എ

---

## 358 ഇംഗ്ലീഷ് ഏകതാളം

പല്ലവി

ചെറിയകൂട്ടമേ! നിങ്ങൾ—ഭയപ്പെടേണ്ടിനി
പരമരാജ്യം തരുവതിന്നു താതന്നിഷ്ടമാം

ചരണങ്ങൾ

1 ഉറപ്പുംധൈര്യവും നല്ല സ്ഥിരവുമുള്ളോരായ്
ഒരുങ്ങിനില്പിൻ തിരുവചനം അനുസരിക്കുവാൻ

2 വരുമനവധി കഷ്ടം നമുക്ക ധരണിയിൽ
കുരിശെടുത്തുപരനെനിത്യം അനുഗമിക്കണം

3 യേശുക്രിസ്തുവിൽ ഭക്തിയോട്ടജീവിപ്പാൻ
ആശിച്ചീട്ടന്നവൎക്ക പീഡയുണ്ടുനിർണ്ണയം

4 പ്രതിഫലത്തിന്മേൽനോട്ടം വച്ചു സഹിക്കനാം
വിധിദിനത്തിൽ നമുക്ക നല്ല ധൈര്യമുണ്ടാകും

5 ദാനിയേലിനായ് സിംഹ വായടച്ചവൻ
വാനിൽ ജീവിക്കുന്നു നമ്മെ കാവൽചെയ്യുവാൻ

6 മരണത്തോളംതൻ ദിവ്യ ചരണമില്ലയോ?
ശരണമായി നമുക്കിനിമേൽ അരുതു ചഞ്ചലം.

---

## 359 സൈന്ധവി ഏകതാളം

പല്ലവി

ദേവനേശുക്രിസ്തുഎന്നുടെ പാപം തീർത്തവൻ
ആവലാധികളൊക്കെയും തീർത്തു കാവലായവൻ

ചരണങ്ങൾ

1 നല്ലമേച്ചിൽ പുല്ലുംതന്നു വെള്ളം കാട്ടുവോൻ
നല്ലസ്നേഹിതൻ നല്ലഇടയൻ യേശുവെന്നുടെ— ദേ

2 മന്നായും പാലും തന്നുനിത്യവും തീററി പോററുന്നോൻ
രാജാധിരാജൻ വീരപുരുഷൻ ശീലോവിൻരാജൻ— ദേ

3 ജീവനെൻെറ ദൈവമെന്നുടെ പാലകനേശു
കാന്തനെന്നുടെ ചിന്തയെന്നുടെ സ്വന്തം യേശുതാൻ– ദേ

4 നിത്യവും തൻ ആത്മാവിനെ തന്നു പോററുന്നോൻ
നിത്യൻസത്യവാൻ മർത്ത്യനെന്നുടെ കീർത്തിയായവൻ- ദേ

5 മുന്തിരിക്കൊടിയാകുമെന്നുടെ പൊൻതിരുമേനി
കൊമ്പുകളിൻജീവരസം ആയതുംയേശു— ദേ

6 ഹല്ലേല്ലുയ്യാ ഹല്ലേല്ലുയ്യാ യേശുവേ! ജയം
ഹല്ലേല്ലുയ്യാപാടിക്കൂടി ഞാൻ വാഴ്ത്തുംനിത്യവും— ദേ

---

## 360 ഹിന്ദുസ്ഥാൻ ആദിതാളം

പല്ലവി

എന്നാളും സ്തുതിക്കണം നാം നാഥനെ
എന്നാളും സ്തുതിക്കണം നാം......

അനുപല്ലവി

വന്ദനംപാടി മന്നൻമുൻകൂടി
മന്ദതയകന്നുതിരു മുന്നിലഭയമിരന്നു— എന്നാളും

ചരണങ്ങൾ

1 മോദമായ് കൂട്ടകനാം ചരന്നുബഹു നാദമായ്പാട്ടകനാം
ഗീതഗണംതേടി നാഥന്നുനാം പാടി
നാഥനാമവൻെറ തിരു നാമമേഗതിയായ്നാടി–എന്നാളും

2 ശ്രേഷ്ഠതയിൻനായകനവൻനിനസ്സിൽശിഷ്ടഗുണദായകൻ
സ്പഷ്ടം തിരുദാസക്കിഷ്ടമരുളുവോൻ
കഷ്ടതയിൽനിന്നവരെ ധൃഷ്ടനായുദ്ധരിപ്പവൻ— എന്നാളും

3 തന്നെസ്തുതിച്ചീടുന്ന ജനങ്ങൾപദംതന്നിൽപതിച്ചിടുന്നു
മന്നവമന്നന്മാർ സാമോദം വാഴ്ത്തുന്നു
നന്ദിയോടവരേവരു മുന്നതനെ വണങ്ങുന്നു— എന്നാളും

4 ജീവികളിൻനാഥനെ! ജയംപെരുകും ദേവകളിൻതാതനെ!
ജീവനുറവയാം ജീവലോകേശനെ!
ജീവനിയലുവാൻ സ്വന്ത സൂനുവെ നല്കിയവനേ!— എന്നാളു

5 തന്നാമകീർത്തനം നാം തുടർന്നുചെയ്യിലെന്നും ദിവ്യാനന്ദമാം
ഉന്നതൻ തന്നുടെ സന്നിധൌ നിന്നുനാം
മന്നവനെ പുതുഗാന വന്ദനങ്ങളോടനിശം. എന്നാളും



## 361 ബലഹരി രൂപകം

പതിനായിരംപേർകളിൽ അതിസൌന്ദര്യവാനേശു
അതിനില്ലവാദമേതും-ഇവനാണെൻ മണവാളൻ!

1 വർണ്ണംമനോമോഹനം വെൺമയോട്ട ചുവപ്പും
സ്വർണ്ണ കാന്തിയോടൊത്ത വർണ്ണമല്ലോ ശിരസ്സും

2 കരിങ്കാക്കനിറമൊത്ത പുരികുഴൽ ശിരസ്സിങ്കൽ
ഇരുണ്ടുചുരുളായ് പാരം ചുരുണ്ടും കിടക്കുകയാൽ

3 കണ്ണിണകളൊ അവ തണ്ണീർപുഴയോരത്തിൽ
ചെന്നിരിക്കും പ്രാക്കളിൻ കണ്ണോട്ടുതുല്യമല്ലൊ!

4 പാലിൽ കഴുകപ്പെട്ടു ചേലിൽ പതിക്കപ്പെട്ട
പോലെയിരിക്കുന്നതിനാലവ കൌതുകംതാൻ

5 കവിളിൻതടങ്ങളഹോ! സുഗന്ധവർഗ്ഗത്തടംപോൽ
കരളിൽ കൊതിതോന്നും സുഗന്ധപുഷ്പങ്ങൾക്കൊക്കും

6 അധരങ്ങൾചെങ്ങഴിനീർ മലരോട്ടസമമവ-
അതിസൌരഭ്യമൂറിടന വിതറുന്നവയുമത്രെ

7 കരങ്ങളോ പച്ചരത്നക്കല്ലു പതിക്കപ്പെട്ട
കനകമോതിരങ്ങൾപോൽ കുതുകം തോന്നിച്ചീടുന്നു

8 ഉദരം നീലക്കല്ലുകൾ പതിക്കപ്പെട്ടതിശോഭ-
ഉദിക്കുന്നാനക്കൊമ്പിനെ മട്ടപ്പിക്കുന്നതുമത്രെ

9 കാലുകൾരണ്ടും നല്ല കനകച്ചുവട്ടിൽ നില്ലും
കാന്തിയേറുന്ന വെള്ളക്കൽത്തൂണുകളോടൊക്കും

10 തിരുമുഖരൂപംകണ്ടാൽ ഗിരിലബാനോനുതുല്യം
കാരകിൽ മഹീരുഹ-പൂരംപോലെ വിശേഷം

11 വദനമോ എത്രമഹാ മധുരമുള്ളതാമതു്!
അതിമാത്രമാമെന്നാശ-സ്സുവകാശിയവൻനൂനം.



## 362 നാട്ട രൂപകതാളം

പല്ലവി

മാനവേന്ദ്ര! മഹിതാമലതാരകവചനാമൃത!
താമ്രതരാംഘ്രിയുഗാത്മവിലാസ!...... മാനവേന്ദ്ര!

അനുപല്ലവി

മാനിത പദപത്മ!......
രതസേവാ ജനതാവാ-സനഭാവ! ഭവദാവ!......
സകലേശ്വര!......സാധിത സർവ്വജയാന്വിത— മാന

ചരണങ്ങൾ

1 ഭാവരൂപ!...ഭജമാനജനേപ്സിതഫലദായക!
നായക! സായക! സാരപാണേ!......
താപശമനഗുണ! .. ഗുണലോല! ശുഭശീല! ശ്രിതപാല!-
പരിപൂജിത!...സുചരിത! സുരഭിലസുമസമ!- ബലമൂല!
ഡിംഭ പ്രചരണ! ദംഭ പ്രഹരണ! ശുംഭൽക്കചയുത!... മാന

2 പാവനാത്മ!...പവനാഗമനാദൃതജനതാവന!
സാവന ജീവന ദിവ്യനാഥ!
ശോഭന രസാദന!...ജനസേവ്യ! ധൃതഭവ്യ! കൃതഹവ്യ!
പ്രണതാവന! പ്രമഥിത രിപുഗണ ജനപരിപാല- [ശ്രുതനവ്യ!
സ്ഫടിക ദ്യുകൂല! സ്മൃതജനസാല! സ്തുതഗുണ!... മാന

3 സ്നേഹരാശേ!...സകലാ കലനാ കുലകുലലാലന-
പാലന ലാലന മേവ വന്ദേ!......
സർവ്വവിഭവാൻജാനേ...സകലേശ! ഭവപാശബലനാശ!
പരമാത്മജ!...ജയമമഹൃദിവസവസുമതിനാഥ! [സമിതീശ!
സ്തവമതിമോദ! സുജനസുബോധ! സ്വനമയ!... മാന

---

## 363 നാഥനാമക്രിയ ആദിതാളം

പല്ലവി

ചിത്തം കലങ്ങിടൊല്ല! പോയ്‌വരും ഞാൻ

അനുപല്ലവി

പോയ്‌വരും-ഞാൻ...പോയ്‌വരും-ഇനി— ചിത്തം

ചരണങ്ങൾ

1 സത്യമായെന്നിലും നിത്യപിതാവിലും
ശക്തിയായ്വിശ്വസിപ്പിൻ സന്തതവുംനിങ്ങൾ— ചിത്തം

2 എൻപിതാവിൻ ഗൃഹേ ഇമ്പമെഴും പല-
സംഭൃതഭവനങ്ങളുണ്ടതിനാലിനി— ചിത്തം

3 പോയിട്ടന്നേൻമുദാ വാസമൊരുക്കുവാൻ
പോംവഴിയോ നിങ്ങൾക്കാവില്ലറിവാനിപ്പോൾ— ചിത്തം

4 സത്യവും ജീവനും മാർഗ്ഗവും ഞാനത്രെ
നിത്യപിതാവിലേക്കെത്തിട്ടന്നെന്നിലൂടെ— ചിത്തം

5 എൻപിതാവെന്നിലും ഞാനവൻ തന്നിലും
ഇമ്പമോടിതു നിനച്ചൻപോട്ട വിശ്വസിപ്പിൻ— ചിത്തം

6 എന്നുടെ നാമത്തി ലെന്തു യാചിക്കിലും
എൻപിതൃതേജസ്സിന്നായ് ഞാൻ അതു ചെയ്തിടും— ചിത്തം

7 നിങ്ങളെന്നെ സ്നേഹി ക്കുന്നുവെന്നാലെൻറ
മംഗളകരങ്ങളാമാജ്ഞകൾ പാലിക്കും— ചിത്തം

8 നിത്യമായ് നിങ്ങളോ ടൊത്തിരിപ്പാനൊരു
സത്യവിശുദ്ധാത്മാവെ തന്നിടുവേൻമുദാ— ചിത്തം

---

## 364 ആദിതാളം

പല്ലവി

ദേവേശാ! യേശുപരാ! ജീവനെനിക്കായ് വെടിഞ്ഞോ?
ജീവനററ പാപികൾക്കു-
നിത്യജീവൻ കൊടുപ്പാനായ് നീ മരിച്ചോ?

ചരണങ്ങൾ

1 ഗതസമന പൂവനത്തിൽ അധികഭാരം വഹിച്ചതിനാൽ
അതിവ്യഥയിൽ ആയിട്ടും താതന്നിഷ്ടം നടപ്പാനായനുസരിച്ചോ?

2 അന്നാസിൻ അരമനയിൽ മന്നവ നീ വിധിക്കപ്പെട്ടു
കന്നങ്ങളിൽ കരങ്ങൾകൊണ്ടു മന്നാനിന്നെ അടിച്ചവർ പരിഹ-

3 പീലാത്തോസെന്നവനും വിലമതിച്ചു കുരിശേല്പിച്ചു [സിച്ചു
തലയിൽമുള്ളാൽ മുടിയുംവച്ചു പലർപലപാടുകൾചെയ്തുനിന്നെ

4 ബലഹീനനായി നീയും വലിയകൊലമരം ചുമന്നു
തലയോടിടമലമുകളിൽ അലിവില്ലാതയ്യോ! യൂദർ നടത്തിനിന്നെ

5 തിരുക്കരങ്ങൾ ആണികൊണ്ടു മരത്തോടേ ചേർത്തടിച്ചു
ഇരുവശത്തും കരിശിതരാം ഇരുകള്ളർനടുവിൽനീമരിച്ചോപരാ!
6 കഠിനദാഹം പിടിച്ചതിനാൽ കാടിവാങ്ങാനിടയായോ?
ഉടുപ്പുകുടിച്ചിട്ടിയിട്ടുഉടമ്പുംകുത്തിതുറന്നോരുധിരം ചിന്താൻ
7 നിൻമരണംകൊണ്ടെൻെറ വൻനരകം നീഅകററി
നിൻമഹത്വം തേടിയിനി എൻകാലംകഴിപ്പാൻകൃപ നൽകണമേ!

---

## 365 ഭൈരവി ആദിതാളം

പല്ലവി

എൻെറ സമ്പത്തെന്നു ചൊല്ലുവാൻ—വേറെയില്ലൊന്നും
യേശുമാത്രം സമ്പത്താകുന്നു......

അനുപല്ലവി

ചാവിനെവെന്നുയിർത്തവൻ വാനലോകമതിൽ ചെന്നു
സാധുവെന്നെ ഓർത്തുനിത്യം താതനോടു യാചിക്കുന്നു— എൻെറ

ചരണങ്ങൾ

1 ക്രൂശിൽ മരിച്ചീശനെൻപേക്കായ്-വീണ്ടെടുത്തെന്നെ
സ്വർഗ്ഗകനാൻനാട്ടിലാക്കുവാൻ......
പാപംനീങ്ങി ശാപം മാറി മൃത്യുവിന്മേൽ ജയമേകി
വേഗം വരാമെന്നുരച്ചിട്ടാമയം തീർത്താശനൽകി— എൻെറ

2 തൻെറപേക്കായ് സർവ്വസമ്പത്തും-യാഗമായ്വെച്ചി-
ട്ടെന്നന്നേക്കും തന്നിൽ പ്രേമമായ്......
തൻെറ വേല ചെയ്തുകൊണ്ടും എൻെറ ക്രൂശു ചുമന്നിട്ടും
പ്രാണപ്രിയൻ സേവയിൽ എൻ ആയുസ്സെല്ലാംകഴിച്ചിട്ടും- എ

3 നല്ലദാസൻ എന്നു ചൊല്ലുന്നാൾ-തൻെറ മുമ്പാകെ
ലജ്ജിതനായ് തീർന്നുപോകാതെ......
നന്ദിയോടെൻപ്രിയൻമുമ്പിൽ പ്രേമകണ്ണീർ ചൊരിഞ്ഞീടാൻ
ഭാഗ്യമേറും മഹോത്സവ വാഴ്ചകാലം വരുന്നല്ലൊ— എൻെറ

4 കുഞ്ഞാടാകും എൻെറ പ്രിയൻെറ-സീയോൻപുരിയിൽ
ചെന്നുചേരാൻ ഭാഗ്യമുണ്ടെങ്കിൽ......
ലോകമെന്നെ ത്യജിച്ചാലും ദേഹമെല്ലാം ക്ഷയിച്ചാലും
ക്ലേശമെന്നിൽ ലേശമില്ലാതീശനെ ഞാൻ പിന്തുടരും—എൻെറ

5 എന്റെ ദേശം ഇദ്ധരയല്ല-അന്യനായ് സാധു
ഹാമിൻദേശം വിട്ടുപോകുന്നു......
മേലിന്നെറുശലേമെന്നെ ചേർത്തുകൊൾവാനൊരുങ്ങിത്താൻ
ശോഭയേറും വാതിലുകളെനിക്കായിട്ടുയർത്തുന്നു— എന്റെ

6 എന്റെ രാജാവെഴുന്നള്ളുമ്പോൾ-തന്റെ-മുമ്പാകെ
ശോഭയേറും രാജ്ഞിയായിത്തൻ......
മാർവ്വിലെന്നെ ചേർത്തിട്ടും തൻ പൊന്നുമാർവ്വിൽ മുത്തിടും ഞാൻ
ഹാ! എനിക്കീമഹാഭാഗ്യം ദൈവമേ നീ ഒരുക്കിയേ!—എന്റെ

---

## 366 സൌരാഷ്ട്രം ആദിതാളം

പല്ലവി

പറവാൻ വരമരുളുക-ദേവാത്മാവേ! നീ
പറവാൻ വരമരുളുക!......

അനുപല്ലവി

പറവാൻ വരമരുൾക-പരമഗുരുവാമേശു-
ചരിത-മെല്ലാവർക്കുമ-ങ്ങറിവാൻ തക്കവണ്ണമായ്— പറ

ചരണങ്ങൾ

1 പറവാൻ സഭാമദ്ധ്യത്തിങ്കൽ-നില്ക്കുമ്പോൾ നിങ്ങൾ
പറയേണ്ടും കാര്യങ്ങളെല്ലാം......
പറവാനറിവും നാവും-പരമപിതാവിന്നാത്മാ-
വരുളീടും നിങ്ങൾക്കെന്നു-ഗുരുയേശു ചൊന്നതുപോൽ— പറ

2 അറിവിൽ ശിശുവാകുന്നോരു-അടിയനേ നീ
വെറുതേ ഇരുത്തീടരുതേ!......
തിരുവേല ചെയ്യുതിന്നും-തിരുവാക്യങ്ങളിൻസാരം-
തെളിയിച്ചെന്നുള്ളിൽ ധൈര്യം-തരിക സദാത്മാവേ നീ!—പറ

3 വിക്കനാകുന്ന മോശയേ-ക്കൊണ്ടു ഇസ്രായേൽ-
മക്കൾക്കു പറയിച്ചാനേ!......
ഇക്ക്രമിയെയും നിന്റെ തൃക്കൺ തുറന്നു നോക്കി
തക്ക വരങ്ങൾ തന്നു-വെക്കമെല്ലാവരോടും— പറ

4 പറവാനപ്പോസ്തലന്മാരെ-പെന്തിക്കൊസ്തന-
പെരുനാളിൽ ജനങ്ങൾ മുമ്പിൽ......
തിറമോടങ്ങുറിത്തി-തിരുരക്ഷകൻ മഹത്വം
തെളിവായ് പല ഭാഷയിൽ-പറയിച്ചോനേ! എനിക്കും— പറ

5 തിരുമക്കളായവരോടും-തെററിവലയും-
പുറമക്കളായവരോടും......
തിരിവുള്ളോരോടും തിരെ-തിരിവില്ലാത്തവരോടും
അറിവുള്ളോരോടുമേതു-മറിവില്ലാത്തവരോടും— പറ

6 പറവാൻ തക്ക വാക്കുകളെ-എൻ നാവിങ്കൽ നീ-
നിറവായ് തന്നെങ്കിൽ മാത്രമേ......
പറവാനാളാവൂ തീരെ-കുറവു കൂടാതടിയൻ
കരളങ്ങലിഞ്ഞു നല്ല-വരമിങ്ങു തന്നിടേണം— പറ

---

## 367 തോടി ആദിതാളം

പല്ലവി

എൻ കർത്താവേ! കൃപയായ്- എന്നുടെ അപേക്ഷക്കു-
നിൻചെവി തുറക്കേണമേ!......

അനുപല്ലവി

നിന്ദകനാമടിയൻ-നിന്ദ്യനെങ്കിലും കൃപ-
എന്മേൽ നീ പൊഴിയിച്ചു അൻപുവെക്കയില്ലയോ?— എൻ

ചരണങ്ങൾ

1 മന്ദമുള്ളോനെങ്കിലും-നിനിലുള്ള സാഹസത്തെ
എന്നിൽ നീ വെക്കയില്ലയോ?......
എന്നോടപേക്ഷിച്ചാകിൽ-നന്നായ് തരാമെന്നു നീ-
മുന്നമെ കല്പിച്ചില്ലയോ?......
ചെന്നായ്ക്കളിൻ മദ്ധ്യത്തിൽ-ചെല്ലാമടിയൻ പോവാൻ-
നിന്നനുഗ്രഹം വേണ്ടായോ?......
ഉന്നതനേ! നീ വന്നു-ചിന്നിവിട്ട രുധിരം
എന്നുടെ പാപത്തേയും-ഇല്ലാതാക്കാനല്ലയോ?— എൻ

2 കരുണയുള്ളവനേ! നീ-തരികയില്ലയോ ശക്തി
മനോരായിട്ടുപദേശിപ്പാൻ?......

കരം കുറുകിട്ടില്ലല്ലോ–കൺകാണാതായിട്ടില്ല
ശരണമാം തമ്പുരാനേ! .....
വരമില്ലാതെങ്ങനെ ഞാൻ– പാപവും നിർമ്മഹതയെത്തെ–
അറിഞ്ഞിട്ടില്ലാ ത്താണം? നാഥാ!
പരദേശിപ്പൈതലെ നിന്നെ പാർത്തു വിളിക്കമെന്നിൽ
ഗുരുവിനെ കല്പിച്ചാക്കി- അരികിൽ നില്ക്കയില്ലയോ?— എൻ

3 കണ്ണിലെ മണിപ്പോലെ- നിന്നെ സൂക്ഷ്മമാക്കാം-
എന്നുകല്പിച്ച പിതാവേ!......
ഹന്നാ പിന്നെ പക്ഷി- നിന്റെ കൃപയാലെ
നല്ലത്താരം കൊടുത്തോനേ! ...
മന്നായെക്കൊണ്ടു നിൻ - എണ്ണമില്ലാ ജനത്തെ
നന്നായ് പോഷിപ്പിച്ചവനേ! .. ...
മണ്ണായുള്ളവനാം– എന്നുടെ അപേക്ഷയ്ക്കു
നിന്നുത്താരമരുളി– എന്നാത്മം പോഷിപ്പിക്ക!— എൻ

4 പരിശുദ്ധാത്മാവേ! നീയും– കരുണയായെന്നുള്ളത്തിൽ—
വരിക താമസിയാതെ!......
ദരിദ്രാത്മാവിൽ നിന്നുണ്ടാം- പരിതാപമില്ലാതാക്കാൻ
ചൊരിക എന്നിൽ നിൻ വരങ്ങൾ! ...
കരയുന്നു ഞാൻ ദൈവമേ!-മറയിട്ടു നീ രക്ഷകാ!
തിരുസ്നേഹമെന്നിൽ വർദ്ധിപ്പാൻ!......
മരണത്തോളമിങ്ങനെ–കരുണയിൽ വളർന്നു നിൻ
കരങ്ങളിലെന്നാത്മാവെ-ഭരമേല്പിപ്പാൻ തുണയ്ക്ക!— എൻ

---

## 368 ഭൈരവി മുറിയടന്ത

പല്ലവി

ജാതികളിൻ സംഭയാം സഹോദരീ!
നാഥൻയേശുവിൻ-ദൂതിനെ കേൾക്ക!......

അനുപല്ലവി

ആദിയന്തമില്ലാത്തവൻ നിന്റെ–താതനെന്നറിയാത്തുള്ള- ജാതി

ചരണങ്ങൾ

1 ദേവൻനിന്നുടെ-നിർമ്മാതാവാകുന്നു!
ജീവവീർപ്പുകൾ തീനുടപ്പുക-ളേവയുമവനേകിയേ

കാത്തുസൂക്ഷിച്ചു-പോററുന്നവൻ നിന്നെ-
കാത്തിടുന്നവനെ മനമതി-ലോർത്തീടാതമരുന്നു നീ!— ജാതി

2 നാഥൻ നിന്നിൽ കനിവുള്ളോനാകുന്നു
നീ തിരിഞ്ഞു വരുവതിന്നവ-നാദരവൊടു നോക്കിയേ
കാത്തിരിക്കുന്ന-താൽനിൻ ക്രിയകളെ
ഓർത്തകം കരുതാതിതുവരെ-പാർത്തിരുന്നരുളുന്നിതാ!— ജാതി

3 ദേവദേവൻെറ-ദീർഘക്ഷമ നിൻെറ-
ജീവരക്ഷയതെന്നു നീ കരു-താതിരിക്കി-ലവനിനി
കോപത്തോടു ദർശിക്കുമേ നീ ചെയ്ത-
പാപമൊക്കയുമോർമ്മയിൽവരു-മാവതൊന്നുമില്ലാതെയാം!-ജാതി

4 ആകയാൽ വേഗ-മുള്ളം തിരിഞ്ഞുനീ-
ആകവെ ചെയ്ത പാതകം തിരു-മുന്നിലേററു ചൊല്ലിടുക!
എന്നാലീശൻ തി-രുമകൻ മൂലമായ്
നിന്നുടെ ദുരിതങ്ങളൊക്കയുമോർത്തീടാതെപൊറുത്തിടും!- ജാതി

5 മണ്ണിൽ വന്നു മ-നുജനായ ദേവ-
നന്ദനൻ തിരുയേശു-താനഖിലർക്കുരക്ഷയെ നല്കുവാൻ
തന്നുടെ ചോര-നിന്നുടെ പേർക്കായും-
ചിന്നിയേശുതിയേററു ചാവിനെ-വെന്നുയിർത്തെഴുന്നള്ളിനാൻ!-
ജാതി

---

## 369 ഹിന്ദുസ്ഥാൻ രൂപകതാളം

പല്ലവി

യേശുപരൻ വാണീ-ടും!...പാരിൽ
എങ്ങും മഹാ രാജനായ്!— യേശു

ചരണങ്ങൾ

1 യേശുപരൻ വാണീടും-യേശു എന്നും വാണീടും
ഈ സൂര്യചന്ദ്രന്മാരും-തീരെ ഇല്ലാതെ പോയെന്നാലും!— യേശു

2 വൻകരകളിന്മേലും-വലിയ രാജ്യങ്ങൾമേലും
മാലോകർ ഏവർമേലും-ദൂരെ-ദ്വീപാന്തരങ്ങൾമേലും!— യേശു

3 സാധുജാതികൾമേലും-വീരജാതികൾമേലും
സർവ്വ കുലങ്ങൾമേലും-പാരിൻ സകല ഭാഷക്കാർമേലും!—യേശു

4 രാജർ പ്രഭുക്കൾ ചക്ര വർത്തികൾ സകലരും
രാജാധിരാജന്മുമ്പിൽ—വീണു വണങ്ങി കുമ്പിട്ടുനില്ക്കും!— യേശു

5 സത്യസുവിശേഷത്തിൻ—സാധുകല്പനപോലെ
സകലരാജാക്കന്മാരും—ചെയ്യും നീതി വസിക്കും എങ്ങും—യേശു

6 കുററം ശിക്ഷകളില്ല-ഗുണമല്ലാതൊന്നും ഇല്ല
കൊണ്ടാടും ലോകരെല്ലാം-യേശു ഏക ചക്രവർത്തിയാം!...യേശു

7 സന്ധ്യയുഷസ്സുകളിൽ-സകല ദേശത്തുള്ളോരും
സംഗീതം യേശുപേരിൽ-പാടി വന്ദനം ചെയ്യുംഎന്നും!— യേശു

---

## 370 സുറിയാനി ആദിതാളം

പല്ലവി

യേശുനാഥൻ ജയിക്കുന്നു!-ഹാലേലൂയ്യാ!......
ഇഹലോകം മുഴുവനും-ഹാലേലൂയ്യാ!

ചരണങ്ങൾ

1 ഓരോരോ രാജ്യങ്ങളിൽ സുവിശേഷം-
ഓടി നിറഞ്ഞിടുന്നു ഹാലേലൂയ്യാ!
ഏറെപേരാണ്ടുതോറും ചേർന്നീടുന്നു
യേശുവിൻ സഭയിതിൽ ഹാലേലൂയ്യാ!— യേശു

2 പേയിൻ മാർഗ്ഗങ്ങളെങ്ങും ക്ഷയിച്ചീടുന്നു
പേടിച്ചോടുന്നു സാത്താൻ ഹാലേലൂയ്യാ!
ശ്രീയേശുമാർഗ്ഗമെങ്ങും ബലപ്പെടുന്നു
തിരിയുന്നു ലോകരിതിൽ ഹാലേലൂയ്യാ!— യേശു

3 ജാതിഭേദങ്ങൾ പലതും നീങ്ങിടുന്നു
ജയിക്കുന്നു സ്നേഹക്കൊടി ഹാലേലൂയ്യാ!
പാതകങ്ങൾ പാരിൽനിന്നു കുറഞ്ഞീടുന്നു
ഫലിക്കുന്നു സുവിശേഷം ഹാലേലൂയ്യാ!— യേശു

4 ആലയങ്ങൾ ഉയരുന്നു യേശുവിന്നു
ആരാധനയേറുന്നു ഹാലേലൂയ്യാ!

നല്ല പാത്രം വിഗ്രഹങ്ങൾ വീണിട്ടു ര!
നാശ വഴി അടയുന്നു ഹാലേലൂയ്യാ! — യേശു

5 വളർന്നു നിറഞ്ഞീടുന്നു യേശുരാജ്യ!
മങ്ങുന്നു പേയിൻരാജ്യം ഹാലേലൂയ്യാ!
വിളങ്ങുന്നു ദിവ്യശക്തി അധികാരം
മേദിനിയിലതു ദിനം ദിനം ഹാലേലൂയ്യാ! — യേശു

## 371

ഏകതാളം

പല്ലവി

ജയിക്കുമേ!-സുവിശേഷം ലോകം ജയിക്കുമേ!
പേയുടെ ശക്തികൾ നശിക്കുമേ!
സകലലോകരും യേശുവിൻ നാമത്തിൽ
വണങ്ങുമെ! തല കുനിക്കുമേ!
അതു-ബഹു സന്തോഷമേ!

ചരണങ്ങൾ

1 കൂട്ടരേ സഭകളെ വന്നു പാടുവിൻ
യേശുവിൻ കീർത്തി കൊണ്ടാടുവിൻ
സുവിശേഷം ചെല്ലുന്ന കൂടുവിൻ
നിദ്ര വിട്ടുണർന്നീടുവിൻ മനം-
ഒത്തെല്ലാരും നിന്നീടുവിൻ വേഗം! — ജയി

2 ഇടിക്കണം-പേയിൻകോട്ട നാം ഇടിക്കണം
ജാതിഭേദങ്ങൾ മുടിക്കണം
സ്നേഹത്തിൻ കൊടി പിടിക്കണം
യേശുരാജന്റെ-സുവിശേഷക്കൊടി
ഘോഷത്തോടുയർത്തിടണം വേഗം! — ജയി

3 മരിച്ചതാൻ—നമുക്ക മോക്ഷത്തെ വരുത്തിതാൻ
വെളിച്ച മാർഗ്ഗത്തിൽ ഇരുത്തി താൻ
എളിയ കൂട്ടരെ ഉയർത്തി താൻ
യേശുദേവന്റെ-രക്ഷയിൻ കൊടി
ഘോഷത്തോടുയർത്തീടണം നമ്മൾ! — ജയി

4 ചെലവിടീൻ-സുഖം ബലത്തെയും ചെലവിടീൻ
ബുദ്ധിജ്ഞാനത്തെയും ചെലവിടീൻ
വസ്തുസമ്പത്തുകൾ ചെലവിടീൻ

യേശുരാജന്റെ-മഹിമയിൻ കൊടി
ഏവരും ഉയ-ർത്തീടണം നമ്മൾ!— ജയി

5 യോഗ്യമേ-ഉള്ളു നമുക്കതി ഭാഗ്യമേ
രക്ഷിതാവിന്റെ വാക്യമേ
സ്വർഗ്ഗലോകരോടൈക്യമേ
യേശുരാജ്യ പ്രസിദ്ധിക്കായി നാം
ഏവരും പ്രയ-ത്നിച്ചീടേണമേ!— ജയി

---

## 372 ഭൈരവി ആദിതാളം

പല്ലവി

മോദം! അതിമോദം! മോദം! ഹേ!-വാഗ്ദത്തകാലം
സാദരമണഞ്ഞിടുന്നഹോ!...........

അനുപല്ലവി

ജാതിഭേദ വാദം തീർന്നു-ജാതികളൊന്നായിടുന്നു
യൂദജാതിയും മുതിർന്നു-ജാതമോദം പാടിടുന്നു!— മോദം!

ചരണങ്ങൾ

1 അന്നു കാനനങ്ങൾ പൂക്കുമേ സീയോന്റെ മക്കൾ
നന്ദിയോടു പാടിയാർക്കുമേ!........
അന്നു സുവിശേഷക്കൊടി മന്നിടേ ജയം കൊണ്ടാടി
ഉന്നതമായ് മിന്നും ജനം സന്നതി പാടി വസിക്കും— മോദം!

2 അന്നു സീയോനിൽനിന്നുണ്ടാകും-ആജ്ഞാവിശേഷം
മന്നിലെല്ലാമതു കേൾക്കും!........
മന്നവർ മന്ത്രി പ്രജകൾ-വൃന്ദമെല്ലാവരിലും
ഒന്നുപോലാവസിച്ചീടും-സനാതന്യാനുഗ്രഹങ്ങൾ— മോദം!

3 കാട്ടുപാമ്പോടൊത്തു കളിക്കും-കുട്ടികൾ എന്നാൽ
ഓട്ടമുണ്ടാകയില്ലതുമേ......
കാട്ടുപുലികളുമാട്ടിൻ-കൂട്ടവുമൊന്നിച്ചു മേയും
നാട്ടിലെല്ലാ ജനങ്ങളും-പുഷ്ടിയായി വർദ്ധിച്ചീടും— മോദം!

4 വാളുകുന്തങ്ങൾക്കില്ലാവശ്യം-കൊഴുക്കളാക്കി
ചാലുപോക്കാനാകുമായവ!—... .........

നാലുദിക്കും സമാധാനം-ചാലവേ പരന്നിരിക്കും
വാളെടുക്കയില്ലാരുമേ-ചേലുകേടില്ലൊന്നിനുമേ!— മോദം

5 ആലേലൂയ്യാ ഗീതം പാടുമേ! യെരുശലേമും
ആലേലൂയ്യാ രാഗം പാടുമേ......
ആലെലൂയ്യാ വാനത്തിലും ആലെലൂയ്യാ ഭൂമിയിലും
ആലെലൂയ്യാ മാലാഖമാർ-ചൊല്ലുമേ! മാനുഷരെല്ലാം!— മോദം

---

## 373

പല്ലവി

പിറുപിറുപ്പേതുമില്ലാതെ ഇതാ-പരമരാജ്യവർദ്ധന-
ത്തായി-ഞാൻ കാണിക്ക തരുന്നിതംഗീകരിക്കേണ്ടുപരാ!

ചരണങ്ങൾ

1 പെരിയസമ്പത്തും എനിക്കായി വെടിഞ്ഞവനേ!—ഹീന-
കുരിശിൽ എൻ പാപംമൂലം മരിച്ചവനേ!
ദരിദ്രനെപോലെ വന്നെൻ-
കുറച്ചിലൊഴിച്ച മശിഹായേ!— പിറു

2 അടിയനു വേണ്ടി എല്ലാം വെടിഞ്ഞവനേ!—ഇനി
അടിയനുള്ളവ എല്ലാം നിനക്കു തന്നേ
വടിവോടെൻ ദേഹം ധനം
അടിയറവച്ചു തൊഴുതീടുന്നേൻ— പിറു

3 നീ തന്നതല്ലാതെനിക്കേതുമില്ലേ-അതാൽ
ഏതും ഒളിക്കാതിതാ ഞാൻ തരുന്നേൻ
മേദിനിയിൽ നിൻ സുവി-
ശേഷം പ്രസിദ്ധം ചെയ്യാനായി— പിറു

4 അരുമരക്ഷകനേ! നിൻ വേലയ്ക്കു ഞാൻ-അല്പം-
തരുവാൻ ഇടവന്നതെൻ ഭാഗ്യമല്ലോ
പെരിയ നിൻ സ്നേഹം എന്നിൽ
നിറവാൻ തുണയ്ക്ക മശിഹായേ!— പിറു

5 വല്ലതു നിന്നെക്കാൾ എനിക്കേതുമില്ലേ!-തിരു-
വിലമതിക്കാത്ത രക്തം ചൊരിഞ്ഞവനേ!
നലംകെട്ട പാപിയെന്മേൽ
അലിവോടു വന്ന മശിഹായേ!— പിറു

---

## 374 ഇംഗ്ലീഷ് ഏകതാളം

യേശുക്രിസ്തൻ തന്നെ-പാപിക്കു ശരണം!
പാപിക്കു ശരണം......

1 മാമഹിമയെ അവൻ-മനുഷ്യനായ് മറന്നു
2 നാരിയിൽ നരവേഷം-ധരിച്ചിഹ ചരിച്ചു
3 പാടുകൾ ഏററു വൻ കുരിശിൽ താൻ മരിച്ചു
4 പാതാളം പ്രാപിച്ചു-മരണത്തെ ജയിച്ചു
5 ഇരിക്കുന്നു മഹിമയിൽ-താതൻെറ വലത്തു
6 വരും യേശു ആർപ്പോടെ-ലോകത്തെ വിധിപ്പാൻ
7 യേശുവേ അടിയക്കു-ശരണമായ് വരിക!



# ഭവനപ്രവേശം

## 375 ജമ്മൻ ഏകതാളം

പല്ലവി

വരിക ദാസരിൻ-വീടിതിൽ
മഹത്വദേവാ! ഇന്നേരത്തിൽ

അനുപല്ലവി

അരുമയുള്ള നിൻ-അനുഗ്രഹം വരാൻ
അടിമകൾ-ഇരന്നീടുന്നേ!— വരി

ചരണങ്ങൾ

1 ഇതുനിന്നുടെ-വീടാകുവാൻ ഇതിൽനിൻ കീർത്തിപൊങ്ങീടുവാൻ
സ്തുതി അപേക്ഷകൾ-ദിനമ്പ്രതി ഇതിൽ ശോഭയായ് കഴിച്ചീ-
ടുവാൻ— വരി

2 ഇതിൽ പരിശുദ്ധി-കൂടുവാൻ ഇതിൽ നിന്മക്കൾവാ-ണീടുവാൻ
ഇതിൽ സന്തോഷവും-നൽ സമാധാനവും ഇതുമുതൽ വസിച്ചീ-
ടുവാൻ— വരി

3 തികകൃപാനിഴ-ലാകുവാൻ തിരുദൂതർ കാവ-ലാകുവാൻ
തിരുസുതൻ തുണ-യാകുവാൻകൂടെ തിരുശുദ്ധാത്മൻ വാ-ണീ-
ടുവാൻ— വരി



## 376 'Father let me ded cate'

7. 5. 7· 5. Double

1 ദൈവമേ! ഈ ആണ്ടിനെ പ്രതിഷ്ഠിക്കുന്നു,
എടുപ്പാൻ എൻ പങ്കിനെ കാത്തിരിക്കുന്നു
ഇല്ലെനിക്കിതല്ലാതെ പ്രാർത്ഥനവേറെ
മഹത്വമാക്കേണമേ നിന്റെ നാമത്തെ!

2 കുട്ടിതന്റെ ഇഷ്ടംപോലെ ആഗ്രഹിക്കാമോ?
താതൻ നന്മ അല്ലാതെ നിത്യം നല്കുമോ?
തന്നതെല്ലാററിന്നുമെ സ്തോത്രമെന്നുമേ
മഹത്വമാക്കേണമേ നിന്റെ നാമത്തെ!

3 ഇന്നും നീ സന്തോഷത്തെ എനിക്കു തന്നാൽ
ഇൻപമാം പ്രകാശത്തെ എന്മേൽ വീശിയാൽ
എൻ ഹൃദയമെപ്പോഴും ചൊല്ലീടും ഇദം
മഹത്വമാക്കേണമേ നിന്റെ നാമത്തെ!

4 ക്രൂശു ഞാൻ എടുക്കുവാൻ നിൻഹിതം എങ്കിൽ
ലാഭം നഷ്ടമാകുവാൻ സംഗതി എങ്കിൽ
നിൻപുത്രൻ ചൊന്നപോലെ എന്നും എന്നുള്ളിൽ
മഹത്വമാക്കേണമേ നിന്റെ നാമത്തെ!

---

## 377 ഘണ്ടാരം ആദിതാളം

പല്ലവി

ഇന്നേരം യേശുദേവനേ!-കടക്കൺനോക്കി
എന്നെ രക്ഷിക്ക നാഥനേ!......

ചരണങ്ങൾ

1 നിന്നെ മറന്ന മഹാ നീച പാപി ഈ വർഷം
ഒന്നുകൂടെ ജീവിപ്പാൻ ഉള്ളം അലിഞ്ഞല്ലോ നീ— ഇന്നേ

2 വൻപുല്ലാസങ്ങളായ കൊമ്പും ഇലയുമെന്ന്യ
മന്നാ! കനികളൊന്നും തന്നില്ലേ പാതകൻ ഞാൻ- ഇന്നേ

3 നല്ല വിത്തിട്ടമന്നാ! കല്ലായിപ്പോയെൻ ഉള്ളം
നാനാവിധം കളകൾ താനേ മുളച്ചുപോമേ! — ഇന്നേ

4 ആണ്ടൊന്നുകൂടെ നില്പാൻ അനുവാദം തേടിടുന്നേൻ!
വേണ്ട കോപമിന്നേരം വെറുക്കരുതെന്നെ സ്വാമി!— ഇന്നേ

5 ചുററും കിളച്ചു വളമാൽ ചൊരിക നിൻ ആത്മവെള്ളം
മുററും ആത്മഫലങ്ങൾ മോടിയായ് ഞാൻ തരുവാൻ!— ഇന്നേ

6 വർഷം ഒന്നു പോകുന്നേ മാ പാപി ചെയ്തു ദോഷം
വൈഷമ്യഭാരമായി മലപോൽ പൊങ്ങി നില്ക്കുന്നേ!— ഇന്നേ

7 ഈ ഭാരച്ചുമടുംകൊണ്ടെങ്ങനെ ക്ഷീണനാം ഞാൻ
തിൽപുള്ള ലോകക്കാട്ടിൽ തീവ്രം നടപ്പേൻ നാഥാ!— ഇന്നേ

8 കൈ നീട്ടി ഇപ്പോൾ എന്റെ കനത്ത ചുമടാം പാപം
മനുവേലേ! നീ നീക്കി മറു വർഷം നൽകീടുക!— ഇന്നേ

---

# മഴയ്ക്കായി അപേക്ഷ.

## 373 ഭൈരവി ത്രിപുടതാളം

പല്ലവി

വരിക വർഷക്കുറവു തീർപ്പാൻ-വരിക നാഥനേ!
മാരി തരിക ജീവദാ! —

ചരണങ്ങൾ

1 പാരിൽ കൊടുത്ത വരൾച്ചയാലെ-ദാഹം ഏറുന്നേ!
നരദേഹം നീറുന്നു!— വരിക

2 ഇട്ട സസ്യം മഴയില്ലാതെ-പട്ടുപോകുന്നേ!
കഷ്ടം വളരെ കൂടുന്നു!— വരിക

3 ധരണിയതു ഉഷ്ണത്താലെ-ഉണങ്ങിപ്പോകുന്നേ
ദാരിദ്ര്യം വളരെ ആകുന്നു!- വരിക

4 കരുണയോടെ തക്ക മഴ നീ-തരിക യേശുവേ!
നരജീവപാലക!— വരിക

5 നരരെല്ലാരും ക്ഷാമംകൊണ്ടു-നശിച്ചുപോകുന്നേ!
പാരം വലഞ്ഞുപോകുന്നേ! — വരിക

---

# രോഗികളെ സന്ദർശിക്ക.

## 379 "Draw me nearer"

6. 6. 6. 4.

1 എന്നെ രക്ഷിപ്പാൻ ഉന്നതം വിട്ട-മന്നിൽ വന്ന കർത്താവേ!
നിന്നെ സ്വർഗ്ഗത്തിൽനിന്നിഹ-കൊണ്ടുവന്നതു നിൻസ്നേഹമേ!

ആകർഷിക്ക എന്നെ പ്രിയ രക്ഷകാ–നീ മരിച്ച ക്രൂശിങ്കൽ!
ആകർഷിക്ക എന്നെ പ്രിയ രക്ഷകാ-നിൻ മുറിഞ്ഞ മാർവ്വിങ്കൽ!

2 നാവുകൊണ്ടുചൊല്ലാവതിൻമേൽ നീ-നോവെൻമേലേറ്റല്ലോ
ഈ വിധംസ്നേഹംജീവനാഥാ!-ഈ ഭൂവിലാർക്കുമില്ലഹൊ!– ആകർഷി

നിങ്കലേക്കെന്നെ ആകർഷിപ്പാനായി–രോഗമാം നിൻ ദൂതനെ
നിൻ കരത്താൽ നീ എങ്കൽ അയച്ച–നിൻ കൃപയ്ക്കായ് സ്തോത്രമെ–
ആകർഷി

4 നിൻ സ്വരൂപത്തോടനുരൂപമായ്-വരുവാൻ നാളിൽ നാളിൽ
ചൊരികാത്മാവിൻ വരങ്ങൾ-എന്നുംനിറവായ് നീയെന്നുള്ളിൽ-
ആകർഷി

5 ജീവനുള്ളതാം ദൈവവചനം-സർവ്വനേരവുമെന്റെ
പാവനാഹാരമാവതിന്നെന്നും-ദിവ്യകൃപ നല്കുക— ആകർഷി

6 ഉന്നതത്തിൽ നിൻ സന്നിധൌ വന്നു-നിന്നെ ഞാൻ കാണുന്നേരം
എന്നിൽഉണ്ടാമാനന്ദമവർണ്ണ്യം-എന്നുമെന്നേക്കും ഭാഗ്യം! ആകർഷി



# യുദ്ധകാലപ്രാർത്ഥന

## 380 ഹിന്ദുസ്ഥാൻ ആദിതാളം

പല്ലവി

യേശുപരാ! എങ്ങും നൽ സമാധാനം
ഇക്കാലം അരുൾക പരാ!

ചരണങ്ങൾ

1 നാശമുള്ള പാരിൽ-നന്മനിറച്ചിടാൻ
ആശിച്ച വന്ന നാഥാ!-പാപനാശകാ! ദൈവജാതാ!— യേശു

2 പാരിൽ സമാധാനം—പക്ഷമാം നൽദാനം
പൂരിപ്പാൻ വന്ന ദേവ!-രക്ഷ പാരിൽ പകന്ന ദേവാ!— യേശു

3 ചോരയൊന്നിൽനിന്നു-തന്നേ അവർ തമ്മിൽ
ഏറെശല്യം ചെയ്യുന്നു-ക്രൂര പോരിൽ പലർ ചാകുന്നു— യേശു

4 സാരമററതായ-സംഗതിയാൽ തുള്ളി
ഏറെപ്പേർചാകുന്നയ്യോ-പേയുംഏറെ-ജയിക്കുന്നയ്യോ!—യേശു

5 വൃദ്ധർ ക്ഷീണർ ഏറെ—മക്കൾ ഭാര്യമാരും
അത്തൽപെട്ടന്നിതാലേ-ദാരിദ്ര്യത്തിൽപെട്ടന്നിക്കാലം— യേശു

6 ഏതും യത്നമെന്യേ-ഏറെപ്പേർ ചാകുന്നേ!
പാതാളത്തിൽചേരുന്നേ-അതാൽ വേതാളം തുള്ളിയുന്നേ!യേശു

7 യുദ്ധം ശണ്ഠ നീക്കി-യോഗ്യസമാധാനം
അത്യാവശ്യം തന്നീടാൻ-എങ്ങും സത്യാനുഗ്രഹംകൂടാൻ— യേശു



## Laying the foundation of a Church.

# പള്ളിക്കു കല്ലിടുക.

## 381

പല്ലവി

വാനരാജനാം ത്രിയേകനേ! എഴുന്നരുൾക!......

ചരണങ്ങൾ

1 സേനദൂതസേവിതാ!ബഹു-വാനലോക നായകാ!
ഗാനംപാടുംദാസർ-നടുവിൽ നീ-വാ പരാപരാ! കൃപാകരാ!-വാനു

2 ഒന്നുപോലെ എങ്ങുമേ നിറ-യുന്ന ശ്രേഷ്ഠദൈവമേ!
നിന്നു വാഴ്ത്തുംദാസർ-നടുവിൽ നീ-വാ പരാപരാ! സൎവ്വേശ്വരാ!—
വാന

3 ഇന്നു കല്ലിടുന്ന നിൎമ്മിത-മന്ദിരത്തിൻ വേലയെ
വന്നനുഗ്രഹിക്ക കൃപക്കടലേ-പരാപരാ! മഹേശ്വരാ!— വാന

4 ജ്ഞാനഭാര്യയാം സഭക്കൂടി- ധ്യാനമം ക്രിസ്തേശുവേ!
വാനത്തിൽ നിന്നിറങ്ങൽ-വണിനടത്താനെഴുന്നരുൾ കൃപാസനേ —
വാന

5 പേയിന്നാലയങ്ങളെ എല്ലാം- നീ ഇല്ലാതെ ആക്കുക!
നീ ഇഹത്തിലെങ്ങും-ഭരിക്കണം- ശ്രീ യഹോവയെ മഹോന്നത!—
വാന

6 ഭക്തരാം നൽശിലകളാൽ ഇങ്ങ- ശുദ്ധജ്ഞാനമന്ദിരം
ശക്തരെ ഉയർത്തി ഇതിൽ വസി നിന്ദമഹാദയാപര!— വാന

7 താതജാത നാമനേ! ജഗന്നാഥാ തിരുമകനേ!
മോദമോടു ദാസരിടയിൽ വന്നീടണം മഹാതേജോമയാ!— വാന

---

## Dedication of a Church.

# പള്ളിപ്രതിഷ്ഠ.

**332** ശങ്കരാഭരണം ആദിതാളം

പല്ലവി

പരലോകാധിപനേ! പരനേ!
വരണം തിരു ഭവനേ...

അനുപല്ലവി

പരനേ! കൃപയായ് തിരുമന്ദിരത്തിൽ
ഇറങ്ങി ആവസിക്കണമേ!- പരനേ!— പര

ചരണങ്ങൾ

1 പരത്തിലും ഭൂമിയിലും-ഇതെന്യേ പല ലോകങ്ങളിലും...
ഒരുവിധം നിറഞ്ഞും-ഒന്നിലും അടങ്ങാ-
ഉന്നതനായവനേ!—പരനേ! — പര

2 അടിമക്കീയാലയത്തെ-ലഭിപ്പാൻ ഇടവരുത്തിയ നാഥാ!....
അടിമകൾ നിന്നെ-അടിതൊഴുതിടുന്നേ
അംഗീകരിക്കണമേ—പരനേ!— പര

3 തിരുകൃപ തിരുബലവും-ദയയും-തിരുമഹിമയും ക്ഷമയും...
പരിചൊടു പരനേ!-അരുളിയാലയത്തിൽ
നിറച്ചുവെച്ചീടണമേ—പരനേ!— പര

4 സ്തുതിജപാ തിരുധ്യ നാ- സംഗം
ഇതുമുതൽ നിൻഭവനേ....അ ിഭ ക്തിയോടും
ശ്രദ്ധയോടും നടപ്പാർ-ഈ ലയം ിവസിക്കണമേ-പരനേ! പര

5 നീതിയെ ധരിച്ചവരായ് നിൻദാസർ
നിന്തിരുസേവ ചെയ്യാൻ....നീ ദയയോടെ-നിത്യമീസഭയിൽ-
നിൻകൃപ പകരണമേ! പരനേ! പര

6 അനുതപിച്ചിട്ടവാനും-മോചനം അനുഭവിച്ചിട്ടവാനും...
മനസ്സമാധാനം-ഹ ലർ ലഭിപ്പാനും
കനിവായ് ഈ സമയം—പര ! പര

---

# 383

1 കർത്താവേ! വരണമേ നിന്മക്കൾ മദ്ധ്യത്തിൽ!
ആ ശിഷം നല്കേണമേ ഈ ന വ സ്ഥാനത്തിൽ!
ഈ പുതു ദൈവാലയം നിൻനാമകീർത്തിക്കായ്!
പ്രതിഷ്ഠിക്കുന്നു വയം നിൻ ദാസർ മൂലമായ!

2 ഈ ആലയത്തെ നന്നായ് ശുദ്ധീകരിക്കണം!
നിർ ദാത ാ ായ് കർത്താ വ! ആ നം!
നി ു ൻ ാ ാ ാ ാ ാ ിപ്പ ിക്ക നം!
നിൻമക്കളിൻ ഉതവി എ ന്നും നീ ആകണം!

3 ഈ ആലയം ആ കണം പ്രാർത്ഥ ന ാ നിലയം!
പാപികർക്കു ന്ന ന ാ ായ ഏദയം!
നിൻവചനം കേൾക്ക നം നിൻമക്കളെപ്പോഴും!
ശുദ്ധിയിൽ വളരേണം ശോഭിപ്പാൻ എപ്പോഴും!

4 ഈ ആലയത്തിൽ നിത്യം നിൻസ്തുതിപൊങ്ങണം
നിൻനാമം സദാസ്തുത്യം മാനസമോഹനം!
മേൽലോകത്തിൽ നിൻ ദൂതർ നിൻ നാമത്തിൽ സ്തുതി-
പാടുംപോൽ ഇങ്ങും ഭക്തർ ചൊല്ലേണം സന്തതി!

5 ഈ ആലയം സ്വർഗ്ഗത്തിൻ വാതിൽ ആയിടണം!
ഇങ്ങു വിശുദ്ധ ന്മാ ിർ ആ ശിർവചനം വേണം!
ഈ വാതിലൂൽ നിൻമക്കൾ നിന്നെ വിളിക്കുമ്പോൾ-
നീ കേട്ടു നിൻവരങ്ങൾ നല്കി വാഴ്ത്തീടപ്പോൾ!

6 നിൻ വിശുദ്ധസംസർഗ്ഗം ഇങ്ങുണ്ടാകണമേ!
നിൻമക്കൾക്കുള്ള സ്വർഗ്ഗം നീ തന്നെ ദൈവമേ!
നിൻമക്കൾനിന്നോട്ടും നീ നിൻമക്കളോട്ടുമേ
സംസർഗ്ഗം ഇങ്ങുചെയ്ക കർത്താ! എന്നേക്കുമേ!

7 ഈ ആലയേ നാൾതോറും നിൻമക്കൾ വർദ്ധിച്ചു
തിങ്ങീടേണം എല്ലാവരും ഭേദങ്ങൾ വർജ്ജിച്ചു
ജാതികളിൻ സമൂഹം ചേർന്നിങ്ങു സർവ്വദാ
പുകഴ്ത്തേണം നിൻനാമം സന്തോഷമായ് പിതാ!

---

# യാത്രാഗീതം

## 384 ഇംഗ്ലീഷ്

1 ഞങ്ങൾമദ്ധ്യേ വന്നു കർത്താ സമാധാനം തന്നരുൾക
തമ്മിൽപിരിയും ഞങ്ങളെ സന്തോഷിപ്പിക്ക നാഥനേ!
നല്ലരക്ഷകാ! ഞങ്ങളെ കാത്തുകൊൾ! അന്ത്യനാൾവരെ!

2 നന്മചെയ്തു നാടെങ്ങുമേ സഞ്ചരിച്ച നൽരക്ഷകാ!
ഞങ്ങൾപോക്കും വരവുമേ എന്നാളും കാത്തരുളുക!

3 ഇത്രനാളും സന്തോഷമായ് പാർപ്പാൻ കൃപനിൻദാസർക്കു
നല്കിയനിൻ സ്നേഹത്തിന്നായ് ചൊല്ലുന്നു സ്തോത്രംനിനക്കു— നല്ല

4 നിൻമഹത്വമാം വേലയേ നിൻദാസർ ഇങ്ങുചെയ്തതു
നിൻ അനുഗ്രഹമാരിയെ നീ അയച്ചു വാഴ്ത്തീടുക!— നല്ല

5 യാത്രചെയ്യും നിൻമക്കളെ ആപത്തില്ലാതെ കാക്കണം
നിൻ ആവിയിൻ വരങ്ങളെ കൃപയോടെ നല്കീടണം!— നല്ല

6 സന്തോഷം സമാധാനവും ഇങ്ങുവസിപ്പോർക്കരുൾക
കഷ്ടത നാനാരോഗങ്ങൾ പററാതെ നിത്യം താങ്ങുക— നല്ല

7 ഉണ്ടൊരുസ്ഥലം അവിടെയില്ലൊരുനാളും പിരിച്ചിൽ
ചേർക്കേങ്ങളെ നിൻനാകടേ ഇല്ലല്ലോ അങ്ങു കരച്ചിൽ!— നല്ല

8 തമ്മിൽ സന്തോഷിച്ചീടുവാൻ നല്കേണം കൃപ ദൈവമേ!
വീണ്ടുംതമ്മിൽ കണ്ടീടുവാൻ സംഗതി നല്കീടേണമേ— നല്ല

9 വേണ്ടരാജ്യത്തും ദൈവമേ! നിൻസുവിശേഷം ഘോഷിപ്പാൻ
നൽവരം നല്കീടണമേ എല്ലാരുംരക്ഷപ്പെട്ടുവാൻ!— നല്ല

## 385 ഇംഗ്ലീഷ്

1 കാണും വരെ ഇനിനാം തമ്മിൽ-കൂടെ ഇരിക്കട്ടെ ദൈവം
തൻദിവ്യനടത്തിപ്പാലെ കാത്തുപാലിക്കട്ടെ നിങ്ങളെ!

ഇനിനാം ഇനിനാം......
യേശുമുൻ ചേരും വരെ
ഇനിനാം—ഇനി...
ചേരുംവരെ പാലിക്കട്ടെ താൻ!

2 കാണുംവരെ ഇനിനാം തമ്മിൽ തൻ തിരുചിറകിൻകീഴിൽ
നല്കി എന്നും ദിവ്യമന്നാ, കാത്തുപാലിക്കട്ടെ നിങ്ങളെ!— ഇനി

3 കാണുംവരെ ഇനി നാം തമ്മിൽ തൻ തൃക്കരങ്ങളിൽ ഏന്തി
അനർത്ഥങ്ങളിൽ കൂടെയും കാത്തുപാലിക്കട്ടെ നിങ്ങളെ!— ഇനി

4 കാണുംവരെ ഇനിനാം തമ്മിൽ സ്നേഹക്കൊടിയതിൻകീഴിൽ
മൃത്യുവിന്മേൽ ജയം നല്കി കാത്തുപാലിക്കട്ടെ നിങ്ങളെ!— ഇനി

---

## 386 ഹിന്ദുസ്ഥാൻ

പല്ലവി

ഇന്നിങ്ങെഴുന്നരുളുക-ഈശോ!
ഇമ്മാനുവേലേ! നീയേ!

ചരണങ്ങൾ

1 വിണ്ണിൽനിന്നടിയാർക്കായ് വന്നു യാത്രചെയ്തോനെ!
പൊന്നീശോ! ഗുണവാനേ! സ്വാമീ!
പോറ്റുന്നടിയാർ നിന്നെ— ഇന്നി

2 ഗമനം ആഗമനവും കനിഞ്ഞു നടത്തണമേ!
ക്ഷമയോടെഴുന്നരുളുക-സ്വാമി! സകലനന്മയുള്ളോനേ!— ഇന്നി

3 ഇനി ഭവനം വിട്ടു യാത്ര ചെയ്യുന്നവർക്ക്
നന്നേ നന്മകൾതായേ-സ്വാമി! നീ ഒഴിഞ്ഞിനി കാവലാര്?— ഇനി

4 ഇങ്ങു വസിപ്പവർക്കും യേശു നീയേ ശരണം!
ഭംഗിയായ് പാലിക്കണം-സ്വാമി! പലനന്മകൾ നല്കേണം- ഇന്നി

5 പാപപരീക്ഷകളും പലകഷ്ടനഷ്ടങ്ങളും
കേവലം അണുകാതെ-സ്വാമി! കൃപയോടു കാത്തുകൊൾവാൻ- ഇന്നി

# ആണ്ടവസാനം.

# 387

1 ഒരാണ്ടുകൂടെ കഴിഞ്ഞു അതിനാൽ ഞങ്ങൾ ഇവിടെ
യഹോവയോടു പ്രാർത്ഥിച്ചു ഘോഷിക്കും തൻ സ്തുതിയെ

2 ഗുണങ്ങൾ ഏറെ നമുക്കു തൃക്കൈയിൽനിന്നു ലഭിച്ചു
ശരീരസൗഖ്യം ബലവും ധാരാളം ധനധാന്യവും

3 കാലാകാലം നൽമഴയും ഫലം നല്ലം വെയിലതും
തണുപ്പിക്കുന്ന മഞ്ഞതും കൈക്കൊണ്ടു നാം തൻ കൃപയാൽ

4 ഇവററിന്നു നൽസ്തോത്രങ്ങൾ ആകാശം വരെ കേറട്ടെ!
സ്വർഗ്ഗത്തിൻ ഗായകസംഘം ഭൂതലസ്തോത്രം കേൾക്കട്ടെ!

5 ദൈവം ലോകത്തെ സ്നേഹിച്ചു പുത്രനാൽ തന്ന രക്ഷയ്ക്കും
ശുദ്ധാത്മാവിൻ വരങ്ങൾക്കും ത്രിയേകന്നു ഹല്ലേലൂയ്യാ!



## For Thy mercy and Thy grace.

# 388

1 ഇന്നുതീരും വർഷത്തിൽ തന്ന എല്ലാ നന്മയ്ക്കും
ദൈവനാമത്തിന്നിപ്പോൾ സ്തവം ചൊല്ലുന്നേ ഞങ്ങൾ

2 ഈ ആണ്ടും നീ നടത്തി ഈ ഉലകാം ഭവനത്തിൽ
ക്ഷീണിക്കുന്നെന്നായപ്പോൾ ക്ഷണം താങ്ങി ഞങ്ങളെ

3 നിദ്രകൊണ്ടോരെത്രപേർ? പുത്രദുഃഖം ആർക്കെല്ലാം?
ഇത്രത്തോളം ഞങ്ങളെ എത്രക്ഷേമം കാത്തു നീ?

4 ഇന്നിതാ! ഒരെബനേസർ നന്ദിപൂണ്ടു നാട്ടുന്നേ!
എന്നും മിസ്പയായി നീ ഇന്നേപ്പോലിരിക്കണം!

5 ലോകവാഴ്ചതീർന്നു മേൽലോകത്തിൽ നിൻ നാമത്തെ
ദൂതരോടു ചേർന്നെങ്ങൾ സ്തുതിപ്പാനരുൾ കൃപ!

6 പുതുവർഷം കാണുകിൽ പുതുജീവനും നൽക!
ശുദ്ധത വിശ്വാസവും ശുദ്ധാത്മാവിൻ ദാനവും!



## CLOSE OF SERVICE

## ആരാധനാമംഗളം

### 389 പോത്തുഗീസ് ഏകതാളം

1 അനുഗ്രഹത്തോടെ ഇപ്പോൾ—അയയ്ക്ക
അടിയാരെ-യഹോവായേ!
മനസ്സലി-വുടയ മഹോന്നത പരനേ!
വന്ദനം നിനക്കാമ്മീൻ

2 കരുണയി-ന്നാസനത്തിൽ-നിന്നു
കൃപ അടി-യങ്ങൾമേൽ
വരണം എ-ല്ലായ്പ്പൊഴും ഇരിക്കണം—രാപകൽ
വന്ദനം നിനക്കാമ്മീൻ

3 തിരുസമാ-ധാനവാക്യം അടിയാർ
സ്ഥിരപ്പെടാൻ- അരുൾക ഇപ്പോൾ
അരുമയേറും വേദമരുളിയ പരനേ!
ഹാലേലൂയ്യാ! ആമ്മീൻ

---

## HARVEST FESTIVAL

## ആദ്യഫലപ്പെരുനാൾ

### 390 മണിരംഗ്ഗ ആദിതാളം

1 ഞങ്ങളുടെ കൃഷിവേലകളൊക്കെയും
ഭംഗിയായ്‌വൃദ്ധിപ്പിച്ച-ദേവാ!
തിങ്ങിയമോദമോ ടിന്നടിയാർ സ്തുതി
തന്നിടുന്നാദരവായ്!

2 മുൻമഴ പിൻമഴ വേനലതെല്ലാം
നന്മയോടെ പകന്ന-നാഥാ!
ഇമ്പമോടിഫലമൂലധാന്യാദികൾ
നിൻപാദേ ചേർത്തിടുന്നേ!

3 പലവിധ ധാന്യങ്ങൾ വിളഞ്ഞു നിറയട്ടെ
മലകൾ നിലങ്ങളെല്ലാം—അതു
വിളയട്ടെ ബഹുമനി ഒഴിയട്ടെ ക്ഷാമവും
തെളിയട്ടെ നിൻ മഹത്വം!

4 അറകൾ നിറയട്ടെ ധാന്യങ്ങളാൽ ഗൃഹ-
മുറികൾ ഫലാദിയാലും നാഥാ!
ആനന്ദം തുകട്ടെ വീട്ടുകൾതോറും നിൻ
ദാനങ്ങളാൽ ദിനവും!

5 ഞങ്ങടെ ആട്ടുകളായിരമായ് പെരു—
കീടണമെ പരനെ! പശു-
ക്കൂട്ടവുമായിരമായിരമാകട്ടെ
നിന്നനുഗ്രഹത്താലെ!

6 ഏകകുമാരനെ ഏഴകൾക്കായ് തന്ന
ദാനമതിശയമേ-ഇതി—
ന്നേതു തരുന്നിന്നീ പാപികൾ ദൈവമേ!
ഏഴകൾക്കേതുമില്ലേ!

7 ചൊല്ലിക്കൂടാത്തൊരു ദാനത്തിന്നായ് നിന-
ക്കല്ലേലൂയ്യാ പരനെ!-സ്തുതി
ഹല്ലേലൂയ്യാ ഇന്നും ഹല്ലേലൂയ്യാ എന്നും
ഹല്ലേലൂയ്യാ സതതം.

8 തീരെ നിസ്സാരമായുള്ള ഈ ഞങ്ങടെ
കാഴ്ചകൈക്കൊള്ളണമേ-ഇപ്പോൾ
ഊററമതാകുമനുഗ്രഹങ്ങൾ ഏകി
പോററിടണം പരനേ!

9 ഞങ്ങളിതാ ഇന്നു ഞങ്ങളെത്തന്നെയും
മംഗളമായ്ത്തരുന്നേ!—ജീവ-
സംയുത യാഗമായുന്നതാ! ഞങ്ങളെ
അംഗീകരിക്കണമേ!



# സങ്കീൎത്തനങ്ങൾ.

## 391 ഇംഗ്ലീഷ് ഏകതാളം

1 യേശുവിൻെറ ആട്ട ഞാൻ-അവനിടയൻ എനിക്കു
അതു നിമിത്തം യേശുവിലോ-പോരാതെയാകയില്ല്യ ഏതുമെനിക്കു
ജീവ പരിപാലനത്തിന്നു-ശാന്തമാം
ജലവും നല്കിയേ-മേച്ചിലിന്നിടംവാടാതതും
തെളിവായ് കാട്ടിയേ നലമോടെയരുളിനീട്ടിയേ
അരികിൽനിന്നുപാലിച്ചു-രാപ്പകൽ ദിനവും പോററുവോൻ
ശീലക്കേട്ടുള്ളതും അവനാകെയകററുവോൻ—

2 അവനെൻെറ ആത്മാവെ-അനുദിനവും നാശത്തിൻ
വഴിയിൽനിന്നു മാററിയവൻ-തൻനാമംമൂലമെന്നെ നീതിവഴിയിൽ-
മെയ്യായ്നടത്തീട്ടുന്നു എന്നാൽ ഞാനഹോ!
മരണഛായയിൻവക്കത്തും നടകൊണ്ടീടിലും
ഒരുദോഷാൽ ഭയംവരുവതു നഹി മെ പാൎക്കിലും
അമലപരാനാഥനേ!-ആദരവെനിക്കായുണ്ടു നീ
ആശ്വസിപ്പിക്കും-തവ വടി ശാസനകൾ എന്നെ—

3 പരനേ! എൻ മുമ്പിൽ നീ-പരിചിലൊരു മേശയെ
രിപുഗണങ്ങൾസന്നിധിയിൽ-തയ്യാറാക്കുന്നു എണ്ണയാൽശിരസ്സിന്റെ
ആകെയഭിഷേകവും ചെയ്തീട്ടുന്നു എൻ
പരനാൽ പൂൎണ്ണമായ് വക്കോളം പാത്രം പാനീയത്താൽ
കവിഞ്ഞീട്ടുന്നു എൻ ദിനമതിൽ മുഴുതും ആയുസ്സിൽ
കനിവു മെന്നെ നന്മയും ചാരെ തുടരും നിശ്ചയം
ദൈവത്തിൻ വീടതിൽ അഹം വാണീട്ടുമെന്നുമേ!—

---

## 392 മുഖാരി അടതാളം

1 എൻ യഹോവായേ! പാപിക്കാശ്രയം
നിന്നുടെ തിരുപ്പാദമേ-ഇപ്പോൾ
എന്നെ നിന്തിരു നീതിയാൽ രക്ഷി-
ച്ചെന്നും താങ്ങി പാലിക്കുക!

2 പൊന്നേ! നിൻ ചെവി ചായിക്കേണമേ
എൻനിലവിളി കേട്ടിടാൻ—പാപി-
പോവതിന്നൊരു പാത മററില്ലേ
പാപികൾക്കു സങ്കേതമേ!

3 നീയെൻ പാറയും കോട്ടയും എന്റെ-
പ്രിയപാലകനും ആകയാൽ—യേശു
നിന്നുടെ നാമം ഓൎത്തു പാപിയെ
എന്നും താങ്ങി രക്ഷിക്കുക!

4 സൎവ്വലോകങ്ങൾ താങ്ങുന്ന ശക്തി
സൎവ്വമുള്ള തൃക്കൈകളിൽ ഏക
സത്യദൈവമേ! ഞാൻ എൻ ജീവിയെ
നിത്യം ഏല്പിച്ചു പാൎക്കുന്നേൻ!

5 ദുഃഖമേറുന്ന ദൈവമേ! എന്റെ
പക്കൽ നിൻ കൃപ കാട്ടുക-മഹാ
ദുഷ്ടനാം മകനായ പാപിയെ
ഇഷ്ടപുത്രനാക്കേണമേ!

6 എൻ അകൃത്യത്താൽ ദേഹം ജീവനും
ഒന്നുപോൽ ക്ഷയിച്ചീടുന്നേ-ചുററും
ഇങ്ങു വൈരികൾ കൂടുന്നേ-മുററം
ഭംഗം ചെയ്വാനെൻ ശോഭയെ!

7 ജീവൻഭാഗ്യവും പാപിക്കുള്ളവ
ദിവ്യകൈകളിൽ യേശുവേ!- ആത്മ-
ജീവനും സൎവ്വഭാഗ്യവും നല്ക-
പാപിയെ രക്ഷിക്കേണമേ!

## 68-ാം സങ്കീൎത്തനം— ഖണ്ഡങ്ങൾ.

## 393

1 മഹിമാസനനാമഖിലേശന-
ങ്ങെഴുന്നേല്ക്കയിൽ തന്നുടെ വൈരികൾ-
ചിതറീടുമവർ തിരുമുന്നിൽനിന്നു പകയാളികളോടിടുമേ!
പുകപോലെ- നീ അവരെ പാററുമേററവും ദുഷ്ടരഹോ!
തിരുമുന്നിൽ- അഴിഞ്ഞീടും മെഴുകുരുകും നികർ തിരുമുന്നിൽ
തിരുസന്നിധിയിൽ സന്തോഷിക്കും നീതിയുള്ളോർ
അവരുല്ലസിച്ചാനന്ദിച്ചിടുമേററമഹോ!
പരന്നു പാടിടുവിൻ-കീൎത്തിച്ചീടുവിൻ തിരുനാമം!

2 വഴി ചെത്തി നിങ്ങൾ നേട് പ്രാക്കുവിൻ
വനമാർഗ്ഗമതായെഴുന്നള്ളുന്നവന്നു
യാഹെന്നവൻ തിരുനാമമഹോ! തിരുമുന്നിലങ്ങുല്ലസിപ്പിൻ!
പരിശുദ്ധ- പാർപ്പിടത്തിൽ നാഥനനാഥരിൻ താതനവൻ
വിധവകളിൻ-വിധികർത്താ കുടിയിരുത്തുന്നവനേകാകികളെ
അവൻ ബദ്ധരെ ശ്രീതചത്തിൽ പുറപ്പെട്ടുവിക്കുന്നോൻ
വരണ്ടിടത്തേ വസിപ്പൂ മത്സരക്കാർ
പരന്നു പാടീട്ടുവിൻ-കീർത്തിച്ചീട്ടു വീൻ തിരുനാമം!

3 നിഖിലേശ ! നിന്റെ ജനം മുന്നിൽ നീ
നടന്നു മരുമാർഗ്ഗമാസ്ലോകയിൽ
പരനിസ്രയേലിന്നധിപൻ തിരുമുന്നിൽ സീനായിൽതന്നെ
പാരിളകി-വാനങ്ങളും ഉന്നതന്മുന്നിൽ പൊഴിഞ്ഞിതഹോ!
മഴ നിറവായ് ചൊരിയിച്ചു തളർന്ന നിന്നവകാശം നീ നിവിർത്തി
തിരുസംഘം കുടിയേറിയ നാട്ടിൽ ദൈവമേ! നിന്റെ
ദയയാലെളിയവർക്കു പാർപ്പൊരുക്കി
പരന്നു പാടീട്ടുവിൻ-കീർത്തിച്ചീട്ടുവീൻ തിരുനാമം!

4 പരമേശനഹോ! മൊഴിയേകുന്നു
ജയവാഴ്ത്തികളോ ബഹുസൈന്യമേ
പടമന്നർ വിരണ്ടോടി വീട്ടിലിരുന്നവളവസ്തം പങ്കിട്ടുമേ!
കിടന്നുവെ-കിടന്നെങ്കിലും വെള്ളിപൊതിഞ്ഞുള്ള പ്രാക്കളോട്ടും
പൈമ്പൊന്നിൻ-പ്രഭ പൊതിഞ്ഞ ചിറകുകളോട്ടും നിങ്ങൾ സമ-
സർവ്വവല്ലഭർ മന്നവന്മാരെ ചിതറിക്കുന്നാൽ [മാകുമേ
ശല്മോൻ ഹിമംപോലെയതിൽ വെണ്മയാകും
പരന്നു പാടിട്ടുവിൻ-കീർത്തിച്ചീട്ടുവീൻ തിരുനാമം!

5 മലബാശാൻ മലപരമേശനിൻ
മല, ബാശാൻ പലകൊടുമുടികളുള്ള മല,
കൊടുമുടികളുടെയ ശിഖരികളെ പരൻതന്റെ പാർപ്പിടമായ്
ആശിച്ചുള്ള-ശൈലത്തോടു എന്തിനു സ്പർദ്ധിച്ചീടുന്നു നിങ്ങൾ?
എന്നുമതിൽ-മന്നനഹോ! വസിക്കും താനുമെന്നാലൊ ദേവരഥങ്ങൾ
ഇരുപതിനായിരം ഇരട്ടിച്ച ലക്ഷങ്ങൾ തന്നേ
ദേവനുണ്ടതിൽ സീനായിൽ ശുദ്ധസ്ഥലത്തായ്
പരന്നു പാടിട്ടുവിൻ-കീർത്തിച്ചീട്ടുവീൻ തിരുനാമം!

6 ഉയരത്തിലേക്കു പരമോന്നതാ!
ജയമോടു ഭവാൻ കരയേറിപ്പോയിട്ടു
തോററവരെ കെട്ടി മാനുഷരോടും മത്സരക്കാരോടും
ദാനങ്ങളെ-വാങ്ങിയതും യാഹെന്ന ദൈവമതാസ്സവസിപ്പാൻ
ആകുന്ന നാൾ–തോറുമവൻ അനുഗ്രഹിക്കപ്പെട്ടവനാക നമ്മിൽ
ഭാരം ചുമത്തിയാലീശൻ തന്നെ നമ്മുടെ രക്ഷ
യേശുനാമത്തിന്നു ജയം ജയമെന്നഹോ!
പരനു പാടീടുവിൻ-കീർത്തിച്ചിടുവീൻ തിരുനാമം!



## 394 കാമോദരി ആദിതാളം

പല്ലവി

തിരുച്ചെവി ചായിക്കണമേ ദരിദ്രനാമെൻ–
കരച്ചിലും നീ കേട്ടിടേണമേ...

അനുപല്ലവി

പരത്തിൽ ദൂതരിൻ പാട്ടുകൾ–പെരുത്തമോദമായ് കേട്ടിട്ടും
പെരുത്തുയന്ന ക്രിസ്തേശുവേ!- നിറഞ്ഞുസങ്കടമാകയാൽ— തിരു

ചരണങ്ങൾ

1 ശരണമെന്നു നിന്നിൽ വീഴുന്നേൻ- പരനേ എന്നെ
ഒരിക്കലും നീ കൈവെടിയല്ലേ!- ദാരോ ദിനവും
ഇന്നു ഞാൻ കരഞ്ഞിട്ടിന്നിതാ- ഉറന്നു ഞാൻ പറഞ്ഞിട്ടുന്നിതാ
ഉരുക്കമുള്ള എൻ നായകാ!-പെരുക്കുകെൻ പിഴയാകവേ!—തിരു

2 നിലവിളിക്കുന്നേൻ അടിയൻ- നീ കേൾക്കണമേ!
വലിയവനാമെൻ തമ്പുരാൻ!- നിർവ്യാജ [illegible]!
അ[illegible]- നകലെ [illegible] പിടഞ്ഞു
സ്ഥലത്തിൽവന്നെൻജപത്തിനു- ഫലം നീ കല്പിച്ചീടണമേ-തിരു

3 നിനക്കു തുല്യം ദൈവങ്ങളില്ല!- നിൻക്രിയയെല്ലാം
നിനച്ചറിവാൻ ബുദ്ധിമാനില്ലേ!-മന്നവനീശാ!
മനസ്സലിഞ്ഞീടണം പരാ!– അനുഗ്രഹിച്ചീടണം പരാ!
അനർത്ഥനാളായിതേ പരാ- നിനക്കഭയം വീഴുന്നിതാ!— തിരു

4 പെരുത്തു പാപവ്യാധിയെന്നുള്ളിൽ-നിൻ നന്മകൾക്കു
ഒരിക്കലും ഞാൻ യോഗ്യനല്ലയ്യോ!-എൻ രക്ഷിതാവേ!
പെരുത്ത നന്മയാലിതാ-വരുത്തമുള്ളോരടിയനെ
നിറുത്തി നിൻമുൻവരും വരെ-കാത്തിനാൽ താങ്ങിടേണമേ! തിരു-

---

## 95-ാം സങ്കീർത്തനം

**395** പന്തുവരാളി — അടതാളചാപ്

പല്ലവി

വരുവിൻ നാം യഹോവയ്ക്കു പാടുക-രക്ഷ-
തരുന്ന ജീവപാറയ്ക്കാർത്തിടുക!

അനുപല്ലവി

തിരുമുമ്പിൽ സ്തുതിയോടു-ദരവായ് ചെന്നു നാമെല്ലാ-
വരും സങ്കീർത്തനങ്ങളോ-ടൊരുമിച്ചാർത്തു ഘോഷിക്ക— വരു

ചരണങ്ങൾ

1 യഹോവായായവൻ മഹാദൈവം-അവൻ
സകല ദേവകൾക്കും മേൽ രാജൻ!
മഹിയിൻ തണിടങ്ങളുവൻറെ- കയ്യിൽ
മഹീധരോന്നതങ്ങളും തന്റെ
മഹോദധിയുമവൻറെ വകയാകുന്നു താനത്രെ
പടച്ചിതു കരയേയും-മഹാൻ കൈകൾ മനഞ്ഞതു— വരു

2 വരുവിൻ നാം തൊഴുതു വന്ദിക്കുക-ദേവ
തിരുമുൻ ചെന്നു നാം മുട്ടുകുത്തുക!
പരൻ നമ്മെ പടച്ചവനാകയാൽ-തന്നേ
പരൻ നമ്മുടെ ദേവനാകുന്നു!
കരുത്തൻ മേച്ചിലിൻ ജനം-കരത്തിന്നാടുകൾ നാം തൻ
സ്വരത്തെ നിങ്ങളിങ്ങു-സ്വരത്തോടിന്നു കേൾക്കുവിൻ!— വരു

3 പൊരുൾ വിവാദമാം മെറീബായിലും-അർത്ഥം
പരീക്ഷയാകുന്ന മസ്സാനാളിലേ
മരുഭൂവിങ്കലുമെന്നപോലവെ-നിങ്ങൾ
കഠിനമാക്കരുതുള്ളമന്നെന്റെ
കരത്തിൻ വൻപ്രവൃത്തികൾ-മരിച്ച നിങ്ങളിന്നച്ഛർ
ദർശിച്ചാറെയുമെന്നെ-പരീക്ഷിച്ചങ്ങു ശോധിച്ചു— വരു

4 എനിക്കു നല്ലതാണ്ടാവംശത്തൊടു രസം
ജനിച്ചില്ലായവരുള്ളിൽ തെററുന്ന-
ജനവുമെൻ വഴിയറിയാത്തോരു-മെന്നു-
മൊഴിഞ്ഞെൻ സ്വസ്ഥതയിങ്കലായവർ
അണഞ്ഞുൾപ്പൂകയില്ലെന്നു-ചിന്തത്തോടാണയിട്ടു ഞാൻ
ദിനമെന്നും ത്രിയേകനെ-വണങ്ങി വാഴ്ത്തിടാമാമേൻ— വരു

---

## 396 96-ാം സങ്കീർത്തനം ഏകതാളം

പല്ലവി

പാട്ടുവിൻ-സകല ഭൂമിയേ! ദേവന്നു പുതിയ പാട്ടായി പാട്ടുവിൻ
നാഥന്നു പാടി-നാമം വാഴ്ത്തുവിൻ! നാൾതോറും തന്റെ
രക്ഷയെ നിങ്ങൾ-ആഖ്യാപിപ്പിൻ!

ചരണങ്ങൾ

1 ജാതികൾ-അറിവതിന്നു തൻ മഹിമയെ
സകല ജനങ്ങ-ളോടും തൻ-അതിശയങ്ങളും വിവരിപ്പീൻ!
എന്തെന്നാലവൻ വലിയവൻ-ഏററവും സ്തുതി-ക്കേററവൻ വാന-
ഭൂതലങ്ങൾക്കു-നാഥന്നു നിങ്ങൾ— പാട്ടു

2 ജാതികൾ-തൊഴുന്ന ദേവകളൊക്കയും
അസത്യകൾതന്നേ-ദൈവമോ ചമച്ചവനാ-കാശങ്ങളെ-
ഭയങ്കരൻ ദേവ-ന്മാരെക്കാൾ-ഉന്നതൻ തിരു-മുന്നിൽ വാനവും
മിന്നും പ്രഭയു-മെന്നുമുണ്ടെന്നു— പാട്ടു

3 ശക്തിയും-അഴകും വിശുദ്ധസ്ഥലത്തുണ്ട്
ജനങ്ങളിൻ കുടുംബങ്ങളെ-കൊടുപ്പിൻ ദേവന്നു മഹിമയെ
കൊടുപ്പിൻ-ദേവന്നു ശക്തിയെ നാഥന്നു തിരു നാമമഹിമ
നാൾതോറും നിങ്ങൾ-നല്കി നല്കി — പാട്ടു

4 കാഴ്ചയെ-എടുത്താവൻ മതിലകങ്ങളിൽ
ചെന്നവന്മുന്നിൽ വച്ചടൻ വിശുദ്ധിയിന്നലങ്കാരത്തിൽ
ദേവനെ തൊഴുതീടുവിൻ- സകലഭൂമിയേ!-തിരുമുന്നിൽ നിങ്ങൾ
നടുങ്ങുവിനവൻ-ഭയങ്കരനെന്നു — പാട്ടു

5 വാനവൻ-വാഴുന്നതിനാലൂഴിയും
ഇളകാതെ സ്ഥിരപ്പെടുന്നഹോ!-ഭരനായ് നായകൻ-ജനങ്ങൾക്കു
ന്യായം വിസ്തരിച്ചിടുമെന്നു-ജാതികളോടു മോദമായ്പറ-
ഞ്ഞീടുവിനാദി-നാഥന്നു നിങ്ങൾ— പാട്ടു

6 വാനങ്ങൾ-സന്തോഷിക്കയുമൂഴിയും
ആനന്ദിക്കയു-മാഴിയും അതിൻ നിറവോടു കൂടവെ
മുഴങ്ങീടുകയും-ചെയ്യട്ടെ- എല്ലാ വയലി-ലുള്ളതൊക്കെയും
ഉല്ലസിക്കട്ടെ-നല്ലതായിട്ടു— പാടു

7 അന്നഹോ! -കാട്ടിലെമരമൊക്കെയും
ആൎത്തിടും ദേവതിരുമുന്നിൽ ദേവൻ വരുന്നു ഭൂമിയെ
ന്യായം വിധിപ്പാൻവരുന്നിതാ-നീതിയിലൂഴി-യെങ്ങുംജനങ്ങ-
ളെയും വിധിക്ക-മുണ്മയിൽ തന്നെ — പാടു

8 ജയം ജയം-പരമ താതന്നു ജയം ജയം!
പരമസുതന്നു ജയം ജയം! പരമാത്മാവിന്നു-ജയം ജയം!
ത്രിയേകദേവന്നു-ജയംജയം! ജയംജയം-യേശുനാമത്തിന്നുജയം!
ജയമാമേൻ ജയ!-മാമേനാമേനെന്നു— പാടു



## 397 100-ാം സങ്കീൎത്തനം ഏകതാളം

1 സകല ഭൂതലമേ!- സകലാധിപതിക്കു
സകല നേരവും ഘോഷിച്ചീടുവിൻ! നിങ്ങൾ

2 മോദത്തോടേ യഹോ-വായെ വണങ്ങിസം-
ഗീതത്തോടെമുൻ വന്നീടുവിൻ! നിങ്ങൾ

3 കൎത്തൻ തന്നെ ദൈവ-മെന്നറിഞ്ഞിടുവിൻ!
സൃഷ്ടിച്ചതവനത്രെ നാമല്ല നമ്മെ

4 ആയവന്റെ ജന-മാകുന്നഹോ! നാം
ആയവന്നുള്ളാടുകളാകുന്നു നാം

5 അത്യുന്നതന്നുടെ-വാതില്ക്കളിൽ നിങ്ങൾ
സ്തോത്രത്തോടേ കടന്നീടുവിൻ നിങ്ങൾ!

6 സ്തുതിയോടു മണ്ഡപ-ങ്ങളിൽ പ്രവേശിപ്പിൻ
സ്തുതിച്ചവന്റെ നാമം വാഴ്ത്തുവീൻ നിങ്ങൾ!

7 കൎത്താവു നല്ലവൻ-അവന്റെ കരുണ സത്യം
നിത്യവുമായുള്ളതാകുന്നു സത്യം.

8 ക്രിസ്തേശുനാമ-ത്തിന്നു—ജയം ജയമേ!
ക്രിസ്തേശു നാമ-ത്തിന്നു ജയം! ആമ്മേൻ.

## 100-ാം സങ്കീർത്തനം

**398** നാട്ട — അടതാളം

പല്ലവി

സർവ്വ മാനുഷരേ! പരന്നു-പാടി
സന്തോഷത്തോടു വന്ദിച്ചിടുവിൻ!

ചരണങ്ങൾ

1 സേവിപ്പീൻ ആനന്ദിച്ചവനെ-ഗീതം
ചേലോടു പാടിത്തൻമുൻ വരുവിൻ!
സർവ്വലോക നാഥൻ യഹോവാ-ഇതു
ചിന്തമോടാത്തു വന്ദിച്ചീടുവിൻ!— സർവ്വ

2 നമ്മെ നിർമ്മിച്ചവൻ യഹോവാ! തന്നെ
നാമവന്നാടും-ജനങ്ങളുമാം
തൻ ഹതപത്തെ പാടി നിങ്ങൾ-ഇന്നു
തൻഗൃഹവാതില്ക്കകത്തു വരീൻ! — സർവ്വ

3 സങ്കീർത്തനം പാടീടുവിൻ-നിങ്ങൾ-
നന്ദിയോടുൾപ്രവേശിച്ചീടുവിൻ!
നാഥനായ ത്രിയേക ദൈവം- പുത്രം
നല്ലവനെന്നു ചിന്തിച്ചിടുവിൻ!— സർവ്വ

4 എത്ര കാരുണ്യശാലി പരൻ- സത്യം
എന്നും തനിക്കുള്ളതെന്നറിവിൻ!
ക്രിസ്തുന്നും താതാത്മാക്കൾക്കുമേ-നിത്യം
കീർത്തിയുണ്ടാക! ഹല്ലേല്ലുയ്യാമ്മീൻ— സർവ്വ

---

## 128-ാം സങ്കീർത്തനം.

**399** ബലഹരി — രൂപകം

പല്ലവി

അണ്ടർകോനെ ഭയന്നവൻ-വഴികളൂടെ
ഇണ്ടലെന്നിയെ നടന്നീടുന്നേവരും ധന്യൻ!

ചരണങ്ങൾ

1 നിൻകൈകളിൻ പ്രയത്നം-നീ ഭക്ഷിച്ചിടുമഹോ!
നീ ഭാഗ്യവാനായിടും- നന്മ നിനക്കുണ്ടാകും— അണ്ട

2 നിൻകാന്ത നിൻഗൃഹത്തി-ന്നരികെ ഫലം നൽകും
മുന്തിരിവള്ളിപോലെ-ചന്തമായ് വാണീടുമേ!— അണ്ടർ

3 നിന്മക്കൾ നല്ലൊലിവു-തൈകളെന്നപോലവെ
നിന്മേശക്കു ചുററുമായ്-ചെമ്മേ വാണിടും ദൃഢം!— അണ്ടർ

4 കണ്ടാലും യഹോവയെ-ഭയന്നീടുന്ന മാനവൻ
ഇണ്ടൽ കൂടാതെ തന്നേ-ഇവ്വണ്ണം ഭാഗ്യവാനാം!— അണ്ടർ

5 നിന്നെയനുഗ്രഹിക്കും-സീയോനിൽനിന്നു യഹോവാ
നിന്നായുസ്സിൻ നാളെല്ലാം-ശാലേമിൻ നന്മ കാൺക!— അണ്ടർ

6 നിന്മക്കളിൻമക്കളെ-യും നീ കാൺക യിസ്രായേ-
ലിന്മേൽ സമാധാനത്തെയും നീ കാണുമാറാക!— അണ്ടർ

7 താതസുതാത്മാക്കൾക്കു-ണ്ടാകട്ടെ മാമഹത്വം!
ആദിയിലുമിപ്പോഴും-എന്നുമുള്ളപോലാമേൻ— അണ്ടർ

---

## 400 ഏകതാളം

### ഖണ്ഡങ്ങൾ

1 പരിശുദ്ധ പരനെ നിരന്തരം സ്തുതിപ്പിൻ!
പാരിൽ തൻനാമം കൊണ്ടാടിക്കുമ്പിടുവിൻ!
തിരുജനങ്ങളേ! ഉണരീൻ തൻ ദാസർ
തിരുമുമ്പിൽ വണങ്ങിടുവിൻ!—എന്നേക്കും

2 നാഥനും നമുക്കു-താതനും ആയുള്ള
നല്ല യഹോവയെ—എല്ലാരും സ്തുതിപ്പിൻ!
ഏതും ആയാസമെന്യേ-തൻ വീട്ടിൽ
ഏകനെ പുകഴ്ത്തീടുവിൻ!-എന്നേക്കും

3 നന്മകടലിനെ-ചെമ്മേ നാം സ്തുതിച്ചാൽ
നമുക്കുള്ള മഹിമയെ—ന്നറിഞ്ഞു കുമ്പിടുവിൻ!
ഇമ്മഹാ പദവിയെ നാം-എല്ലാരും
ഇഷ്ടത്തോടാചരിക്കാം!—എന്നേക്കും.

4 വാനവും പാരും താനത്രെ ചമച്ചു
വല്ലഭൻ നല്ലവൻ-എല്ലാരിലുയർന്നോൻ
ജ്ഞാനത്തോടെ സ്തുതിപ്പിൻ-തൻപേരിൽ
നല്ല ഗീതികൾ കൊട്ടുപ്പിൻ!-എന്നേക്കും

5 ദൈവപിതാവേ! ദിവ്യകുമാരാ!
ദൈവശുദ്ധാത്മ! ത്രി- യകദേവേശാ!
സർവ്വകാലവും പുകഴ്ച-ഭാവാനു-
ഭവിക്കേണം! ഹല്ലെലുയ്യ-ആമേൻ.

## 150-ാം സങ്കീൎത്തനം.

**401** ദ്വിജാവന്തി ‌‌‌ രൂപകചാപ്

കമ്മി.

1 സർവ്വേശപരസ്തുതി ചെയ്തീട്ടിൻ-നിങ്ങൾ
ഉർവ്വിനിവാസികളായവരേ!
തൻശക്തി വ്യാപിക്കും-മാകാശത്തട്ടിലും
തൻ ശുദ്ധലോകത്തി-ലും സ്തുതിപ്പിൻ!

2 തന്മഹാ വല്ലഭകൎമ്മങ്ങളെ-ഹൃദി
ചെമ്മെ ധരിച്ചു പ്ര ശംസിക്കുവിൻ!
തന്മഹാ ശ്രേഷ്ഠമ-ഹിമകളോൎത്തങ്ങു
നന്മയോടെ സ്തുതി ചെയ്തീട്ടുവിൻ.

3 കാഹളനാദങ്ങ-ളെ മുഴക്കി-നിങ്ങൾ
ആഹാ! മഹീപതി-യെ സ്തുതിപ്പിൻ!
തംബുരു കൊട്ടിയും-വീണയെ വായിച്ചും
തമ്പുരാനെ സ്തുതി-ചെയ്തീട്ടുവിൻ!

4 തപ്പടിച്ചു നൃത്ത-മാടി നിത്യം-നിങ്ങൾ
എപ്പോഴുമപ്പര-നെ സ്തുതിപ്പിൻ!
കമ്പിവീണ കിന്ന-രങ്ങൾ പ്രയോഗിച്ചു
തൻപദം വാഴ്ത്തി സ്തുതിച്ചിട്ടുവിൻ!

5 കൈത്താളത്തിന്റെ ധ്വനികൾകൊണ്ടും ദൈവ-
കൎത്താവിനെ സ്തുതി-ചെയ്തീട്ടുവിൻ!
അത്യുച്ചനാദമു-ള്ള കരതാളത്താൽ
അത്യുന്നതനെ പ്ര-കീൎത്തിക്കുവിൻ!

6 ശ്വാസധാരി സർവ്വ-പ്രാണികളും-സർവ്വ
ശാസിതാവെ സ്തുതി-ചെയ്തീടട്ടെ!

ഒട്ടൊഴിയാതുള്ള-സൃഷ്ടികളൊക്കെയും
അട്ടഹസിക്കട്ടി-ന്നാലേലൂയ്യാ!

7 ദൈവപിതാവിന്നു-വന്ദനമേ-സദാ
ദൈവതനയന്നു-വന്ദനമേ!
ദൈവ രിശുദ്ധാ-ത്മാവിന്നും വന്ദനം
ഏവമിന്നുമെന്നു-മാലേലൂയ്യാ!

---

## 23-ാം സങ്കീർത്തനം

**402** ആനന്ദഭൈരവി രൂപകചാപ്

1 ഇസ്രയേലിൻ ശ്രീയഹോവ എന്നിടയനതുമൂലം
വിശ്രമമേപച്ചദർഭ യത് -പാനം
അശ്രമമായ് ശാന്തതോ പൊയ്കയിൽ!

2 നാശമാർഗ്ഗേനിന്നവൻതൻ നാമമൊന്നുകൊണ്ടുനിത്യം
മാനസം മേ തിരിയിച്ചുശ്ലാഘ്യമായ്-നീതി-
മാർഗ്ഗമതിൽ നടത്തുന്നു യോഗ്യമായ്

3 വൻമരണത്താഴ്‌വരയിൽ ഞാൻ ചരിച്ചീടിലും ഒരു-
തിന്മയും ഭയപ്പെട്ടുകയില്ല ഞാൻ-നിൻചെ-
ങ്കോലെനിക്കു സമാശ്വാസമല്ലയോ?

4 ശത്രുമുൻപിൽനീയെനിക്കായ് മേശയൻപോടൊരുക്കുന്നു
ചിത്രമെണ്ണയൊഴുക്കുന്നെൻ മൌലിയിൽ-പാന-
പാത്രവും കവിഞ്ഞു കൃപചോലയിൽ!

5 നന്മ ദയ എന്നിവയെൻ ജീവനുള്ള കാലമെല്ലാം
ഉൺമയിലെന്നെ തുടരും നിർണ്ണയം-ദൈവ-
മന്ദിരേ പാർക്കുമെന്നും ഞാൻ ഘോഷമായ്!



## 23-ാം സങ്കീർത്തനം

**403** ഇംഗ്ലീഷ് ആദിതാളം

പല്ലവി

യാ മമ നായകൻ തന്നെയല്ലോ
ക്ഷേമമെന്മേൽ ജീവിതകാലമെല്ലാം!

അനുപല്ലവി

ഹാ! മന്മനസ്സിനെ തിരിച്ചുതൻറെ
നാമത്താലെ ന്യായവഴിയേ നടത്തും— യാ മമ

ചരണങ്ങൾ

1 പോഷണശക്തിയാൽ നിറഞ്ഞ പുല്ലിൻ
ജോഷിതസ്ഥലത്തിലെന്നെ കിടത്തി
ശേഷമാശാന്ത നീരൊഴുക്കിങ്കൽ നിർ-
ഘോഷമായവനെന്നെ നടത്തീടുന്നു- യാ മമ

2 മരണത്തിൻ താഴ്‌വര നടന്നീടിലും
വരികില്ലകാരണം ഭയപ്പെട്ടവാൻ
പരമൻതൻയഷ്ടിയാലാശ്വാസിപ്പി-
ച്ചരികിൽ നിന്നാശിഷമരുളീടുന്നു. യാ മമ

3 ശത്രുക്കൾമുൻ മമ ഭോജനത്തിൻ
പാത്രങ്ങളെ ഒരുക്കുന്നിതു നീ
ആർദ്രമാക്കുന്നെണ്ണയാലെൻശിരം
പൂർത്തിയായ്ക്കവിയുന്നെൻ പാത്രമെല്ലാം— യാ മമ

4 നന്മയുമാശിസ്സുമായുസ്സിൻനാൾ
ഉണ്മയായെന്നും മാമനുഗമിക്കും
നന്മയിൻ നാഥനാം പരമേശൻറെ
മന്ദിരംതന്നിൽ ഞാൻ വസിക്കുമെന്നും! യാ മമ

---

## 23-ാം സങ്കീർത്തനം

**404** സൌരാഷ്ട്രം ത്രിപുട

പല്ലവി

അഖിലേശനെൻറെ നാഥൻ—അതിനാൽ ഞാൻ സമ്പൂർണ്ണവാൻ

അനുപല്ലവി

അവനെന്നെപോഷിപ്പിച്ചും-അമലനാശ്വാസംനൽകും— അഖി

ചരണങ്ങൾ

1 നിത്യനെന്റെ ആത്മാവേ-നീതികേടിങ്കൽനിന്നു
നിൎവ്യാജംതിരിപ്പിച്ചു-നിജനാമം നിമിത്തമേ
നീതിവഴിയിലെന്നെ- നിയതം നടത്തിക്കുന്നു
നിഗമകീൎത്തിത തൻ നീതികരുണാലയൻ— അഖി

2 മരണമാലിന്യത്താൽ ഞാൻ-മിളിതനായിരുന്നാലും
മഹസ്സാം നായകൻ തന്റെ മഹിതസഹായത്താലെ
മനസിനിൎഭയത്തോട്ടു-മുദിതനായ് നടക്കുന്നു
മനുവേൽ തന്റെ കൈക്കോലു-മനിശമെന്നെ നടത്തും— അഖി

3 അരികൾ കാണ്കവേയെന്നെ-അവനനുഗ്രഹിക്കുന്നു
അമൃതസമമാം മന്നായനുദിനവും നൽകുന്നു
അനഘനെണ്ണകൊണ്ടെന്നെ-അഭിഷേകം ചെയ്യുന്നു
അധികമെന്റെ സമ്പത്തും-അവിരതം വൎദ്ധിക്കുന്നു— അഖി

4 കല്യാണജ്ഞാനാബ്ധിയാം-കൈവല്യനിലയന്റെ
കരുണാനന്മകളെന്നെ-കനിവായ്പിന്തുടരുന്നു
കായാന്തരത്തിങ്കൽ ഞാൻ-കാരുണ്യനിലയന്റെ
കൈവല്യപാദത്തുങ്കൽ-കേവലാനന്ദംചേരും— അഖി

---

## 119-ാം സങ്കീൎത്തനത്തിൽനിന്നു്.

## 405

പല്ലവി

നല്ലപോൽ തിരുവാക്കിൻ പ്രകാരമേ
നടത്തിക്കാക്കും പരാ! ഭവാൻവാഴ്ക!

അനുപല്ലവി

ചൊല്ലെഴും ജ്ഞാനം നല്കുകദൈവമേ!—
ദോഷിക്കാശ്രയം നിന്തിരുവേദമേ!— നല്ല

ചരണങ്ങൾ

1 നല്ലനാഥനേ! ദുഃഖിച്ചതിൻമുമ്പിൽ
നാശമാൎഗ്ഗത്തിൽ ഞാൻ തെററിപ്പോയേ!
അല്ലൽപെട്ടുനിൻ ആജ്ഞകൾ കാത്തു ഞാൻ
അടിയാനോടു പദേശിക്കനിൻഹിതം— നല്ല

2 നിഗളികൾ വ്യാജം നിർമ്മിച്ചല്ലോമയി,
നിൻവചസ്സുപ്പോൽ ചെയ്തീട്ടവേൻ ഞാൻ
അകമേദൃഷ്ടർ പുഷ്ടിപ്പെട്ടന്നേകനേ
അടിയൻനിൻവാക്കിൽ ഇഷ്ടപ്പെട്ടീട്ടന്നേ!— നല്ല

3 നന്മയേറുംനിൻവാക്യം ഗ്രഹിച്ചിടാൻ
ഞാൻദു:ഖംകൊണ്ടതേറെയുംനന്നേ
നിന്മഹാശുദ്ധവേദോപദേശങ്ങൾ
നിത്യനേ! കോടിദ്രവ്യത്തിൽ നിന്നല്ലോ!— നല്ല

---

## 1-ാം സങ്കീർത്തനം

**406** ബലഹരി രൂപകം

പല്ലവി

മനുജനിവൻ ഭാഗ്യവാൻ
മനുജനിവൻ ഭാഗ്യവാൻ

അനുപല്ലവി

വിനയാ ദുഷ്ടരിന്നാലോചനയിൽ നടക്കാതുള്ള— മനു

ചരണങ്ങൾ

1 തിരിഞ്ഞുപാപികളുടെ വഴിയിൽനിന്നിടാതെയും
പരിഹാസികളിൻ പീഠത്തിരുന്നീടാതെയുമുള്ള— മനു

2 തനതിഷ്ടംദേവവാക്കിൽ ദിനവുംവച്ചതിൽനിന്നു
മനസ്സിലെല്ലാനേരവും നിനച്ചുധ്യാനംചെയ്യുന്ന— മനു

3 ആററരികത്തുനട്ട വാട്ടംഇലയ്ക്കില്ലാതെ
ഏററകാലത്തു കനി കായ്ക്കുംവൃക്ഷത്തോടൊത്ത— മനു

4 ചെയ്യുന്നതെല്ലാമവൻ മെയ്യായ് സാധിക്കും; ദുഷ്ട-
ക്കയ്യർപാററിക്കളയും തീയ പതിർപോൽതന്നെ— മനു

5 നല്ലോർവഴിയെ സർവ്വ വല്ലഭനറിയുന്നു
വല്ലാത്തദുഷ്ടർവഴി എല്ലാംനശിച്ചുപോകും— മനു

6 അതിനാൽ ദുഷ്ടന്മാർ ന്യായവിധിയിങ്കലുംപാപികൾ
എഴുനേററിടാ നീതിയുള്ളവരിൻ സഭയിങ്കലും— മനു

7 ക്രിസ്തുനാമമേജയം ക്രിസ്തുനാമമേജയം
ക്രിസ്തേശു നാമത്തിന്നു എന്നും ജയംജയമേ— മനു

# HYMNS FOR CHILDREN.

# ശിശുഗാനം.

## 407 ആനന്ദഭൈരവി ചാപ്പ്താളം

1 ബാലകരോടനുകൂലാ! മാലൊഴിക്കും മനുവേലാ!
ബാലകരാം ഞങ്ങളിൽകൺ പാൎക്കുക-പ്രതി-
കൂലമാമനൎത്ഥങ്ങൾ നീക്കുക!

2 ബാല്യകാലേ ഞങ്ങൾനിൻ ശുദ്ധാലയങ്ങളായിട്ടവാൻ
കാൽവറിയിൻ കൃപാനിധി കാണിക്ക-ദുഷ്ട-
ശീലമാകെ യകലെ പോക്കീടുക!

3 വേദവാക്യങ്ങളിൽനിന്നെ മോദമായ് കണ്ടെത്തുവാനായ്
നീതിയിൻസൂൎയ്യനേ! നിൻപ്രകാശംതാ-അന്ധ-
കാരമാകെയകലെനീ പോക്കുക!

4 ഹല്ലേലുയ്യാ ഗീതത്തോടും മാനസേ ആമോദത്തോട്ടും
ബാലകർനിൻ കൃപതിങ്ങിഭൂതലേ-ദിവ്യ-
ജ്യോതിസ്സുകളായ് വിളങ്ങീടേണമേ!

5 ഭൂതലേനീ വന്നുദിച്ചു നീതിമാൎഗ്ഗങ്ങൾതെളിച്ചു
കാതലായ ദൈവസേവ ശോഭിച്ചു-നിത്യ-
ജീവനെഞങ്ങൾക്കു നീ സമ്മാനിച്ചു!

---

## 408 ഡപ്പാ ഏകതാളം

പല്ലവി

വരുവിൻ ചെറുപൈതങ്ങളെ
ഗുരുവാം യേശു അരികിൽ
തിരിവിൻ തിരുവചനങ്ങളിൽ
മരുവിപ്പെരുകീടുവിൻ!

ചരണങ്ങൾ

1 ബാല്യകാലമതെത്ര വേഗത്തിൽ മറയും നിറം കുറയും
ചിരകാലവും നിലനിന്നിടാ നരയ്ക്കും ജര അണയും— വരു

2 ഇന്നുകണ്ടഗുണങ്ങളൊക്കെയും മങ്ങിമങ്ങിമറഞ്ഞുപോം
സുന്ദരംബല്ഹഭംഗിശക്തിയും ഒന്നിനൊന്നുകുറഞ്ഞുപോം— വരു

3 എത്രയോപല ബാലകർമനോദ്ദ: ഖമായ് മരിച്ചില്ലയോ?
അത്രയോ ചില ഭീതികൾദിനം അട്ടക്കുംനമുക്കല്ലയോ?— വരു
4 വേദവാക്യങ്ങളാകെ നാംമഹാ ഗീതവാക്യമായ്പാട്ടവാൻ
വേദനാഥനാം യേശുതന്നിൽനാം മോദമായതുതേട്ടവാൻ— വരു
5 സ്നേഹമായതുപൂണ്ടിട്ടല്ലയോ മശിഹാഇഹമരിച്ചാൻ? ..
സ്നേഹമായതുകൊണ്ടിട്ടല്ലയോ തിരുരക്തത്തെചൊരിച്ചാൻ?-വരു

---

## 409 ദ്വിജാവന്തി — അടതാള ചാപ്

### കുമ്മി.

1 യറുശലേമിലെ-ബാലകന്മാർ-അവർ
യേശുനാമസ്തുതി-പാടി മുന്നം
ഏവമിന്നുള്ളപൈ-തങ്ങളെ നിങ്ങളും
യേശുവിന്നോശന്നാ-പാടീട്ടവിൻ!

2 കുട്ടികളുംപാൽകു-ടിക്കും ചെറു ചോര-
ക്കട്ടക്കിടാങ്ങളും-ദൈവസ്തുതി
കൂട്ടമെന്നു നൃപ-നായകൻ ചൊന്നപോൽ
കുട്ടികൾ ഹോശന്നാ-പാടവേണം

3 നമ്മളെമുൻപു സ്നേ-ഹിച്ചതിന്നും-ദൈവം
നമ്മൾക്കു വേദത്തെ-തന്നതിന്നും
നമ്മൾക്കുവേണ്ടി മ-രിച്ച സ്നേഹത്തിന്നും
നമ്മൾ ഇന്നോശന്നാ-പാടവേണം

4 അന്നവസ്ത്രങ്ങൾ ത-രുന്നതിന്നും-നിത്യം
മന്നിടേ നമ്മെക്കാ-ക്കുന്നതിന്നും
അന്നന്നുള്ളാപത്തൊ-ഴിക്കുന്നതിന്നും മ-
ഹോന്നതന്നോശന്നാ-പാടവേണം

5 തന്നുടെശാന്തശീ-ലങ്ങളോത്തും-യേശു-
തന്നുപദേശ വിശേഷമോത്തും
തന്നുടെ നന്മക-ളൊക്കെയും ഓത്തുകൊ-
ണ്ടിന്നു നാം ഹോശന്നാ-പാടവേണം

6 പാപം നമുക്കൊ-ഴിച്ചീട്ടവാനായ്-നീച-
പ്പാടനേകമവൻ-പെട്ടതിന്നും

പാപികളായ നാം-ഭക്തിയോടൊന്നിച്ചു
പാപഹന്നോശന്നാ-പാടവേണം!

7 മാതാപിതാക്കളും-ബാലകരും-എല്ലാം
ആമോദമൊന്നിച്ചു ചേൎന്നുവന്നു്
ആകാശമൊക്കെ മു-ഴങ്ങുമാറുച്ചത്തിൽ
ആശു നാം ഹോശന്നാ-പാടവേണം!

8 ഹോശന്നാ യേശുരാ-ജാവിന്നെന്നും-സദാ
ഹോശന്നാ ക്രിസ്തുക-ൎത്താവിന്നെന്നും
ഹോശന്നാ മൎത്യപ്രിയ മേറും നാഥന്നും
ഹോശന്നാ നിത്യം ഹോ-ശന്നയാമ്മീൻ!

---

## 410 ഏകതാളം

1 യേശു വെപ്പോലാവാനെനി-ക്കാശ താനെത്രയൊ സൌമ്യൻ?
ശാന്തശീലൻ തൻെറ വാക്കു ശാന്തിചേൎക്കും സന്താപിക്കും

2 യേശുവെപ്പോലാവാനെനി ക്കാശജപതല്പരൻതാൻ
ഏകനായ്പിതാവിനെ മ ലമേൽ സദാ കണ്ടവൻതാൻ!

3 യേശുവെപ്പോലാവാനെനി ക്കാശതൻവിരോധികൾക്കും
യേശുദയവിട്ടൊന്നുമേ പേശിയില്ലാ ചെയ്തുമില്ലാ!

4 യേശു വെപ്പോലാവാനെനി ക്കാശനന്മയാവോളവും
ചെയ്തവനിവനെന്നന്യേ ചൊല്ലുവാനില്ലാരുംതന്നെ!

5 യേശുവെപ്പോലാവാനെനി ക്കാശമാത്രം പോരായല്ലോ!
യേശുവേ ദയചൊരിഞ്ഞെൻ ആശ പൂൎത്തിയാക്കേണമേ.!

---

## 411 ഹുസേനി ആദിതാളം

പല്ലവി

ശാലേമിൻ അധിപതി-വരുന്നതിനേ-കണ്ടു-
സീയോൻമലയിൽ ബാലർ സ്തുതിച്ചീടുന്നു!

അനുപല്ലവി

കൎത്താവിൻ നാമത്തിൽ-വരുന്നവന്നു-സ്തുതി-
നിത്യം ഭവിക്കട്ടെഹോശന്നാ ആമ്മേൻ!

ചരണങ്ങൾ

1 കുട്ടിയാംഗർദ്ദഭത്തിന്മേൽ യേശുതമ്പുരാൻ-ഉപ-
ദിഷ്ടരാം ശിഷ്യരോടെഴുന്നരുളി വന്നു
വെട്ടിയങ്ങു പച്ചിലകൾ യൂദഗണങ്ങൾ-പലർ
റോട്ടുകൾ നെട്ടകെ വാരി വിതറിനിന്നു!— ശാലേ

2 ലക്ഷോപലക്ഷം ദൂതർ നിരന്നുനിന്നു-തൻെറ-
മോക്ഷാസനത്തിൻ ചുററും പാടി വന്നു
രക്ഷിതരാം ബാലഗണം കൂടിനിന്നു-തന്നെ
രക്ഷിതാവെന്നാർത്തീടുന്നു മോടിതന്നെ!— ശാലേ

3 കോലാഹലമായ് യേശു മഹിപതി താൻ-ബഹു-
മാലോകരോടു ദൈവാലയത്തിൽ ചെന്നു
ചേലോടെഴുന്നരുളി അവൻ വരവേ-പലർ
മേലങ്കികളെ വഴിയതിൽ വിരിച്ചു!— ശാലേ

4 കൂട്ടമായ്സ്തി-രുസ്തുതന്നു നാമെല്ലാരും ഇന്നു
പാട്ടുകൾ പാടേണം തൻെറ കരുണകൊണ്ടു്
കൊട്ടണം തംബുരുവോടു താളങ്ങളും-വഴി
കാട്ടണം പലരും തന്നെ സ്തുതിച്ചീടുവാൻ!— ശാലേ

---

## 412 മുഖാരി ആദിതാളം

പല്ലവി

ക്രിസ്തുമുമ്പിൽ വന്നാലാർത്തി നാസ്തിയാമല്ലോ-എൻെറ-
ക്രിസ്തു മൽ പ്രായബാലരേ ചേർത്തുകൊണ്ടല്ലോ!

ചരണങ്ങൾ

1 ചിത്തത്തിന്നാനന്ദമരുളും അത്തൽ അകററും-എൻെറ-
നിത്യകാവലായിരുന്നു കാത്തുകൊള്ളും താൻ! ക്രിസ്തു.

2 ക്രിസ്തു എന്നപേക്ഷ കേൾക്കും ക്രിസ്തു സ്നേഹിക്കും—എന്നെ
ക്രിസ്തു എൻ പാപം ചുമന്നു മൃത്യുവെക്കൊന്നു!— ക്രിസ്തു.

3 യേശു എൻ കയ്യെപ്പിടിച്ചു നാശമില്ലാത്ത-നല്ല-
ദേശമതിന്നു നടത്തും നാശമൊഴിക്കും— ക്രിസ്തു.

4 തത്രഭാഗ്യപ്പെട്ടതങ്ങളോടൊത്തു വെണ്മയാം-ചിത്ര-
വസ്ത്രധാരിയായി വാഴാം നിത്യകാലവും!— ക്രിസ്തു

5 അക്ഷയാനന്ദപ്രദമാം മോക്ഷരാജ്യത്തിൽ-എന്റെ-
രക്ഷിതാവേ സുപ്രമോദം വീക്ഷണം ചെയ്യാം!— ക്രിസ്തു

---

## 413 ഇംഗ്ലീഷ് ആദിതാളം

പല്ലവി

വരം അരുളീടുക-പരമഗുരോ!- ഈ
ചെറുബാലകരാം- അടിയാരിൽ!

അനുപല്ലവി

വിരവൊടു തിരുമുമ്പിൽ അടി വണങ്ങി
ഒരുമനസ്സായ് നിന്നെ-സ്തുതിച്ചീടുവാൻ! വരം

ചരണങ്ങൾ

1 നിത്യവുംനിൻതിരു-നന്മകളെ-നന്ദിയോടെന്നും നിനച്ചുഞങ്ങൾ
സ്തുത്യഗീതങ്ങളെ-പാടീടുവാൻ ശക്തിയുംഭക്തിയുംഅരുൾവരദാ!
വരം

2 രക്ഷകനേശുവി-ങ്ങിക്ഷിതിയിൽപക്ഷമോടടിയാരെ രക്ഷചെയ്യാൻ
മോക്ഷപുരം വെടിഞ്ഞൊരുകന്യാ കുക്ഷിയിൽ ആയ തൻ
പക്ഷ-മോർപ്പാൻ!— വരം

3 ബാലകരാമടി-യങ്ങളുടെ-ശീലദോഷാദികൾ-ആസകലം
ചേലൊടു നീക്കി നിൻ-ആജ്ഞകളെ കാലമതിൽ ഞങ്ങൾ—
കാത്തുകൊൾവാൻ!— വരം

4 സത്യവേദോപദേശ-ങ്ങളെയും സ്തുത്യംനിൻ തിരുവചനങ്ങളേയും
ബുദ്ധിയോടേ അടിയാർ പഠിച്ചു മുക്തിവിദ്യാദി ല-ഭിച്ചു-
കൊൾവാൻ!—വരം

---

## 414 ആനന്ദഭൈരവി ആദിതാളം

പല്ലവി

ബാലരാം അടിയങ്ങളിൽ മനുവേലനേ! കനിയേണമേ!
മനുവേലനെ! നകിയേണമേ-അനുകൂലനേ! അലിയേണമേ!

ചരണങ്ങൾ

1 ശീലദോഷമകന്നു ഞങ്ങൾ സുശീലരായ് മരുവീടുവാൻ
ചേലൊടേ അടിയങ്ങൾ നിന്നുടെ ആലയങ്ങളുമാകുവാൻ— ബാല

2 ചെറിയബാലരെ അരികിൽ വിടുവിനെ-ന്നരുളിയോരഖിലേശനേ!
അരികിലടിയരിന്നണഞ്ഞു വരുവതി-ന്നരുളണം കൃപനാഥനേ!
ബാല

3 അടിയരുടെ ചെറു പഠനശാലയിൽ വടിവൊടെഴുന്നരുളീടണം
പഠനമടിയരിന്നകതലങ്ങളിൽ പതിവതിന്നരുളീടണം!— ബാല

4 മംഗല നിയമങ്ങളിൻ മർമ്മങ്ങളെ അറിഞ്ഞീടുവാൻ
ഞങ്ങളിൻ ഹൃദയങ്ങളിൻ മലിനങ്ങളേ കഴുകീടുവാൻ!— ബാല

5 ആശീർവ്വാദമുണ്ടാകണം അടിയാരുടെ ഗുരുഭൂതരിൽ
ദാസരാമവർക്കധിക നന്മകൾ യേശുവേ! അരുളീടണം! ബാല

6 തന്തതള്ളകളെ പരിചൊടു സന്തതം പരിപാലിക്ക!
നിന്റെ നല്ല വരങ്ങളെ സംബന്ധികൾക്കരുളീടുക!— ബാല

7 കരുണയൊടു പുതുഹൃദയമടിയരിലരുൾക കരുണയിൻ-ആഴിയേ!
മരണംവരെയും നിൻകൃപയിൽ അമരുവാൻ അരുൾക
പരമാത്മാവിനെ!— ബാല



## 415

രൂപകതാളം

1 ബാലരാകുന്ന ഞങ്ങളേ യേശുതമ്പുരാൻ കയ്യിലേല്ക്കണം!
ബാലരാകുന്ന ഞങ്ങൾക്കും കൃപ തന്നുമോക്ഷത്തിലാക്കണം!

2 സ്വർഗ്ഗരാജ്യത്തിൽ വന്നുഞങ്ങളും ഭാഗ്യശാലികളാകുവാൻ!
തക്കപാതയിലാക്കണം യേശുതമ്പുരാൻ കൃപയൊന്നിനാൽ

3 പണ്ടുതാൻ ഭൂവിൽ വന്നകാലത്തു ബാലരേയണച്ചെന്നപോൽ
ഇന്നുംബാലരെ ചേർക്കുവാൻ കരംനീട്ടണേ കൃപനല്ലണേ!

4 ബാലന്മാർ പലർ ലോകംവിട്ടുനിൻ മാർവ്വിൽ ചേരുന്നുനിത്യമീ-
ബാലന്മാരെയും ഓർക്കണേ നിന്റെ ആശ്വാസസ്ഥലവാസത്തിൽ!

5 എന്തുഞങ്ങളാൽ ചെയ്യതിന്നിങ്ങു സാധ്യമാമതിന്നപ്പനേ!
ശക്തിയും നല്കി ബുദ്ധിയും നല്കി രക്ഷകാ വഴികാട്ടണേ!

6 പൊന്നുനായകൻ വാനമേഘത്തിൽ വന്നു മക്കളെ ചേൎക്കുമ-
ന്നാശയോട്ട നിൻമക്കളായ് ഞങ്ങളങ്ങുചേരുമാറാകണം.

---

## 416

1 ശാന്തനാകും യേശുവേ! പൈതലാമെന്നേനോക്കി
എന്നിൽകനിവുതോന്നി എന്നിൽ കുടികൊള്ളുക!

2 നിന്നെത്തേടിവന്നെത്തും എന്നെച്ചേൎത്തു രക്ഷിക്ക!
നിൻെറ രാജ്യം തന്നിലെ എനിക്കിടം തരിക!

3 ഇമ്പമായ് നോക്കിവേഗാൽ എന്നെ കൈയിൽ അണെക്കു!
നിൻപ്രിയ പൈതലാവാൻ ശുദ്ധിചെയ്ക ഇന്നെന്നെ!

4 സ്നേഹംതിങ്ങും യേശുവേ! പൈതലാമെന്നെനോക്കി
കൃപതോന്നി രക്ഷിച്ചു മോക്ഷഭാഗ്യംനൽകണേ!

---

# GENERAL SONGS.

# സാമാന്യഗീതങ്ങൾ.

## 417 മലയാമി — അടതാളചാപ്

പല്ലവി

നിനക്കെന്തുവേണം? അയ്യോ!–
ഏതിഷ്ടം? ചൊൽകപാപീ......
ജീവൻ-നീങ്ങിപ്പോയീടുംമുമ്പെ!

ചരണങ്ങൾ

1 പാപത്തെ വെറുത്തു മാ ദൈവകാരുണ്യ-
ഭാഗ്യം ലഭിച്ചിടണമോ?
വേണമോ-വേണമോ? നീചപ്പാപത്തിൽ രസിച്ചു മാ ദൈവകോപത്താൽ
പാതാളം ചേരണമോ?

നിന

2 ആശയാൽ ലോകത്തിൻ മാനം ധനം നേടി
ആത്മം നശിച്ചീടണമോ?
വേണമോ വേണമോ? നിൻെറ—
ആശവിശ്വാസവും യേശുവിൽ ആക്കിപ്പേ-
രാനന്ദം നേടേണമോ?— നിന

3 തന്നിഷ്ടവും സ്വന്തനീതിയും പൂണ്ടു നീ
ദൂരത്തായീടേണമോ
വേണമോ-വേണമോ? അതോ—
യേശുവിന്നിഷ്ടവും തൻ നീതിയും ധരി-
ച്ചാലോകം നേടേണമോ?— നിന

4 വേഷങ്ങൾ നാമങ്ങൾ ഭാവങ്ങളും പൂണ്ടു
വ്യർത്ഥനായീടണമോ?
വേണമോ-വേണമോ? വെളി-
വേഷത്തെ നോക്കാത്ത ദൈവകടാക്ഷത്താൽ
മേൽഗതിനേടേണമോ?— നിന



## 418 മണിരംഗു ആദിതാളം

1 ദൈവമേഎത്രയഗാധമഹോ! നിൻ ദിവ്യവിചാരണകൾ!-ഓക്കിൽ
എവ്വിധമതിലേ ദിവ്യരഹസ്യങ്ങൾ ചൊവ്വോടറിഞ്ഞീടുന്നു?

2 വാനവുംഭൂമിയുമാഴവുമൊരുപോൽ വാണരുളുന്ന സദാ-മഹാ-
ജ്ഞാനമോടവയെ നിത്യഹതത്വത്തിന്നായ് നീ നടത്തീടുന്നഹോ!

3 നിൻ പ്രിയ മക്കടെ നന്മയിലേക്കായ് അൻപിയലും പരനേ!-
ഇൻപമോടൊന്നായ് വ്യാപരിച്ചീടുന്നു തുമ്പമവക്കുവ്യഥാ [എല്ലാം

4 മൊട്ടിനു കൈപ്പു രുചിക്കിലുമായതു പൊട്ടിവിടിന്നിടുമ്പോൾ-
കാട്ടുമതിൻ മധുരാകൃതിയും തേൻ കട്ടയുമുണ്ടകമേ! [അതു

5 ശിക്ഷയിലും ബഹു കഷ്ടതതന്നിലും അക്ഷയനാം പരനേ! നിൻെറ-
രക്ഷയിൻമാമധുരം രുചിക്കാമതു നിശ്ചയമേ എനിക്കു!

6 എന്തിനു പൊങ്ങിവരുന്നൊരു കാറിനാൽ ചിന്തതളന്നിടുന്നു?-
ചിന്തിടുമാറതു പൂർണ്ണമതോത്താൽ സന്തോഷമേ എനിക്കു! [വരം

7 വൻകടലിൽ തിരകൊണ്ടുമറിഞ്ഞാൽ സങ്കടമെന്തിനതിൽ? എനി–
ക്കെൻ കണവന്നുടെ ശക്തിയെ കാണാം ശങ്കകൂടാതുടനെ

8 എത്രകറുത്തൊരിരുട്ടിലുമീ ഞാൻ കർത്തനേനിൻവലകൈ-കണ്ടെൻ
അത്തലടക്കിമനഃസുഖമെപ്പൊഴും എത്തിടാമേ പരനേ!

9 മന്നനേ!നിന്നുടെ വൻക്രിയയേഞാൻ ഒന്നിനെക്കണ്ടുടനെ-മഹാ-
മന്ദനായ്വിധി ചെയ്യാതിരിപ്പാനായ് തന്നിടേണം കൃപയെ!



## 419 ഹിന്ദുസ്ഥാൻ ആദിതാളം

പല്ലവി

വീണ്ടും ജനിപ്പിക്ക എന്നെ മാ പരിശുദ്ധാത്മാ!
മാ വല്ലഭാ ദേവാത്മാ!
വീണ്ടും ജനിപ്പിക്ക വേദ-വാക്കിനാൽ ദേവാത്മാ!

ചരണങ്ങൾ

1 ഏററം പാപത്താൽ മരിച്ചു ശക്തികെട്ടുപോയേ!
ഇഷ്ടവും പിശാചിന്നൊത്തു ശുദ്ധിയില്ലാതായേ!

2 കാഴ്ച കേൾവി ഉഷ്ണം രുചി സന്തോഷവും പോയേ!
കർത്തനേ! നിൻ രൂപമാക്കിത്തീർക്ക എന്നെ നീയേ!

3 എല്ലുപോലുണങ്ങിപ്പോയേൻ ജീവനില്ലാതായേൻ!
ഏറെ ശക്തിയുള്ളകാററെ വന്നൂതുകനീയേ!

4 കാൽ കരം നാവും ചെവി കൺ നെഞ്ചും ശുദ്ധമാക്കി
കർത്തനു മഹത്വമായി ജീവിപ്പിക്ക എന്നെ!

5 ദൈവസ്നേഹം പാപദ്വേഷം നീതിയും ഉണ്ടാക്കി
ദിവ്യവിശുദ്ധാത്മാവേ! നീ വാസംചെയ്കെന്നുള്ളിൽ!

---

## 420 ഹുസേനി ആദിതാളം

പല്ലവി

എൻ രക്ഷകനാമേശുവേ-എന്നെ ദയയോടു കാത്തു
എന്നെ ദൈവ ഭക്തിയിൽ വളർത്തി നന്നാക്കിടുക!

ചരണങ്ങൾ

1 പാപസമുദ്രത്തിലയ്യോ! പാഴിലുഴന്നീടുന്നയ്യോ!
പാലക എൻ ചിത്തം ശുദ്ധമാക്കി പാലിച്ചീടുക!— എൻ

2 കന്മഷപരിഹാരാർത്ഥം ചിന്നിയ തിരുരക്തത്തിൽ
കാരുണ്യത്താൽ മാം കഴുകി ദേവാ! ശുദ്ധീകരിക്ക!— എൻ

3 നിന്നാലെസൌജന്യമായി സമ്പാദിതമാം രക്ഷയിൽ
എന്നെയവകാശിയാക്കിക്കൊൾക! കൃപാസമുദ്രപാ!— എൻ

4 വേദപ്രമാണത്തിൽനിന്നു വേഗം ഞാനത്ഭുതകാര്യം
സാദരം കാണ്മാനെൻ കണ്കൾ നാഥാ! തുറക്കണമേ!— എൻ

5 വ്യാജവഴിയിൽനിന്നെന്നെ വേഗംനീയകററി നിന്റെ
വേദപ്രമാണത്തെ കൃപയോടെ നല്കീടണമെ!— എൻ

6 മായയെ നോക്കാതവണ്ണം എന്റെ കണ്കൾ നീ തിരിച്ചു
മഹൽഗുരോ! നിൻവഴിയിലെന്നെ നടത്തണമേ!— എൻ

7 ഭൂലോകവാസംകഴിച്ചു സ്വർല്ലോകത്തെ ഞാൻ പ്രാപിച്ചു-
കൊള്ളുവാൻ വേണ്ടുന്നതെല്ലാമെന്നെ കാണിക്കണമേ!

---

## 421 ഹിന്ദുസ്ഥാൻ ആദിതാളം

പല്ലവി

സ്തുതി സ്തുതി നിനക്കേ—എന്നും ചൊല്ലീടുവേൻ
ദോഷച്ചുമടൊഴിച്ചു രക്ഷ തന്നവനേ!......

ചരണങ്ങൾ

1 ആത്മവിചാരം-ഇല്ലാതെ കിടന്നേൻ.......
അരുളി ഉണർച്ച ഭവാൻ ഹല്ലെല്ലൂയ! ഹല്ലെല്ലൂയ!- സ്തുതി

2 ശാന്തം ഇല്ലാതെ ബാധിച്ച മനസ്സിൽ
തന്നു സന്തോഷം ഭവാൻ ഹല്ലെല്ലൂയ! ഹല്ലെല്ലൂയ!- സ്തുതി

3 ഭ്രമിച്ചു ഞാൻ കിടന്നേൻ-കൃപയോടു നീയെ
പരമശാന്തി കല്പിച്ചു ഹല്ലെല്ലൂയ! ഹല്ലെല്ലൂയ!— സ്തുതി

4 നന്ദി, സന്തോഷം,—ലജ്ജ, വിസ്മയവും
നന്നെ നിറയുന്നുള്ളിൽ ഹല്ലെല്ലൂയ! ഹല്ലെല്ലൂയ!- സ്തുതി

5 ഏറെ പിഴച്ചു ഞാൻ-ഏറെ മോചിച്ചു നീ
എന്നും നിൻഅടിമ ഞാൻ ഹല്ലെല്ലൂയ! ഹല്ലെല്ലൂയ!- സ്തുതി



## 422 ഹിന്ദുസ്ഥാൻ ഏകതാളം

പല്ലവി

രക്ഷകനേ! നിനക്കു കീർത്തനം—അനന്തം!

ചരണങ്ങൾ

1 തിരുരക്തം ചൊരിച്ചു തിന്മപെട്ട എന്നെ നീ
പരന്നു വീണ്ടെടുത്ത മാ പക്ഷ കൃപകൾക്കുമേ!— രക്ഷ

2 മരിച്ചു ഞാൻകിടന്നേൻ നാറി ഉരുവഴിഞ്ഞേൻ
തിരിച്ചുയിർ ശക്തിസുഖം തന്നപ്രിയൻ യേശുവേ!— രക്ഷ

3 കുരുടനായ് ഇരന്നേൻ തൊട്ടു കാഴ്ച തന്നു നീ
നിറഞ്ഞ കുഷ്ഠപാപത്തെ നീക്കി ശുദ്ധി നല്കി നീ— രക്ഷ

4 നീതി ശുദ്ധി ബോധം നിന്തിരു നൽരൂപം
ചേതസ്സിൽ കല്പിച്ചു തന്ന ദിവ്യ കൃപക്കടലാം— രക്ഷ

5 തിരുരക്തത്താലെൻ തിന്മ കുററം മായിച്ചു
പരമജീവപുസ്തകേയെഴുതിയെൻ നാമം നീ!— രക്ഷ

6 ഇനി പിഴയ്ക്കാതെ എന്നും നടന്നീ–ടാൻ
കനിഞ്ഞുനിന്നാവിനിത്യം കൂടെ വസിച്ചീടണം!— രക്ഷ



## 423 യമുനാകല്യാണി രൂപകതാളം

പല്ലവി

പാദം വന്ദിക്കുന്നേൻ-തിരുകൃപ പാപിക്കു ധനമേ!

ചരണങ്ങൾ

1 പാരിതിൽ തിരുവേദം അരുളി ഭരിക്കും അത്ഭുതനേ!
ദൈവസുതനേ! കൃപാകരനേ! ക്രിസ്തോ! തിരു— പാദം

2 വാക്കിന്നുള്ളടങ്ങാത്ത മഹത്വമാളും മന്നവനേ!
ശക്തിമാനേ! ദയവാനേ! ക്രിസ്തോ! തിരു— പാദം

3 മാനുഷർക്കുയിർ നൽകിയ രക്ഷകാ! നയശീലാ!
മനുവേലാ! അനുകൂലാ! ക്രിസ്തോ! തിരു— പാദം

4 പാപം നീക്കി ശുദ്ധാവിയാൽ ഉപ-ദേശിക്കുന്നോനേ!
പുണ്യവാനേ! ഗുണവാനേ ക്രിസ്തോ! തിരു— പാദം

5 പാദത്തിൽ പണിവോരെ നിത്യവും പാലിക്കുന്നോനേ!
സത്യവാനേ! നിത്യവാനേ! ക്രിസ്തോ! തിരു— പാദം



## 424 ഭൈരവി അടതാളം

പല്ലവി

മനുവേലിൻസ്തുതിയേ പാടീടുവാൻ
നാണിക്കൊലാ മനമേ!......

അനുപല്ലവി

മനുവേൽ തൻതിരുമാനസേ ഏററവും
മാനഹാനി നിനക്കായി സഹിച്ചല്ലോ!— മാനു

ചരണങ്ങൾ

1 സേനദൂതക്കവൻ താൻ–സൈന്യാധിപൻ വാനലോകാധിപൻ [താൻ
ഭാനുപോലാകാശത്തിന്നുമേൽ ലോകത്തിൽ
താനേശോഭിച്ചവൻ-താണു നിന്നേപ്രതി— മാനു

2 ലോകാലോകങ്ങളിൽതാൻ–വ്യാപിച്ചവൻശോകമില്ലാത്തപരൻ
ദാഹം ദുഃഖങ്ങളും-ഏറെ സഹിച്ചു തൻ
ദേഹം ജീവൻ ബലി–ചെയ്തു നിന്നേപ്രതി— മാനു

3 ദീപം, ജീവൻ വഴി താൻ-സമ്പാദ്യവും ഭാവുകവും അവൻതാൻ
താപം പരീക്ഷയും-ശാപം മാശിക്ഷയും
സർവ്വവിപത്തും സഹിച്ചു നിന്നെപ്രതി— മാനു

4 അന്യനുടെ സ്തുതി നീ-ചൊന്നാലപമാനമല്ലോ മനമേ!
തന്നെത്തന്നേ നിന-ക്കായിത്തന്നോനെ നീ
എന്നും ഭക്ത്യാ സ്തുതി-ചൊൽകയല്ലോ നീതി?— മാനു

---

## 425 ശ്രീരാഗം ചെമ്പട

### 68–ാം സങ്കീർത്തനം

പല്ലവി

ഈ പരദേവനഹോ! നമുക്കു
പരിത്രാണത്തിന്നധിപൻ—മര-
ണത്തിൽ നിന്നൊഴിവു—കർത്തനാമഖില-
ശക്തനിൻ തിരുകരത്തിലുണ്ടനിശം— ഈ

ചരണങ്ങൾ

1 നാഥനതേ–തന്നരികളിൻ
വൻതലയെ തകർക്കും-പിഴച്ചുനടക്കു-

ന്നവൻെറ മുടികൾ-മൂടിയ നെറുകയെത്തന്നെ മുറിക്കും
ആദിനാഥനരച്ചെയ്തു താനനിശം— ഈ

2 നിൻകാൽ ചോര-യിൽ ചവിട്ടുവാൻ
നിന്നരികളിൽ നിന്നു-നിൻ നായ്ക്കളുടെ നാ-
വിന്നാസ്വാദിപ്പാനും
ബാശാൻദേശമതിൽനിന്നുഞാൻ തിരിപ്പി-
ച്ചാഴിയാഴത്തുനിന്നരികളെവരുത്തും— ഈ

3 കണ്ടു നിൻ സഞ്ചാരമിവർ
എൻ പരനാമരചൻ-വിശുദ്ധസ്ഥലത്തു—
നടക്കുന്നതിനെ
മുന്നിൽ പാടുന്നവർ പിന്നിൽ മീട്ടുന്നവർ
ചേൎന്നുതപ്പടിക്കും കന്നിമാർനടുവിൽ— ഈ

4 യിസ്രായേലുറവില്ലുള്ള
നിങ്ങളനുഗ്രഹിപ്പിൻ-സകല ജഗത്തിൻ-
പതിയെ സഭയിൽ
ശത്രുമേലധികാരിയാം ചെറിയബെന്ന്യമീന-
വിടം തന്നിലുണ്ടനിശം— ഈ

5 അങ്ങവരെ കരേററുന്ന
യൂദജനപ്രഭുക്കൾ-സെബുലൂൻപ്രഭുക്കൾ—
നപ്താലി പ്രഭുക്കൾ
ഏകി നിൻെറ ബലമേകി നാഥനടിയാക്കു-
ചെയ്തതുറപ്പിക്ക നീ സതതം— ഈ

6 ശ്രീയേറുശലേമില്ലുള്ള-
നിൻ മന്ദിരംനിമിത്തം-അരചർനിനക്കു-
ഭയന്നു തിരുമുൽ-
കാഴ്ചകൊണ്ടുവരും യേശുവിന്നു ജയം
യേശുവിന്നു ജയം യേശുവിന്നു ജയം— ഈ



## Abiding in Christ

## ക്രിസ്തുവിൽ വസിക്കുന്നതു്.

**426** ചെഞ്ചുരുട്ടി അടതാളചാപ്

പല്ലവി

എൻ പ്രിയനേശുവിൽ—ഞാൻ വസിക്കേണമേ എന്നും-

അനുപല്ലവി

കൊമ്പു മുന്തിരിവള്ളിയിൽ—എന്നപോലെ— എൻ

ചരണങ്ങൾ

1 ക്രിസ്തുവൊന്നിച്ചഹോ! മൃത്യുവേററങ്ങുയിർത്തു ഞാൻ
നിത്യവും തൻ കൃപയാൽ ജീവനിൽ വാഴാൻ— എൻ

2 ദൈവഹിതമതു സർവ്വകാര്യങ്ങളിലും ഞാൻ—
ചെയ്യതിനെന്നേയവന്നു സമർപ്പിച്ചു— എൻ

3 സർവ്വഭാരങ്ങളും രക്ഷകൻ തോളതിലേററി-
സതതമവനിൽ പൂർണ്ണാശ്രയത്തോടെ— എൻ

4 കർത്താവിനോടുഞാനു ഏററവുമാനന്ദമോടെ
നിത്യസംസർഗ്ഗമതിൽ ജീവനം ചെയ്‌വാൻ— എൻ

5 ദൈവാത്മ ശക്തിയാൽ ഞാൻ നടത്തപ്പെട്ടുന്നോനായ്
ജീവവിശ്വാസമതിനാൽ ദിനംതോറും— എൻ

6 എൻപിതാവിന്നുടെ നിത്യ മഹത്വമതിന്നു
ഇൻപഫലം വളരെ കായ്പതിന്നായി— എൻ

---

## 427 ക്രിസ്തുവിൻ സന്നിധി

പന്തുവരാളി അടതാളചാപ്

പല്ലവി

യേശുസന്നിധി മമ ഭാഗ്യം!...

അനുപല്ലവി

ക്ലേശംമാററി മഹാ–സന്തോഷം നൽകുന്ന— യേശു

ചരണങ്ങൾ

1 ശുദ്ധാത്മാവനുദിനം എന്നുള്ളിൽ വസിച്ചെന്നേ
പ്രാർത്ഥിപ്പാൻ പഠിപ്പിക്കു–ന്നേരമെപ്പോഴും— യേശു

2 ദൈവ വചനമതിൽ ധ്യാനിച്ചിട്ടുവാനതി-
രാവിലെ തൻ പാദം പ്രാപിക്കുന്നേരം— യേശു

3 പാപത്താലശുദ്ധനാ-യ്തീരും സമയമനു–
താപഹൃദയമോടെ ഞാനണയുമ്പോൾ— യേശു

4 ലോകചിന്തകളാകും ഭാരച്ചുമടതിനാൽ
ആകുലപ്പെട്ടു തളൎന്നീടുന്ന നേരം— യേശു

5 ദുഃഖങ്ങൾ ഹൃദയത്തെ മുററും തകൎത്തീടുമ്പോൾ
ഒക്കെയും സഹിച്ചീടാൻ ശക്തി നല്കുന്ന— യേശു

6 യാതൊരു സമയമെൻ അന്ധതയതുമൂലം
പാതയറിയാതെ ഞാൻ വലയുമ്പോൾ— യേശു

7 തക്കസമയത്തെല്ലാ മുട്ടും പ്രയാസവും തൻ
മക്കൾക്കുതീൎത്തുകൊടുത്തീടുന്നോരെൻ— യേശു

8 ശത്രുവിൻ പരീക്ഷയെൻ നേരെ വന്നീടുന്നോരു
മാത്രയിൽ ജയം നൽകി രക്ഷിച്ചീടുന്ന— യേശു

9 മന്നിടമതിലെന്റെ കണ്ണടഞ്ഞതിൻശേഷം
പൊന്നുലോകവാസത്തിൽ എന്നും എന്നേക്കും— യേശു

---

## 428 ജാവളി ആദിതാളം

പല്ലവി

നിന്റെ ഹിതം-പോലെയെന്നെ......
നിത്യം നട-ത്തീടണമേ......

അനുപല്ലവി

എന്റെ ഹിതം-പോലെ അല്ലേ...
എൻപിതാവേ!-എന്റെയഹോവേ!— നിന്റെ

ചരണങ്ങൾ

1 ഇമ്പമുള്ള ജീവിതവും ഏറെ ധനം മാനങ്ങളും
തുമ്പമററ സൌഖ്യങ്ങളും ചോദിക്കുന്നില്ലേ അടിയാൻ— നി

2 നേരുനിരപ്പാം വഴിയോ? നീണ്ടനടയോ കുറുതോ?
പാരം കരഞ്ഞോടുന്നതോ? പാരിതിലും ഭാഗ്യങ്ങളോ?— നി

3 അന്ധകാരം ഭീതികളോ? അപ്പനെ! പ്രകാശങ്ങളോ?
എന്തു നീ കല്പിച്ചീടുന്നോ?—എല്ലാം എനിക്കാശീൎവ്വാദം— നി

4 ഏതുഗുണമെന്നറിവാൻ ഇല്ല ജ്ഞാനം എന്നിൽ നാഥാ!
നീ തിരുനാമം നിമിത്തം നീതി മാൎഗ്ഗത്തിൽ തിരിച്ചു— നി

5 അഗ്നിമേഘസ്തംഭങ്ങളാൽ അടിയാനെ എന്നും നടത്തീ
അനാദി നം-ക്കുടെ ഇരുന്നു-അപ്പനേ കടാക്ഷിക്കുക!— നി

## ഉണർവ്വിന്നായി പ്രാർത്ഥന.

### 429 നാഥനാമക്രിയ ഏകതാളം

പല്ലവി

ജീവനായകാ! ജീവനായകാ!
ജീവനററതാം സഭയിൽ ജീവനുതുക!

ചരണങ്ങൾ

1 ലോകമിതാ പാപംകൊണ്ടു നശിച്ചുപോകുന്നേ—ഈ-
ലോകമഹിമയിൽ മുഴകി മറന്നു ദൈവത്തെ— ജീവ

2 ലോകജീവരക്തത്തിന്നു ചുമതലപ്പെട്ടോർ-അയ്യോ!
ലോകമായയിൽ കിടന്ന-ങ്ങുറങ്ങുന്നേ കഷ്ടം!— ജീവ

3 അന്ത്യകല്പനയനുസരിച്ചുകൊള്ളുവാൻ-ഒരു-
ചിന്തപോലുമില്ല സഭ-തന്നിലിന്നഹോ! ജീവ

4 പെന്തക്കോസ്താത്മാവിനേ അയക്ക ദൈവമേ!—ഈ
ചിന്തയററ ഞങ്ങളെ നിൻ സാക്ഷിയാക്കുക!— ജീവ

5 ശക്തി വന്നീട്ടമ്പോൾ ലോകപരിധിയോളവും-നിൻ-
സാക്ഷിയാകുമെന്നുരച്ചപോലരുൾക നീ— ജീവ

6 ജീവയാവിയാൽ കത്തിക്ക നിൻസഭയിതിൽ-കെട്ട—
പാപിസ്സായിട്ടുള്ളും നീറും സ്നേഹമൂർത്തിയേ! ജീവ

---

### 430 കല്യാണി ആദിതാളം

പല്ലവി

നിൻതിരു മുഖശോഭയെ-ദിനംതോറുമേ
കാണേണമേ!...... നിൻ

ചരണങ്ങൾ

1 യേശുവേ! നിൻ തങ്കമുഖം-ആശ ദാസന്നേകുമേ-ദിനംതോറുമേ
2 കണ്ടിട്ടമ്പോളുണ്ടെനിക്കു-വേണ്ടുവോളമാശ്രയം-ദിനംതോറുമേ
3 എന്നിലുണർവുണ്ടഹോ! നിൻ-കണ്ണിൽനോക്കുന്നുടനെ.
ദിനംതോറുമേ.

4 യേശു ജീവി-ക്കുന്നതാലീ-ദാസൻജീവിച്ചിട്ടുമേ-ദിനംതോറുമേ

5 ശക്തി എന്നിൽപെരുകുന്ന നിൻ-ശക്തിയേറുമാവിയാൽ
ദിനംതോറുമേ

6 ഉള്ളമെന്നിൽ ജ്വലിച്ചീട്ടും നിൻ-ഉള്ളിൻ സ്നേഹമോത്തങ്ങു-
ദിനംതോറുമേ

7 പാപസ്നേഹം പരിത്യജിപ്പാൻ-പാപഹാരിനാഥനേ!-
ദിനംതോറുമേ

8 ദൈവസ്നേഹം പെരുകീട്ടുവാൻ-ദിവ്യദാനമേകുക-ദിനംതോറുമേ

9 തേജോമയനാം നിൻശോഭ-തേജസ്സോടരുൾദേവാ-ദിനംതോറുമേ

---

## 431 ഇംഗ്ലീഷ് ആദിതാളം

പല്ലവി

മനുവേലനേ ദിനവും
മമ മനമേ! സ്തുതി നീ സതതം
മനസ്സിൻ ശക്തിയഖിലം-
കൊണ്ടീശനെ വാഴ്ത്തി പുകഴ്ത്തീടുക

ചരണങ്ങൾ

1 മറന്നീടാതെൻ മനമേ-കർത്താവരുളുമുപകാരമൊന്നും
അരുളീടുന്നു മുഴമോചനം സർവ്വരോഗശാന്തിയുമവൻ— മനു

2 തവജീവനെ നാശത്തിൽ നിന്നങ്ങു താൻ വീണ്ടുകൊള്ളുന്നു സദാ
നവജീവനമതേകി രൂപാന്തരശക്തി വരുത്തിടുന്നു— മനു

3 മുടി ചൂടുന്നവൻ നിന്നെ തൻപ്രീതിവാത്സല്യം കരുണയാലും
വീതറിടുന്നു പരൻ നന്മകൾ വാരി തന്നിരുകൈകളാലും— മനു

4 പുതുതാക്കപ്പെട്ടും ശക്തി നിനക്കാനറാഞ്ചൻപക്ഷി എന്നപോൽ
കുതിപ്പോടെഴുന്നുമേൽ മണ്ഡലംതന്നിലേറി വസിച്ചീടാമേ- മനു

5 പുഴപോൽ മലിനമോഹം തന്നിലിഴഞ്ഞു നീ കഴഞ്ഞീടാതേ
എഴുനേററു ഉമ്പിതുല്യം പറന്നുയരേ വസിക്കാം നിരന്തം— മനു

6 ലവലേശം ക്ഷീണമെന്യേ നിൻ കുത്തനിലത്യന്ത ശക്തിയോടെ
ദിവസേന സ്വർഗ്ഗീയ ജീവിതമതു സാദ്ധ്യമതെന്തുഭാഗ്യം!— മനു

7 ജയജീവിതമിതല്ലോ ദയാലുവാം ദേവനിൻ ദാനമിതു്
ജയഘോഷമായ് നടന്നീടുവാനീശൻ മുന്നൊരുക്കി സദയം- മനു

---

## 432 ഹിന്തുസ്ഥാൻ ഏകതാളം

പല്ലവി

വിലയേറിയകാലം, അഴിക്കരുതേ!— വില

ചരണങ്ങൾ

1 വലിയധനത്തെക്കാളും മഹിമ കീൎത്തിയെക്കാളും
പലഭാഗ്യങ്ങളെക്കാളും പാരിൽ എല്ലാറേറക്കാളും— വില

2 വിൺകൃപനേടുവാനും വിനയം സമ്പാദിപ്പാനും
വിൺപ്രസാദം ലഭിച്ചു വിളങ്ങിശോഭിച്ചീടാനും— വില

3 മോചനം, നീതി, മനഃസ്വസ്ഥത, വിശുദ്ധിയും
നീചപ്പാപിലഭിച്ചു നിരന്തം പ്രകാശിപ്പാനും— വില

4 ഉള്ളും പുറവും മാറി ഉന്നത ദിവ്യശോഭ
തെല്ലും സന്ദേഹമെന്യേ തെളിഞ്ഞു വിളങ്ങുവാനും— വില



## 433 മുഖാരി ഏകതാളം

പല്ലവി

പരമതാതൻെറ വലമമരുന്ന-പരമവത്സലാ!
പരമവത്സലാ! നിൻ-
കൃതികൊണ്ടു വീണ്ടെടുത്തജനത്തിൻ ദുരിതംകാണുക!

ചരണങ്ങൾ

1 ബഹുജനങ്ങളിൻ നടുവെനിന്നു നിൻ സാക്ഷി ചൊന്നവർ
സാക്ഷിചൊന്നവർ-നിൻെറ-
മഹത്വനാമത്തെ ദൂഷിപ്പാനിഹ വൻമൂലമായല്ലോ!— പര

2 പരമസ്നേഹാഗ്നിയെരിഞ്ഞനുദിനം ആനന്ദിച്ചവർ-
ആനന്ദിച്ചവർ-ഇതാ-
പെരുത്ത വ്യാകുലം പിടിച്ചഹോ! മനം തണുത്തുപോകുന്നേ!- പര

3 ബലിയായ് സൎവ്വവും തിരുപ്പാദത്തിങ്കൽ കാഴ്ചവെച്ചവർ
കാഴ്ചവെച്ചവർ-ഇപ്പോൾ
ബലിപീഠത്തിൽനിന്നകലെമാറിക്കൊണ്ടൊഴിഞ്ഞുപോകുന്നേ!- പ

4 ഏററംജ്വലിച്ച വെളിച്ചം കൊട്ടത്ത നിൻജനമിതാ!-
നിൻജനമിതാ!-പല
കാററിൻശക്തിയാലണഞ്ഞിരുണ്ടകൂരിരുളായ്തീൎന്നിതാ!— പര

5 സുവിശേഷകരിൽ പലരിലും നാഥാ! വേഷമേയുള്ളേ!
വേഷമേയുള്ളേ!—ആത്മ-
ജീവൻ നിൻജനങ്ങളിൽദിനംതോറം കുറഞ്ഞുപോകുന്നേ!— പര

6 ഈ വിധം ജനം ഇനിയും ജീവിച്ചാൽ നശിച്ചുപോകുമേ!
നശിച്ചുപോകുമേ! —നിൻെറ-
ജീവവചനമയച്ച ജനത്തിൽ ജീവൻനൽകുക!— പര



## 434 ധനാശി ഏകതാളം

1 യേശുവേ! നിൻെറ രൂപമീയെൻെറ കണ്ണുകൾക്കെത്രസൌന്ദൎയ്യം!
ശിഷ്യനാകുന്ന എന്നെയും നിന്നെപ്പോലെയാക്കണം മുഴുവൻ
2 സ്നേഹമാംനിന്നെ കണ്ടവൻ പിന്നെ സ്നേഹിക്കാതെ ജീവിക്കുമോ?
ദഹിപ്പിക്കണം സ്വയം അശേഷം സ്നേഹംനല്കണം എൻപ്രഭോ!
3 ദീനക്കാരെയും ഹീനന്മാരെയും ആശ്വസിപ്പിപ്പാൻ വന്നോനേ!
ആനന്ദത്തോടെ ഞാൻനിന്നെപ്പോലെ കാരുണ്യം ചെയ്യാൻനല്കുക!
4 ദാസനെപ്പോലെ സേവനംചെയ്ത ദൈവത്തിൻ ഏകജാതനേ!
വാസംചെയ്യേണം ഈ നിൻവിനയം എൻെറഉള്ളിലും നാഥനേ!
5 പാപികളുടെ വിപരീതങ്ങൾ എല്ലാംസഹിച്ച കുഞ്ഞാടേ!
കോപിപ്പാനല്ല ക്ഷമിപ്പാനുള്ള ശക്തിയെനിക്കും നല്കുക!
6 തൻെറ പിതാവിൻ ഹിതമെപ്പോഴും മോദമോടുടൻ ചെയ്തോനേ!
എൻെറ ഇഷ്ടവും ദൈവഇഷ്ടത്തിന്നനുരൂപമാക്കേണമേ!
7 തിരുവെഴുത്തു ശൈശവംതൊട്ടു സ്നേഹിച്ചാരാഞ്ഞ യേശുവേ!
ഗുരു നീ തന്നെ വചനം നന്നെ ഗ്രഹിപ്പിക്ക നിൻ ശിഷ്യനെ
8 രാത്രിമുഴുവൻ പ്രാൎത്ഥിപ്പാനായുണൎന്നിരുന്ന എൻ യേശുവേ!
പ്രാൎത്ഥിപ്പാനായും ഉണരാനായും ശക്തിതരേണം എന്നുമേ!
9 ലോകസ്ഥാനവും സാത്താൻ മാനവും വെറുത്ത ദൈവജാതനേ!
ഏകമാം മനം തന്നിട്ടെൻ ധനം ദൈവംതാൻ എന്നോൎപ്പിക്കുക
10 കൌശലങ്ങളും ഉപായങ്ങളും പകെച്ചും സത്യരാജാവേ!
ശിശുവിനുള്ള പരമാൎത്ഥത എന്നിലും നിത്യം കാക്കുക!

11 ഇഹലോകത്തിൻ ചിന്തകൾ ലേശം ഏശാത്താശ്രിതവത്സലാ!
മഹാശക്തിയാം നിൻ ദൈവാശ്രയംകൊണ്ടെന്നുള്ളം ഉറപ്പിക്ക!
12 മനുഷ്യരില്ലും ദൂതന്മാരില്ലും അതിസുന്ദരനായോനേ!
അനുദിനം നിൻ ദിവ്യസൗന്ദര്യം എന്നാമോദമാകേണമേ!

---

## 435 സ്വരാജ് ചെമ്പട

പല്ലവി

നീയല്ലോ ഞങ്ങൾക്കുള്ള-ദിവ്യസമ്പത്തേശുവേ!
നീയല്ലാതില്ല ഭുവിൽ—ആഗ്രഹിപ്പാനാരുമേ!

ചരണങ്ങൾ

1 നീയല്ലോ ഞങ്ങൾക്കായി മന്നിടത്തിൽ വന്നതും
നീചരാം ഞങ്ങളുടെ പാപമെല്ലാമേററതും— നീയല്ലോ
2 കാൽവറിമലമുകളേറി നീ ഞങ്ങൾക്കായ്
കാൽകരം ചേർന്നു തൂങ്ങി മരിച്ചുയിരേകിയ— നീയല്ലോ
3 അന്നന്നു ഞങ്ങൾക്കുള്ളതെല്ലാം തന്നു പോററുന്നോൻ
ഇന്നുമെന്നും കൂടെയുണ്ടെന്നുള്ള വാക്കു തന്നവൻ— നീയല്ലോ
4 ശത്രുവിന്നഗ്നിയസ്ത്രം ശക്തിയോടെതിർക്കുന്ന-
മാത്രയിൽ ജയം തന്നു കാത്തുരക്ഷിച്ചീടുന്ന— നീയല്ലോ
5 ജനകനുടെ വലമമർന്നു നീ ഞങ്ങൾക്കായ്
ദിനംപ്രതി പക്ഷവാദം ചെയ്തുജീവിച്ചിടുന്ന— നീയല്ലോ
6 ലോകത്തിൽഞങ്ങൾക്കുള്ളതെല്ലാം നഷ്ടമാകിലും
ലോകക്കാർ നിത്യം ദൂഷിച്ചീടിലും പൊന്നേശുവേ!—നീയല്ലോ
7 നിത്യജീവമൊഴികൾ നിന്നിലുണ്ടു പരനേ!
നിന്നെവിട്ടിട്ടടിയങ്ങളെങ്ങുപോയി വസിക്കും?— നീയല്ലോ

---

## 436 ചെഞ്ചുരുട്ടി അടന്ത

പല്ലവി

അയ്യോ! എൻ ദൈവമേ!–കരുണ ചെയ്യേണമേ!
അയ്യോ! ഞാനെന്തുചെയ്‌വൂ? ...

ചരണങ്ങൾ

1 തിന്മയല്ലാതെന്നിൽ-നന്മയില്ലൊന്നുമെ
എന്മനം നീറിടുന്നേ!— അയ്യോ!

2 കണ്ണുകൾകൊണ്ടു ഞാൻ-കണ്ടുമോഹിച്ചവ
എണ്ണിയാൽ എണ്ണമില്ലേ!— അയ്യോ!

3 കാതുകളോ ദുഷ്ട-ബോധനകൾക്കായി
സാദരം വിട്ടേനയ്യോ!— അയ്യോ!

4 വാകൊണ്ടു ഞാൻ ചൊന്ന-വാണികളയ്യയ്യോ!
ആകെ അശുദ്ധമല്ലോ!— അയ്യോ!

5 കൈകളാൽ ഞാൻ ചെയ്ത-ദുഷ്ക്രിയകൾക്കൊരു-
കയ്യും കണക്കുമില്ലേ!— അയ്യോ!

6 കാലുകളോടിയ-പാതകളോർക്കിൽ
മാലിന്യംതന്നെയല്ലോ!— അയ്യോ!

7 സന്തതം എന്നുടെ-ചിന്തകളാകവെ
ഹന്ത! മാ പാതകമേ!— അയ്യോ!

8 നിന്നോടു നിന്നോടു-തന്നെ പിഴച്ചു നിൻ-
സന്നിധൌ പാപംചെയ്തേൻ!— അയ്യോ!

9 രക്തപ്പുകയിൽ നി-ന്നെന്നെ വിടുവിക്ക
ശക്തനേ! നിൻകൃപയാൽ അയ്യോ!

---

## 437 തോടി ആദിതാളം

പല്ലവി

ആശിഷം നല്കണമേ!-മശിഹായേ!........
ആശിഷം നല്കണമേ!......

ചരണങ്ങൾ

1 ഈശനെ! നീയെന്നിയേ ആശ്രയമാരുള്ളു?
ആശ്രിതവത്സലനെ! അനുഗ്രഹ മാരി അയക്കണമേ!— ആശി

2 ആഗ്രഹിക്കുന്നവർക്കായി നിന്നെത്തന്നെ
ശീഘ്രം നീ നല്കീടുമേ സന്ദേഹമില്ലോർത്തിതാ കെഞ്ചീടുന്നേൻ- ആ

3 ആശ്രയം നീതന്നെ ദാസരാം-ഞങ്ങൾക്കു
വിശ്രുതവന്ദിതനേ!നിന്നെത്തന്നെശീഘ്രം നീ നൽകണമേ!— ആ

4 കാശിനുപോലുമീ ദാസക്കില്ലേ വില
മാശില്ലാവല്ലഭനേ! നിൻനാമത്തിൽ ദാസരെ കേൾക്കണമേ!-ആശി

5 രാജകുമാരനേ! പൂജിതപൂർണ്ണനേ!
സർവ്വജനേശ്വരനേ! അനാരതം കാത്തരുളെൻ പരനെ!— ആശി

6 തേജസ്സിനാൽ നിൻെറ ദാസരെയാകെ നീ
ആശ്ചര്യമായ്നിറയ്ക്ക നിൻനാമത്തെവാഴ്ത്തിപ്പുകഴ്ത്തീടുവാൻ!–ആശി

---

## 438 ഇംഗ്ലീഷ് ഏകതാളം

1 വിതച്ചീടുക നാം സ്വർഗ്ഗത്തിൻെറ വിത്താം-
ക്രിസ്തൻ സുവിശേഷം-ഹൃദയങ്ങളിൽ
ആത്മമാരി പെയ്യും-ദൈവം കൃപചെയ്യും
തരും കൊയ്ത്തിനേയും-തക്കകാലത്തിൽ

കൊയ്ത്തുകാലത്തിൽ നാം സന്തോഷിച്ചും
കററകൾ ചുമന്നും-കൊണ്ടുവന്നീടും!

2 വിതച്ചീടുക നാം-സ്നേഹത്തിൻ അദ്ധ്വാനം
ഒരുനാളും വ്യർത്ഥം-അല്ല ആകയാൽ
എന്നും പ്രാർത്ഥിച്ചീടിൻ-വേലയിൽ നിന്നീടിൻ-
വിത്തു നനച്ചീടിൻ-കണ്ണുനീരിനാൽ— കൊ

3 വിതച്ചീടുക നാം-വർദ്ധനയെ ദൈവം-
നല്കും സർവ്വനേരം–തൻ വൻശക്തിയാൽ
വേനല്ക്കാലം വർഷം-കാററു ശീതം ഉഷ്ണം
ദൈവഹിതം ചെയ്യും-ഭൂമി നില്ക്കുംനാൾ— കൊ

4 വിതച്ചിടുക നാം-തടസ്സം അനേകം
സാത്താൻ കൊണ്ടുന്നാലും-തൻ വിരോധത്താൽ
തളർന്നുപോകാതെ–സ്നേഹവും വിടാതെ
നില്ക്ക ക്ഷീണിക്കാതെ-ക്രിസ്തൻ ശക്തിയിൽ— കൊ

5 വിതച്ചീടുക നാം-വിതയ്ക്കുന്ന കാലം
അവസാനിച്ചീടും-എത്ര വേഗത്തിൽ!
ഇപ്പോൾ വിതയ്ക്കാതെ-ഇരുന്നാൽ കൊയ്യാതെ
രക്ഷകൻ മുമ്പാകെ-നില്ക്കും ലജ്ജയിൽ— കൊ

6 വിതച്ചീടുക നാം—ദിവ്യസമാധാനം
മുളച്ചീടുവോളം ശൂന്യദേശത്തിൽ
മരുഭൂമി കാട്ടം—ഉത്സവം കൊണ്ടാട്ടം
പർവ്വതങ്ങൾ പാട്ടം ദൈവതേജസ്സിൽ— കൊ

---

## 439 ഇംഗ്ലീഷ് ഏകതാളം

1 വേലയ്ക്കു വേലയ്ക്കു ദൈവദാസന്മാർ നാം
ക്രിസ്തൻ കാണിച്ച പാത നാം പിൻചെല്ലണം
ഇങ്ങുവാഴുവാൻ അല്ല ശുശ്രൂഷ ചെയ്യാൻ
ഇഹത്തിൽ പിറന്നു സ്വർഗ്ഗരാജാവുതാൻ
യത്നിക്ക-യത്നിക്ക, നേടുക-നേടുക!
ആശിക്ക-പ്രാർത്ഥിക്ക, കർത്താവു വരും വേഗത്തിൽ!

2 വേലയ്ക്കു വേലയ്ക്കു ചുറ്റും നോക്കുക നാം
എങ്ങും വാഴും അസത്യത്തെ പോക്കുക നാം
സർവ്വസൃഷ്ടിയും യേശുവെ കാണുംവരെ
ഉയർത്തീടുക നാം സത്യമാം കൊടിയേ!— യത്നി

3 വേലയ്ക്കു വേലയ്ക്കു ദൈവദ്രോഹങ്ങളും
വ്യാജമാർഗ്ഗങ്ങൾ നാശത്തിൻമോഹങ്ങളും
ഭൈവഭൂമിയിൽ വർദ്ധിക്കുമീ സമയേ
സ്വസ്ഥത യോഗ്യമോ ക്രിസ്തൻ ദാസന്മാരേ!— യത്നി

4 വേലയ്ക്കു വേലയ്ക്കു ഇന്നു രക്ഷയിൻ നാൾ
എങ്കിലും നിത്യവും പാപശിക്ഷകളാൽ
ആയിരം ആയിരം നശിച്ചീടുന്നിതാ
രക്ഷിപ്പാൻ രക്ഷിപ്പാൻ എൻ സഹോദരാ വാ! യത്നി

5 വേലയ്ക്കു വേലയ്ക്കു ഓരോ കഷ്ടങ്ങളും
പരിഹാസങ്ങൾ ഹിംസകൾ നഷ്ടങ്ങളും
സഹിച്ചും വഹിച്ചുംകൊണ്ടദ്ധ്വാനിക്ക നാം
എന്നാൽ നാം ക്രിസ്തുവിൻ സത്യസേവകർ ആം— യത്നി

6 വേലയ്ക്കു വേലയ്ക്കു പിന്നെ സ്വസ്ഥതയും
കർത്തൻ ദാസരാം നാംനിത്യം ആസ്വദിക്കും
എൻ സന്തോഷത്തിലേക്കു പ്രവേശിക്കുക
എന്നുതാൻ അരുളിച്ചെയ്യും ഹാലേലൂയ്യാ— യത്നി



## 440 ഇംഗ്ലീഷ് ഏകതാളം

പല്ലവി

ദൈവത്തിന്നും കുഞ്ഞാട്ടിന്നും ഉള്ള സിംഹാസനത്തിൻ-
കീഴിൽനിന്നൊഴുകുന്നിതാ ശുഭ്രമാം ജീവനദി!

ചരണങ്ങൾ

1 എന്നുള്ളിൽ ത്രിയേകൻ തന്റെ സിംഹാസനം സ്ഥാപിച്ചു
അതിലധിവസിച്ചെന്റെ ജീവനെ പുതുക്കുന്നു— ദൈ

2 എന്റെ മാലിന്യം കഴുകി പുണ്യമാക്കുന്നു സദാ
ജീവൻ സ്നേഹം എന്നകമെ നിറയ്ക്കുന്നല്ലേല്ലൂയാ!— ദൈ

3 അഴിയാത്ത ജീവശക്തി അന്തർഭാഗേ ഒഴുകി
എന്നെയേററം ശക്തനാക്കി ഒരുക്കുന്നാശ്ചര്യമായ്— ദൈ

4 ഈ നദി കടന്നുചെല്ലും ദേശമൊക്കെ ജീവിക്കും
വരണ്ടഹൃദയം മേലാൽ ഏദനെപോലായീടും ദൈ

5 കാട്ടുപ്രദേശം വനവും പുഷ്പിച്ചാനന്ദിച്ചിട്ടും
ശാരോൻ ശോഭയുമതിനു ഭംഗിയില്ലുണ്ടായ്‌വരും— ദൈ

6 ദൈവതേജസ്സെന്നുള്ളിൽശോ-ഭിക്കുമതിന്നാനന്ദം
കൊണ്ടു ഞാനും സ്തോത്രജീവൻ തുടന്നീടും നിരന്തം! ദൈ

7 ഈ നദിയിലെൻ സങ്കേതം പൂർണ്ണമാകും നേരത്തിൽ
ശത്രുവിൻ ശല്യങ്ങളൊന്നും ഏശുകില്ല എന്റെമേൽ!— ദൈ

8 എന്റെ സൂര്യന്നില്ല പിന്നെ അസ്തമാനം നിർണ്ണയം
മങ്ങലില്ല എൻ ചന്ദ്രനും ശോഭിച്ചെന്നും എരിയും!— ദൈ

9 എന്റെ കാൽ വേഗത്തിലോട്ടം ശോഭയുള്ള പാതയിൽ
സ്വർഗ്ഗപടിവാതിൽതേട്ടം ചേരാൻ മണവറയിൽ!— ദൈ

10 ദൈവത്തിൻ സ്നേഹസാഗരം ഓത്തെന്നിൽ പെരുകുന്നു
വിസ്മയം! അതിന്റെ ഭാരം എന്നിലേററം തൂകുന്നു!— ദൈ

11 ഇപ്പുഴവോടിത്ര സ്നേഹം അപ്പനേ! നിനക്കുണ്ടോ?
ആനന്ദ വിവശതയാൽ ഞാനടിപെടുന്നഹോ!— ദൈ



## 441 ഇംഗ്ലീഷ് ഏകതാളം

1 കൃപ കൃപ! കൃപ തന്നെ കൃപയുടെ പൈതൽ ഞാൻ
കൃപയാലെൻ ഹൃദയത്തെ കവന്നരക്ഷാകരൻ!

2 പ്രതികൂലങ്ങളെ നീക്കി അതിമോദം ഹൃദയേ
സതതം തന്നീട്ടന്നെന്നിൽ കൃപയാലത്യുന്നതൻ!

3 നിത്യനായ രക്ഷകന്റെ രക്തത്താൽ മാം കഴുകി
പുത്രനാക്കി നിത്യജീവൻ മാത്രതോറും തരുന്നു!

4 ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ ദൈവമാം ത്രീയേകന്നു
ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ ഹല്ലേലൂയ്യാ വന്ദനം!



## 442 സിങ്കളം ആദിതാളം

1 സങ്കടത്താൽ ഞാൻ തളന്നു സങ്കേതം തേടി നടന്നു........
തങ്കരുധിരംപകന്നു ചങ്കു രക്ഷകൻ തുറന്നു

2 പാപഭാരം നീക്കിത്തന്നു ശാപവുമെല്ലാമകന്നു.......
പാവനാത്മാവെ പകന്നു ദൈവസ്നേഹം എന്നിൽ തന്നു

3 ഉള്ളമതിലെൻ ദൈവംതാൻ പള്ളികൊണ്ടു വാണീട്ടവാൻ.... ...
വല്ലഭൻ എഴുന്നള്ളിനാൻ കൽനെഞ്ചിനെ മാംസമാക്കാൻ

4 കല്പനകൾ കാപ്പാൻ ശക്തി അല്പമില്ലാഞ്ഞെന്നിൽ പ്രാപ്തി......
അപ്പനനുഗ്രഹിച്ചന്നു കെൽപ്പുതാനങ്ങുണ്ടായ്‌വന്നു

5 പാപശക്തികളകന്നു ദൈവശക്തിയുള്ളിൽവന്നു... ...
ദൈവഭവനമതാക്കി ദൈവവാസമുള്ളിലാക്കി

6 ഇത്തരമനുഗ്രഹങ്ങൾക്കെത്രയോ അപാത്രമാമീ.........
ചത്ത നായിതാ നിൻപാദം മുത്തിവണങ്ങി പാടുന്നേൻ!



## 443 ഇംഗ്ലീഷ് ഏകതാളം

1 എപ്പോഴും ഞാൻ സന്തോഷിക്കും എൻ യേശു എന്റെ ഗാനം!
എല്ലാടവും ആഘോഷിക്കും എൻ രക്ഷകന്റെ ദാനം!
യേശുവേ! നീ സ്വർഗ്ഗത്തിൽ എന്റെ നാമം എഴുതി
ആരും എടുക്കാത്ത ഈ ഭാഗ്യം എൻസന്തോഷം!

2 നിൻരാജ്യത്തിന്നൊരന്യനായ് ഭൂമിയിൽ ഞാൻ ഉഴന്നു
നീ വന്നതാലെ ധന്യനായ് പ്രവേശനം നീ തന്നു— യേശു

3 മഹത്വമുള്ള രക്ഷകാ! നീ തന്നേ സ്വർഗ്ഗവാതിൽ!
സ്വർഗ്ഗീയ ഗീതങ്ങൾ ഇതാ! ധ്വനിക്കുന്നെൻെറകാതിൽ!—യേശു

4 എൻനാമം മായ്ച്ചു കളവാൻ പിശാചിനാൽ അസാദ്ധ്യം!
എൻയേശുശക്തൻ കാക്കുംതാൻതൻരക്തത്തിൻസമ്പാദ്യം—യേശു

5 മൃത്യുവിൻനാൾ സമീപിച്ചാൽ ഇങ്ങില്ല ക്ലേശം താപം
എൻ ജീവൻ ക്രിസ്തൻആകയാൽ മരിക്കയാലും ലാഭം!— യേശു

6 തൻന്യായത്തീർപ്പുകേൾക്കുമ്പോൾ അനേകർ ഭ്രമിച്ചീടും
എനിക്കോ യേശുരാജൻ ചൊൽ നിത്യാനന്ദം നൽകീടും!-യേശു

7 സന്തോഷമേ സന്തോഷമേ! എൻ ദൈവത്തിന്നു സ്തോത്രം
എൻജീവനാം എൻയേശുവേ! നീയും സ്തുതിക്കു പാത്രം!—യേശു

---

## 444 ഇംഗ്ലീഷ് ആദിതാളം

1 എഴുന്നുശോഭിച്ചീടുക തിരുസഭയേ!
നിനക്കുള്ളവെളിച്ചം വന്നിരിക്കുന്നിതാ!

2 പുറത്തുള്ളജനങ്ങൾ നിൻ വെളിച്ചം കണ്ടു
വെളിച്ചത്തിൻപ്രഭുവിനെ സ്തുതിച്ചീടട്ടെ!

3 നിനക്കുള്ള സകലവും വെളിച്ചമാവാൻ
ജഡത്തിൻെറ ക്രിയയെല്ലാം മുടിച്ചീടുക

4 നുറുക്കത്തോടെനിന്നുള്ളം മുഴവനേയും
തുറന്നുപ്രതിഷ്ഠിക്ക നീ മടിച്ചീടാതെ

5 നിനക്കുള്ള കണവനീ പ്രഭുവല്ലയോ?
വരിക്കയിന്നിവനെ നി മടിച്ചീടാതെ

6 ഉദിച്ചുയരുന്നസൂര്യ്യവെളിച്ചംപോലെ
വെളിച്ചത്താൽനിറഞ്ഞ നീ വളന്നീടുക!

7 സകലവുമവന്നുടെ മഹത്വത്തിന്നായ്
പ്രവൎത്തിപ്പാനവൻ നിന്നോടുരചെയ്യുന്നു

---

## 445 നാഥനാമക്രിയ ഏകതാളം

പല്ലവി

ജീവദായകാ! ജീവദായകാ! ഈ-
നാശമാളും പാപികളെ നോക്കുനായകാ!

ചരണങ്ങൾ

1 ഭാരതീയർ ശാപത്തിനാൽ ചത്തുപോകുന്നേ—ഈ
ഘോരശാപം വരുവാൻകാരണം നീചപാപമേ!

2 പാപികൾക്കായ് ശാപലോകത്തിൽ വന്നയേശുവേ! ഈ
പാപയുണർച്ചയില്ലാതുള്ള നരരെനോക്കുക!

3 ആടുകളെ തേടുവാനായ് ഓടിവന്നവനെ-
ചാടിപ്പോകുമാടുകളെ കൂട്ടിൽചേർക്കുക!

4 കല്ലുപോലുള്ളുള്ളം മാംസ മയമായ് മാററുക-നിൻ
വല്ലഭാത്മദാനമേകി പാലിക്കേണമേ!

5 പാപഭാരം ചുമന്നുതീർത്ത ദൈവകുഞ്ഞാടേ!—ഈ
പാപശാപം കണ്ടുണരാൻ ഊതു ജീവനെ!

6 പാട്ടപെട്ടു രുധിരം ചിന്തി മൃത്യുവെന്നോനേ!—ശാപ-
ക്കേടുപോക്കി അടുക്കൽ ചേർക്ക കൊടിയപാപിയെ!—

---

## 446 ഏകതാളം

ആശിഷമരുൾകയെൻ ഈശാ!
എനിക്കായ് ജീവൻവെടിഞ്ഞ
യേശുരക്ഷകനേ!—യേശു രക്ഷകനേ!— ആ

1 പാപിയെ നിനച്ചുള്ളം ഉരുകിയ നിന്റെ
ജീവനാമമനുഗ്രഹപ്പെരുമഴയാലീ-
പാപികൾക്കതിമോദം സതതമുണ്ടായി
ദൈവതേജസ്സിൽനിത്യം വസിപ്പതിന്നായി— ആ

2 നാശത്തിൽ വലയുന്ന നരഗണത്തെനിൻ
ആശ്വാസമരുളിടും തിരുസന്നിധൌ ഞാൻ
ആശയോടണപ്പാനായനുദിനം നിന്റെ
ആശ്വാസപ്രദനാകും പരമാനുഗ്രഹമാം— ആ

3 അന്ത്യനാളഖിലർമേൽ പകരുമെന്നുള്ള
പെന്തിക്കോസ്തനുഗ്രഹം ചൊരിവതിന്നായി
സതതം ഇരക്കും നിൻ ദാസരിൽ വേഗം
ചിന്തുകയനന്തശക്തിയിൻ ജീവനാകും— ആ

4 അരുമനാഥനേ! നിൻെറ രുധിരത്താലെൻെറ
ദുരിതങ്ങളകററിയ കരുണയെ ഓർത്തു
മരണാന്തംവരെ നിന്നേ പരിസേവിപ്പാനായ്
പരമാനന്ദമരുൾക പരമദയാലോ!— ആ

---

## 447

ആദിതാളം

ആനന്ദമുണ്ടെനിക്കാനന്ദമുണ്ടെനി-
ക്കേശുമഹാരാജസന്നിധിയിൽ

1 ലോകം എനിക്കൊരു ശാശ്വതമല്ലെന്നെൻ
സ്നേഹം നിറഞ്ഞേശു ചൊല്ലീട്ടുണ്ട്.
സ്വർല്ലോക നാട്ടുകാക്കിക്ഷിതിയിൽപല-
കഷ്ടസങ്കടങ്ങൾ വന്നീടുന്നു.

2 കർത്താവേ! നീയെൻെറ സങ്കേതമാകയാൽ
ഉള്ളിൽ മനഃക്ലേശം ലേശമില്ല
വിശ്വാസക്കപ്പലിൽ സ്വർപ്പുരം ചേരുവാൻ
ചുക്കാൻപിടിക്കണേ പൊന്നുനാഥാ!

3 എനാത്മാവേ! നിന്നിൽ ചാഞ്ചല്യമെന്തിന്നു
ബാഖായിൻ താഴ്‌വരയത്രെയിതു
സീയോൻപുരിതന്നിൽ വേഗം നമുക്കെത്തി-
ട്ടാനന്ദക്കണ്ണുനീർ വീഴ്ത്തീടാമേ!

4 കൂടാരവാസികളാകും നമുക്കിങ്ങു
വീടെന്നോ നാടെന്നോ ചൊൽവാനെന്തു്?
കൈകളാൽ തീർക്കാത്ത വീടൊന്നു താതൻ താൻ-
മീതേ നമുക്കായി വെച്ചിട്ടുണ്ട്.

5 ഭാരം പ്രയാസങ്ങളേറും വനദേശ-
ത്താകുലമാത്മാവിൽ വന്നീടുകിൽ

പാരം കരുണയുള്ളീശൻ നമുക്കായി-
ട്ടേററം കൃപ നല്കി പാലിച്ചീടും.

6 കർത്താവേ! നീ വേഗം വന്നീടണെ ഞങ്ങൾ-
ക്കോത്താലിക്ഷോണിയിൽ മഹാദു:ഖം!
എന്നാലും നിൻമുഖ ശോഭയതിൻമൂലം
സന്തോഷകാന്തിപൂണ്ടാനന്ദിക്കും.

---

## 448

ചാപ്

1 എൻെറ ദൈവം മഹത്വത്തിൽ ആർദ്രവാനായ് ജീവിക്കുമ്പോൾ
സാദ്ധ്യ ഞാനിക്ഷോണിതന്നിൽ ക്ലേശിപ്പാൻ-ഏതും-
കാര്യമില്ലെന്നെൻെറ ഉള്ളം ചൊല്ലുന്നു.

2 വൈഷമ്യമുള്ളേതു കുന്നും ഞാൻകരേറി നടകൊൾവാൻ–
രക്ഷകനെൻ കാലുകൾക്കു വേഗമായ്–തീർന്നെൻ
പാതയിൽ ഞാൻ മാനിനെപ്പോലോടീടും.

3 ആരുമെനിക്കില്ലെന്നോ ഞാൻ ഏകനായി തീൎന്നുവെന്നോ
മാനസത്തിലാധിപൂണ്ടു ഖേദിപ്പാൻ-സാധു-
അന്ധനായി തീൎന്നിടല്ലെ ദൈവമേ!

4 എൻെറ നിത്യസ്നേഹിതന്മാർ ദൈവദൂതസംഘമത്രെ
ഇപ്പോളവർ ദൈവമുമ്പിൽ സേവയാം-എന്നെ-
കാവൽചെയ്തു ശുശ്രൂഷിപ്പാൻ വന്നിടും.

5 ദു:ഖിതനായോടിപ്പോയ് ഞാൻ മരുഭൂവിൽ കിടന്നാലും
എന്നെയോൎത്തു ദൈവദൂതർ വന്നിടും-ഏററം-
സ്നേഹച്ചുംബനപ്പവുമായ് വന്നിടും.

6 നാളെയെക്കൊണ്ടെൻമനസ്സിൽ ലവലേശം ഭാരമില്ല
ഓരോനാളും ദൈവമെന്നെ പോററുന്നു-തൻെറ-
കൈകളിൽ ഞാൻ ദിനംതോറും ചാരുന്നു.

7 കാക്കകളെ വിചാരിപ്പിൻ വിതയില്ല കൊയ്ത്തുമില്ല
ദൈവം അവസ്ഥായി വേണ്ടതേകുന്നു–ലില്ലി-
വൃക്ഷങ്ങൾക്കുമവൻ ശോഭനൽകുന്നു.

8 പത്മോസ്ദ്വീപിൽ ഏകനായ് ഞാൻ വസിച്ചാലും ഭയമില്ല
സ്വർഗ്ഗം തുറന്നെൻെറ പ്രിയൻ വന്നീടും-മഹാ-
ദർശനത്താൽ വിവശനായ്ത്തീരും ഞാൻ.

9 ഹാ മഹേശാ! കരുണേശാ! പൊന്നുതാതാ! നീയെനിക്കായ്
വേണ്ടതെല്ലാം ദയതോന്നി നൽകുമ്പോൾ-എൻെറ-
ദേഹി വൃഥാ കലങ്ങുന്നതെന്തിന്നായ്?

## 449

ഏകതാളം

1 യേശുതാൻ എൻ ജീവൻ യേശുതാൻ യേശുതാൻ
യേശുതാൻ എൻ ജീവൻ എൻ ജീവൻ യേശുതാൻ.

2 യേശുതാൻ എൻ ദൈവം— യേശു താൻ......
3 യേശുതാൻ എൻ രക്ഷ— യേശു താൻ......
4 യേശുതാൻ എൻ ശക്തി— യേശു താൻ......
5 യേശുതാൻ എൻ കോട്ട— യേശു താൻ......
6 യേശുതാൻ എൻ സഖി— യേശു താൻ......
7 യേശുതാൻ എൻ ഇൻപം— യേശു താൻ......
8 യേശുതാൻ എൻ വഴി— യേശു താൻ......
9 യേശുതാൻ എൻ അപ്പം— യേശു താൻ......
10 യേശുതാൻ എൻ രാജൻ— യേശു താൻ......
11 യേശുതാൻ എൻ മോക്ഷം— യേശു താൻ......
12 യേശുതാൻ എൻ സർവ്വം— യേശു താൻ......

## 450 സ്വർഗ്ഗം

ഏകതാളം

1 ശോഭിത പട്ടണം പാപദോഷങ്ങൾക്കു
പ്രവേശമില്ല പ്രവേശമില്ല യാതൊരശുദ്ധിക്കും.

2 രക്ഷകനെ! വന്നേൻ കുഞ്ഞാടെ കെഞ്ചുന്നേ
കഴുകിയെന്നെ കഴുകിയെന്നെ രക്ഷിച്ചു കാക്കണെ!

3 കർത്താ! നിൻ ശക്തിയാൽ ശുദ്ധിയിൽ കാത്തെന്നെ
നിൻപ്രിയപൈതൽ നിൻപ്രിയപൈതൽ ആക്കണം നീയെന്നെ!

4 വീണ്ടെടുപ്പോർക്കുള്ള അങ്കിയണിഞ്ഞു ഞാൻ—
കുററമററോനായ് കുററമററോനായ് സ്വർപ്പുരം ചേരും ഞാൻ.

## 451 ആദിതാളം

1 ത്രിലോക നായകനാം ശ്രീയേശു നാഥനോടു–
കൂടി നാം വാസം ചെയ്യും സ്വർല്ലോകേ
ദൂതന്മാർ ഗീതം പാടവേ! മോദമായ് നാമുംകൂടവേ!...

2 ഈ ലോകത്തേപ്പിരിഞ്ഞു പോയ നൽബാലകരെ
മാലാഹമാക്കു തുല്യം നാം കാണും!— ദൂത

3 ചേലോടീ ഭൂവിലെന്നെ താലോലിച്ചവളത്തും
മാതാപിതാക്കളേയും ഞാൻ കാണും!— ദൂത

4 ശീലം നന്നാക്കുവാനായ് സാരോപദേശം നൽകും
ശീലഗുരുക്കളെയും കാണും നാം!— ദൂത



## 452 ഇംഗ്ലീഷ് ഏകതാളം

1 പാപഭാരം ചുമന്നോനാം യേശുവിന്നിടമുണ്ടോ?
പാപി! നിന്നുള്ളിലിന്നേശു പ്രവേശിപ്പാൻ മുട്ടുന്നു
യേശുമഹാരാജനിപ്പോൾ നില്ക്കുന്നയ്യോ! വാതുക്കൽ
ആശുനീയനുസരിച്ചു സ്വീകരിക്കമൊനസേ!

2 ലോകകാര്യമിമ്പങ്ങൾക്കൊ സ്ഥലമുണ്ടേ! ഹൃദയേ!
ക്രൂശിൽ നിൻപേക്കായ് മരിച്ച യേശുവിന്നിടമില്ലേ?— യേശു

3 കർത്തൻ തൻകൃപയാൽ നിന്നെ കാത്തു വിളിക്കുന്നയ്യോ!
അംഗീകാരദിനമിന്നു, നാളെ വൃഥാവാം വിളി— യേശു

4 ഈശന്നിടം കൊടുക്കില്ലെപ്പോൾ ആശു പോം കൃപാദിനം
നിൻ ചിന്തതണുത്തുപോകും രക്ഷകൻ ക്ഷണം നില്ക്കും— യേശു

---

## 453 സഭാപ്ര. 12 അ.

1 സ്രഷ്ടാവിനെ ബാല്യകാലത്തിൽ-ഓക്കുക ബാലകാ!
ഇഷ്ടകാലംപോകും കഷ്ടകാലം വന്നുചേരും.

2 അന്നുനിൻെറ ശോഭമങ്ങുമേ-ലോകസുഖം പോമേ!
ഒന്നിനുമേലൊന്നായ് സങ്കടങ്ങൾ വന്നുകൂടും.

3 കാവൽക്കാരാം കൈകൾ ക്ഷീണിക്കും, കാൽകൾ വിറച്ചീടും,
വാതിലാകും കണ്ണിൻ കാഴ്ചയില്ലാതായിപ്പോകും.

4 പല്ലുമെല്ലാം മെല്ലെപോയിടും-ഇല്ലാതാകും രുചിയും,
ഉള്ളിലുള്ളതീയും പോയ് ദഹനം ശാന്തമാകും.

5 കൃഷ്ണതയുള്ള നിൻ കർണ്ണങ്ങൾ തീർന്നിടും മന്ദമായ്
കാർമേഘതുല്യ കാർകുന്തലും പഞ്ഞിപോലാകും!

---

## 454

രൂപകചാപ്

1 കഷ്ടതകൾ ദൈവമെ! എന്നവകാശം തന്നെയല്ലോ,
വിശ്വസിപ്പാൻ മാത്രമല്ല നൽവരം-തങ്ക-
ക്കഷ്ടതകൾ സഹിപ്പാനും പ്രാപ്തിതാ!

2 ക്രൂശിന്മേൽ ഞാൻ കാണുന്നോരു മഹൽകാഴ്ച, എന്റെ പ്രിയൻ
കഷ്ടതകൾ സഹിച്ചയ്യോ ചാകുന്നു!—എന്നെ-
പൊൻകിരീടം ധരിപ്പിപ്പാനാകുന്നു!

3 ഭക്തിക്കതിശക്തിയെന്നിൽ കഷ്ടതകൾ വർദ്ധിക്കുമ്പോൾ,
ഹാ! എനിക്കെൻ കഷ്ടങ്ങൾ എന്താനന്ദം!-ദൈവ-
സന്നിധിയിൽ ശോഭയെനിക്കേറുന്നു!

4 ഭക്തനായ യോബു പല കഷ്ടനഷ്ടം സഹിക്കയാൽ
ഭാഗ്യവാനായ് തീർന്നവൻ തന്നായുസ്സിൽ-എല്ലാം
ഇരട്ടിയായ്-പിന്നെ നാഥൻ നല്കിയേ.

5 മോശ ഫറോൻ വീടുവിട്ടു കഷ്ടതകൾ പിന്തുടർന്നു
യിസ്രയേലിൻ രക്ഷിതാവായ് തീർന്നവൻ-ദൈവ-
പുത്രനോടുകൂടെ നില്പാൻ യോഗ്യനായ്.

6 മിസ്രനാട്ടിലല്പകാലം യോസേഫെന്തു ഖിന്നനായി!
ദൈവമോ തൻ പൈതലിനെ ഓർത്തല്ലൊ-അവൻ
ഫറവോരാജൻ മന്ത്രിയായി തീർന്നല്ലൊ!

7 രൂഥ്, മഹാ ദാരിദ്ര്യത്തിലമ്മയെ താൻ ശുശ്രൂഷിച്ചു
ബേത്ത്ലഹേമിൽ സാധുവായി പാർത്തവൾ-വേഗം
ബോവസ്സിന്റെ കാന്തയായി ശോഭിച്ചു.

8 വിശ്വാസത്തിൽ വീരനായ ഏലിയാവും സറേപ്തയിൽ
വിധവയോടെ അപ്പമിരന്നില്ലയോ?-എന്നാൽ
ജീവനോടെ മഹത്വത്തിൽ പോയവൻ!

9 വിശ്വാസികൾക്കാക്കും ലോകം യോഗ്യമായിത്തീർന്നിട്ടില്ല,
കഷ്ടതകൾ ദൈവമവർക്കേകുന്നു—മഹാ-
ഭാഗ്യദേശമവർക്കായി നല്കുന്നു.

10 സ്വർഗ്ഗപുരത്തിൽ കേൾക്കുന്നോരു മഹാശബ്ദം പറയുന്നു,
കഷ്ടമേറെ സഹിച്ചിങ്ങു വന്നവർ-ഇവർ
ശോഭിതരായ് ദൈവമുമ്പിൽ നില്ക്കുന്നു—

---

## 455 രൂപകചാപ്

### സ്വർഗ്ഗീയ ദമ്പതിമാരുടെ സംഭാഷണം.

1 ശൂലേമിയെ! പ്രേമകാന്തേ! നിൻമുഖം ഞാൻ കണ്ടീടുവാൻ
വേഗം എഴുന്നേററുവായെൻ കൂടെ നീ—കാലം-
പാഴിലാക്കവതെന്തു സങ്കടമീനിലയ്ക്കു നീ വന്നതെന്തു?
പ്രേമദാഹം വെടിഞ്ഞയ്യോ പ്രാവെ! നീ-നിൻെറ-
സാക്ഷിനാദം കേൾപ്പതിന്നു കാലമായ്.

2 വർഷകാലം കഴിഞ്ഞിതാ ശീതമാരി നീങ്ങിപ്പോയി!
സ്നേഹച്ചൂടോടെഴുന്നേല്ക്ക സോദരീ!-എൻെറ-
സങ്കടങ്ങളിൻവൻകടല്ക്കരെവന്നുനോക്കുക, വീതി ആഴം
മേരുവേക്കാൾ ഉയരവുമല്ലയൊ! ഞാനെൻ-
ക്രൂശിൽ നിന്നെ സ്നേഹിച്ചതൊന്നോക്ക നീ!

3 രണ്ടുകള്ളർ നടുവിൽ നീ ഭൂമിമദ്ധ്യേ ക്രൂശിൽ തൂങ്ങി!
വാനഗോളമെനിക്കേകി വാഴവാൻ—എൻെറ—
ശാപമാകെയുമേററു നിന്നുടെ പൊന്നുമേനിചൊരിഞ്ഞചോര
ഹാ മഹേശാ! വർണ്ണനീയമല്ലഹൊ! ഭൂവിൻ-
ഖേദമാകെ നീക്കിയെന്നെച്ചേർക്കുവാൻ.

4 വന്നുകാണ്ക അത്തിമരം കായ്കളിതാ പൊഴിക്കുന്നു!
മുന്തിരിയും സ്വർഗ്ഗഗന്ധം വീശുന്നു!-ലോക-
രാജ്യമെങ്ങുമെയിസ്രയേൽജനമാശപൂണ്ടു വസിക്കവേ അവർ
ശീഘ്രമിതാ കനാൻനാട്ടിലേറുന്നു!—ദേശം-
ഭാഗ്യമേറും വസതിയായ്തീരുന്നു.

5 പാറയിൻ പിളർപ്പുവാസം ഹാ! എനിക്കു സങ്കടമേ!
താണു താണു പോയിടല്ലെ പ്രാവെ! നീ-ലോകേ-
കേമമായി സുഖിപ്പതിന്നനി ആശപൂണ്ടു വലഞ്ഞു-കഷ്ടം!
ബാബിലോനിലലയുന്നതെന്തിനായ്?-പര—
മോന്നതൻെറ സന്നിധിയിൽ വാഴ്കനീ!

6 നിൻെറദേശം ബയുലാപോൽ ശോഭനമാം എൻെറ പ്രിയെ!
കാട്ടുപ്രാക്കളിൻപഗാനം പാടുന്നു—ലോക-
ജാതികൾക്കു നീ മാൎഗ്ഗമോതുക സൎവ്വജാതി മതസ്ഥരുംവ-
ന്നേശുപാദം ചേൎന്നു വാഴാൻ കാലമായ്-പ്രേമ-
ഗന്ധമേറും പൂക്കളെങ്ങും കാണുന്നു!

7 ശുദ്ധാത്മാവെ വരേണമെ! ദൈവസ്നേഹം തരേണമെ!
ലോകമെല്ലാമീ കൃപയിലാകുവാൻ-ബഹു-
കേമമായൊരു നല്ലുണർവ്വിനെയേകണേ പരമാത്മനേ! നവ-
കാന്തിലോകമെങ്ങുമേറെയാകുവാൻ-നിൻെറ-
വേല ദേശമെങ്ങുമായിത്തീരുവാൻ!

8 പെന്തിക്കോസ്തിൻ മുഴക്കങ്ങൾ വീടുകളെ ഇളക്കേണം
കാന്തിയേറും സചഗ്ഗതീയും നല്കണം—സർവ്വം
പച്ചയായ മരങ്ങളും തവസ്നേഹമാംമൊഴി കേൾക്കവെ അവർ
കത്തിയെരിഞ്ഞേശുവിന്നായ് ശോഭിപ്പാൻ-ജനം-
അഗ്നിനാവാൽ പാടിനിന്നിൽ ചേരുവാൻ!

---

## 456 തോഡി ആദിതാളം

### ക്രിസ്തുയേശു നമ്മളിൽ വാഴുമാറാകട്ടെ.

ജീവിതസൂൎയ്യനെ! നീ പ്രകാശമായ്
വാണീടുകെന്നിൽ സദാ! ......

1 കഷ്ടതയിൻ രാത്രൌ-നിൻതിരു ജ്യോതിസ്സെൻ-
ചിത്തംപ്രകാശിപ്പിച്ചാൽ-സൌഭാഗ്യമായ്സാധുവസിച്ചുകൊള്ളാം

2 ഭീമയവ്യാകുലമൊന്നുമെൽ മാനസേ
അന്ധതയേകിടാതെൻ-കൎത്താവെ! നീ രാപ്പകൽ കാക്കണമേ!

3 മൃത്യുവോ, ജീവനോ, നഷ്ടമോ, ലാഭമോ,
ഏതിലും ദൈവഹിതം സമ്മോദമായ് എന്നെ ഭരിക്കണമെ!

4 ശത്രുക്കൾ രാപ്പകൽ ദൂഷണം ചൊല്ലിലും
സന്താപമേശിടായ്‌വാൻ എനിക്കു നിൻ ശാന്തതനൽകണമെ!

5 സാത്താൻെറശോധന യൊന്നുമെന്മേൽ ജയം-
വന്നിടാതേശുവേ നിൻ-കരങ്ങളിൽ പാലിക്കണം ദിനവും!

6 പല പല ഭാരങ്ങൾ ദൈവമേ വന്നു ഞാൻ-
ബലഹീനനായിടായ്‌വാൻ ഭുജങ്ങളിൽ സാധുവെപോററണമേ!

7 ബുദ്ധിമുട്ടുള്ളോർക്കും രോഗികൾക്കും പരം-
നിസ്സഹായരായോർക്കും ശുശ്രൂഷിപ്പാൻ ആർദ്രതനല്‌കണമേ!

8 ദൈവരാജ്യം ഭൂവിൽ ശോഭിതമാകുവാൻ
കർത്താവേ! ഞാൻ നിനക്കാ-യെന്നേയുമെൻസർവ്വവുമേല്പിക്കുന്നേ!

9 പൊന്നുകർത്താവേ! നീ വേഗമെഴുന്നള്ളി-
വിണ്ണിലെനിക്കൊരുക്കു ന്നനന്തമാം സൗഭാഗ്യം നൽകണമേ!

---

## 457

ആദിതാളം

പൊന്നേശുതമ്പുരാൻ നല്ലോരു രക്ഷകൻ
എന്നേ സ്നേഹിച്ചു തൻ ജീവൻ വച്ചു!

1 സ്വർഗ്ഗസിംഹാസനം താതൻെറ മാർവ്വതും
ദൂതന്മാർ സേവയും വിട്ടെൻപേർക്കായ്,
ദാസനെപ്പോലവൻ ജീവിച്ചു പാപിയെൻ-
ശാപം ശിരസ്സതിലേററീട്ടുവാൻ!

2 തള്ളയെപ്പോൽ നമുക്കുള്ളോരു രക്ഷകൻ
കൊള്ളക്കാരൻപോലെ ക്രൂശിൽതൂങ്ങി,
ഉള്ളമുരുകുന്നെൻ ചങ്കു തകരുന്നെൻ-
കണ്ണുനിറയുന്നെൻ രക്ഷകനെ!

3 എന്തൊരുസ്‌നേഹമീ സാധുവെ ഓർത്തു നീ
സന്താപസാഗരം തന്നിൽ വീണു,
എന്നെ വിളിച്ചു നീ എന്നെ എടുത്തു നീ-
ന്നോമനപ്പൈതലായ് തീർക്കേണമേ!

4 പാപംപെരുകിയെടത്തു തിരുകൃപ-
ഏററം പെരുകിയതാശ്ചര്യമേ!
പാപിയിൽ പ്രധാനിയായിരുന്ന ഞാനും
സ്‌നേഹത്തിൻ പുത്രൻെറ രാജ്യത്തിലായ്!

5 ഭൂലോകമായയിൽ മോഹംപതിച്ചെൻറ-
കാലം ഞാൻ പാഴിൽ കളഞ്ഞീടായ്‌വാൻ,
സ്വർല്ലോകരാജ്യത്തിൽ തങ്കക്കിരീടത്തി-
നുല്ലാസമേകണേ പൊന്നേശുവേ!

6 പാപം ചെയ്യാതെന്നെ കാവൽചെയ്തീടുവാൻ
സർവ്വേശ! തൃക്കൈയ്യിലേല്പിക്കുന്നേൻ
രാപ്പകൽ നീയെന്നെ വീഴ്ചയിൽ നിന്നെൻറ-
സ്വപ്നത്തിൽക്കൂടെയും കാക്കേണമേ!

7 കർത്താവു വേഗത്തിൽ മേഘങ്ങളിൽ കോടി-
ദൂതന്മാരാർപ്പുമായ്‌ വന്നീടുമ്പോൾ,
എന്നിൽ കനിഞ്ഞെന്നെ മാറോടണച്ചെൻറ-
സങ്കടം തീർക്കണം രക്ഷകനേ!

---

## 458

ആദിതാളം

എൻെറ ദൈവം സ്വർഗ്ഗസിംഹാസനം തന്നിൽ-
എന്നിൽ കനിഞ്ഞെന്നെ ഓർത്തീടുന്നു!

1 മാതാപിതാക്കളും വീടും ധനങ്ങളും-
വസ്തുസുഖങ്ങളും കർത്താവത്രെ!
പൈതൽപ്രായം മുതലിന്നേവരെയെന്നെ-
പ്പോററിപ്പുലർത്തിയ ദൈവം മതി!

2 ആരും സഹായമില്ലെല്ലാവരും പാരിൽ
കണ്ടും കാണാതെയും പോകുന്നവർ
എന്നാലെനിക്കൊരു സഹായകൻ വാനിൽ-
ഉണ്ടെന്നറിഞ്ഞതിലുല്ലാസമേ!

3 നല്ലോരു താതൻ പിതാവില്ലാത്തോർക്കവൻ
പെററമ്മയെക്കവിഞ്ഞാർദ്രവാനും,
വിധവയ്ക്കു നാഥനും സാധുവിന്നപ്പവും
എല്ലാർക്കുമെല്ലാമെൻ കർത്താവത്രെ!

4 കരയുന്ന കാക്കയ്ക്കും വയലിലെ റോസയ്ക്കും
ഭക്ഷ്യവും ഭംഗിയും നൽകുന്നവൻ
കാട്ടിലെ മൃഗങ്ങളാററിലെ മത്സ്യങ്ങ-
ളെല്ലാം സർവ്വേശനെ നോക്കീടുന്നു!

5 കോടാകോടി ഗോളമെല്ലാം പടച്ചവ-
നെല്ലാററിന്നും വേണ്ടതെല്ലാം നൽകി
സൃഷ്ടികൾക്കൊക്കെയുമാനന്ദ ദായകൻ
ദുഷ്ടന്മാക്കേററവും ഭീതികരൻ!

6 കല്യാണശാലയിലെന്നെ വിളിച്ചെൻെറ-
സന്താപമൊക്കെയും തീർത്തിടും നാൾ
ശീഘ്രംവരുന്നെൻെറ കാന്തൻവരുന്നെന്നി-
ലുല്ലാസമായ് ബഹുകാലം വാഴാൻ!

7 ലോകം വെടിഞ്ഞെൻെറ സ്വർഗ്ഗീയനാടിനെ-
ക്കാണാൻ കൊതിച്ചു ഞാൻ പാർത്തീടുന്നു!
അന്യൻ പരദേശി എന്നെൻെറ മേലെഴു-
ത്തെന്നാൽ സർവ്വസ്വവും എൻേറതത്രെ.

---

## 459 മുഖാരി ആദിതാളം

1 അരുമയുള്ളേശുവേ! കുരിശിൽ മരിച്ചെൻ-
ജീവനെ വീണ്ട രക്ഷിതാവേ!....
സകലവും മറന്നു ഞാൻ സകലവും വെടിഞ്ഞു ഞാൻ
ദുർഘടമലകൾ കടന്നുവരുന്നേ!

2 വീടും മറന്നു ഞാൻ നാടും മറന്നു ഞാൻ
ഉടയവനേ! നിൻെറ തിരുമുഖം കാണാൻ!....
അടിയനെ വഴിയിൽ പലവിധയാപത്തിൻ-
നടുവിൽ നീ നടത്തി പരിപാലിച്ചു!

3 അപ്പനെക്കാളുമെൻ അമ്മയെക്കാളും
വാത്സല്യമേറും രക്ഷിതാവേ!....
സകലവും മറന്നു ഞാൻ സകലവും വെടിഞ്ഞു ഞാൻ
അരുമയുള്ളേശുവേ! നിന്നേ മതിയേ!

4 സ്വർഗ്ഗമല്ലെനിക്കൊരു വാഴ്ചയുമല്ലെൻ
അരുമയുള്ളേശുവിൻ വാത്സല്യം മതിയേ!......
ജീവനെക്കാളെനി ക്കേതിനേക്കാളും
കാരുണ്യവാനേ! നിൻ വാൽസല്യം മതിയേ!

5 അരുമയുള്ളേശുവേ! നിന്നുടെ പേക്കായ്
തീയുടെ നടുവിൽ ചൂടു ഞാൻ സഹിക്കാം......
കാരുണ്യവാനേ! നിൻ നാമമഹിമയ്ക്കായ്
പുറങ്കടലിൽ ഞാൻ അലഞ്ഞു വസിക്കാം!

6 കീറിയവസ്ത്രവും നാറുന്ന ദേഹവും
പൊഴിയുന്ന കഷണവും എന്നുടെ പ്രിയനേ!........
ലാസറെപ്പോലെനിക്കിദ്ധരയേകിലും
അരുമയുള്ളേശുവേ! നിന്നെ മതിയേ!

7 വാളാൽ മരിക്കിലും പഞ്ഞത്താൽ ചാകിലും
സിംഹങ്ങൾ ചീന്തി കഴുകന്മാർ പറിക്കിലും!......
രക്ഷകനേശുവേ! കാരുണ്യവാനേ!
നിശ്ചയമായെനിക്കവിടുന്നു മതിയേ!

8 വീട്ടിൽ മരിക്കയോ! കാട്ടിൽപോയ് ചാകയോ!
റോമയിൽ പോകയോ! തടവിൽ ഞാനാകയോ!......
അടികളും ഇടികളും പഴികളും ദൂഷികളും
അരുമയുള്ളേശുവിൻ പേരിൽ ഞാൻ സഹിക്കാം!

9 പോകുന്നു ഞാനെൻെറ പ്രേമസഖിതൻെറ-
മാർവ്വിൽ വസിച്ചെൻെറ വീടൊന്നു കാണാൻ!........
സകലവും മറന്നു ഞാൻ സകലവും വെടിഞ്ഞു ഞാൻ
അരുമയുള്ളേശുവേ നിന്നെ മതിയേ!



## യേശുവിൻ സ്നേഹമാഹാത്മ്യം

### 460

രൂപകചാപ്

1 ആയുസ്സിലിത്രമേൽ സന്തോഷം നല്കുന്നോ-
രേശുവിൻ സ്നേഹംപോലെന്തുള്ളീഭൂതലെ!
എന്തൊരു സന്തോഷം! എന്തൊരു സന്തോഷം!
യേശുവിൻ സ്നേഹംപോലെന്തുള്ളീഭൂതലെ!

2 പാപികൾക്കാശ്വാസം നല്കുന്നസ്നേഹമെ!
പരിതാപം പൂണ്ടവർക്കമൃതമാം സ്നേഹമേ!
പാരിലും പരത്തിലും ഇല്ലിണചൊല്ലുവാൻ
കാൽവറിമേട്ടിലെ രൂപം നാം കാണുക!

3 ഉററവർ ബന്ധുക്കൾ തൽക്ഷണം മാറിപ്പോം,
ക്രിസ്തുൻെറ സ്നേഹമോ നിത്യമായ്താങ്ങിടും,
ക്ഷാമം,പകരുന്ന വ്യാധിയാൽ ഭൂതലേ
ആധിപെരുകുമ്പോളാശ്വാസം, സ്നേഹമേ!

4 ശത്രുത്വം, യുദ്ധങ്ങൾ, പലപല തന്ത്രങ്ങൾ,
സാത്താൻെറ തീയമ്പു മാരിസമാനമായ്
എല്ലാം സഹിപ്പാനും ഏതും ക്ഷമിപ്പാനും
ഭക്തന്മാർക്കാശ്വാസമരുളുന്ന സ്നേഹമേ!

5 പാപവികാരമോ ദോഷവിചാരമോ,
ശാപമാം കാര്യങ്ങളോ,ഇല്ലാത്ത സ്നേഹമെ!
പാപം കൈവിട്ടും മനഃക്ലേശം വെടിഞ്ഞെല്ലാ-
നാളും നന്മ നൽകി പാലിക്കും സ്നേഹമെ!

6 രോഗികൾ, അർത്ഥികൾ, ആരും സഹായിപ്പാ-
നില്ലാത്ത മർത്യരിൽ കനിവേറും സ്നേഹമെ!
അനാഥകുഞ്ഞുങ്ങൾ,വിധവകൾക്കുമെന്നും-
പരിപാലനം നൽകുന്നാർദ്രമാം സ്നേഹമെ!

7 യോർദ്ദാൻ നദിതീരമണയുന്ന നേരത്തിൽ
ബോട്ടിൽ കയററുന്ന,വഴികാട്ടി സ്നേഹമെ!
ഓളം തിരമാല, വൻകാററുമേശുവിൽ
എള്ളോളം ഭീതിയില്ലീ സ്നേഹമോർക്കുകിൽ!

8 ബോട്ടിൽ കരപററി കൺകൾ തുറന്നുടൻ
രാജാവിനെ കണ്ടുൾമോദിക്കും സ്നേഹമെ!
കണ്ണീർ തുടയ്ക്കുന്ന താതൻെറ കൈകളിൽ
ആയിരം മുത്തമേകുന്ന സ്നേഹമെ!.

---

## 461 ഇംഗ്ലീഷ് ഏകതാളം

11. 9. 11. 9.

1 ദൈവഹിതം അനുസരിക്കുന്നതു സർവ്വബലികളേക്കാളഹൊ!
എററം നല്ലാരാധനയതുപോലെ മററുപാസനയില്ല നൂനം!
കർത്തനേ, പൂർണ്ണമായ് ചിന്ത വാക്കു ക്രിയയാലുമേ,
സന്തതം നന്നെ അനുസരിച്ചിടാൻ നിൻതുണനൽകെനിക്കുസദാ

2 യേശു രക്ഷകൻ ദൈവേഷ്ടം അതിന്നു ക്രൂശിലെ മരണത്തോളവും
അനുസരിച്ചു; അവനെ സതതം അനുസരിക്ക എൻ മനമേ!
കർത്തനേ—

3 വേദവാക്യങ്ങൾ എല്ലാ ദിവസവും ശോധനചെയ്തു വിശുദ്ധമാം
ദൈവഹിതം സർവ്വകാര്യങ്ങളിലും ചെയ്യോർക്കെല്ലാം ശുഭംസർവ്വദാ
കർത്തനേ—

4 അനുസരിപ്പോർക്ക് ദൈവം തന്നാത്മദാനത്തെ നല്കുന്നുനിറവായ്!
സർവ്വവൈരികളെയും ജയിച്ചവർ ജീവനിൽ വാണിടുന്നു സദാ!
കർത്തനേ—

5 അനുസരിക്കുന്നോർ ദൈവമക്കളായ് ദിനവും കൃപയിൽ വളരും
ദൈവത്തോടു ചോദിച്ചിടുന്നതെല്ലാം സർവ്വദാ ലഭിക്കും അവർക്കു!
കർത്തനേ—

6 പുഷ്ടിയുള്ള കോതമ്പു കൊണ്ടവരേ മൃഷ്ടമായ് പോഷിപ്പിക്കുമവൻ
പാറയിൽനിന്നുള്ള തേനിനാൽ ദിനംതോറുമേ തൃപ്തരാകും അവർ
കർത്തനേ—

---

## 462 ഇംഗ്ലീഷ് ഏകതാളം

1 നിൻ സന്നി–ധി മതി,ഹാ-യേശുവേ!
നിൻ–പ്രസാദം.മതി–ഈ-എനിക്ക്,
വൻദുഃഖങ്ങ-ളിലും-നിൻ-സന്നിധി-മതി
നിൻസന്നിധിമതി-ഇ-ന്നും എന്നും!

2 ഭൂമിയിളകിലും-മാ-സമുദ്രം-
കോപിക്കിലുംഭയം–ഇ-ല്ലെനിക്ക്!
അന്നുനിൻകൈമതി-നിൻസന്നിധിമതി!
നിൻസന്നിധിമതി-ഇന്നും എന്നും!

3 ലോകത്തിലേകനായ്-തീരുകിലും,
രോഗത്താൽ ബാധിതൻ-ആയീടിലും,
തൃക്കണ്ണെന്മേൽ മതി-നിൻസന്നിധിമതി,
നിൻസന്നിധിമതി-ഇന്നും എന്നും!

4 ആയിരം ആയിരം,വൈരികളാൽ
ആവൃതനാകിലും-ഞാൻ ഭ്രമിക്കാ!
നീയെൻപക്ഷംമതി-നിൻസന്നിധിമതി
നിൻസന്നിധിമതി-ഇന്നും എന്നും!

---

# 463

## "I've found a friend"

1 യേശുവെപ്പോലുണ്ടോഇത്ര-നല്ലസഖി എനിക്കു!
ഞാനറിയുംമുമ്പേ എന്നെ-സ്നേഹിച്ചോരു സ്നേഹിതൻ,
സ്നേഹപാശങ്ങളാലെന്നെ-തന്നോടൊന്നായ്ബന്ധിച്ചു.
ഞാനവന്റെ അവനെന്റെ-സ്വന്തമെന്നുമെന്നേക്കും!

2 യേശുവെപ്പോലുണ്ടോ ഇത്ര-നല്ല സഖി എനിക്കു!
തൻരക്തം ചിന്തിമരിച്ചു എന്നെരക്ഷിപ്പാനായി,
നിത്യജീവൻ മാത്രമല്ല തന്നെ മുഴുവൻ തന്നു,
എൻദേഹംദേഹി ആത്മാവും സമർപ്പിക്കും തനിക്കു!

3 യേശുവെപ്പോലുണ്ടോ ഇത്ര-നല്ലസഖി എനിക്കു!
നിത്യമഹത്വമതിന്റെ പ്രത്യാശതാൻ നൽകുന്നു.
പ്രാർത്ഥനയിൽ നീ ഉണർന്നു പോരാട്ടം ചെയ്യുമീടുകിൽ
നിത്യസ്വസ്ഥതഏകും താൻ,ഭാഗ്യം പരമാനന്ദം!

4 യേശുവെപ്പോലുണ്ടോ ഇത്ര-നല്ലസഖി എനിക്കു!
ദയ, സത്യ,മാർദ്ദവതയും, ഉള്ള വേറെസ്നേഹിതൻ,
നല്ലോരാലോചനക്കാരൻ വഴി കാട്ടി കാവലും
താൻമാത്രം ആയതിലെത്ര ആനന്ദം എൻജീവിതം!

5 യേശുവെപ്പോലുണ്ടോ ഇത്ര-നല്ല സഖി എനിക്കു!
ക്രിസ്തുവിൻ നിത്യസ്നേഹത്തിൽനിന്നൊരുനാളുമെന്നെ
ജീവന്നോമരണത്തിന്നോ, ലോകനരകങ്ങൾക്കോ,
പിരിപ്പാൻകഴികയില്ല യേശുവിന്റെ സ്വന്തം ഞാൻ!

## 464

ആദിതാളം

1 ഉണർവ്വിൻകാററുവീശുക! മനസ്സലിവിൻ ദൈവമേ!
ഉണൎന്നു ഞങ്ങൾനിന്നുടെ-ഗുണഗണങ്ങൾ വൎണ്ണിപ്പാൻ!

2 പെന്തിക്കോസ്തിൻനാളിൽനിൻ-സ്വന്തദാസൎക്കാകെയും
ചിന്തിയ നിൻശക്തിയിൻ-പിൻതുടർച്ച നൽകണം!

3 നോക്കുക ഈ താഴ്വര-ചത്തയസ്ഥികൂട്ടങ്ങൾ!
ഒക്കെയും ഉയിൎത്തിടാൻ!—ജീവയാവിവീശുക!

4 കൊൎന്നല്യോസിൻഭവനത്തിൽ-പകൎന്നദിവ്യശക്തിയേ
തന്നിടേണംഇന്നുനിൻ-ആത്മദാനംഈശനെ!

5 ചുഴലിക്കാററിൻശക്തിയാൽ-ഉയൎന്നുപൊങ്ങുംഇലകളേ!
കഴുകൻശക്തിപ്രാപിച്ചു-പറന്നുവാനിൽഏറുവാൻ

6 നാമധേയക്കോട്ടകൾ—തകരണം ഈ കാററിനാൽ
നന്മതിന്മയേതെന്നു-ഉണ്മയായികാട്ടണം!

7 സത്യദൈവസേവയും—ശുദ്ധദൈവഭക്തിയും
സത്യദൈവ വചനവും-നിത്യമേകി പാലിക്ക!

8 ബാലിൻസേവമൂലമായ്-ദേശമെങ്ങും മ്ലേച്ഛമായ്
ഏലോഹീം തുണക്കണം-ഏലിയാവിൻകാലംപോൽ!

9 നൽകിടേണംദൂതുകൾ-ഓതുവാൻനിൻസത്യങ്ങൾ
കത്തിക്കേണംഅഗ്നിയും-ഞങ്ങളുള്ളിൽവേഗമേ!

10 തെന്നിക്കാററേവേഗംവാ!വടതിക്കാററേ ഉണരുക!
വീശുവാൻസുഗന്ധങ്ങൾ-ഊതുവാൻ ഈ തോട്ടത്തിൽ!

---

## 465 ഇംഗ്ലീഷ്

ഏകതാളം

(പല്ലവികൾ 1)

പിൻഗമിച്ചീടുമേശുവെഞാൻ,
ആപത്തനൎത്ഥംസമീപിക്കില്ലോ,
കൂരിരുളുംപ്രകാശമാകിടലാ,
യേശു എനിക്കുസർവ്വസ്വവും താൻ.

---

## 466 മുഖാരി മുറിയടന്ത

പല്ലവി

വാടാമലരക്കാത്ത വീടാകുമെൻ-കൂടാരമേകിനേൻ നാഥേ!

അനുപല്ലവി

വാട്ടവുംകേടുംമാലിന്യവുമുള്ളനിൻ-
വീടാം കൂടാരമെനിക്കിങ്ങുനല്കുക!— വാടാ

ചരണങ്ങൾ

1 ജീവരസം നിറഞ്ഞുള്ള......നിത്യ-
ജീവകനിയാമെൻ ദേഹം...ഇതാ
ചാവിൻരസംനിറഞ്ഞുള്ള......നിത്യ-
ചാവിൻകനിയാം നിൻദേഹം......എന്റെറ-
ജീവന്നാഹാരമാ-യ്തന്നീടുകഞാനും
ജീവാഹാരമായിരിക്കും-നിനക്കെന്നും—! വാടാ

2 തങ്കക്കിരീടമണിഞ്ഞ......തല-
നിങ്കൽസമർപ്പിച്ചിട്ടുന്നേൻ.......നിങ്ക-
ളങ്കം പിടിച്ചതലയാം...മാമോ-
നെങ്കൽ സമർപ്പിക്ക നീയും......എന്നാൽ
ചെങ്കതിരോൻ ഞാനും തിങ്കൾനീയുമായ്വാ-
നിങ്കലെന്നേക്കും വി-ളങ്ങിരമിച്ചിടാം! — വാടാ

3 വഹ്നിജ്വാലയ്ക്കൊത്തകണ്ണേ!.......നിന-
ക്കിന്നവകാശമായ്തന്നേൻ.......കള്ള-
പ്പന്നഗക്കണ്ണിനാൽ കാണും......കണ്ണേ
ഇന്നെനിക്കായ് നല്കനീയും!.......എന്നാൽ
മിന്നൽപോലെ മണ്ണി-ലെങ്ങുമൊളിയെപ്പ-
റന്നുകൊണ്ടുവാനി-ലെന്നും തിളങ്ങിടാം— വാടാ

4 സ്നേഹംമുകൻവിട്ടുന്ന......എന്റെറ-
നാസികയെ നല്കിട്ടുന്നേൻ.......ഇതാ-
ദ്വേഷംമുകൻവിട്ടുന്ന.......നിന്റെറ-
നാസികയെ നല്കനാഥേ!...എന്നാൽ
ദ്വേഷക്കാറെങ്ങുമി ല്ലാതെയായി നിത്യ-
സ്നേഹക്കാററാലെല്ലാം-ജീവിക്കും നിർണ്ണയം— വാടാ

5 ജീവാവിയിൻ രസമുള്ള.......എന്റെ
നാവെ നിനക്കിന്നു തന്നേൻ...... നിത്യ-
ചാവാവിയിൻരസമുള്ള........നിന്റെ
നാവെനിക്കിന്നു നീ നൽക.......എന്നാൽ
ചാവിൻമക്കളെല്ലാം-മാറിപ്പോയി നിത്യ-
ജീവമക്കളായ് ജനിക്കും നമ്മിൽനിന്നു— വാടാ

6 പ്രേമക്കടലേററത്താലെൻ......ആത്മാ
നിന്മേൽ കവിഞ്ഞൊഴുകുന്നു......സ്നേഹ-
ഭീമ നോവാലെന്റെ ജീവൻ—...നിന്മേ-
ലാവസിപ്പാനിളകുന്നു......സത്യ-
ഭാമിനി! നിന്റേതെല്ലാം എൻവകനൂനം!
ആമേനാമേൻ ഞാൻ നിന്നാത്മമണവാളൻ!— വാടാ



## 467

ഏകതാളം

പല്ലവി

മയലാലെന്മനമുരുകുന്നു—നവയെരുശലേം മകളേ!.........

അനുപല്ലവി

ഉയിരിളങ്കനി മധുനിറഞ്ഞ നിൻ-പ്രിയമുഖമിന്നുകണ്ടു!— മയ

ചരണങ്ങൾ

1 മരണവിഷനീരായ നിൻ ഉമിഴ്-
നീരെൻ വായിനാൽ കുടിച്ചു-എന്റെ
തിരികെ ജീവനാമുയിർപ്പിൻഉമിഴ്നീർ
തരുണീ! നിനക്കു തന്നേൻ!— മയ

2 എതിരി നിൻ ഇരു കൈകളിലിട്ട-
ചതിച്ചങ്ങലയെ മുറിച്ചു-നിന്നെ-
കൊതിച്ചെന്നിരുകൈ പൊൻചങ്ങലയാൽ
ഇറുക്കിയെ കെട്ടി ചേർത്തേൻ!— മയ

3 പരിമള സ്നേഹതൈലമെൻ വലം-
കരത്തിൽ കനിവോടെടുത്തു—നിന്റെ
ശിരസ്സിലൊഴിച്ചു ഞാൻ നിന്നെ ശുദ്ധീ-
കരിച്ചുനിന്മേലാവസിച്ചേൻ!— മയ

4 മാഴ്കിമോഹവാസ്സറന്നു ഞാൻ നിന്നെ
മുഴവനുമുള്ളിൽ നുകന്നേൻ-എന്റെറ-
ഏഴാം കാഹളമൂതി എൻജീവ-
കലയെ നിന്നുള്ളിൽ പകന്നേൻ!— മയ

5 മനമിണങ്ങി ഞാൻ മുഴവനും നിന്നെ
മണമാലയായിട്ടണിഞ്ഞേൻ-എന്റെറ-
മണമുള്ള വാടാമലർ മാലമുടി
നിനക്കുതന്നലങ്കരിച്ചേൻ!— മധ

6 ഒരിക്കലും വിട്ടുപിരിഞ്ഞു നിന്നെ ഞാ-
നിരിക്കുമൊ? തങ്ക ഖെറുബേ!-നാം-
ഇരുവരും കൂടെപ്പറന്നു പൊൻവാന-
വിരിവിൽ ചെന്നങ്ങു രമിക്കാം!— മധ



## 468 തിരുസഭയുടെ സൌന്ദര്യം

ധന്നാശി മുറിയടന്ത

പല്ലവി

മങ്കമാർ മൌലേ! കാന്തേ! പ്രേമമെനിക്കു......
നിങ്കൽ കവിഞ്ഞീടുന്നു!..............

അനുപല്ലവി

തിങ്കൾമുഖത്തിലുള്ള.......നിൻകണ്ണിലൊന്നുകണ്ടും......
നിൻകഴുത്തതിൽ പൂണ്ട-തങ്കമാലയെക്കണ്ടും മങ്ക

ചരണങ്ങൾ

1 വേദാത്മാവായിട്ടന്ന-എന്നാത്മാവിനെ
നാഥൻ ഞാനയച്ചന്നു......
നാഥേ! നീ ചെവിക്കൊണ്ടു-നിന്റെറ സ്വജനം
താതഗൃഹം മറന്നു.......
മോദമോടെന്നെ നീയും......നാഥനായ്വരിച്ചതാൽ......
വേദാത്മാ നിൻമാലിന്യമാകെ നീക്കിയതാലെ!....... മങ്ക

2 മന്നൻ ഞാൻ നിന്നെ നോക്കി—കണ്ടുകനിഞ്ഞു
നിന്നോടുരമിപ്പാനായി.......
എന്നെ ഞാൻ മുഴവനുമായ് നിനക്കു
തന്നലങ്കരിച്ചേനെ!.......

പൊന്നിൻ കസവുള്ളതാമെന്നുടെ വെള്ളത്തുകിൽ... ...
നിന്മേലിട്ടുനിൻ നാണം-നന്നായ് മറച്ചതാലെ!... മങ്ക-

3 എന്നുടെ പ്രാവേ! നീ മാ-സുന്ദരിയിതാ!
സുന്ദരി നീയാകുന്നു!......
നിന്നുടെ കുന്തളങ്ങളിൻ നടുവെ നിൻ-
കണ്ണുകൾ പ്രാക്കളുടെ......
നിന്നുടെ മുടിഗ്ഗിലയാ-ദെന്ന മലയിൽ മേഞ്ഞി... ...
ട്ടുന്ന കോലാട്ടിൻകൂട്ട മെന്നപോലിരിക്കുന്നു... മങ്ക-

4 നിന്നധരം ചുവന്ന നൂലാകുമതിൽ
നിന്നുതേൻപൊഴിയുന്നു......
നിൻനാവിൻകീഴിൽ തേനും പാലുമുള്ളതാൽ
നിൻവാക്കു മാ രസമേ!......
ചെന്നികളൊ കുന്തളം തൻനടുവിലുറുമാ......
വിന്നുടെ പഴഖണ്ഡ-മെന്നപോലിരിക്കുന്നു!......... മങ്ക-

5 നിന്നുടെ കഴുത്തിതാ-ദാവീദ്രാജന്റെ-
ഉന്നത ഗോപുരമേ!......
നിൻമൂക്കുദമ്മശേക്കിൻ-നേരെനോക്കും ല-
ബന്നോനിൻ ഗോപുരമേ!......
നിന്നുടെതല ഖമ്മേ-ലെന്നപോൽ,മുടി ധൂമ്ര-
വർണ്ണംപോലെയുമിരി—ക്കുന്നു നിഷ്ക്കളങ്കയാം...... മങ്ക-

6 നിന്നുടെ സ്തനങ്ങളൊ-ചെങ്ങഴിനീർമലർ—
തന്മദ്ധ്യേമേഞ്ഞിടുന്ന......
ഒന്നുപോലുള്ള രണ്ടു-മാനിൻകുട്ടികൾ
തന്നെ,ദ്രാക്ഷക്കുലകൾ!......
എന്നപോലെയുമാമേ-നിൻദേഹവളർച്ചയോ
ഉന്നത പനവൃക്ഷ-മെന്നപോലെയാകുന്നു!...... മങ്ക-

7 ഉന്നതശാലോമിയേ! വന്നീടുക ഞാൻ
നിന്നെ ചുംബിച്ചീടട്ടെ!......
എന്നിടക്കൈ നിൻ തല ക്കീഴാക്കി ഞാനും
നിന്നേതലോടീടട്ടെ!......
നിന്നിൽ മാലിന്യമേതും-ഇല്ല നീ മുഴുവനും-
സുന്ദരി, എന്നെ നീയും നന്നായ്വശീകരിച്ചു!— മങ്ക-

# 469

## തിരുസഭയും സ്നേഹാത്മാവും തമ്മിലുള്ള ഐക്യം

കാംബോജി　　　പല്ലവി　　　മുറിയടന്ത

തിരുമുഖം കാണുന്തോറും—ഒരുമയിൻ കതിരാലെൻ
അരവിന്ദം വിടരുന്നു.........

അനുപല്ലവി

അരുമയിന്നുയിരാളാ! അഴകേറും മണവാളാ!
കരിമുകിൽ കുഴലാളാ—കരുണയിൻ മനുവേലാ!— തിരു

ചരണങ്ങൾ

1 ആദിയിൽ താതൻ നിന്നോ-ടിണച്ചാനെന്നെയെന്നാലും
പാതകൻ നിന്നിൽനിന്നു-പിരിച്ചിതെന്നെ......
ആദിവചനം ജഡ—മായോനെ! നിൻ ജീവനെ.......
യാതനയിലാക്കിയ-പാപിഞാനേ.....
പാതിവ്രത്യഭംഗത്താൽ-പൂതിപ്പുഴിയാമെന്നിൽ
നീതിപരിമളനീ-ശ്രുതിവായാലൊഴിച്ച ...... തിരു

2 പഞ്ചപാതകിയാമെൻ—നഞ്ചുണ്ടവായിൽനന്നു
പുഞ്ചിരിയോട്ടുളും—കൊഞ്ചുംമൊഴി......
നെഞ്ചുപൊടിയിച്ചും—നിൻജീവനത്താലെന്നിൽ
ചെഞ്ചമ്മെ ചെയ്യുന്നഭി—ഷിഞ്ചനത്തെ......
അഞ്ചുമുറിവിൽനിന്നു—പഞ്ചമ്പൻബാണമേററ-
നിഞ്ചേടിഞാനാകയാ-ലെൻചിന്തനമെല്ലാം നിൻ— തിരു

3 കാന്താ! നിൻകനവായ്—കാന്തികലരുകയാൽ
പൂന്തേനരുവായനിൻ—സ്വാന്തമുള്ള .......
നിന്തേൻചൊല്ലുറിയാൽസു—ഗന്ധം നല്കീട്ടന്നൊരു
കാന്താരവിന്ദമാമീ—കാന്തയെ നീ.......
സന്തോഷത്തോടുൾക്കൊണ്ടു—സന്തതംതിരുമാറ്റിൽ
ചിന്താമണിയായ്ചേർക്കെൻ—ചിന്തനമെല്ലാംനിന്റെ- തിരു

4 മന്നാ! നിൻപൊന്നിൻകര മെന്നിൽ നിഴലിച്ചതാൽ
നിന്നുരുവമെന്നുള്ളിൽ—മിന്നുന്നിതാ.......!

നിന്നിൽമാത്രമൊഴികെ—മണ്ണിലുള്ളൊന്നിലുമേ
എൻനാവിന്നില്ല രുചി —തെല്ലുപോലും.... ...
നിന്നുയിർനിറഞ്ഞ നിൻ—വഹ്നിബീജമാം മന്നാ—
തന്നുപോഷിപ്പിക്കെന്നെ!—വിണ്ണൊളികൾനിറഞ്ഞ— തിരു

---

# 470

## സഭ തന്നിക്ക കാന്തനോടും, കാന്തനു തന്നോടുമുള്ള ഐക്യത്തെ പ്രസ്താവിക്കുന്നതു്

നാരായണഗൗള — രൂപകം

പല്ലവി

പുരുഷോത്തമനെനിക്കിണയേ!-ശ്രീ പരമൈക്യ-
പുരുഷോത്തമനെനിക്കിണയേ!

അനുപല്ലവി

പുരുഷോത്തമനുയിത്താൻ......തൻെറ-
കരത്താലെന്നെ ചേർത്തന്നച്ചുട—
നെന്നു-മെന്നെ-തന്നൊ-ടൊന്നാക്കിച്ചേർത്ത ശ്രീ— പുരു

ചരണങ്ങൾ

1 ഊനമററതന്നിണയാക്കിനാനെന്നേ......അവ-
നാണും ഞാനതുമപ്പെണ്ണും ഞങ്ങളൊന്നേ......
ഊണുടുപ്പുമൊക്കെയുമെനിക്കവനേ......അതിൻ-
വണ്ണമെൻ സകലനായകനുഞാനേ. ...
ഞാനവനുതേരര ......വി-
മാനമാമെനിക്കുതാനീ-
വണ്ണ-മെന്നെ-തന്നൊ ടൊന്നാക്കിച്ചേർത്തശ്രീ— പുരു

2 ദേവനാമമുള്ളവളാക്കിനാനെന്നേ.......എൻെറ-
പാപപ്പേരെടുത്തുതൻെറ നാമം തന്നേ!......
ദേവവായനെന്നവനുടെ പേർതന്നേ......അ—
തേവരുമറിയാ ഞാനൊഴിഞ്ഞുപിന്നേ......
ജീവനാവിപൊങ്ങും .......ത-
ന്നാവിയിൻകിണറുഞാനീ-
വണ്ണ-മെന്നെ-തന്നൊടൊന്നാക്കിച്ചേർത്ത-ശ്രീ— പുരു

3 നിത്യജീവപുസ്തകമാക്കിനാനെന്നേ......മര
ണത്തിൻതോൽചുരുളെ മായിപ്പിച്ചുതന്നേ!.......
ചത്തതോലിൽപുസ്തകമോർതിരികല്ലേ......ലുടൻ—
കെട്ടിത്തന്നാൻ ഞാനെറിഞ്ഞാഴത്താക്കല്ലേ.......
ഒട്ടുവാക്കൽപൊങ്ങാ......വെ–
ളുത്തകല്ലെനിക്കു തന്നീ—
വണ്ണ-മെന്നെ-തന്നൊ-ടൊ ന്നാക്കിച്ചേർത്ത-ശ്രീ— പുരു

4 ജാരനാം പഴയ പാമ്പാകും ഖെറൂബേ......പരി-
വാരഗോഗർഗണത്തോടിരുളിപ്പിച്ചേ!.......
നീറുംതീക്കടൽതുറന്ന വായിൽനിന്നു......തീ-
മാരിയെപ്പൊഴിച്ചുതള്ളിത്തീയിലെന്നും!.......
ആരുമെതിരില്ലേ!.......ശ്രീ-
മാറിലേപ്പതക്കം ഞാനീ-
വണ്ണ-മെന്നെ-തന്നൊടൊ-ന്നാക്കിച്ചേർത്ത-ശ്രീ— പുരു

---

## 471 ക്രിസ്തുവിൻദൂതു്

ബെഗഡ ചെമ്പട

പല്ലവി

ചൊന്നാൻ ശ്രീയേശു, രാജൻ-എന്നുജാതികളോടു
ചൊല്ലെടോ മനുനന്ദനാ!.......

അനുപല്ലവി

മന്നവമന്നൻപര-മോന്നതദേവപുത്രൻ
മന്നിടേനരനായി വന്നമനുവേലിന്നു— ചൊ

ചരണങ്ങൾ

1 പുല്ലാകുന്നു ജഡ–മെല്ലാമോക്കിലതിൻെറ
ചൊല്ലാൻഉള്ളഭംഗിക-ളെല്ലാംപൂവിനുതുല്യം...
പുല്ലുണങ്ങുന്നുപൂ-വെല്ലാംവാടുമെന്നാലെൻ–
ചൊല്ലെന്നും നിലനില്ലു—മില്ലസംശയമെന്നു— ചൊ

2 എന്നിൽവിശ്വസിക്കുന്ന—വനു നിത്യമരണം
വന്നീടാതെവൻമോക്ഷ—മന്ദിരെ വാഴുവാനായ്....
തന്നിതുദൈവംകനി—ഞ്ഞെന്നെനിങ്ങൾക്കാകയാ—
ലെന്നിൽവിശ്വസിച്ചനി—ന്നീടിൽജീവനുണ്ടെന്നു- ചൊ

3 ദുഷ്ടൻമരിച്ചു നിത്യ-കഷ്ടതയിങ്കൽ വീണു-
നഷ്ടമാകുവാനെനി-ക്കിഷ്ടമില്ല യ്യയാലെൻ
ഇഷ്ടമറിഞ്ഞവൻതൻ—ദുഷ്ടതവെടിഞ്ഞുവി-
ശിഷ്ടനായീടിലാത്മ—നഷ്ടമാകയില്ലെന്നു— ചൊ

4 കണ്ടാലുമെല്ലാമെന്നാ—ലുണ്ടായിതെന്നിൽ നില-
കൊണ്ടിരിക്കുന്നിതവ; —പണ്ടേതന്നെതാനല്ലാ-
തുണ്ടൊരക്ഷകനവ—സ്ഥിണ്ടൽപോക്കുവാൻ, വേറി-
ട്ടുണ്ടെങ്കിലതുനോക്കി—ക്കണ്ടുചൊല്ലുവിനെന്നു— ചൊ

5 മണ്ണോ,നീരോ, തീ, കാറോ, —വിണ്ണോ,വാനൊളികളോ?
കുന്നോ, കുളമോ, തദ്രു—ക്കണ്ണോ,കല്ലോ മരമൊ?
പൊന്നോ, ഭൂരുഹമോ, ഭൂ-മണ്ഡലത്തുള്ള ജീവ-
ഷണ്ഡമോ? നിങ്ങളുന്നി-നന്നായ് നണ്ണുവിനെന്നു— ചൊ



## 472 "From Greenland's icy mountains"

1 ഉത്തരഹിമാദ്രികൾ ഉഷസ്സിൻ ദേശങ്ങൾ
ഉപദ്വീപാം ഇന്ത്യയും ഉലകിൻ സീമയും
പുരാതന നദികൾ പൂർവ്വികനാട്ടുകൾ
പുമാന്റെ രക്ഷയ്ക്കായി സദാക്ഷണിക്കുന്നു.

2 ലങ്കാദി ദ്വീപുകളിൽ ലഭ്യം നൽദ്രവ്യങ്ങൾ
ലക്ഷോലക്ഷമായീട്ടും ലതാന്തം സുഗന്ധം
നരർമാത്രം ദോഷികൾ നാശത്തിന്നോട്ടുന്നോർ
നാനാജാതി ജനവും നാസ്തികർ ആയോരും.

3 ആത്മാവാൽ പ്രകാശിതർ സ്വർഗ്ഗീയ ജ്ഞാനികൾ
ആകുന്ന നാമീ ജീവന്നാഹ്ളാദവസ്തുത
ആക്കുമേഗ്രഹിപ്പിക്കാതെ ആത്മാവിൻ രക്ഷയെ
അമാന്തമാക്കീടാമോ? ആ മഹാ നാമമോ.

4 കാററുകളായുള്ളോരേ കാര്യമായ് ചൊല്ലുക
ജലാശയങ്ങളുമേ കർത്താവിൻനാമത്തെ!
തൻ മഹത്വ സമുദ്രം തൻ ഭൂമിയെ മൂടും
താനും രാജാവായ് വാഴും തൻ സൃഷ്ടിമേൽ എല്ലാം.



## 473 ഉത്തമഗീതം ആദിതാളം

ഖണ്ഡങ്ങൾ

1 ഹിമസമയം പോയിതാ-ശമനമായ് മഴയിതാ!
ഭൂമിമേൽ പുഷ്പങ്ങൾ കാണുന്നു... ...
അതിരൂപിണീ! എന്നോടെയെഴുന്നുവാ!...........
വേഗം നടന്നു വാ യേ!.......

2 പറവകൾ പാടുന്നു കാട്ടുപ്രാ കുറുകുന്നു.......
തരുന്നിളങ്കായ്കളെ അത്തിയും!... ... അതിരൂപിണീ!

3 മുന്തിരിക്കൊടിയിലേ-ചന്തമായ പൂങ്കുല........
അന്തികേ സുഗന്ധം തൂകുന്നു! ..... അതിരൂപിണീ!

4 പാറയിൻ വിടവില്ലും-കോണിയിൻ മറവില്ലും........
വാണുകൊണ്ടീടുന്നോരെൻ പ്രാവേ!........ അതിരൂപിണീ!

5 നിൻവദനം കാട്ടുക-നിൻസ്വരം കേൾപ്പിക്കുക—...
നിൻസ്വരമിമ്പമുള്ളതല്ലോ!....... അതിരൂപിണീ!

6 എന്റെപ്രിയേ! നിൻമുഖം-ചന്തമായിട്ടുള്ളതാം......
എന്റെ സുന്ദരീ! എഴുന്നുവാ....... അതിരൂപിണീ



# സന്തോഷം, സമാധാനം, ആനന്ദം, പ്രത്യാശ, ആശ്വാസം.

## 474 Tune "O! weary heart

1 എൻ ആത്മാവേ! നീ ദുഃഖത്താൽ വിഷാദിക്കുന്നതെന്തിനായ്!
വന്നീടും വീണ്ടെടുപ്പിൻനാൾ-കാത്തീടുക കർത്താവിന്നായ്!
നീ കാത്തിരിക്ക-കർത്താവിന്നായ്!
നീ കാത്തിരിക്ക-കർത്താവിന്നായ്!
കർത്താവിന്നായ് എപ്പോഴും കാത്തിരിക്ക!

2 നിൻസ്നേഹപ്രയത്നം എല്ലാം വൃഥാവിൽ എന്നു തോന്നിയാൽ
നീ ഓർത്തുകൊൾതൻ വാഗ്ദത്തം കണ്ടിടും നീയുംകൊയ്ത്തിൻനാൾ

3 കർത്താവോടുകൂടെന്നോടിയാൽ-നിൻ ഓട്ടം എല്ലാം ആലസ്യം
തന്നോടുകൂടെ നടന്നാൽ-അദ്ധ്വാനമെല്ലാം മാധുര്യം.... നീ

4 നിൻകണ്ണുനീരിൻപ്രാർത്ഥന താൻ കേൾക്കാതിരിക്കമോ?
വിശ്വാസത്തിൻെറ ശോധന-ഇതെന്നുമെറന്നുപോമോ?— നീ

5 നീ സ്നേഹിക്കുന്നനേകരും കർത്താവിൽ ഉറങ്ങിട്ടുന്നോർ
ഉയിർക്കും അവർ ഏവരും- എന്നോർത്തു ആശ്വസിച്ചുകൊൾ!— നീ

6 നിൻഭക്തിയിങ്കൽ ക്ഷീണിപ്പാൻ-പരീക്ഷപെരുകുന്നുണ്ടോ?
നിൻശക്തിയാവർത്തിപ്പാൻ-ദിവ്യവഴിയൊന്നുണ്ടല്ലോ! നീ

7 വീണിട്ടും നല്ലവീരന്മാർ-യുവാക്കളും വിലപിക്കും
കർത്താവേ കാത്തിട്ടുന്നവർ-തൻനിത്യശക്തിപ്രാപിക്കും! — നീ

## 475

### "O Christ, in thee my soul hath found"

1 ഇന്നോളം അറിയാതുള്ള ശാന്തത സന്തോഷം
യേശുവേ നിന്നിൽ കണ്ടു ഞാൻ ഏററം അത്ഭുതം.
യേശുനാമമെന്ന്യേ വേറെ തൃപ്തിയില്ലൊന്നിലും
യേശുവിൽ മോദം ഞാൻ കണ്ടേൻ! ജീവനും സ്നേഹവും.

2 ആശ്വാസം തേടി നടന്നു ദീർഘശ്വാസമോടെ
രക്ഷകനെന്നെ പിടിച്ചു തൻ സ്നേഹാത്തിയോടേ— യേശു

3 തേടി വൃഥാ വെള്ളം നില്ലാപ്പൊട്ടമരാവിയെ
വഞ്ചിച്ചെന്നെ ഹാസ്യനാക്കാം എന്നേ സാധിച്ചുള്ളൂ— യേശു

4 ഇൻപങ്ങൾ ചേതമായ നാൾഉണ്ടായ മനഃക്ലേശം
രക്ഷാ സംപൂർണ്ണനേശുവേ! നിൻപേക്കില്ല ലേശം— യേശു

5 ആത്മകണ്ണാൽ നിൻ കൃപയെ കാണ്മാൻ കൺതുറന്നു
നിൻ ഭംഗി കണ്ടേൻ ഹൃദയേ ആനന്ദം ചേരുന്നു— യേശു

## 476

### "When the trumpet of the Lord shall sound"

1 കർത്തൃകാഹളം യുഗാന്ത്യകാലത്തിൽ ധ്വനിക്കുമ്പോൾ
നിത്യമാം പ്രഭാത ശോഭിതത്തിൻ നാൾ
പാർത്തലേ രക്ഷപ്പെട്ടോരക്കരെ കൂടി അക്കാലേ
പേർവിളിക്കും നേരം കാണും എൻപേരും!
പേർവിളിക്കും നേരംകാണും! പേർവിളിക്കും നേരംകാണും!
പേർവിളിക്കും നേരംകാണും! പേർവിളിക്കും നേരംകാണും!
എൻ പേരും

2 ക്രിസ്തുവിൽ നിദ്രകൊണ്ടോരിശ്ശോഭിത പ്രഭാതത്തിൽ
ക്രിസ്തുശോഭ ധരിപ്പാനുയിർത്തു തൻ
ഭക്തർഭവനേ ആകാശമപ്പുറം കൂടിടുമ്പോൾ— പേർ

3 കർത്തൻവേക്കു രാപ്പകൽ അദ്ധ്വാനം ഞാൻ ചെയ്തിങ്ങനെ
പാർത്തു ഞാൻ ചൊല്ലീടട്ടെ തൻ സ്നേഹത്തിൻ
പാർത്തലത്തിൽ എന്റെ വേലതീർത്തിജ്ജീവിതാന്ത്യത്തിൽ പേർ

---

## 477 ദൈവഭരണ സൗഖ്യം ഏകതാളം

പല്ലവി

പരാപരമേശാ! വരമരുളീശാ!
നീയത്രേ എൻ രക്ഷാസ്ഥാനം!

ചരണങ്ങൾ

1 നിന്നെക്കാണും ജനങ്ങൾക്കു പിന്നെ ദുഃഖമൊന്നുമില്ലാ!— പര
2 നിന്റെ എല്ലാ നടത്തിപ്പും എന്റെ ഭാഗ്യനിറവല്ലോ!— പര
3 ആദിയിങ്കൽ കൈപ്പാകിലും അന്ത്യമോ മധുരമത്രെ!— പര
4 കാർമേഘത്തിനുള്ളിലീഞാൻ മിന്നുംസൂര്യശോ[illegible]— പര
5 സന്ധ്യയിങ്കൽ വിലാപവും സന്തോഷമുഷസ്സി[illegible]— പര
6 നിന്നോടൊന്നിച്ചുള്ളവാസം എന്റെകണ്ണീർ തുടച്ചീടും!— പര
7 നിന്റെമുഖശോഭമൂലം എന്റെ ദുഃഖം തീർന്നുപോകും!— പര

---

## 478 ഇംഗ്ലീഷ് ഏകതാളം

1 അന്ധകാരത്താൽ എല്ലാ കണ്ണും മങ്ങുമ്പോൾ
മങ്ങിടാത്ത കണ്ണെനിക്കൊന്നുണ്ടു സ്വർഗ്ഗത്തിൽ

2 എൻമൊഴികേൾപ്പാൻ ഭൂവിൽ കാതില്ലെങ്കിലും
ഉണ്മയായ് തുറന്ന കാതൊന്നുണ്ടു സ്വർഗ്ഗത്തിൽ

3 മാനുഷികമാം കൈകൾ താണുപോകുമ്പോൾ
ക്ഷീണിക്കാത്ത കൈയെനിക്കൊന്നുണ്ടു സ്വർഗ്ഗത്തിൽ

4 ഭൂമയക്കുള്ള സ്നേഹം നീങ്ങിപ്പോകുമ്പോൾ
ക്ഷാമമേശീടാത്ത സ്നേഹമുണ്ട സ്വർഗ്ഗത്തിൽ!

5 ഉള്ളിലാകുല ചിന്തയുള്ള മർത്യരേ!
വല്ലഭൻെറ കൺകളുണ്ടിക്കല്ലുപാതയിൽ!

6 തൻകരുണയോ പൂർണ്ണ-മാണസാന്ത്വനം
ചെയ്യതിന്നു നാഥനട്ടുണ്ട നിർണ്ണയം.

7 പ്രാർത്ഥനയ്ക്കവൻ മുമ്പിൽ-സ്തോത്രമോട്ട നാം
എത്തിയെന്നും തൻെറ വാക്കിലാശ്രയിക്കുവിൻ!

8 വിശ്വസിക്കുവാൻ യോഗ്യ-നായ നാഥനെ!
വിശ്വസിച്ചുമനുസരിച്ചും-നാൾ കഴിക്കുവിൻ!

---

## 479 ഇംഗ്ലീഷ് ഏകതാളം

1 സങ്കേതനഗരമാം യേശുവിങ്കൽ
ശങ്കയെന്യേ ഓടി വന്നീട്ടുക!
സങ്കടത്തിന്നൊരു വകയില്ലാതെ
സന്തതമവൻ നിന്നെ കാത്തുകൊള്ളും

കാത്തുകൊള്ളും-കാത്തുകൊള്ളും—
സന്തതമവൻ നമ്മെ കാത്തുകൊള്ളും!

2 അലയുന്നീലോകത്തിൻ ഓളങ്ങളാൽ
വലയുന്നതെന്തിനെൻ ദൈവതലേ നീ?
വിശ്വാസക്കപ്പലിൽ ക്ഷേമമായി-
യാത്രചെയ്യുന്നോർക്ക ഖേദം നാസ്തി— കാത്തു

3 കഴുകൻപോൽ നീ പറന്നുന്നതത്തിൽ
വാഴുന്നജീവിതം വാഞ്ചിക്കുക
കാത്തിരുന്നീട്ടുകിൽ ആവർത്തിക്കും
അത്ഭുതമാംശക്തി തൻമക്കൾക്കായ്— കാത്തു

4 മരണത്തിൻ ഘോരത്വം ഭയപ്പെടേണ്ടാ!
വിരവൊടു കാത്തിട്ടും കർത്തൻനിന്നെ
യാതൊന്നും നിന്നെ ഭയപ്പെട്ടത്താൻ
ആകയില്ല എന്നു വിശ്വസിക്ക!— കാത്തു

5 വിശ്രമനാട്ടിൽ ഞാനെത്തിടുമ്പോൾ
യേശുവിൻ മാർവ്വിൽ ഞാൻ ആനന്ദിക്കും
പരമസുഖം തരുമുറവകളിൽ
പരനോടുകൂടെ ഞാൻ വാഴും നിത്യം!— കാത്തു.

---

## 480 ഏകതാളം

1 കാണുന്നു ഞാനൊരു വിശുദ്ധസംഘം
ഭൂമിയിലില്ലതിന്നിണയൊന്നുചൊല്ലുവാൻ!

2 പരിശുദ്ധന്മാരുടെ സംഘമിതാ!
പരിശുദ്ധനല്ലേലുയ്യാ പാടുന്നു.

3 വിശപ്പില്ല ദാഹമില്ലവർക്കിനിയും
വിശുദ്ധികൊണ്ടലങ്കാരമവർക്കെന്നേക്കും.

4 പരിശുദ്ധൻ പരിശുദ്ധൻ പരിശുദ്ധനെ-
ന്നാർക്കുന്നു ദൂതരും പരിശുദ്ധരും.

5 കുഞ്ഞാടും പരിശുദ്ധന്മാരുമായി
മേയുന്നിതാ സീയോൻ മലമുകളിൽ.

6 പരിശുദ്ധനെന്നുമേ ഹല്ലേലൂയ്യാ
തിരുസുതനേശുവിനല്ലേലൂയ്യാ!

---

"O! happy day"

## 481 ഇംഗ്ലീഷ് രൂപകതാളം

1 എൻ രക്ഷകാ! എൻ ദൈവമേ! നിന്നിൽ ആയ നാൾഭാഗ്യമേ!
എൻ ഉള്ളത്തിൻ സന്തോഷത്തേ എന്നും ഞാൻ കീർത്തിച്ചീടട്ടെ!
ഭാഗ്യനാൾ! ഭാഗ്യനാൾ! യേശു എൻ പാപം തീർത്തനാൾ!
കാത്തു പ്രാർത്ഥിക്കാറാക്കി താൻ! ആർത്തുഘോഷിക്കാറാക്കിതാൻ;
ഭാഗ്യനാൾ! ഭാഗ്യനാൾ! യേശു എൻ പാപം തീർത്തനാൾ!

2 വൻക്രിയ എന്നിൽ നടന്നു, കർത്തൻ എന്റെ, ഞാൻ അവന്റെ;
താൻവിളിച്ചു, ഞാൻ പിൻചെന്നു, സ്വീകരിച്ചു തൻശബ്ദത്തെ-
ഭാഗ്യനാൾ

3 സ്വസ്ഥം ഇല്ലാത്ത മനമേ, കർത്തനിൽ നീ ആശ്വസിക്ക,
ഉപേക്ഷിയാതെ അവനെ, തൻ നന്മകൾ സ്വീകരിക്ക. ഭാഗ്യനാൾ

4 സ്വർപുരം ഈ കരാറിന്നു സാക്ഷി നില്ക്കുന്നെൻ മനമേ!
എന്നും എന്നിൽ പുലരുന്ന നന്മുദ്ര നീ ശുദ്ധാത്മാവേ!- ഭാഗ്യ

5 സൌഭാഗ്യം നല്ലം ബാന്ധവം, വാഴ്ത്തും ജീവകാലമെല്ലാം
ക്രിസ്തേശുവിൽ എൻ ആനന്ദം, പാട്ടുംഞാൻഅന്ത്യ കാലത്തും-ഭാഗ്യ

---

## 482 "Blessed Assurance" രൂപകതാളം

1 യേശു എൻ സ്വന്തം, ഹല്ലേലൂയ്യാ
എന്നുടെ ഭാഗ്യം ചൊല്ലിക്കൂടാ!
പഴയതെല്ലാം കഴിഞ്ഞുപോയ്
കണ്ടാലും സർവം പുതിയതായ്!

എനിക്കു പാട്ടും പ്രശംസയും
ദൈവ കുഞ്ഞാട്ടും തൻ കുരിശും!

2 യേശു എൻ സ്വന്തം, ഹല്ലേലൂയ്യാ
തീർന്നു എൻ ആന്ധ്യം, നീങ്ങി രാവും!
ഇരുട്ടിൻ പാശം അറുത്തു താൻ
ജീവപ്രകാശം കാണുന്നു ഞാൻ!— എനിക്കു

3 യേശു എൻ സ്വന്തം, ഹല്ലേലൂയ്യാ
തുറന്ന സ്വർഗ്ഗം കാണുന്നിതാ!
പാപം താൻ നീക്കി രക്തത്തിനാൽ
ദൈവ കുഞ്ഞാക്കി, ആത്മാവിനാൽ!— എനിക്കു

4 യേശു എൻ സ്വന്തം, ഹല്ലേലൂയ്യാ
ഈ സ്നേഹബന്ധം നില്ക്കും സദാ!
മരണത്തോളം സ്നേഹിച്ചുതാൻ
നിത്യതയോളം സ്നേഹിക്കും ഞാൻ!— എനിക്കു

5 യേശു എൻ സ്വന്തം, ഹല്ലേലൂയ്യാ
നിന്റെ സമ്പാദ്യം ഞാൻ രക്ഷകാ!
നീ എൻ കർത്താവും സ്നേഹിതനും
ജീവദാതാവും സകലവും!— എനിക്കു

## 483 പോർത്തുഗീസ് ഏകതാളം

ദൈവകൃപ മനോഹരമേ!-എന്റെ—
പ്രാണനായകൻ എനിക്കു ചെയ്യുന്ന കൃപ മനോഹരമേ!
സുരദേവ നന്ദനനേ!-എന്റെ-
ദുരിതമൊക്കെയും ചുമന്നൊഴിച്ച നിൻ—കൃപമനോഹരമേ!

1 കൊടും പാപിയായിരുന്ന-എന്റെ
കഠിന പാപങ്ങൾ മോചനം ചെയ്ത—കൃപമനോഹരമേ!
ശത്രുവായിരുന്ന എന്നേ-നിന്റെ
പുത്രനാക്കി നീ തീർത്തനിൻകൃപ-എത്രമനോഹരമേ!— ദൈവ

2 പലപീഡകളെതിർത്തു-വരും-
കാലമെനിക്കു സഹിഷ്ണുതതരും-കൃപമനോഹരമേ!
ബലഹീനനാകുമെന്നിൽ-കര-
ളലിഞ്ഞനുദിനം താങ്ങി നടത്തും-കൃപമനോഹരമേ!— ദൈവ

3 നാശലോകം തന്നിലെന്നെ-സൽപ്ര-
കാശമായ് നട-ത്തീടും നിൻ കൃപ-എത്രമനോഹരമേ!
അരിസഞ്ചയ നടുവിൽ—എന്നെ
തിരുച്ചിറകുള്ളിൽ മറച്ചു കാക്കുന്ന—കൃപമനോഹരമേ!— ദൈവ

4 ചതി നിറഞ്ഞ ലോകമിതിൽ—നിന്റെ-
പുതുജീവനിൽ ഞാൻ സ്ഥിതിചെയ്യാൻകൃപയധികം നല്കണമെ!
പരിശ്രമത്തിനാലെയൊന്നും-എന്നാൽ
പരമനാഥനെ!കഴികയില്ലനിൻ-കൃപചൊരിയണമേ!- ദൈവ

---

### കാത്തിരിപ്പുകാരുടെ പ്രത്യാശാഗീതം.

## 484 ആദിതാളം

പല്ലവി

എന്നെനിക്കെൻദുഃഖം തീരുമോ? പൊന്നുകാന്താ! നിൻ
സന്നിധിയിലെന്നു വന്നുചേരും ഞാൻ?

അനുപല്ലവി

നിനക്കിൽ ഭൂവിലെ സമസ്തം മായയും ആത്മ-
ക്ലേശവുമെന്നു ശലോമോൻ-
നിനച്ച വാസ്തവമറിഞ്ഞീ സാധു ഞാൻ
പരമസീയോന്നോടിപ്പോകുന്നു— എന്നെനി

ചരണങ്ങൾ

1 കോഴി തന്റെ കുഞ്ഞുകോഴിയെ, എൻ കാന്തനേ!-തൻ-
കീഴിൽവെച്ചു വളത്തും മോദമായ്
ഒഴിച്ചുസകല ജീവചിന്ത കഴിച്ചു സമസ്തം പോരുമതിന്നായ്
വഴിക്കു നിന്നാൽ വിളിച്ചുകൂവു-
ന്നതിന്റെ ചിറകിൽ സുഖിച്ചു വസിക്കുവാൻ— എന്നെന്നി

2 തനിച്ചുനടപ്പാൻ ത്രാണിപോരാത്ത കുഞ്ഞിനെ താൻ
വനത്തിൽ വിടുമോ വാനരം പ്രിയാ!
അനച്ചപററി വസിപ്പാൻ മാർവ്വും-
അതിന്നുവേണ്ട സമസ്ത വഴിയും
തനിക്കു ലഭിച്ച കഴിവുപോലെ
കൊടുത്തു പോററുന്നതിന്റെ തള്ളയും!— എന്നെന്നി

3 പറക്കശീലം വരുത്താൻ മക്കളെ കഴുകൻ തൻപുര-
മേറിച്ചുവീണ്ടും കനിവുകൊണ്ടതിൽ,
പറന്നുതാഴെ പതിച്ചെന്നോത്തു-
പിടച്ചുവീഴാൻ തുടങ്ങുന്നേരം
പറന്നുതാണിട്ടതിനെച്ചിറകിൽ-
വഹിച്ചുവീണ്ടും നടത്തും തള്ളയും— എന്നെന്നി

4 ഉലകിലനത്ഥം ബഹുലം നായകാ!—നിൻ കരം തന്നിൽ
ഉലകിലുള്ള വഴികൾ സമസ്തവും
അലയും തിരസ്സുതുല്യം മർത്യർ
കാററിൽ വിറയ്ക്കും മരത്തിന്നൊപ്പം,
വലയുന്നോരോ ഗതിയിൽ മനുജ-
രഖിലം ക്രോധകലശം മൂലവും!— എന്നെന്നി

5 വരവുനോക്കിക്കാത്തു നായകാ-തവ പൊൻമുഖത്തിൻ
കരുണയുള്ള കാന്തി വിലസുവാൻ,
വരുന്നനേരമറിഞ്ഞു കൂടാഞ്ഞതിനു വാഞ്ഛ മനസ്സിൽവുണ്ട
കുരികിൽപോലിങ്ങുണൻ കൂട്ടിൽ
തനിച്ചുകാലം കഴിക്കുന്നെങ്ങളും— എന്നെന്നി

6 ഉണന്നു വെട്ടംതെളിച്ചു കൂട്ടമായ് കന്യകാവ്രതർ
അണഞ്ഞു വാതിൽപൂകും നേരത്തിൽ
തുണച്ചിസാധുവിൻ ക്ലേശം ഹനിച്ചി-
ട്ടെനിക്കും കൂടാപ്പരമ മാർവിൽ
അണഞ്ഞുവാഴാൻ ഭാഗ്യം തരണേ!
അരുമയുള്ളെൻ പൊന്നുകാന്തനേ!— എന്നെന്നി

## ദൈവമേ ഞങ്ങളെ അനുഗ്രഹിക്കേണമേ!

**485** ആദിതാളം

പല്ലവി

അനുഗ്രഹക്കടലെ! എഴുന്നള്ളിവരിക യി-
ന്നനുഗ്രഹമടിയാരിൽ അളവെന്യേ പകരാൻ!......

അനുപല്ലവി

പിച്ചളസർപ്പത്തെ നോക്കിയ മനുജ-
ക്കൊക്കെയുമനുഗ്രഹ ജീവൻ നീ നൽകിയേ— അനു

ചരണങ്ങൾ

1 എന്നിൽനിന്നു കുടിച്ചീട്ടുന്നോർ വയററിൽ നി-
ന്നനുഗ്രഹജലനദിയൊഴുകുമെന്നരുളി നീ,
പന്ത്രണ്ടപ്പോസ്തലന്മാരിൽ കൂടാദ്യമായ്
പെന്തക്കോസ്തിൻ നാളിലൊഴുക്കിയ വൻനദി— അനു

2 ആത്മമാരികൂടാതെങ്ങനെ ജീവിക്കും?
ദേശങ്ങൾ വരണ്ടുപോയ് ദൈവമെ കാണണേ!
യോവേൽ പ്രവാചകൻ ഉരച്ചനിൻ വാഗ്ദത്തം
ഞങ്ങളിലിന്നു നീ നിവൃത്തിയാക്കീടണം— അനു

3 പരിശുദ്ധ കാര്യസ്ഥൻ ഞങ്ങളിൽ വന്നെല്ലാ-
ക്കുറവുകൾ തീർക്കണം കരുണയിൻനദിയേ!
വീട്ടിലും നാട്ടിലും വഴിയിലും പുഴയിലും
ഏവർക്കുമനുഗ്രഹമടിയങ്ങളായിടാൻ— അനു

4 മരുപ്രദേശം പാട്ടോട്ടുല്ലസിച്ചാനന്ദി-
ച്ചേദനു ഉല്യമായ് സുഗന്ധങ്ങൾ വീശണം!
പീശോൻ ഗീഹോൻ നദി ഹിദക്കൽ ഫറാത്തും
മേദിനിയിൽ ഞങ്ങൾക്കേകണം ദൈവമെ'— അനു

5 കരുടന്മാർ കാണണെ! ചെകിടന്മാർ കേൾക്കണെ!
മുടന്തുള്ളോർ ചാടണെ! ഊമന്മാർ പാടണെ!
വീണ്ടെടുത്തോരെല്ലാം കൂട്ടമായ് കൂടി നിൻ-
എതിരേല്പിൻ ഗാനങ്ങൾ ഘോഷമായ് പാടണം! അനു

6 സിംഹങ്ങൾ കേറാത്ത വഴിഞങ്ങൾക്കേകണേ!
ദുഷ്ടമൃഗങ്ങൾക്കു കാട്ടുകളാകല്ലേ!
രാജമാർഗ്ഗേ ഞങ്ങൾ പാട്ടോട്ടുമാർപ്പോട്ടും
കരിശിൻെറ കൊടിക്കീഴിൽ ജയത്തോട്ടു വാഴാൻ— അനു

7 സീയോൻ യാത്രക്കാരേ, ദൈവമേ ഓൎക്കണേ!
വഴിമദ്ധ്യേ അവൎക്കുള്ള സങ്കടം തീൎക്കണേ!
വരുമെന്നരുളിയ പൊന്നുകാന്താ! നിന്റെ
വരവിന്നു താമസം മേലിലുണ്ടാകല്ലേ— അനു



## 486 യേശുവിനെ ധ്യാനിക്ക.

1 കൎത്താവേ നിൻ രൂപം എനിക്കെല്ലായ്പ്പോഴും സന്തോഷമേ!
സ്വൎഗ്ഗത്തിലും ഭൂമിയിലും ഇതുപോലില്ലോർ രൂപംവേറെ.

2 അരക്കാശിനും മുതലില്ലാതെ തലചായ്പാനും സ്ഥലമില്ലാതെ
മുപ്പത്തിമൂന്നരക്കൊല്ലം പാൎത്തലത്തിൽ പാൎത്തല്ലൊ നീ!

3 ജന്മസ്ഥലം വഴിയമ്പലം ശയ്യാതലം പുൽക്കൂടാക്കി
വഴിയാധാര ജീവിയായ് നീ ഭൂലോകത്തെ സന്ദൎശിച്ചു

4 എല്ലാവൎക്കും നന്മചെയ്‌വാൻ എല്ലായ്പ്പോഴും സഞ്ചരിച്ചു
എല്ലാടത്തും ദൈവസ്നേഹം വെളിവാക്കി നീ മരണത്തോളം.

5 സാത്താനെ നീ തോല്പിച്ചവൻ സൎവ്വായുധം കവൎന്നല്ലൊ
സാധുക്കൾക്കോർ സങ്കേതമായ് ഭൂലോകത്തിൽ നീ മാത്രമെ!

6 ദുഷ്ടന്മാരെ രക്ഷിപ്പാനും ദോഷംകൂടാതാക്കീടാനും
രക്ഷിതാവായ് ഇക്ഷിതിയിൽ കാണപ്പെട്ട ദൈവം നീയേ!

7 ചങ്കിൻചോര ഗതശമേനിൽവെച്ചുണ്ടായ പോരാട്ടത്തിൽ
തുള്ളി തുള്ളി വിയൎത്തതാൽ ദൈവകോപം നീങ്ങിപ്പോയി.

8 യഹൂദൎക്കും റോമാക്കാൎക്കും പട്ടാളക്കാർ അല്ലാത്തോൎക്കും
ഇഷ്ടംപോലെ എന്തും ചെയ്‌വാൻ കുഞ്ഞാടുപോൽ നിന്നല്ലൊ നീ!

9 ക്രൂശിന്മേൽ നീ കൈകാൽകളിൽ ആണി ഏററു കരയുന്നേരം
നരകത്തിന്റെ പരിതാപങ്ങൾ എന്നന്നേക്കും നീങ്ങിപ്പോയി!

10 മൂന്നാംനാളിൽ കല്ലറയിൽനിന്നുത്ഥാനം ചെയ്തതിനാൽ
മരണത്തിന്റെ പരിതാപങ്ങൾ എന്നന്നേക്കും നീങ്ങിപ്പോയി.

11 പ്രിയശിഷ്യർമദ്ധ്യത്തിൽനിന്നുയൎന്നു നീ സ്വൎഗ്ഗത്തിലായി
ശീഘ്രംവരാമെന്നല്ലോ നീ ഗലീല്യരോടുരച്ചതും!

12 തേജസ്സിന്റെ കൎത്താവേ എൻ പ്രാണപ്രിയാ സൎവ്വസ്വമേ
ഗലീല്യരിൻ സങ്കേതമെ! വീണ്ടും വേഗം വന്നീടണേ!

## 487 ശങ്കരാഭരണം രൂപകചാപ്പ്

പല്ലവി

എൻപ്രിയ രക്ഷകനെ! നിന്നെ കാണ്മാൻ
വാഞ്ഛയായ് കാത്തിടുന്നു.

അനുപല്ലവി

ഹാ! എന്റെ പ്രിയന്റെ പ്രേമത്തെ ഓർക്കുമ്പോൾ
ഹാ! എനിക്കാനന്ദം തിങ്ങുന്നു മാനസേ— എൻ

ചരണങ്ങൾ

1 താതൻ വലഭാഗത്തി-ലെനിക്കായി രാജ്യമൊരുക്കിടുവാൻ
നീപോയിട്ടെത്രനാളായ്?-ആശയോടുകാത്തുഞാൻപാർത്തിടുന്നു
എന്നെ നിന്നിൻപമാം രാജ്യത്തിൽ ചേർക്കുവാൻ
എന്നു നീ വന്നീടും എന്നാശ തീർത്തിടും?— എൻ

2 വാട്ടം മാലിന്യമില്ലാ-ത്തവകാശം പ്രാപിപ്പാൻതൻ സഭയെ
വാനിലെടുത്തീടുവാൻ തന്നോടുകൂടൊന്നിച്ചിരുത്തീടുവാൻ
വേഗം നീ വന്നീടാമെന്നുരചെയ്തിട്ടു-
ദാമസമെന്തഹോ ആനന്ദവല്ലഭാ—! എൻ

3 ഞാൻനിന്നെ ധ്യാനിക്കുമ്പോൾ മനോഹരം എങ്ങനെവർണ്ണിച്ചി[ടാം]
വെണ്മയോടു ചുവപ്പും കലർന്നുള്ള ലക്ഷങ്ങളിലുത്തമൻ
നീ മഹാസുന്ദരൻ ആഗ്രഹിക്കത്തക്കോൻ
നീ മതിയേ എനിക്കെന്നേക്കും നിശ്ചയം— എൻ

4 പ്രേമം നിന്നോടധികം തോന്നുമാറെൻ നാവുരുചിച്ചിടുന്നേ
നാമമതിമധുരം തേൻകട്ടയെക്കാളുമതിമധുരം
നീ എന്റെ രക്ഷകൻ വീണ്ടെടുത്തോനെന്നെ
നീ എനിക്കുള്ളവൻ ഞാൻ നിനക്കുള്ളവൻ.

---

## 488 മണവാട്ടിയുടെ ആഹ്ളാദം.

1 കാഹളനാദം കേൾക്കാറായ് കുഞ്ഞാട്ടിൻ കാന്തെ!
വ്യാകുലകാലം തീരാറായ് ക്രൂശിൻ സാക്ഷികളെ!

2 ആയാറിൽ നീ കണ്ടിടുമേ ദൂതസേനകളെ
അവരുടെനടുവിലെൻപ്രിയനേ കാണാം വേഗത്തിൽ

3 ചങ്ങലയൊ പലബന്ധനമോ-ഉണ്ടാവാം ഭുവിൽ
അതിലൊരുനാളും തളരാതെ പാർത്താലതിഭാഗ്യം

4 ഏഴകൾപോലും നിൻപേരിൽ-ദൂഷ്യംചൊന്നീടും
പലവിധമൂഢക്കടിമകളായ് പാർക്കേണം പ്രാവേ!

5 കഷ്ടതയൊ പല പട്ടിണിയൊ-ഉണ്ടാവാംഭൂവിൽ
അതിലൊരു ക്ലേശംതോന്നാതെ പാർത്താലതിഭാഗ്യം.

6 താമസമില്ല തിരുസഭയെ കാലം തീരാറായ്
വരുമെ നിന്നുടെ പ്രിയകാന്തൻ ഖേദംതീർത്തിടുവാൻ.

7 മണിയറയിൽ പ്രിയനോടൊത്തു പാർക്കാം ശീഘ്രത്തിൽ
അതിനായൊരുങ്ങി കാത്തിങ്ങു നിന്നീടേണം നാം.

8 അവനായ് പല വേലകൾ ചെയ്തു-തീർക്കാം വേഗത്തിൽ
അതിമുത്തോടവനെ കാണാൻ-പ്രാവേ! ഉണരുക നീ.

---

## 489 ഭക്തന്റെ പ്രത്യാശാഗീതങ്ങൾ.

മുഖാരി ആദിതാളം

1 നവയെറുശലേം പാർപ്പിടംതന്നിലെ
വാസം ഓർക്കുമ്പോൾ...വാസം ഓർക്കുമ്പോൾ...
ആനന്ദംകൊണ്ടെൻ മനസ്സു പരവശമായിത്തീരുന്നേ

2 ആശ്വാസം നൽകാത്തീപ്പാരിലെ വാസത്താൽ
ഉള്ളം നീറുന്നേ...ഉള്ളം നീറുന്നേ...
ഈമരുവാസത്തെ വേർപിരിഞ്ഞീടുവാനാശയേറുന്നേ!

3 കഷ്ടത പട്ടിണി ഇല്ലാത്തരാജ്യത്തിൽ
എന്നുചേരുമോ?...എന്നു ചേരുമോ?...
രാജപുരോഹിതരായവരവിടെ വാസംചെയ്യുമേ

4 തേജസ്സ്കിരണകിരീടങ്ങൾ അണിഞ്ഞു
വാഴും ദൂതന്മാർ...വാഴും ദൂതന്മാർ...
ശോഭനമായനൽ തരുക്കളുള്ളൊരു നിത്യനാടതെ.

5 മഹത്വീകരണം പ്രാപിച്ച വൃതന്മാർ
സ്വച്ഛന്ദരായി...സ്വച്ഛന്ദരായി...
തേജസ്സിൽവാഴുന്ന മോദമോടെ അവർ-നാഥനോടൊത്തു

6 പളുങ്കിൻനദിയാ തെരുവിൻനടുവിൽ
പ്രവഹിച്ചീടുന്നേ...പ്രവഹിച്ചീടുന്നേ!........
മുത്തിനാൽനിർമ്മിതമായ വൻഗോപുരം തത്രശോഭിതം.

7 നീതിയിൻ സൂര്യനുദിക്കുമെ വേഗത്തിൽ
അല്ലൽമാറുമേ...അല്ലൽ മാറുമേ!......
മർത്ത്യമാംദേഹമമർത്ത്യമാക്കീടുമെ ദിവ്യശക്തിയാൽ.

8 എന്തെന്തുഭാഗ്യമെ-എന്തെന്തുഭാഗ്യമെ!
സന്തതം പാർക്കിൽ...സന്തതം പാർക്കിൽ........
കോടികോടിയുഗം യേശുവിനോടൊത്തു പാടിവാഴാമേ!

---

## കൃപയ്ക്കായി യാചിക്കുക.

### 490 ഹിന്ദുസ്ഥാൻ ആദിതാളം

പല്ലവി

യേശുനായകനേ!,..........തിരു......
പാദം ഏഴയാമെൻ സങ്കേതം— യേശു

ചരണങ്ങൾ

1 ചാരേ വരുന്നൊരു പൈതലേയും നീ
തള്ളുകയില്ലൊന്നിനാലുമെന്നുള്ള-
സാരമായ തിരുവാക്യമതോർത്തു
പാദംതേടി പൈതൽ കുമ്പിടും— യേശു

2 കന്മഷമററ കാരുണ്യക്കടലെ!
വന്നു വരം ചൊരിയേണമെ ദേവാ!
നന്മനിറഞ്ഞ ജഗത്ഗുരുവേ നീ
വാഴ്ക, വാഴ്ക, വാഴ്ക സന്തതം!— യേശു

3 പാവനമായ രുധിരം പകർന്നു
പാപക്കറകളെ പോക്കിനന്നാക്കി
മാനസമായതിൽ പള്ളികൊണ്ടീടുവാൻ
വാ, വാ, വാ സന്തതം,— യേശു

4 ആശയായ് നോക്കിവിളിക്കുന്നു നാഥാ
ആശീർവ്വാദം ചൊരിയേണമെ താതാ!
പാദസരോരുഹം പാപത്തിനുഭാരം
നീക്കും, ചേർക്കും, കാക്കും സന്തതം— യേശു

## ക്രിസ്തീയ പരദേശഗാനം.

## 491

ആദിതാളം

1 സീയോനിൻപരദേശികളെ!നാം ഉയർത്തിടുവിൻ കൊടിയെ!
ആനന്ദത്തോടങ്ങാത്മച്ചിയനെ
ഗാനംമുഴക്കിക്കൊണ്ടതിരേല്പാൻ പോകാം— സീ

2 ബേതലഹേംമുതൽ കാൽവറിയോളം പാദങ്ങൾപതിഞ്ഞിടുന്നേ!
പാദംവരച്ചുണം ലാക്കിലെക്കോടണം
മാതൃകനല്കിയൊരേശുവിൻ പിന്നാലെ— സീ

3 കഷ്ടതയനുഭവിച്ചേശുമഹേശൻ വഴിനമുക്കൊരുക്കിയല്ലോ!
ഇടുക്കം ഞെരുക്കമുള്ളീവഴി കടക്കണം
നില്ക്കരുതേ മടിച്ചിടയിലെങ്ങും നാം!— സീ

4 പരദേശികളെ വീണ്ടെടുത്തോനു ജയഘോഷം പാടിടുവിൻ!
ആർപ്പിടുവിൻ ഹല്ലേലൂയ്യാ പാടിടുവിൻ
കർത്തനാം യേശുവെ ഓർത്തുഗമിപ്പിൻ!— സീ

5 സീയോൻ നഗരിയിൽ മിന്നുന്നഗോപുരം ദൂരത്തായ്കാണുന്നുണ്ടേ!
ദൂതന്മാർ ദൈവത്തെ സ്തുതിക്കുന്ന ശബ്ദവും
മോദമായ് കേൾക്കുന്നു വേഗമായ് ഗമിക്കാം!— സീ

---

## 492 ക്രിസ്താശ്രയം

1 ശ്രീയേശുനായകാ! നിൻ പാദാരവിന്ദമോർത്തു
പാരിൽ വസിച്ചിടുവാൻ കൃപചെയ്ക!

2 തീരാത്ത പാപത്തീയിൽ ഓരാതെ ഞാൻപതിച്ചു
പാരാതെ നീറിടുന്നു ഗതിയെന്യേ!

3 ഗംഭീരസാഗരത്തിൻമീതെ നടന്നപോതും
പാദം നനഞ്ഞിടാത്ത പരമേശാ!

4 രാഗാദിദോഷങ്ങൾക്കായ് പാണിതറച്ചതാലെൻ
ആത്മാവെ രക്ഷചെയ്ക കരുണേശാ!

5 വൻമലപോലെയുള്ള തിന്മവഹിച്ചു മൃത്യ-
വക്ത്രത്തിലാണ്ടൊരെന്നെ കരകേററി!

6 ലോകം വെടിഞ്ഞു ദേഹം നാററംപിടിച്ചിരുന്ന
ലാസറെ ജീവിപ്പിച്ച ജഗദീശാ!

7 ക്ലേശം സഹിച്ച ദേവാ! ക്രൂശിൽ മരിച്ച നാഥാ!
ചേക്കണമെന്നെയും നിൻ തിരുമാർവ്വിൽ!

---

## 493 ഇംഗ്ലീഷ് ഏകതാളം

1 യേശുവിൻ ആ സ്നേഹത്തിന്നു തുല്യമായിട്ടെന്തുള്ളു?
കാശിനും കൊള്ളാത്ത നിന്നെ എത്രമാത്രം സ്നേഹിച്ചു!
കാണുക! കാണുക! കാണുക! കാണുക!
ക്രൂശിൻസ്നേഹത്തെ കാണുക!

2 ദുഷ്ടരായ യൂദന്മാരാൽ ഏററ തൻ വൻ പാടുകൾ
ശിഷ്ടരാക്കാൻ പെട്ട തൻെറപാടുകളെ ഓക്കുക!— കാ

3 വിട്ടീടുക പാപവഴി സർവ്വവും നിൻരക്ഷയ്ക്കായ്
വിട്ടിടാഞ്ഞാൽ നാശരൂപം അന്ത്യമായ് ലഭിച്ചീടും!— കാ

4 ചുങ്കക്കാരൻ ചെയ്തപോലെ ചങ്കുപൊട്ടിക്കരയുക
തങ്കരുധിരത്തിനാൽ ശുദ്ധമായ് തീൎന്നിടുക!— കാ

5 ഇത്രനാളും കത്തനിൽ നിന്നെത്രനന്മ പ്രാപിച്ചു-
അത്രയ്ക്കു നീ നന്ദികേടായ് എത്രയോ പ്രവത്തിച്ചു?— കാ

6 തൻെറ കരുണ,സ്നേഹം,ദയ വിട്ടുനിന്നെക്കൊല്ലാതെ
തൻെറപക്കൽ ചെന്നിടുകിൽ ചേത്തിടുംതാൻ മാവ്വതിൽ—കാ

---

## 494 ക്രിസ്തീയജയാമോദം. ഏകതാളം

1 ജയം ജയം! ഹല്ലേലൂയ്യാ ജയം ജയം എപ്പോഴും!
യേശുനാഥൻ നാമത്തിന്നു ജയം ജയം എപ്പോഴും.

2 പാപത്തെയും രോഗത്തെയും ക്രൂശിന്മേൽ താൻ വഹിച്ചു
സാത്താനെയും സൈന്യത്തേയും കാൽവറിയിൽ തോല്പിച്ചു.

3 ശത്രുഗണം ഒന്നാകവെ ചെങ്കടലിൽ മുങ്ങിപ്പോയ്
വൈരിയുടെ എതിർപ്പുകൾ ഫലിക്കയില്ലിനിമേൽ.

4 വാദ്യഘോഷങ്ങളോടു നാം ജയത്തിൻെറ പാട്ടുകൾ
ആഘോഷമായ് പാടീടുക ശുദ്ധിമാന്മാർ സഭയിൽ.

5 രക്തംകൊണ്ടു മുദ്രയിടപ്പെട്ട ജനമൊന്നിച്ചു
കാഹളങ്ങൾ ഊതിടുമ്പോൾ ഭൂതലം വിറയ്ക്കുമെ.

6 തകർക്കുന്ന രാജരാജൻ സൈന്യത്തിന്റെ മുൻപിലായ്
നായകനായുള്ളതിനാൽ ജയം ജയം നിശ്ചയം.

7 ഹല്ലെലുയ്യാ ഹല്ലെലുയ്യാ ഹല്ലെലുയ്യാ ജയമെ!
ഹല്ലെലുയ്യാ ഹല്ലെലുയ്യാ ഹല്ലെലുയ്യാ ആമേൻ.

---

## 495 സുവിശേഷദൂത്. ഏകതാളം

1 വിരുന്നുശാല നിറഞ്ഞുകവിയും കാലമടുത്തുവരുന്നല്ലോ!
വിരുന്നിനുള്ള വിളികൾ ദേശം മുഴവനിപ്പോൾ മുഴങ്ങുന്നു!

ഹല്ലെലുയ്യാ ഹല്ലെലുയ്യാ ഹല്ലെലുയ്യാ എന്നുമേ!

2 പാപി വരിക തേടിവരിക എടുക്ക നിന്റെ ഓഹരി!
ഓടിവരിക തേടിവരിക കൂടിക്കൊൾക ശാലയിൽ!— ഹ

3 ഒഴികഴിവു പറഞ്ഞുപോയ ക്ഷണിതന്മാർക്കു പകരമായ്
കാട്ടുപ്രാക്കൾ പാട്ടുസഹിതം കയററംതുടങ്ങി ശാലയിൽ— ഹ

4 ഇനിയുമുണ്ടു സ്ഥലമെന്നുള്ള ധ്വനികൾ വീണ്ടുംമുഴങ്ങുന്നു
പാപി വരിക തേടിവരിക കൂടിക്കൊൾക ശാലയിൽ!— ഹ

5 വസ്ത്രം എടുക്ക എണ്ണയെടുക്ക ദീപങ്ങളെ തെളിയിക്ക!
കാന്തൻവരുന്ന വേഗമവനെ എതിരേല്പതിന്നൊരുങ്ങുക!— ഹ

---

## 496 ആത്മീയാനന്ദം. ആദിതാളം

1 ആനന്ദംആനന്ദം ആനന്ദമേ! പരമാനന്ദം ആനന്ദംആനന്ദമേ!
മാതാവിൻ മക്കളിൽ ബന്ധുക്കളിൽപോലും
കാണാവതല്ലാത്തൊരാനന്ദമേ!

2 എപ്പോഴുംസംതൃപ്തി ശാന്തിയും നല്കുന്നോ-
രാനന്ദമെ പരമാനന്ദമേ!
ധന്യന്മാരേയും അഗതികളേയും സം-
യോജിപ്പിച്ചീടുന്നോരാനന്ദമേ!

3 ക്രിസ്തുവിൻരക്തത്താൽ വീണ്ടെടുക്കപ്പെട്ടോർ
ആനന്ദംകൊണ്ടവർ തുള്ളിടുന്നു!
നിക്ഷേപംകിട്ടിടിൽ ലഭ്യമാകാത്തുള്ളോ-
രാനന്ദം-കൊണ്ടവർ തിങ്ങീടുന്നു!

4 ഇഭൂവി വിലിത്രയും ആനന്ദമുണ്ടെങ്കിൽ
സ്വർഗ്ഗത്തിലങ്ങെത്ര ആനന്ദമേ!

എന്നാത്മാവെ! നീയും കണ്ടിടും വേഗത്തിൽ
അക്കുട്ടരേ മോക്ഷരാജ്യം തന്നിൽ!

5 ഈമൺശരീരമടയുന്ന നേരത്തിൽ
വിൺശരീരം നമുക്കേകിടുമേ!
അപ്പോഴെൻ പ്രീയന്റെ പൊൻമുഖം മുത്താനും
കൈകൾ ചുംബിപ്പാനും ഭാഗ്യമുണ്ടേ!

6 കർത്തനെ കാണാതെ സ്നേഹിക്കുന്നെങ്കിലും-
മാത്ര കഴിയുമ്പോൾ കണ്ടിടുമേ!
അല്പനേരം കൂടെ താമസിച്ചീടുകിൽ
ആത്മപ്രിയൻമുഖം മുത്തിടാമേ!

7 ഇപ്പാരിലേറുള്ള കഷ്ടതകളൊന്നും
നഷ്ടമല്ലെന്നു ഞാൻ കണ്ടിടുമേ!
സാധുക്കൾക്കായിട്ടും രോഗികൾക്കായിട്ടും
നീട്ടിയതൃക്കൈകൾ കണ്ടീടുമേ!

---

## 497 ഇംഗ്ലീഷ് ഏകതാളം

## നമ്മുടെ സ്വർഗ്ഗീയ ഭവനം.

1 ശുദ്ധർ സ്തുതിക്കും വീടെ! ദൈവ-മക്കൾക്കുള്ളാശ്രയമേ!
പരിലസിക്കും-സ്വർണ്ണത്തെരുവീഥിയിൽ-അതികുതുകാൽ
എന്നു ഞാൻ ചേർന്നിടുമോ?

വാനവരിൻ സ്തുതിനാദം സദാമുഴങ്ങും ശാലേമിൽ
എന്നു ഞാൻ ചെന്നീടുമോ? പരസുതനെ!
എന്നു ഞാൻ ചേർന്നിടുമോ?

2 മുത്തിനാൽ നിർമ്മിതമായ് ഉള്ള പന്ത്രണ്ടു ഗോപുരമേ!
തവമഹത്വം കണ്ടിട്ടങ്ങാനന്ദിപ്പാൻ മമ കൺകൾ
പാരം കൊതിച്ചിടുന്നേ-സന്തതം— വാന

3 അന്ധത ഇല്ലാ നാടേ! ദൈവ-തേജസ്സാൽ മിന്നും വീടേ!
തവവിളക്കാം ദൈവത്തിൻ കുഞ്ഞാടിനെ-അളവെന്യേ
പാടി സ്തുതിച്ചീടും ഞാൻ—സന്തതം— വാന

4 കഷ്ടതയില്ലാ നാടേ!-ദൈവ ഭക്തരിൻ വിശ്രമമേ!
പുകൾപെരുകും—പുത്തനെരുശലേമേ! തിരുമാർവ്വിൽ
എന്നുഞാൻ ചാരീടുമോ?-സന്തതം— വാന

5 ശുദ്ധവും ശുഭ്രവുമായ് ഉള്ള ജീവജലനദിയിൻ
ഇരുകരയും-ജീവവൃക്ഷഫലങ്ങൾ പരിലസിക്കും
ദൈവത്തിൻ ഉദ്യാനമേ!-സന്തതം— വാനം

6 കർത്തൃസിംഹാസനത്തിൻ ചുററും വീണകൾ മീട്ടിടുന്ന-
സുരവരരേ! ചേർന്നങ്ങു പാടിടുവാൻ പുരുമോദം
പാരം വളരുന്നഹോ!–സന്തതം— വാനം

---

## 498 ഉണർവ്വ ദൂത് ചെമ്പട

1 ഉണർന്നെഴുന്നേല്ക്ക തിരുസഭയെ!-മണവാളൻവരുവാൻനേരമായിതാ!
ദുർഘടസമയം വരുമെന്നുള്ള-സത്യപ്രവചനം നിവർത്തിക്കുന്നേ!

2 വഗ്ഗീയമത്സരം പെരുകീടുന്നു-നിർജീവന്മാരായി മർത്യർതീരുന്നു
പരസ്പരവൈരം പെരുകീടുന്നു-ലോകമെങ്ങും ഹാ തരാ തൻജനങ്ങളും.

3 ലോകമെങ്ങും ക്ഷാമം കാട്ടുമഗ്നിപോൽ-വേഗമായ് പടന്നു ജനത്തെയെല്ലാം,
വ്യാകുലസമുദ്രമതിൽമുക്കുന്നു ആർപിടിച്ചുകയററും ഈസമയത്തിൽ

4 അക്രമംപെരുകി വരുന്നുഭൂവിൽ-മ്ലേച്ഛബിംബസേവ നിവർന്നിടുന്നു
പാരിടമടക്കിവാഴുംഭൂപന്മാർ-ആകവെവിറച്ചു വിഭ്രമിക്കുന്നു.

5 ഏറിയകാലമായ് ജാരനോടൊത്തു-ലോകസുഖരഥത്തിൽ കേറി-നടന്നു,
മാറി,ദൈവനീതിയാകുമങ്കിയെ-ദൂരെയെറിഞ്ഞൊരിറങ്ങിവരട്ടെ!

6 ജീവവൃക്ഷഫലം തിന്നുവതിന്നും-ഗോപുരങ്ങൾപുകി പോവതി-ന്നുമായ്
ദൈവകല്പനകൾകാത്തിടുന്നവർ-ഭാഗ്യപരിപൂർണ്ണർ എന്നുമെന്നേക്കും.

7 നായ്ക്കൾ ക്ഷുദ്രക്കാരും, ബിംബാരാധികൾ-ഭോഷ്കിൽപ്രിയം വയ്ക്കുന്നേവനും തന്നെ
പേയിൻവാസമാകും തീയിൻനടുവിൽ-പോകുമേശുനാഥൻ വായിൻവിധിയാൽ.

8 കർതൃസേവചെയ്തു പോർനടത്തുവിൻ-വൃത്തികേടുകളേ ദൂരെയോ-ക്കുവിൻ!
കർതൃവാസസൌഖ്യം ആസ്വദിക്കുവിൻ!-പുത്തനായ രാജ്യം വന്നു വാഴുവിൻ!

9 കള്ളനെപ്പോലെ താൻ വരും വേഗത്തിൽ-വെള്ളയുടുപ്പിന്മേൽ ചെള്ളപററല്ലേ!
വെള്ളസിംഹാസനം തന്നിലിരിക്കും-വല്ലഭൻകുഞ്ഞുങ്ങൾ തന്നെ സ്തുതിക്കും—



## 499

ഏകതാളം

1 ദേവസുത സന്തതികളെ! വിശുദ്ധരെ!
ദേവപുരവാസികളോടെന്നു ചേർന്നിടും?
ശോഭന പുരമതിൽ-രാജനോടുകൂടെ നാം
മോദാൽ വസിപ്പാൻ പോകാം നമുക്ക്!— ദേവ-

2 അക്കരെനാടെത്തിയ വിശുദ്ധസംഘക്കാർ
കാത്തുപാക്കുന്നുണ്ടു നാമും ചേർന്നിടുവാനായ്
ആനന്ദക്കരംനീട്ടി ഏററം പുഞ്ചിരി തൂകി
വിളിച്ചീടുന്നേ പോകാം നമുക്ക!— ദേവ-

3 ദൂതർസംഘം ഹല്ലേലൂയ്യാ പാടി ആക്കുന്നു
വിശ്രമംകൂടാതെ ഖെറുബി സ്രാഫികളിതാ-ഗീത
മോദമോടെന്നും വാഴ്ത്തീടുന്നു പരനെ
പോകാം നമുക്കു സീയോൻ പുരിയിൽ!— ദേവ-

4 തുല്യമില്ലാ തേജസ്സാൽ വിളങ്ങിടും സ്വർണ്ണ—
പട്ടണമതായവനെ എന്നു കണ്ടീടും-മുത്തു—
ഗോപുരങ്ങളാൽ ശോഭനതെരുക്കളെ
കാണുന്നുണ്ടതിൻ പ്രഭാപൂരത്തെ!— ദേവ-

5 അന്ധതയകന്നനന്ത നിത്യരാജ്യമെ!
അന്ധകാര സിന്ധുവിലുഴന്നിടുന്നെങ്ങൾ-എന്ന-
യച്ചീടും തവ നീതിയിൻ കതിരോനെ?
താമസിക്കല്ലേ സീയോൻ പുമാനേ!— ദേവ-



## 500

ആദിതാളം

പല്ലവി

ദേവാ-ദേവാ! ദിവ്യഗുരുനാഥാ! ജീവാമൃതം അരുൾ പരമേശാ!

അനുപല്ലവി

ദിവ്യപ്രഭയെ-പ്രതിദിന കൃപയെ
ദിവ്യമാം നാമത്തിൽ ചൊരിക്കുക മഴയെ!— ദേവ-

1 ആടുകൾ കാണാതങ്ങുമിങ്ങും നടന്നു കേട്ടുകൾപററിക്കേഴുന്നേ!
കാട്ടുകളേറി പോയ നിൻ അജങ്ങൾ
നാട്ടും വീട്ടും കണ്ടാനന്ദമടവാൻ— ദേവാ!

2 ഐക്യതയില്ലാതനവധി ജനങ്ങൾ സൗഖ്യരഹിതരായ്പോകുന്നേ!
ഭാസ്ക്കരപ്രഭയും ജയം തരും കൃപയും
ത്യാജ്യമായ്ത്തീരുന്നു പൊതുജനമനസ്സിൽ— ദേവാ!

3 ദുർമ്മദദോഷം പടന്നിതാഭുവനം ധർമ്മവിഹീനമായ്ത്തീരുന്നേ!
കർമ്മനിർവ്വാഹക കുടികളിൻ ക്രിയകൾ
മർമ്മഭേദകമായ് കാണുന്നു ദിനവും!— ദേവാ!

4 ഭരണകൂടങ്ങൾ അഴിഞ്ഞുലഞ്ഞിടുന്നു കരുണയില്ലാക്കരംകാണുന്നു!
ശരണംഅററുള്ള നിൻ സാധുക്കൾ കരച്ചിൽ
ഭരണഗുണത്താൽ തീർക്കുക ക്ഷണത്തിൽ— ദേവാ!

5 യാഗംകഴിക്കും നിൻ തിരുസഭയെ മേഘത്തിൽ ചേർക്കാൻവരിക [പ്രാ!
വേഗം വരണം ഭരണം കൈവരണം
ഭൂവാനങ്ങളെ പുതുതാക്കിടേണം— ദേവാ!

---

## 501

ഏകതാളം

1 ദേവാ! ദേവാ! ത്രിലോകനാഥാ!-ലോകോദ്ധാരക ക്രിസ്തോ ദേവാ!
ദാസരാമെങ്ങളെ കാത്തു രക്ഷിക്കണെ!— ദേവാ!

2 ആഴി മീതെ നടന്ന ദേവാ! അഞ്ചപ്പം കൊണ്ടയ്യായിരത്തെ
അതിശയകരമായ് പോഷിപ്പിച്ചവനേ!— ദേവാ!

3 കാനാ-വിലെ-കല്യാണവിരുന്നിൽ-ശുദ്ധജലത്തെ-വീഞ്ഞാ-
ക്കിത്തീർത്ത
കരുണാനിധിയെ! കനിയണം ദിനവും— ദേവാ!

4 മാന-വരെ-രക്ഷചെയ്യാനായ്-മുൾമുടിശിരസ്സിൽ-വഹിച്ചും-
കൊണ്ടു
കുരിശതിലേറി-ജീവനെ വെടിഞ്ഞ— ദേവാ!

5 നാഥാ!-മമഗതി-നീയേതാതാ!-ആത്മജനങ്ങൾക്കേകാലംബം
നീയെന്ന്യെ ആരുള്ളൂ! ദീനദയാലോ! ദേവാ!

6 നിൻെറ-രാജ്യം-വേഗം വരണേ-നിത്യാനന്ദ-മോക്ഷം ചേരാൻ
ഭക്തരാം ദാസരെ-അനുഗ്രഹിച്ചീടുക!— ദേവാ!

---

## 502 തിരുസഭാമഹത്വം

1 മഹിമവിളങ്ങും മണവാട്ടിസഭയേ—മണവാളൻ വേളികഴിക്കും
അവൻ-മേഘങ്ങളിൽകോടിദൂതന്മാരൊന്നാകെ
ആർപ്പൊട്ടു വെളിപ്പെട്ടമേ!— മഹി

2 ലോകംത്യജിച്ച-സിദ്ധ-ന്മാരെല്ലാം-നൊടിക്കുള്ളിൽ-ഉയർത്തി-
അവർ-കഴുകൻപോൽ പറന്നു-പ്രിയനേ കാണ്മാൻ [ടുമേ
ഉയരത്തിൽ ഗമിച്ചീടുമേ!— മഹി

3 മദ്ധ്യവാനിൽ തൻ-കാന്തയാം സഭ-വാഴുമെ പ്രിയനുമായി
അന്നു-ഉല്ലാസമോടവർ-വല്ലഭൻ മുൻപാകെ
ആനന്ദമനുഭവിപ്പാൻ— മഹി

4 രോഗവുമില്ല-ശാപവുമില്ല മൃത്യുവുമില്ലവിടെ
അന്നു-കർത്തനാമേശു-ഭർത്താവായിരുന്നു-
നിത്യവും വാണിടുമേ!— മഹി

---

## 503 സീയോൻകുമാരിയുടെ പ്രത്യാശ

പല്ലവി

സീയോൻ കുമാരി! നിൻ കാന്തൻ—വേഗം വരുന്നിതാ!

1 വാനമേഘത്തിൽ കോടി ദൂതരുമായി—തന്റെ-
കാന്തയെ ചേർക്കുവാൻ വേഗം വരുന്നിതാ!
ഉണർന്നിടുക നീ-എണ്ണ നിറച്ചുകൊൾക നീ— സീ

2 വാട്ടം മാലിന്യമില്ലാതെ നീ നിന്നാൽ-ഒരു
മാററം കൂടാതെ നിന്നെ വേളികഴിക്കും
നീളെ യുഗമായ് തൻകൂടെ വാണീടും!— സീ

3 രാജാധി രാജനായ് വേഗം വരുന്നു താൻ-
ലോക രാജാക്കളെഭരിച്ചു കീഴടക്കുവാൻ-
ഏക-രാജരാജൻ താൻ ശത്രു കീഴടങ്ങുമേ— സീ

4 ജ്ഞാനം നീതി വി-ശുദ്ധി വീണ്ടെടുപ്പുമായ്......
മാനുഷവേഷത്തിൽ ഭൂവിൽവന്നതാൻ-
പരിജ്ഞാനദായകൻ പരലോകേപോയവൻ! സീ

5 സ്വർഗ്ഗം ഭൂമി ആഴം മൂന്നുമൊന്നാകെ-തന്റെ
വാർത്തയാലാക്കിയോൻ വീണ്ടും വരുന്നിതാ!
ഭക്തന്മാരെ ചേർപ്പാൻ നിത്യതേജസ്സിൽ വാഴാൻ!— സീ

---

## 504 കർത്താവിന്നായ് ഒരുങ്ങുക

1 അടയാളങ്ങൾ കാണുന്നുണ്ട് ഒരുങ്ങീട്ടുണ്ടോ നീ?
മദ്ധ്യവാനിലേശു വെളിപ്പെട്ടമേ!
കാഹളനാദം നീ കേൾക്കും മുമ്പെ
പാത്രങ്ങളിൽ എണ്ണ വേഗം നിറച്ചുകൊള്ളണമേ
മങ്ങുന്ന വിളക്കുകൾ തെളിയിക്കുവാൻ!

2 ലക്ഷങ്ങളിൽസുന്ദരനാം എൻപ്രിയന്റെ വാഗ്ദത്തം
ഓക്കുമ്പോളെൻ വാഞ്ഛയേറീടുന്നു
യാത്രമദ്ധ്യേ ഉറങ്ങുന്ന സീയോൻ സംഘമേ!
യഹോവയ്ക്കായ് കാത്തിരുന്നു ശക്തിയെ പുതുക്കുക
കാത്തിരിക്കുന്നവക്കായി പ്രിയൻവരുന്നേ!—

3 രക്തംകൊണ്ടു വീണ്ടെടുത്ത ശുദ്ധിമാന്മാരെല്ലാം
പാട്ടോടും ആർപ്പോടും വരും സീയോനിൽ
യേശുരാജന്റെതിരേല്പിൽ നീയും കാണുമോ?
കാട്ടുപ്രാക്കൾ സംഘമെല്ലാം വിരുന്നുശാലതന്നിൽ
നിറയുന്ന കാഴ്ചയതാനന്ദമല്ലോ?

---

## 505 യേശുരാജൻ വരുന്നു

1 ശാലേം രാജൻ വരുന്നൊരു ധ്വനികൾ ദേശമെങ്ങും മുഴങ്ങീടുന്നു
സോദരാ നീ ഒരുങ്ങീടുക-ലോകം വെറുത്തിടുക-
വേഗം ഗമിച്ചീടുവാൻ-വാനിൽ പറന്നുപോവാൻ!-

2 വീശുക ഈ തോട്ടത്തിനുള്ളിൽ ജീവയാവി പകന്നിടുവാൻ
ജീവനുള്ള പാട്ടുപാടുവാൻ സാക്ഷിചൊല്ലുവാൻ
ദൂതറിയിപ്പാൻ സഭയുണരുവാൻ-

3 ക്രിസ്തുവീരർ ഉണന്നുശോഭിച്ചു ശക്തിയായോരു വേലചെയ്യുവാൻ
കക്ഷിതം ഇടിച്ചുകളക സ്നേഹത്താ-ലൊന്നിക്ക വിശ്വാസം
മേലും ധൈര്യം നൽകട്ടെ! [കൂടട്ടെ

4 തീവെട്ടികൾ തെളിയിച്ചുകൊൾക എണ്ണപ്പാത്രം നിറഞ്ഞീടട്ടെ!
ശോഭയുള്ള കൂട്ടരോടൊത്തു പേർവിളിക്കുമ്പോൾ
വാനിൽപോകുവാൻ ഒരുങ്ങിനില്ക്കും ഞാൻ!



## 506 പ്രാണപ്രിയന്റെ രക്തപ്രവാഹം

1 സർവ്വപാപക്കറകൾതീർത്തു-നരരെ രക്ഷിച്ചീടുവാൻ
ഉർവ്വിനാഥൻ യേശുദേവൻ-ചൊരിഞ്ഞ തിരുരക്തമേ!

2 യേശുവോടീ ലോകർചെയ്ത-തോർക്ക ഈ പൂങ്കാവനേ
വേദനയോടേശുദേവൻ ചൊരിഞ്ഞ തിരുരക്തമേ!

3 കാട്ടുചെന്നായ് കൂട്ടമായോ-രാടിനെ പിടിച്ചപോൽ
കൂട്ടമായ് ദുഷ്ടരടിച്ചപ്പോൾ-ചൊരിഞ്ഞ രക്തമേ.

4 മുള്ളുകൊണ്ടുള്ളോർ മുടിയാൽ-മന്നവൻതിരുതല-
യ്ക്കുള്ളിലും പുറത്തുമായി-പാഞ്ഞ തിരു രക്തമേ!

5 നീണ്ട ഇരുമ്പാണികൊണ്ടു-ദുഷ്ടരാക്കൈകാൽകളെ
താണ്ടിയനേരം ചൊരിഞ്ഞ രക്ഷിതാവിൻ രക്തമേ!

6 വഞ്ചകസാത്താനെബന്ധിച്ചന്ധകാരം നീക്കുവാൻ
അഞ്ചുകായങ്ങൾ വഴി.വഴിഞ്ഞ തിരുരക്തമേ!

---

## 507 ക്രിസ്തുസ്നേഹധ്യാനം

1 തൻനിത്യസ്നേഹത്താൽ നാഥൻ-അന്തമില്ലാത്തൊരു ഭാഗ്യത്തെ
എന്നേക്കുമായി നമുക്കു നൽകി.

പല്ലവി

ഹാ! എത്ര മോദം!-നിൻജീവിതം ദൈവത്തിന്റെ-കൈതലേ!
കണ്ണുനീരെല്ലാം തുടച്ചീടും-ആ നാളിലെന്തു സന്തോഷം!

2 ലോകദുഃഖങ്ങളേറീടുമ്പോൾ — ആശ്വാസമേകുന്ന-
തൻകരങ്ങൾ കൊണ്ടു നിന്നേ തലോടീടും
ദുഃഖം പ്രയാസമാകെ നീങ്ങിപ്പോം
തൻക്രൂശിനേ നീ ധ്യാനിക്കുമ്പോൾ— ഹാ!

3 നിൻ ജീവിതക്കപ്പലിതാ-ലോകമാകുന്ന-
വൻസമുദ്രത്തിൽ—കൂടി മുമ്പോട്ടു പായുന്നു-
സ്വർഗ്ഗീയ തുറമുഖത്തെത്തിടുമ്പോൾ
നായകൻ നിന്നെ സ്വീകരിക്കും— ഹാ!

4 ശത്രുക്കളാരുമില്ലാത്ത വീട്ടിൽ-പളുങ്കുനദി പ്രവഹിക്കും-
തീരത്തിൽ—നിശ്ചയമായ് നീ ആനന്ദിക്കും-
ഈ ലോകത്തിന്റെ എല്ലാ മോഹങ്ങളും
എന്നേക്കുമായ് നീ പരിത്യജിക്കും— ഹാ!

## 508 സ്തോത്രം ഏകതാളം

1 കുഞ്ഞാട്ടിൻതിരുരക്തത്താൽ ഞാൻ ശുദ്ധനായ് തീൎന്നു!
തൻചങ്കിലേ ശുദ്ധരക്തത്താൽ ഞാൻ ജയം പാടിടും
മഹത്വം രക്ഷകാ സ്തുതി നിനക്കെന്നും
ചേററിൽനിന്നെന്നെ നീ വീണ്ടെടുത്തതിനാൽ
സ്തുതിക്കും നിന്നെ ഞാൻ ആയുസ്സിൻ നാളെല്ലാം
നന്ദിയോടടിവണങ്ങും.

2 ആർപ്പോടു നിന്നെ ഘോഷിക്കും ഈ സീയോൻ യാത്രയിൽ
മുൻപോട്ടു തന്നെ ഓടുന്നു എൻവിരുതിന്നായി
ലഭിക്കും നിശ്ചയം എൻവിരുതെനിക്കു
ശത്രുക്കളാരുമേ കൊണ്ടുപോകയില്ല
പ്രാപിക്കും അന്നു ഞാൻ രാജൻ കയ്യിൽനിന്നു
ദൂതന്മാരുടെ മദ്ധ്യത്തിൽ.

3 എൻ ഭാഗ്യകാലം ഓക്കുമ്പോളെന്നുള്ളം തുള്ളുന്നു
ഈ ലോകസുഖം തള്ളി ഞാൻ ആ ഭാഗ്യം കണ്ടപ്പോൾ.
നിത്യമാം രാജ്യത്തിലന്നുഞാൻ ഘോഷിക്കും
രാജൻമുഖം കണ്ടു എന്നും ഞാൻ ഘോഷിക്കും
രക്തത്തിൻ ഫലമായ് വാഴുമേ സ്വർഗ്ഗത്തിൽ
കോടികോടി യുഗങ്ങളായി

4 മനോഹരമാം സീയോനിൽ ഞാൻ വേഗം ചേൎന്നിടും
എൻക്ലേശമാകവെ നീങ്ങിപ്പോം അവിടെയെത്തുമ്പോൾ.
നിത്യമാം സന്തോഷം പ്രാപിക്കും അന്നു ഞാൻ
എൻ ശത്രുവിന്നതു എടുപ്പാൻ പാടില്ല.
ആനന്ദം കൂടിടും സാനന്ദം പാടിടും
ശ്രീയേശു രാജൻമുൻപാകെ.

---

## 509 കൎത്താവിൻെറ വരവിനുവേണ്ടി കാത്തിരിക്ക.

പല്ലവി

സീയോനേ നീ ഉണൎന്നെഴുന്നേൽക്കുക
ശാലേംരാജനിതാ വരുവാറായ്

അനുപല്ലവി

ശീലഗുണമുള്ള സ്നേഹസ്വരൂപൻ
ആകാശമേഘത്തിൽ എഴുന്നള്ളി വരുമേ!

1 പകലുള്ള കാലങ്ങൾ അണഞ്ഞണഞ്ഞുപോയ്
കൂരിരുൾനാളുകൾ അടുത്തടുത്ത!
ഝടുതിയായ് ജീവിതം പുതുക്കി നിന്നിടുകിൽ
മണവാളനോടു നാം മറുരൂപമാകും— സീ

2 അന്ത്യസമയങ്ങൾ അടുത്തുപോയ് പ്രിയരേ!
സ്വന്തമെന്നേശുവേ സാക്ഷിക്കുവിൻ!
അന്ധകാരപ്രഭുവെളിപ്പെട്ടുംമുമ്പേ
സന്തോഷരാജ്യത്തിൽ ചേർന്നിടുമേ നാം— സീ

3 ഭൂമണ്ഡലങ്ങൾ ഉലഞ്ഞിളകിടുന്നു
വാനങ്ങൾ ആകവേ നടുങ്ങിടുന്നു
പ്രേമമററുള്ളനിൻ സാധുക്കൾ കരളിൽ
ഖേദംപൂണ്ടങ്ങിങ്ങു വീണുഴലുന്നു— സീ

4 സൈന്യത്തിൻ ശക്തിയാൽ രാജ്യങ്ങൾ ആകവെ
തകർന്നടഞ്ഞീടുന്നു ദിനംദിനമായ്
സൈന്യത്തിൻ ശക്തിയാൽ ഒന്നാലുമല്ലേ
ആത്മബലത്താൽ ജയം നേടുക നാം— സീ

5 തിരുസഭയേ നിൻ ദീപങ്ങളെന്നുമേ
സൂര്യപ്രഭപോൽ വിളങ്ങിടട്ടേ
മഹിതൻ തൻ തേജസ്സിൽ എഴുന്നള്ളി വരുമ്പോൾ
ഉടലോടു പ്രിയനെ എതിരേല്പാൻ പോകാം!— സീ

---

## 510 "അരുമകാന്തൻെറ പുറകെ പോകാം"

1 യേശുദേവാ! പാപികൾക്കായ് ജീവനെ വിട്ടോനേ!
ആശയോടിതാ നിന്നിൽ ഞാൻ ചാരിടുന്നു നാഥാ!— യേശു

2 ബേതലേം ഗോശാലമുതൽ കാൽവറിവരെയും
വേദനായകനെ! നിൻെറ പാടുകളധികം— യേശു

3 കുരിശെടുത്തു പുറകേവരാനരുളിച്ചെയ്ത നാഥാ!
വരുന്നുഞാനീ ഇടുക്കമുള്ള വഴിയെ നിൻപിന്നാലെ!— യേശു

4 തെരുക്കന്നേ തിരിച്ചുപിന്നോട്ടയപ്പാൻ ദുഷ്ടപ്പേകൾ
പരനെ!നിൻെറ കരത്താലെന്നെപിടിച്ചുനടത്തേണം— യേശു

5 ക്രൂശുരുഹാമൂലമുള്ള ശുദ്ധസമാധാനം
നിത്യവുമെൻ ആത്മാവിങ്കലാവസിച്ചിടേണം— യേശു



## 511 കർത്താവിൽ നാം ആശ്വസിക്ക.

**ഖണ്ഡങ്ങൾ** **ആദിതാളം**

1 ആശ്വാസമേ എനിക്കേറെ തിങ്ങീടുന്നു!
വിശ്വാസക്കണ്ണാൽ ഞാൻ നോക്കീടുമ്പോൾ
സ്നേഹമേറീടുമെൻ രക്ഷകൻ സന്നിധൌ
ആനന്ദക്കൂട്ടരെ കാണുന്നില്ലേ?

2 ആമോദത്താൽ തിങ്ങി ആശ്ചര്യമോടവർ
ചുററുംനിന്നു സ്തുതി ചെയ്തീടുന്നു
തങ്കത്തിരുമുഖം കാണ്മാൻ കൊതിച്ചവർ
ഉല്ലാസമോടിതാ നോക്കീടുന്നു

3 തൻകൈകളാൽ കണ്ണുനീരെല്ലാം താതൻ താൻ
എന്നേക്കുമായി തുടച്ചിതല്ലോ
പൊൻവീണകൾ ധരിച്ചാമോദപൂർണ്ണരായ്
കർത്താവിനെ സ്തുതി ചെയ്യുന്നവർ

4 കുഞ്ഞാട്ടിന്റെ രക്തംതന്നിൽ തങ്ങൾ-അങ്കി
നന്നായ് വെളുപ്പിച്ച കൂട്ടരിവർ
പൂർണ്ണവിശുദ്ധരായ് തീർന്നവരേശുവിൻ—
തങ്കരുധിരത്തിൻ ശക്തിയാലെ

5 തങ്കക്കിരീടങ്ങൾ തങ്ങൾ ശിരസ്സിന്മേൽ,
വെൺനിലയങ്കി ധരിച്ചോരിവർ
കയ്യിൽ കുരുത്തോല ഏററീട്ടവർ സ്തുതി-
പാടീട്ടാനന്ദമോടാർത്തീടുന്നു

6 ചേർന്നീടുമേ വേഗം ഞാനും ആ കൂട്ടത്തിൽ
ശുദ്ധരോടൊന്നിച്ചങ്ങാനന്ദിപ്പാൻ
ലോകം വേണ്ടാ എനിക്കൊന്നുംവേണ്ടാ-എന്റെ-
നാഥന്റെ സന്നിധൌ ചേർന്നാൻ മതി

7 കർത്താവേ! വിശ്വാസപ്പോരിൽ തോല്ക്കാതെന്നെ
അവസാനത്തോളം നീ നിർത്തേണമേ
ആകാശമേഘത്തിൽ കാഹളനാദത്തിൽ
അടിയനും നിൻമുന്നിൽ കാണേണമേ!

---

## 512 രോഗികൾക്കുള്ള പ്രാൎത്ഥന.

1 സർവ്വശക്തൻ യഹോവതാൻ പരിശുദ്ധൻ പരിശുദ്ധൻ!
സാധുക്കൾക്കു സഹായനും ആദ്യന്തനും നീയല്ലയോ?

2 രോഗികൾക്കു വൈദ്യനും നീ—രോഗംനീക്കും മരുന്നും നീ
ആശ്വാസത്തെ നൽകിടേണം രോഗിയാമീ നിൻമകനും.

3 നിൻമുഖം നീ മറച്ചീടിൽ—നന്മപിന്നെ ആരുനൽകും?
തിന്മയെല്ലാം തീർത്തിടേണം കാരുണ്യങ്ങൾശോഭിപ്പാനായ്.

4 സർവ്വശക്തൻ യഹോവയേ കോപിക്കല്ലേസാധുക്കളിൽ
ദൈവമേ! നീ തുണയ്ക്കേണം ആത്മസൗഖ്യംകണ്ടെത്തുവാൻ.

5 ശത്രുതങ്ങൾ പെരുകുന്നേ—സത്യാത്മാവേ തുണയ്ക്കേണം
ദൈവപുത്രാ! കൃപതാ നിൻ സത്യാത്മാവിൽ മോദിച്ചീടാൻ.



## 513

### It is the blood that washes bright.

1 പാപിനിൻ വഴികളെ ചിന്തിക്ക നേർപാതേ ചേരുക
പാപിയെ സ്നേഹിക്കും കർത്തൻ കാത്തു നിൽക്കുന്നിതാ!-
നിശ്ചയം! ഓ നിശ്ചയം! കർത്തൻനിന്നെ രക്ഷിക്കും
പാപത്തെ വെറുക്കിലും പാപിയെ താൻ 'സ്നേഹിക്കും!

2 ലോകത്തിൻ സുഖങ്ങളെ വെടിഞ്ഞു തന്നോടണയുക
ലോകയാത്രയിൽ നിന്റെ കപ്പലിൻ നാഥൻ താൻ ആകട്ടെ—നിശ്ച

3 രോഗദുഃഖാദികൾ നേരിട്ടാലും യോഗം നിനക്കുണ്ടേ!
രോഗത്തിൻ വൈദ്യനാകുംയേശുതാൻ നിന്നെ ക്ഷണിക്കുന്നേ—നി

4 നിൻപാപം എത്രഘനമായാലും കർത്തൻ ക്ഷമിക്കുമേ!
തൻറ രക്തത്താലുള്ളോരു ശുദ്ധിയാൽ തൻചാരെ ചേരുക— നിശ്ച

5 സ്വർഗ്ഗത്തിൻ നിരന്തരസന്തോഷം നിനക്കു വേണ്ടായോ?
ആത്മാവിൻവാളുകൊണ്ടു ജീവിതപോരാട്ടംനേടുക-! നിശ്ചയം

6 ശുദ്ധന്മാരുടെ നിത്യക്കൂട്ടത്തിൽ നിൻപേരും വേണ്ടായോ?
നിത്യംതൻസന്നിധിയിൽ ചേന്നിട്ടു ജീവൻപുതുക്കുക!— നിശ്ചയം

---

## 514 ഇംഗ്ലീഷ്

### "Leaning in the arms of Jesus"

1 യേശുവെ! നിൻമാർവ്വിൽചാരിആശ്വസിപ്പാൻ വരുംപാപിക്കു
ആശിഷമധികമേകി ആശ്ലേഷിച്ചയക്കുക!
യേശു, യേശു, യേശു, യേശുവിൻെറ മാവ്വിൽ ചാരി ഞാൻ
യേശു, യേശു, യേശു, യേശുവിൻെറ മാർവ്വിൽചേരും!

2 ലോകനിന്ദ പരിഹാസം രോഗശോകപാരവശ്യം
കേമമായ് എന്മേൽ വരുമ്പോൾക്ഷേമമായ്നിന്നിൽപാക്കും—യേശു

3 നന്മയ്ക്കായ്ചെയ്തീട്ടും കാര്യം തിന്മയായിതീന്നീടുമ്പോൾ
ഉണ്മയായ്ഞാൻനോക്കുംനിന്നെ കണ്മണിയാം യേശുവേ!—യേശു

4 നിൻെറവേലചെയ്തീടുവാൻ യോഗ്യനാക്കുക എന്നെ നീ
നിൻഅനുഗ്രഹാവിയാലേ സന്തതംനിറയ്ക്കുക!— യേശു

---

## 515 ഏകതാള

1 സ്വർഗ്ഗസീയോനിലേക്കുള്ള എൻപാതയിൽ-
കൂടെയുണ്ടെപ്പൊഴും യേശു
യേശു-യേശു-യേശു-എൻ-കൂടെയുണ്ടെപ്പൊഴും യേശു

2 മുൻപേ താൻപോയിട്ടും പിൻപേ ഞാൻ ചെന്നിട്ടും
കൂടെയുണ്ടെപ്പൊഴും യേശു— യേശു

3 തുമ്പങ്ങൾസർവ്വവും ഇമ്പമായ്തീത്തിട്ടും
കൂടെയുണ്ടെപ്പൊഴുംയേശു— യേശു

4 പാഥഇരുളിനാൽമൂടപ്പെട്ടീടിലും
കൂടെയുണ്ടെപ്പൊഴും യേശു— യേശു

5 പാദവെളിച്ചമുള്ളീശനെൻപാതയ്ക്കു
ദീപമായ്തീർന്നിടും യേശു— യേശു

6 കല്ലുകൾ, മുള്ളുകൾ, കുണ്ടുകുഴികളും
ഉള്ള ആ പാതയിൽ യേശു — യേശു

7 തെല്ലും വീഴാതെന്നെ കാക്കുവാൻ വല്ലഭൻ
കൂടെയുണ്ടെപ്പോഴും യേശു— യേശു

8 ലോകംവെറുക്കിലും കൂട്ടർ നിന്ദിക്കിലും-
കൂടെയുണ്ടെപ്പോഴും യേശു— യേശു

9 ശോകം നിറഞ്ഞ എൻ മാനസേ ആനന്ദം
നിത്യവും തന്നിടും യേശു— യേശു

10 ആക്ഷേപം ധാരാളം ഏല്ക്കേണ്ടിവന്നാലും
ആക്ഷേപിക്കപ്പെട്ട യേശു — യേശു

11 നിക്ഷേപമായ് എനിക്കുള്ളതിനാൽ തന്നെ
കൂടെയുണ്ടെപ്പോഴും-യേശു — യേശു

## 516

ഏകതാളം

1 അനുഗ്രഹിച്ചടിയാരെ അയയ്ക്കണം നാഥാ!
ഹൃദയസമാധാനം, മോദം, നിറച്ചു
നിൻസ്നേഹത്താലിവർ ഓരോരുത്തർ
നിൻകൃപലഭിച്ചതിലാനന്ദിപ്പാൻ
ആശ്വസിപ്പിക്ക—ആശ്വസിപ്പിക്ക
വനത്തിൽ സഞ്ചരിക്കുന്ന ഞങ്ങളെയെല്ലാം.

2 വന്ദനംപറയുന്നു വന്ദിക്കുന്നടിയങ്ങൾ
നിൻതിരുനാമത്തിൻ മഹത്വത്തിന്നായ്
നിൻരക്ഷാവചനങ്ങൾ ഫലിച്ചിടട്ടേ!
ഹൃദയത്തിൽ ശോഭിച്ചുവിളങ്ങിടട്ടേ!
വിശ്വാസയോഗ്യമായ്, വിശ്വാസയോഗ്യമായ്
സത്യത്തെ കാത്തവർ പാലിക്കട്ടെ.

3 അടയാളങ്ങൾ കണ്ടിട്ടമ്പോൾ ഒരുങ്ങിക്കൊള്ളണം നീ
ഭൂമിയിൽ നിന്നു നീ വിളിക്കപ്പെട്ടമ്പോൾ
ദൈവദൂതർ ചിറകിൽ നിന്നെ സ്വർഗ്ഗേക്കൊണ്ടുപോം
വിളിയനുസരിച്ചീടാൻ ആനന്ദമായ്
നാം എന്നന്നേക്കും—നാം എന്നന്നേക്കും
ക്രിസ്തുവിൻ കൂട്ടാളികളായ് വാണീടുവാൻ!

## 517

1 പോകല്ലേ കടന്നെന്നേ നീ പ്രിയനേശുവെ!
മററുള്ളോരെ ദർശിക്കുമ്പോൾ നോക്കുകെന്നെയും
യേശു നാഥാ! എന്നപേക്ഷകേൾ,
മററുള്ളോരെ ദർശിക്കുമ്പോൾ
നോക്കുകെന്നേയും!

2 നിൻകൃപാസനത്തിൻ മുമ്പിൽ വീണുകെഞ്ചുന്നേ,
എൻവിശ്വാസം ക്ഷീണിക്കുമ്പോൾ നീ സഹായിക്ക!— യേശു

---

## 518

1 സ്വർഗ്ഗകനാൻ കാണുന്നുണ്ടേ! ശോഭിതക്കൂട്ടർനടുവിൽ!
യേശുദേവൻ നില്ക്കുന്നിതാ നിന്നേയും ചേർപ്പാനായ്!
ആനന്ദം തന്നെകാണുമ്പോൾ സ്വർഗ്ഗീയഗാനസംഘവും
യേശുവേ! നിങ്കൽ ചേരും ഞങ്ങൾ ആനന്ദമാംവീട്ടിൽ!

2 വാ ഇപ്പോൾ നീ രക്ഷിതാവിങ്കൽ തീരാത്തസന്തോഷംലഭിപ്പാൻ
കണ്ടിട്ടുമ്പോൾ ഉണ്ടാനന്ദം തൃപ്തിയായ് വന്നീടുക!— ആ

3 എൻ യേശു എന്റെ സ്നേഹിതൻ തൻചോരചിന്തിഎനിക്കായ്
സ്വർഗ്ഗത്തിൽ പങ്കുതരുവാൻ കുരിശിൽ താൻ മരിച്ചു— ആ

---

## 519

ഏകതാളം

1 സ്വർഗ്ഗസീയോൻ വഴി ഇടുക്കം ഞെരുക്കം ആരിതുകടന്നീടുമോ;
സഹായികൾചുരുക്കം കൂട്ടുകാർചുരുക്കം ആയതല്ലോ മോക്ഷവഴി?
കഷ്ടതകൾ തീക്കുവാൻ ഭക്തന്മാരെ ചേക്കുവാൻ
പെട്ടെന്നേശു വന്നീടുമേ!
മുട്ടുകൾ തീർത്തീടും കണ്ണുനീർ തുടയ്ക്കും ദുഃഖമെല്ലാം മാററീടുമേ!

2 കണ്ണുനീരിൻ താഴ്‌വര നിന്ദകൾ കുറവില്ല എങ്കിലുമുണ്ടാശ്വാസം
ആതുള്ള ചാരുവാൻഎൻ യേശുനാഥനൊഴികെ ഞെരുക്കമുള്ളീ-
മരുവിൽ?—കഷ്ട

3 കൂട്ടുകാർ ദുഷിക്കട്ടെ നാട്ടുകാർ പഴിക്കട്ടെ യേശുഇന്നും ജീവിക്കുന്നു
ഞാൻഅവനായ് ചാകണം എങ്കിലോ വേണ്ടില്ല ആയിരങ്ങൾ-
ജീവിക്കട്ടെ!—കഷ്ട

4 കൂലിക്കാരനല്ലഞാൻ യേശുവിൻ സ്ഥാനാപതി
തൻെറ വേല ചെയ്തീടുവാൻ.
ദുഃഖകാലം തീർന്നുപോം നിത്യകാലം വാഴുമ്പോൾ
എൻഭവനം എത്തീടുമ്പോൾ!— കഷ്ടത

---

## 520 ക്രിസ്തു നല്ലഇടയൻ

1 യാഹെന്ന ദൈവം എൻ ഇടയനഹോ!
യാതൊരു കുറവുമില്ലെനിക്കിനിയും,
പച്ചപ്പുൽപ്പുറത്തെന്നെ കിടത്തുന്നവൻ
നിശ്ചലജലം എന്നെക്കുടിപ്പിക്കുന്നു.

2 സന്തതമെൻഉള്ളം തണുപ്പിക്കുന്നു
തൻതിരുപ്പാതയിൽ നടത്തുന്നെന്നേ
കൂരിരുൾ താഴ്വരയിൽ നടന്നാൽ
സാരമില്ലെനിക്കൊരു ഭയവുമില്ല— യാഹെ

3 ഉന്നതനെന്നോടു കൂടെയുണ്ട്
തന്നിടുന്നാശ്വാസം തൻ വടികോൽ
എനിക്കൊരു വിരുന്നു നീ ഒരുക്കീടുന്നു
എന്നുടെ വൈരികളിൻ നടുവിൽ— യാഹെ

4 ശിരസ്സിനെ അഖിലവും അനുദിനവും
പൂശുന്നു സൌരഭ്യതൈലമതാൽ
എന്നുടെ പാനപാത്രം ദിനവും
ഉന്നതൻ കരുണയാൽ കവിഞ്ഞിടുന്നു— യാഹെ

5 നന്മയും കരുണയും എന്നായുസ്സിൽ
ഉണ്മയായ് തുടർന്നിടും ദിനവുമഹോ!
സ്വർഗ്ഗീയ ആലയം തന്നിലെ ഞാൻ
ദീർഘകാലം വസിക്കും ശുഭമായ്!— യാഹെ

---

## 521 ശങ്കരാഭരണം രൂപകചാപ്

പല്ലവി

സീയോൻമലമുകളിൽ-നിൽക്കുന്നിതാ കുഞ്ഞാടും ശുദ്ധരുമായ്

അനുപല്ലവി

നൂററി നാല്പത്തിനാ-ലായിരം ശുദ്ധന്മാർ
നില്ക്കുന്ന സന്തോഷ-മായിതാ സീയോനിൽ!— സീയോൻ

ചരണങ്ങൾ

1 എത്രമനോഹരമായ്-അത്യുന്നത ദൈവത്തിൻ-നാമമതും
കത്തനാം കുഞ്ഞാടിൻെറ വിശുദ്ധമാം നൂതനനാമവുമേ!
നെററിയിൽ മുദ്രയെ-ഏററൊരു ശുദ്ധന്മാർ
പാർത്തലം തന്നിൽനി-ന്നാദ്യവിളവായോർ!— സീയോൻ

2 വളരെ വെള്ളങ്ങൾക്കൊത്ത-ഇരച്ചൽപോലിടിമുഴക്കം പോലെയും
കേട്ടൊരുശബ്ദമിതാ-വാനിൽനിന്നി ട്ടാനന്ദമേറീടുന്നു!
വീണകൾ മീട്ടുന്ന-വൈണികന്മാർക്കൊത്ത-
പോലിതാ ഇമ്പമാം-ശബ്ദങ്ങൾ കേൾക്കുന്നു!— സീയോൻ

3 ജീവികൾ നാലുപേർക്കും-മൂപ്പന്മാർക്കും-മുമ്പാകെ നിന്നുകൊണ്ടു
ഇമ്പമേറീടുന്നൊരു പുതിയതാം-ഗീതമവർ പാടുന്നു
കുഞ്ഞാട്ടിൻരക്തത്താൽ വീണ്ടെടുക്കപ്പെട്ടോർ
ആയവർക്കല്ലാതെ സാധിക്കയില്ലഹോ! — സീയോൻ

4 കന്യകമാരായവർ-സ്ത്രീകളോടു മാലിന്യപ്പെട്ടിടാത്തോർ
തെല്ലുമശുദ്ധിയില്ല അവർക്കെന്നും ശുദ്ധത തന്നെയല്ലോ
കുഞ്ഞാടാം കത്തനെവിടെ ഗമിച്ചാലും
പിൻചെല്ലുന്നായവരെന്നേക്കും നിശ്ചയം— സീയോൻ

5 ഇല്ലൊരുകഷ്ടമിനി അവർക്കിനി ഇല്ലൊരു ശാപമതും
ഇല്ലൊരു വേദനയും വിലാപവും ഉല്ലാസംതന്നെയല്ലോ!
ദൈവമവരുടെ കണ്ണുകളിൽനിന്നു
കണ്ണുനീരെല്ലാം തുടച്ചീടും നിശ്ചയം— സീയോൻ

6 സ്വർണ്ണവീണമീട്ടുന്ന-അക്കൂട്ടരെ എന്നു ഞാൻ ചെന്നുകാണും
ആ ഗീതം പാടീടുവാൻ-എൻദൈവമെ! എന്നിനി സാധിച്ചിടും?
ഓർത്തിടും നേരമെന്നുള്ളം കൊതിക്കുന്നു
കത്തനാമേശുവേ! വേഗം വരേണമേ!— സീയോൻ

---

## 522 "Jesus lover of my soul"

1 ദൈവത്തിൽ ഞാൻ കണ്ടൊരു-നിർഭയമാം പാർപ്പിടം
ഇത്ര സൌഖ്യമെങ്ങുമെ-കാണുന്നില്ല സാധുഞാൻ
തൻെറ ചിറകിൻകീഴ്-ദുർഘടങ്ങൾ നീങ്ങി ഞാൻ
വാഴുന്നെന്നുമോദമായ് പാടും ഞാനുത്യുച്ചമായ്!

2 തന്റെ നിഴലിന്നുകീഴ്–ശരണനായ് ഞാൻ പാക്കയാൽ
രാപ്പകൽഞാൻ നിർഭയൻ-ഭീതിദൂരെ പാഞ്ഞുപോയ്!

3 ഘോരമഹാമാരിയോ? ക്രൂരിരുട്ടിൻവേളയോ?
ഇല്ലതെല്ലും ചഞ്ചലം–നാഥനുണ്ടു കൂടവേ!

4 ആയിരങ്ങളെന്നുടെ–നേക്കുവന്നെതിക്കിലും
വീതിയുള്ള പക്ഷങ്ങൾ-സാധുവേമറച്ചിടും

5 സ്നേഹശാലി രക്ഷകൻ-ഖേടകം താൻ സത്യമാം
എന്റെ ചങ്കിലുണ്ടിതാ-രക്ഷിതാവിൻപേർസദാ!



## 523 രൂപകച്ചാപ്

1 ക്രീസ്തന്റെ സന്യാസസംഘമേ നമ്മുടെ
പ്രത്യാശസ്വർഗ്ഗത്തിൽ മാത്രമല്ലോ

2 ഭൂവിൽ നമുക്കൊരു വാസസ്ഥലമില്ലീ-
ക്കാണുന്നതൊക്കെയും മായയത്രേ.

3 വീടും ധനങ്ങളും വേണ്ടെന്നു വച്ചനാം
ഭാര്യാപുത്രാദിയും വേണ്ട തന്നെ.

4 കോലാഹലംപൂണ്ടീഭൂവിൽ വസിച്ചവൻ
തുള്ളിവെള്ളത്തിന്നു യാചിച്ചില്ലേ?

5 എല്ലാവക്കും ലോകം സന്തോഷമാകിലും
ലോകം നമുക്കേതും യോഗ്യമല്ല.

6 സമ്പൽസമൃദ്ധിയും സ്ഥാനമാനങ്ങളും
സാധുക്കൾ നമ്മൾക്കു തുച്ഛമത്രേ.

7 രാജകൊട്ടാരവും ഭിക്ഷുവിൻകൊട്ടിലും
സാധുക്കൾ നമ്മൾക്കു തുല്യമത്രേ.

8 ഞാനെന്നഭാവമുള്ളോരു മനുഷ്യന്റെ
ലോകപ്രതാപങ്ങൾ പുൽപൂവത്രേ.

9 രാജാവും ഭിക്ഷുവും വിദ്വാനും മൂഢനും
മണ്ണിന്നടിപററീട്ടില്ലാതാകും.

10 സാധുക്കൾ നമ്മൾക്കു പേടിപ്പാനില്ലൊന്നും
അമ്മായരൂശലേം മീതെയുണ്ടേ!

11 സ്വർഗ്ഗീയ രാജ്യത്തിൽ ജീവൻെറ വൃക്ഷത്തിൽ
മാസംതോറും പുത്തൻ കാഴ്ചകൾ കിട്ടും.

12 ഏദനുതുല്യമായ് ഭൂവിലൊരായിരം
വർഷത്തെ വാഴ്ചയും നമ്മൾക്കുണ്ട്.

13 കർത്താവു നമ്മുടെ കാന്തനായ് നാം തൻെറ-
ഭർത്തൃസന്തോഷങ്ങൾ പ്രാപിച്ചീടും.

14 സ്വർഗ്ഗസീയോൻപുരി വാഴ്ചയിൽ നമ്മുടെ
കാഴ്ചയുമെത്രയുമനോഹരത്വം.

15 നാമന്നു ചൊല്ലുന്ന പാട്ടുകൾ പാടുവാൻ
ഭൂവിലില്ലാക്കുമാരാഗഭംഗി.

16 ദൈവം നമുക്കൊരു സന്തോഷവസ്തുവായ്
നിത്യവും തന്നിൽ നാമാനന്ദിക്കും.

17 രാപ്പകലില്ലാത്ത രാജ്യത്തിൽ നമ്മുടെ
വാഞ്ഛ ഉറപ്പിച്ചു പോയിടേണം.

18 കഷ്ടനഷ്ടങ്ങളും ആപത്തനർത്ഥവും
യേശുവിൻമൂലം നാം ഏററുകൊൾക.

19 എല്ലാം വെടിഞ്ഞുനാം-എല്ലാം മറന്നു നാം
മേലോട്ടുനോക്കിക്കൊണ്ടാനന്ദിക്കാം!

20 നമ്മെ രക്ഷിച്ചവൻ വേഗം വരുന്നതി-
ലുല്ലാസമോടു നാം ഓടിടുക!

---

# 524

പല്ലവി

യാക്കോബേ! നീയെന്തിനീവിധത്തിൽ ചിന്താ-
ഭാരങ്ങൾകൊണ്ടുള്ളിലന്ധനായ്ത്തീരുന്നു?

അനുപല്ലവി

മിസ്രയ്മിൽവന്നുനിൻ ഭാരംഒഴിച്ചവൻ
ചെങ്കടൽ വററിച്ചോൻ നിൻമുന്നിലുണ്ടിനി-

ചരണങ്ങൾ

1 പെരുവെള്ളംകണ്ടാൽ നീ ലേശംകുലുങ്ങേണ്ടാ!
അഗ്നിയിൽ നീ വേകാതെന്നും ഞാൻ കാത്തീടും
നിൻമുഖമെന്തിന്നീഭൂമൌ വിളറുന്നു?
എന്തിനുനിന്മനം ചിന്തയാൽ വാടുന്നു?—

2 ആവൎത്തിതംശക്തി എന്നുക്കൾക്കേകുംഞാൻ
കാത്തിരുന്നീടുകിൽ ശക്തനായ് തീരും നീ
കഴുകൻപോൽനീ പറന്നത്യുന്നതത്തിലായ്
സ്വൎഗ്ഗസ്ഥലങ്ങളിൽ ജീവിച്ചുവാഴും നീ— യ

3 ആയിരമായിരം കോടാകോടിമൎത്ത്യ—
ക്കാശിഷമേകുന്ന വൻനദിയാകും നീ
വേനൽക്കാലംവൎഷം എന്നുള്ള ഭേദംനിൻ-
വേലയിലേശാത്തൊരു വൻനദിയാകും നീ— യ

4 എപ്പോഴും സന്തോഷപൂൎണ്ണനായ്നിന്നെ ഞാൻ
ഇപ്പാരിൽ പാലിച്ചെൻ കൈകളിൽസൂക്ഷിക്കും.
കണ്ണിൻമണിപോലെ നിന്നെ നിനച്ചു ഞാൻ
എൻമാൎവ്വിലെപ്പോഴും നന്നായ് വഹിച്ചീടും— യ

5 ആലയുന്നീലോകത്തിന്നോളങ്ങൾകണ്ടുനീ
വലയുന്നതെന്തിനെന്നോമനപ്പൈതലേ!
വിശ്വാസക്കപ്പലിൽ മോക്ഷപുരം നോക്കി
യാത്രചെയ്യും ഭക്തൎക്കീലോകം എന്തിനു്?— യ

6 കാട്ടിൽ മലകളിൽ പൎവ്വതമാൎഗ്ഗത്തിൽ
പട്ടിണി പൈദാഹം പൂണ്ടു നീ പോവുകിൽ
എപ്പോഴും കൂടെയുള്ളുത്തമസ്നേഹിതൻ
നിന്നെ മറക്കാത്തോൻ നിന്മുന്നിലുണ്ടല്ലൊ!— യ

7 പരിമളക്കുന്നിന്മേൽ ഓരോ ദിനത്തിലും
വീശുന്ന സ്വൎഗ്ഗീയഗന്ധം ഗ്രസിക്കനീ,
മേലുള്ളെരുശലേം പട്ടണവാസിയായ്
കാലാന്ത്യമില്ലാതെ വാഴുന്നോർസാധുനീ— യ

8 ഈശൻ വരുന്നുനിൻക്ലേശമൊഴിക്കുവാൻ
ആശിച്ചുരാപ്പകൽ മോദമായ്പാൎക്കനീ;
യാക്കോബുതൻപുത്രൻ യോസേഫിനേക്കണ്ട-
നാളിലേക്കാൾമഹാ സന്തോഷം കാണും നീ— യ

9 നിന്നേ നിനച്ചുഞാൻ എൻപ്രേമകാന്തനേ!
എല്ലാംവെടിഞ്ഞാശ നിന്നിൽപതിച്ചെന്റെ-
വീട്ടുംനാട്ടും ത്യജിച്ചപ്പനമ്മമാരെ
ഓൎക്കാതെലീയാസർചൊന്നപോൽ പോരുന്നു!— യ

## 525 "Jesus lover of my soul'

1 യേശുഎൻആത്മസഖേ! നിന്മാർവ്വിൽഞാൻ ചേരട്ടെ
ഈ ലോകമാം വാരിധൌ തിരകൾ ഉയരുന്നേ!
ഘോരമാം കോൾ ശാന്തമായ് തീരുംവരെ രക്ഷകാ-
എൻജീവനെ കാക്കുക നിൻഅന്തികേഭദ്രമായ്!

2 വേറെസങ്കേതമില്ലേ എനിക്കാശ്രയം നീതാൻ!
നാഥാ! കൈവെടിയല്ലേ കാത്തുരക്ഷിക്ക സദാ.
കർത്താ! നീ എൻ ആശ്രയം തൃപ്പാദം എൻ ശരണം,
നിൻചിറകിൻകീഴെന്നും ചേർത്തുസൂക്ഷിച്ചീടണം!

3 ക്രിസ്തോ! എൻ ആവശ്യങ്ങൾ നിന്നാൽ നിറവേറുന്നു
ഏഴകൾ നിരാശ്രയക്കാധാരം നീയാകുന്നു.
നീതിമാൻ നീ നിർമ്മലൻ-മഹാമ്ലേച്ഛൻ ഞാൻ മുറ്റും
പാപിഞാൻ മാപാപിഞാൻ, കൃപാ സത്യം നീ മുറ്റും.

4 കാരുണ്യവാരാന്നിധേ! കന്മഷം കഴുകുക
നിത്യജീവവെള്ളമേ ചിത്തം ശുദ്ധമാക്കണെ!
ജീവനുറവാം നാഥാ! ഞാനേറെ കുടിക്കട്ടെ
എന്നുള്ളിൽ ഉയരുക നിത്യകാലമൊക്കവെ!

---

## 526 "There is a land, a sunny land"

1 ഭാഗ്യരാജ്യമൊന്നുണ്ടതിൽ വാനശോഭനിത്യം
സായാഹ്നംഅങ്ങുണ്ടാകില്ല അതിൻസൂര്യൻയേശു,
ക്രൂശിനേ-വഹിക്കിൽ നാം കിരീടംധരിക്കും—
സ്വർല്ലോകേ നാം പാർക്കുമ്പോൾ ഭാഗ്യരാജ്യത്തിൽനിത്യം.

2 ഇജ്ജീവയാഴിക്കക്കരെ സമാധാനനാട്ടിൽ
വൻകാറ്റെല്ലാമടങ്ങുന്നു അങ്ങുവേണം നിധി— ക്രൂശി

3 മഹത്വവീട്ടമൊന്നുണ്ട സ്വർഗ്ഗീയമന്ദിരം
ഇഹ നാം സ്നേഹിച്ചോർ നമ്മെ എതിരേല്ക്കുമതിൽ— ക്രൂശി

4 വേഗം മറയുമീലോകം വിട്ടുഭാഗ്യലോകേ
മിന്നുംസൈന്യത്തെച്ചേർന്നിടാൻ നാം വാഞ്ഛിക്കണെന്നും- ക്രൂശി

---

## 527 "Showers of blessing"
## P. M.

1 ദൈവത്തിൻ പൈതലേ! നിന്റെ ജീവിതകാലംഅതിൽ
ഓരോ ഭാരങ്ങളാലേ പാരം വലഞ്ഞീടുമ്പോൾ
ചിന്താകുലങ്ങൾ ചിന്താകുലങ്ങളെല്ലാം
ഇട്ടുകൊൾ യേശു മേൽ നിൻപ്രേക്ഷ്യാസ്സരുതുന്നുണ്ടവൻ!

2 ലോകത്തിൻ ചിന്തകളാലും രോഗപീഡകളാലും
മററുപ്രയാസങ്ങളാലും മുററും തളർന്നീടുമ്പോൾ— ചിന്താ

3 കർത്താവിന്നിഷ്ടമാംവണ്ണം നിത്യംജീവിച്ചിടുവാൻ
നിൻപ്രയത്നങ്ങൾ എപ്പോഴും നിഷ്ഫലമായ്വരുമ്പോൾ—ചിന്താ

4 ദൈവംനിന്നെ നടത്തുന്ന നിൻവഴിയിൽ മുഴുവൻ
അന്ധകാരം വരുമ്പോഴും അന്തരംഗത്തിലേ നിൻ— ചിന്താ

5 നിന്നുടെപേക്കിഹലോകേ വന്നു മരിച്ചവനാം
യേശുവിൻ വാക്കുകളേനീ വിശ്വസിച്ചു സതതം— ചിന്താ



## 528 'My hope is built on nothing less'

1 എൻആശ യേശുവിൽതന്നെ തൻനീതിരക്തത്തിൽമാത്രം
ഞാൻ നമ്പൊല്ലാമറെറാന്നിനെ എൻയേശുമാത്രം ശരണം-
പാറയാം ക്രിസ്തുമേൽ നില്പേൻ
വെറുംമണൽമററുള്ളേടം!

2 കാർമേഘങ്ങൾ അന്ധകാരം മറയ്ക്കുമ്പോൾ തിരുമുഖം
മാറാത്തതാംതൻ കൃപയിൽ ഉറപ്പോടെൻ ആശ്രയമേ— പാറ

3 കല്ലോലജാലം പൊങ്ങട്ടെ നല്ലാശഎന്ന നംങ്കൂരം
ഇട്ടിട്ടുണ്ടു മറയ്ക്കുള്ളിൽ ഒട്ടും ഭയപ്പെടുന്നില്ല— പാറ

4 തൻരക്തം, വാക്കുടമ്പടി എൻ താങ്ങായുണ്ടു പ്രളയേ
എന്നാത്മനും താനേതുണ, അന്യാശ്രയങ്ങൾ പോയാലും— പാറ

5 കാഹളത്തോടെ താൻവന്നു സിംഹാസനത്തിൽ ഇരിക്കേ
തൻനീതിമാത്രം ധരിച്ചു മുൻനില്പുംഞാൻ കുററമെന്യേ— പാറ



## പലവക ഗീതങ്ങൾ

## 529 "Lead kindly light"

1 എൻദീപമേ! ഈ അന്ധകാരത്തിൽ നടത്തെന്നെ!
ഏറുന്നിരുൾ വീട്ടും ദൂരത്തയ്യൊ! നടത്തെന്നെ!
കാക്കകെൻപാദം; ചോദിക്കുന്നില്ലേ ദൂരെകാണ്മാൻ
ഒരടിപോരുമേ—

2 നടത്തെന്നെ എന്നിതുവരെ ഞാൻ യാചിച്ചില്ലേ!
കണ്ടവഴിഞാൻ നടന്നേ ഇന്നോ നടത്തെന്നെ!
മോടിഞാൻതേടി ശങ്കകൂടാതെ ഡംഭിയായേൻ,
ഓക്കല്ലെ! മുൻകാലം—

3 ഇന്നെയോളം പാലിച്ച ദൈവമെ രാ പോവോളം
കാട്ടംമേട്ടം വൻകടൽ ഇവയിൽ നടത്തെന്നെ!
ഞാൻസ്നേഹിച്ചതാം ദൂതർപുഞ്ചിരി വീണ്ടുംകാണും
ഞാൻ പ്രഭാതത്തിൽ!—

---

## 530 "For ever with the Lord"

1 ഭയപ്പെടാസ്സ നീ ധൈര്യമായിരിക്ക
ഞാൻതന്നെ ആകുന്നു തവ അന്തികേവന്നതു;
നിത്യമായ് സ്നേഹിച്ചു നിന്നെ, അതിനാൽ ഞാൻ
വാത്സല്യത്തോടെ എങ്കലേക്കാകർഷിച്ചീടുന്നു.

2 എൻപ്രിയ മക്കളേ അൻപോടെ ശാസിച്ചു
ശിക്ഷിച്ചീടുന്നുഞാൻ അവർ രക്ഷപ്പെട്ടവാനായ്,
നിൻപാപം ഓർത്തെന്റെ മുമ്പിൽ എരിവോടെ
മാനസാന്തരപ്പെട്ടകിൽ നിനക്കുഭാഗ്യമേ!

3 ക്ഷീണത്തിൻ കട്ടിലിൽ ഞാൻനിന്നെ താങ്ങുന്നു
നിൻവ്യാധിയിൽ കിടക്കയെ ഞാൻവിരിച്ചീടുന്നു
നിൻഅകൃത്യങ്ങളെ ഒന്നോടെ മോചിച്ചു
രോഗങ്ങൾ സകലവും ഞാൻ സൗഖ്യം ആക്കീടുന്നു.

4 അഗ്നിയിൽക്കൂടെയും നീ കടന്നീടുമ്പോൾ
നിന്നോടൊരുമിച്ചുസദാ ഞാൻനടന്നീടുമേ,

ഞെരുക്കച്ചൂളയിൽ തിരഞ്ഞെടുത്തു ഞാൻ
നിന്നെ ശോധനചെയ്തപിൻ പൊന്നുപോൽനീവരും.

5 നീഎന്നെ സ്നേഹിക്കിൽ ഈ എൻ പ്രവൃത്തിയെ
ഇന്നു ഗ്രഹിച്ചീടാഞ്ഞിലും പിന്നെഅറിയുമേ!
സർവ്വത്തിലുംസദാ സ്തോത്രം ചെയ്തീടുക
ദൈവത്തെസ്നേഹിക്കുന്നോർക്കു സർവവും നന്മയാം.



## 531

ആദിതാളം

പല്ലവി

സീയോൻ സഞ്ചാരികളെ! നിങ്ങൾ
ശീഘ്രമുണർന്നുകൊൾവിൻ!
സീയോൻ–യാത്രാ–മദ്ധ്യേ-നിങ്ങൾ
എന്തിനുറങ്ങിടുന്നു?

ചരണങ്ങൾ

1 നിദ്രയിൽനിന്നുണരാൻ നേരം വന്നുകഴിയുന്നിതാ
നിദ്രാഭാരം-നിങ്ങൾ-വിട്ടെഴുന്നുശോഭിച്ചുകൊൾവിൻ— സീയോ

2 വർഷകാലംകഴിഞ്ഞു മാറി-പ്പോയ് മഴയും പ്രിയരെ!
പുഷ്പങ്ങളി-താ ഭൂ-മി-മേൽ കാണപ്പെട്ടുന്നുനന്നായ്!— സീ

3 പാട്ടുപാടുന്നകാലം വന്നിരിക്കുന്നു പക്ഷികൾക്കു
കാട്ടു-പ്രാവിൻ–ശബ്ദം നമ്മുടെ ദേശത്തുകേൾക്കുന്നിതാ!— സീ

4 അത്തിവൃക്ഷം തളിർത്തു തന്റെ പച്ചക്കായ്കൾ തരുന്നു
മുന്തി-രിയി–ളങ്കുലകൾ സൗരഭ്യം തൂകിടുന്നു— സീ

5 എത്രത്തോളമുറങ്ങും നിങ്ങൾ ബോധമില്ലാതിനിയും?
മാത്ര-നേര-ത്തിന്നുൾ കർത്തൻ വന്നണഞ്ഞീടുമഹൊ!— സീ

6 കർത്തൻവരുന്നനേരം നിങ്ങൾ നിദ്രയിലാകുന്നെങ്കിൽ
എത്ര-പരി–താപ-മെന്നു ഓർത്തുകൊണ്ടീക്ഷണത്തിൽ— സീ

7 വേഗമുണർന്നുകൊൾക സ്വർഗ്ഗ സീയോൻ തിരുസഭയെ!
വേഗം–നീയു-ണർന്നു-കാണ്മാൻ കാത്തിരിക്കുന്നുകർത്തൻ! സീ



## 532

1 അറിയാത്തസമാധാനം-കുറയാത്തമോദം
പണ്ടനേകർകണ്ടപോലെ–കണ്ടേ! ഞാൻക്രിസ്തുവിൽ
ക്രിസ്തുഅല്ലാതെന്നെയാരും തൃപ്തനാക്കാ ഇപ്പോൾ-
നിത്യസന്തോഷജീവനം-ക്രിസ്തുവിൽ ഞാൻകണ്ടേ!

2 പൊട്ടമരവികളിൽനീർ-പൊട്ടനായ്ഞാൻതേടി
കുടിക്കുവാൻ കുനിഞ്ഞപ്പോൾ-പൊട്ടിച്ചിരിച്ചവ— ക്രിസ്തു

3 സുന്ദരനാം നിന്നെകാണ്മാൻ-കണ്ണുകൾക്കായ്കാഴ്ച-
കൃപയാൽകിട്ടുംനാൾവരെ-പാപം എൻമോദമായ്— ക്രിസ്തു

4 വിശ്രാന്തനാംനിന്നെവിട്ടു-വിശ്രമംതേടിഞാൻ
നിന്നേകടന്നുപോകുമ്പോൾ-പിടിച്ചുനിൻസ്നേഹം— ക്രിസ്തു

---

## കരുണയ്ക്കായി അപേക്ഷ

**533** ശ്രീരാഗം ആദിതാളം

പല്ലവി

കരുണചെയ്വാനെന്തുതാമസം ക്രിസ്തോ!
കഴലിണകൈ തൊഴുന്നേൻ......

അനുപല്ലവി

കരുണാശാലിയാംനിൻെറ—കഴലിണയൊഴിഞ്ഞൊരു-
ശരണമില്ലടിയനു—കരുതുമളവിലഖിലജീവനാഥാ!— കരു

ചരണങ്ങൾ

1 പാരിടമതിൽ ബഹു-ഘോരവൈരികൾ നിത്യം—
പോരിടുവതിന്നൊത്തു-നേരിടുന്നോരുനേരം,
നേരിട്ടുമടങ്ങാതെ-പോരിട്ടെതിർത്തുനില്പാൻ
ധീരതമുദിപ്പിക്ക-സതതമകമെ പരമനീതിസൂര്യാ!— കരു

2 ധരണിവാസവുമതിൻ-പെരിയസന്തോഷങ്ങളും
കരളിലൊരുനേരവും-പിരിയാതിരിക്കിലും ഞാൻ
അരിയ പരമ മോക്ഷ-മഹിമയോർത്തനുദിനം
മരുവീടുവാനരുൾക-കനിവുപെരുകിക്കവിയുമേശുദേവ!— കരു

3 ദുരിതകാരണാൽ പല-ജഡരോഗങ്ങൾ വർദ്ധിച്ചു-
പെരുകിവന്നെൻെറ നേരേ-മരണം വന്നണയുമ്പോൾ,
ഇരവും പകലും നിൻെറ-തിരുവചനം ധ്യാനിച്ചു
പരമപദം ചേരുവാൻ-കരുണയരുൾക കരളലിഞ്ഞുദേവ!— കരു

4 ഉരഗനാഥനാം സാത്താൻ-പെരിയ കോപത്തോടെന്നിൽ
എരിയുമഗ്നിതുല്യമായ്-ചൊരിയുമസ്ത്രജാലങ്ങൾ,
സുരലോകാധിപാ! നിൻെറ-കൃപയാലവയൊക്കെയും-
ഹരമായ്വരുവാൻ വരം-തരികസദയമഖിലലോകപാലാ!— കരു

## പ്രാൎത്ഥന.

**534** ക്യാൽ — രൂപകചാപ്

1 പരനേ! നിൻതിരുമുമ്പിൽ വരുന്നോരീസമയെ
ശരിയായ് പ്രാൎത്ഥനചെയ്യാൻ കൃപയെത്തന്നരുൾക!

2 ഉരുകിയിന്നടിയാർ നിന്നൊടു യോജിച്ചിടുവാൻ
തരികനിന്നാത്മാവെ പുതുമാരിപോലെ!— പര

3 ഞരങ്ങി ഞങ്ങളിൻപേൎക്കായിരന്നീടുന്നവനെ!
വരികിന്നീയടിയാരിൽ ചൊരികനിൻവരങ്ങൾ!— പര

4 അനുഗ്രഹമുറിയിൻപൂട്ടുകൾ താനേ തുറപ്പാൻ
മനസ്സിന്നേശുവിനോടു ലയിപ്പാനായരുൾക!— പര

5 ഉണൎത്തിക്കും വരമെല്ലാം ക്ഷണംതന്നീടണമേ!
ഉണൎനീയെന്നിയെവേറില്ലറിഞ്ഞു നല്കണമേ!— പര

6 പരമാനന്ദമോദം വന്നകമേ തിങ്ങണമേ!
പരനാം നിന്നൊടാനന്ദിച്ചിടുവാൻ നല്കണമേ!— പര



## മനുഷ്യൻ എന്തുള്ളു?

**535** ഭൈരവി — ആദിതാളം

പല്ലവി

ഞങ്ങളിൻ കൎത്താവെ! യഹൊ-വയെ!........
ഞങ്ങളിൻ കൎത്താവേ......

അനുപല്ലവി

മംഗലാ! നിൻനാമം ഭൂമി-എങ്ങുമതിശ്രേഷ്ഠം നിന്റെ-
തിങ്ങിയമഹത്വമാകാ-ശങ്ങളിന്മീതേയാക്കി നീ— ഞങ്ങ

ചരണങ്ങൾ

1 വൈരിയേയും പകയനേയും-അടക്കുവാൻ നിൻ-
വൈരികൾ നിമിത്തം നാഥാ!......
പാരം പൈതങ്ങൾ ബാല-ന്മാരെന്നിവൎകളുടെ-
ചാരുവായിൽനിന്നു ബലം പൂരണമായ് നിൎമ്മിച്ചു നീ— ഞങ്ങ

2 നിന്നുടെകരാംഗുലികളിൻ-ക്രിയയാം വാന-
മണ്ഡലങ്ങളിന്ദു താരങ്ങൾ.......
എന്നിവനോക്കുമ്പോൾ മന-നന്ദനനെ നീയോർത്തു കാ-
ണുന്നതിനവനെന്തുള്ളു? ഉന്നതമഹത്വ ദേവാ!— ഞങ്ങ

3 വാനദൂതന്മാരേക്കാളല്പം-ചെറിയോനാക്കി-
മാനമഹിമകൾകൊണ്ടു നീ......
മാനവനെ മുടിചൂട്ടി വാനവരാധിപാ! നിൻെറ
പാണിയിൻക്രിയകളിന്മേ-ലാനരനെ നാഥനാക്കി— ഞങ്ങ

4 ആടുമാടുകാട്ടുമൃഗങ്ങ-ളേയുമാകാശ-
ത്തൂടെപറക്കും പക്ഷികൾ......
കൂടി കടലിൽ കളി-ച്ചോട്ടം മീനങ്ങളേയും
പാടേ പരനെ! നര-പ്പാടിന്നടിക്കീഴാക്കി നീ— ഞങ്ങ

5 നായകാ! നിൻനാമം ഭൂവെങ്ങും-അതീവമഹ-
നീയമായിരിക്കുന്നു ദേവാ! ......
ദേവ! താതസുതാത്മാ.വായ ത്രിയേകയഹോ-
വയേ! മഹത്വം കരു-ണാലയതനാ! തവാമേൻ— ഞങ്ങ

---

## 'O God, our help in ages past'

## 536 ഇംഗ്ലീഷ് ഏകതാളം

1 ഇന്നെയോളം തുണച്ചോനേ!, ഇനിയും തുണയ്ക്ക!
ഇഹ ദു:ഖേ രക്ഷയും നീ ഈ എൻ നിത്യഗൃഹം!

2 നിൻസിംഹാസനനിഴലിൽ നിൻശുദ്ധർ പാർക്കുന്നു,
നിൻഭുജംമതിയവർക്കു-നിർഭയം വസിപ്പാൻ!

3 പർവ്വതങ്ങൾ നട്ടുംമുമ്പേ പണ്ടു ഭൂമിയേക്കാൾ
പരനേ! നീ അനാദിയായ്–പാർക്കുന്നല്ലോസദാ,

4 ആയിരംവർഷം നിനക്കു അകന്നിന്നലേപ്പോൽ
ആദിത്യോദയമുമ്പിലെ-അല്പയാമം പോലെ.

5 നിത്യനദി പോലെ കാലം നിത്യം തൻ മക്കളെ,
നിത്യത്വം പുകിപ്പിക്കുന്ന–നിദ്രപോലെയത്രെ!

6 ഇന്നെയോളം തുണച്ചോനേ! ഇനിയും തുണയ്ക്ക!
ഇഹം വിട്ടുപിരിയുമ്പോൾ ഈ എൻ നിത്യഗൃഹം.

---

## രക്ഷിതാവിൻെറ വിളി.

## "Hark! my soul, it is the Lord".

**537** ഇംഗ്ലീഷ് ഏകതാളം

1 കേൾക്ക എൻെറ ആത്മാവേ!
യേശു മനസ്സലിഞ്ഞു
ചോദിക്കുന്നു ഹേ പാപി!
സ്നേഹിക്കുന്നോ നീ എന്നെ?

2 ആദിയിങ്കൽ ഞാൻ തന്നെ
തിരഞ്ഞെടുത്തു നിന്നെ
ആദ്യം നിന്നെ സ്നേഹിച്ചു
പിന്നെ നിന്നെ രക്ഷിച്ചു.

3 പെററതള്ള കുഞ്ഞിനെ
മറക്കുന്നതെങ്ങനെ?
അവൾ മറന്നീടിലും
നിന്നെ എന്നും ഞാൻ ഓർക്കും.

4 നിന്നെ എൻെറ മഹത്വം
വേഗത്തിൽ ഞാൻ കാണിക്കും
എന്നാൽ ആയതിൻ മുമ്പേ
നിന്നെ ശുദ്ധി ആക്കണം.

5 എൻ സിംഹാസനത്തിൻമേൽ
വേഗത്തിൽ നീ ഇരിക്കും
ഞാൻ വീണ്ടെടുത്ത പാപി!
സ്നേഹിച്ചീടുന്നോ എന്നെ?

6 എൻെറ സ്നേഹം കർത്താവേ!
ഏതുമില്ല എങ്കിലും
കൃപയാലതിനെ നീ
വർദ്ധിപ്പിക്കുമാറാക.

---

## കഷ്ടാനുഭവം.

## 'When I survey the wondrous Cross'

**538** L. M.

1 മഹത്വപ്രഭു മരിച്ച-
ആശ്ചര്യ ക്രൂശിൽ നോക്കി ഞാൻ,
ഈലോക ലാഭ ഡംഭങ്ങൾ
നഷ്ടം, നിന്ദ്യം എന്നെണ്ണുന്നേൻ.

2 പ്രശംസ ഒന്നു മാത്രമേ
ക്രിസ്തേശുവിൽ മൃത്യു തന്നെ,
ചിററിമ്പകാര്യം സർവ്വവും
തൻരക്തത്തിനായ് വിടുന്നേൻ.

3 തൃക്കാൽകരം ശിരസ്സിൽനിന്നു്
ഒഴുകുന്നേ സ്നേഹം ദു:ഖം!
ഇവയിൻ ബന്ധം അത്ഭുതം
മുൾമുടിയോ അതിശ്രേഷ്ഠം!

4 പ്രപഞ്ചം ആകെ നേടി ഞാൻ
ത്യജിക്കിലും മതിയാകാ!
ഈ ദിവ്യസ്നേഹത്തിന്നു ഞാൻ
എന്നേ മുററും നല്കീടണം.

---

## ക്രിസ്തുവും സഭയും.

## The Church's one foundation.

## 539

1 സഭക്കേകാടിസ്ഥാനം
തൻകാന്തനാം ക്രിസ്തു
വെള്ളം വചനം മൂലം
അവൾ പുതുസൃഷ്ടി.
അവളെ വേൾക്കാൻ വാനം
വെടിഞ്ഞു താൻ തേടി,
തൻരക്തം ചൊരിഞ്ഞതാൽ
ജീവൻ അവൾ നേടി.

2 നാനാജാതിക്കാരെന്നാൽ
ഒന്നവർ ഈ ഭൂമൌ,
നീട്ടൊന്നത്രെ രക്ഷക്കു!
കർത്തൻവിശ്വാസവും.
ജനനം, സ്തുതി ഒന്നു
വിശുദ്ധഭോജനം,
ഏകാശ അവർ വാക്കു്
കൃപയാൽ നിറഞ്ഞു.

3 ലോകക്കാശ്ചര്യ്യം,നിന്ദ,
പീഡ, ഞെരുക്കവും.
ദീശ്ല, ഇടത്തുടാലും,
ഭിന്നിച്ചും കാണ്കയാൽ
ശുദ്ധർ നോക്കി കരയും
എത്രനാൾക്കീവിധം?
വേഗം വ്യാകുലംമാറും
വരും നിത്യാനന്ദം!

4 പോരാട്ടം സങ്കടങ്ങൾ
പ്രയത്നം ഇരിക്കെ,
വാഞ്ഛിക്കുന്നുണ്ടീസഭ
പൂർണ്ണ ശാന്തതയെ;
കാത്തിരിക്കും മഹത്വം
ദർശിക്കും നാൾവരെ
ജയംകൊള്ളും മാ സഭ
ആശ്വസിക്കുംവരെ.

5 ഭൂവിൽ ത്രിയേകനോടു
സംസർഗ്ഗം സഭക്കു,
ജയിച്ച ശുദ്ധരോടു
രഹസ്യ കൂട്ടായ്മ,
ഹാ ശുദ്ധർ, ഭാഗ്യവാന്മാർ!
ഞങ്ങളും അവർ പോൽ
സ്വർഗ്ഗേ താഴ്മയായ്‌വാസം—
ചെയ്‌വാൻ അരുൾ കർത്താ!

## പ്രതിഷ്ഠ

## 540 'My Jesus, I love Thee'

1 എൻ യേശു എൻപ്രിയൻ എനിക്കുള്ളോൻ നീ
നിൻപേക്കു വെടിയുന്നു പാപോല്ലാസം
എൻ കാരുണ്യ വീണ്ടെടുപ്പു രക്ഷ നീ
എപ്പോൾ സ്നേഹിച്ചോ (ഞാൻ) ആയതിപ്പോൾതന്നെ.

2 ഞാൻ സ്നേഹിക്കുന്നു നീ മുൻ സ്നേഹിച്ചെന്നെ
എൻ മോചനം വാങ്ങി നീ കാൽവറിയിൽ
ഞാൻ സ്നേഹിക്കുന്നു മുൾമുടി ഏററതാൽ
എപ്പോൾ സ്നേഹിച്ചോ (ഞാൻ) ആയതിപ്പോൾ തന്നെ.

3 ഞാൻ സ്നേഹിക്കും ജീവമരണങ്ങളിൽ
ഞാൻ ജീവിക്കുംനാൾ എന്നും വാഴ്ത്തും നിന്നെ
എൻഗാനം അന്ത്യവായു പോകുമ്പോഴും
എപ്പോൾ സ്നേഹിച്ചോ (ഞാൻ) ആയതിപ്പോൾതന്നെ.

4 അനന്തപ്രമോദമോടെ സ്വർഗ്ഗത്തിൽ
വണങ്ങിക്കൊണ്ടാടും നിന്നെ എന്നേക്കും
ഞാൻ പാടീടും മിന്നുംമുടി വച്ചങ്ങു
എപ്പോൾ സ്നേഹിച്ചോ (ഞാൻ) ആയതിപ്പോൾതന്നെ.



## 541 ദിവ്യനടത്തിപ്പ്

### 'Guide me O Thou great Jehovah'

8. 7. 8. 7. 8. 7.

1 നിത്യനായ യഹോവായേ, ലോകവൻകാട്ടിൽക്കൂടെ
ബലഹീനൻ ആയ എന്നെ നടത്തി താങ്ങേണമേ
സ്വർഗ്ഗഅപ്പം സ്വർഗ്ഗഅപ്പം എനിക്കു തരേണമേ.

2 നിത്യപാറ തുറന്നിട്ട്, ജീവജലം നല്കുക
അഗ്നിമേഘത്തൂണുകൊണ്ടു പാതനന്നായ് കാണിക്ക
ബലവാനേ! ബലവാനേ! രക്ഷ നീ ആകേണമേ.

3 യോർദ്ദാനെ ഞാൻ കടക്കുമ്പോൾ ഭയം എല്ലാം മാററുക
മൃത്യുവിനെ ജയിച്ചോനേ! കനാനിൽ കൈക്കൊള്ളുക
നിന്നെ മാത്രം നിന്നെ മാത്രം ഞാൻ എന്നേക്കും സ്തുതിക്കും.

---

## 542 സേവ.

### Must I go empty-handed.

1 വെറുംകയ്യായ് ഞാൻ ചെല്ലുമോ? രക്ഷകൻ സന്നിധിയിൽ
ഒററനാളിൻ സേവപോലും കാഴ്ചവെക്കാതെമുമ്പിൽ
വെറുംകയ്യായ് ഞാൻ ചെല്ലുമോ രക്ഷകൻ മുമ്പിൽ നില്പാൻ?
ഒരു ദേഹിപോലുമില്ലാതെങ്ങനെ വണങ്ങും ഞാൻ?

2 രക്ഷകൻ വീണ്ടെടുത്തതാൽ മൃത്യുവെ ഭയമില്ല
വെറുംകയ്യായ് തന്നെക്കാണ്മാൻ ഉണ്ടെനിക്കേററം ഭയം—വെറു

3 പാപം ചെയ്ത നാൾകഴിച്ചതു ഉദ്ധരിച്ചീടാമെങ്കിൽ
രക്ഷകൻ പാദത്തിൽ കാഴ്ചവെച്ചുപയോഗിച്ചീടാം— വെറു

4 ശുദ്ധരേ വേഗമുണരു പകൽനേരം യത്നിപ്പിൻ!
രാത്രിവരും മുമ്പേതന്നെ ആത്മനേട്ടം ചെയ്തീടിൻ— വെറു

---

## 543 സമാധാനം.

### "Safe in the arms of Jesus"

### 7. 6. 7. 6. D.

1 യേശുകയ്യിൽ മാ സൈ്വരം തൻമാർവ്വിലെൻ ക്ഷേമം
തൻസ്നേഹത്തണലിലെൻ ദേഹിമേവും സ്വസ്ഥം.
ദൂതസ്വരം വീശുന്നു തേജോവീഥിയൂടെ
പളുങ്കുകടലിന്മേൽ ഇൻപഗീതമോടെ,
യേശുകയ്യിൽമാ സൈ്വരം തൻമാർവ്വിലെൻക്ഷേമം
തൻസ്നേഹത്തണലിലെൻ ദേഹിമേവും സ്വസ്ഥം.

2 യേശുകയ്യിൽ മാ സൈ്വരം ആകുലവിഹീനം
ലോകപരീക്ഷ, പാപം ദ്രോഹിച്ചീടാനൂനം,

ദുഃഖത്തിൻ വരൾചയും, സംശയം, ഭയവും,
നീങ്ങി സുഖമണയും സ്വാതന്ത്ര്യം മോദവും— യേശു

3 പ്രേമസങ്കേതം യേശു എൻപേക്ഷയിർവിട്ട;
പൂർവ്വിക പാറമേലെൻ സ്ഥാനം നല്ലുറപ്പ്,
ശാന്തിയിൽ ഞാൻ നില്ക്കട്ടെ രാത്രികഴിവോളം,
പ്രഭാതശോഭ സ്വർണ്ണ-തീരത്തുദിപ്പോളം— യേശു

---

## 544 വിശ്വാസം

### "I'm not ashamed to own"

1 എൻനാഥനെ ഏറ്റുചൊൽവാൻ ലജ്ജിക്കയില്ല ഞാൻ
തൻക്രൂശിൻപം വാക് തേജസ്സും ചൊല്ലികീർത്തിക്കും ഞാൻ.
ക്രൂശിങ്കൽ ക്രൂശിങ്കൽ സൽപ്രകാശം കണ്ടേൻ,
എൻമനോഭാരവും നീങ്ങിപ്പോയ്,
വിശ്വാസത്താൽ കിട്ടി കാഴ്ചയുമപ്പോൾ,
സന്തതം ഞാൻ ഭാഗ്യവാൻ തന്നെ!

2 യേശു നാമം ഞാൻ അറിയും അതൊന്നെൻ ആശ്രയം
വരാൻ നിരാശ ലജ്ജകൾ താൻ സമ്മതിച്ചിടാ— ക്രൂശിങ്കൽ

3 തന്നെപ്പോൽ തൻവാക്ക സ്ഥിരം ഞാൻ ഏല്പിച്ചതിനെ
നന്നായ് വിധി നാൾവരെ താൻഭദ്രമായ് സൂക്ഷിക്കും- ക്രൂശിങ്കൽ

4 പിതാവുമ്പിലിപ്പാപിയെ അന്നാൾ താൻ ഏററിട്ടും
പുതുശാലേമിൽ എനിക്കും സ്ഥാനം കല്പിച്ചിട്ടും— ക്രൂശിങ്കൽ

---

## 545 പ്രാർത്ഥന ചാപ്പ്

1 നിന്നോടു പ്രാർത്ഥിപ്പാൻ പ്രിയ പിതാവേ
വന്നു നിൻ മക്കളെ ചെവിക്കൊണ്ടീടേണം.

2 യേശുവിൻ നാമത്തിൽ വന്നിതാ ഞങ്ങൾ
ആശിഷം തരികനിൻ വാഗ്ദത്തംപോലെ.

3 പരിശുദ്ധാത്മാവിൻ സഹായത്തെ നൽകി,
ശരിയായി പ്രാർത്ഥിപ്പാനഭ്യസിപ്പിക്ക.

4 ലോകത്തിൻ ചിന്തകൾ ലേശമില്ലാത്ത
ഏകമാം മാനസം തന്നരുളണം.

5 ചോദിപ്പിൻ നല്കും ഞാനെന്ന നിൻ വാക്കിൽ
മോദമോടാശ്രയം വച്ചു നിൻ മക്കൾ

6 എണ്ണമില്ലാത്ത നിൻ കൃപകൾക്കായി
നന്ദിയും സ്തോത്രവുമെന്നേക്കുമാമ്മേൻ.

---

## ആശ്വാസം.

**546** ഹിന്ദി ഏകതാളം

പല്ലവി

മഹിമയെഴും പരമേശാ!-പാഹിമാം യേശുമഹേശാ!

ചരണങ്ങൾ

1 നിസ്തുല സ്നേഹ സാഗരമേ! ഹാ!
പ്രസ്താവ്യമേ തിരുനാമം-ക്രിസ്തോ! നീതാൻ എൻവിശ്രാമം- മഹി

2 കാർമുകിൽ ഭീകര-മായ് വരുന്നേരം,
കാണ്മതോ നിയമത്തിൻവില്ലൊ-ന്നായതിൽതീരുമെൻഭാരം- മഹി

3 നിൻമുഖകാന്തിയെൻ ഗ്ലാനതനീക്കും,
നിൻമധുരാമൃത വചനം-ഖിന്നതയാകവെ പോക്കും— മഹി

4 സംഗതിയില്ലിള-കീടുവാൻ സ്നേഹ-
ച്ചങ്ങലയാൽ തിരുമാറോ-ടെന്നെയിണച്ചതുമൂലം— മഹി

5 ക്രൂശിലെ രക്തമെൻ ജീവന്നാധാരമേ
നാശലോകം വെടിഞ്ഞോടാൻ-ആശയോടേശുവേ നേടാം— മഹി

6 പളുങ്കുകടൽതീര-ത്തിരുന്നു ഞാനെന്റെ
കളങ്കമറേശുവേ കാണും വിളങ്ങും വിശ്വാസത്താലോട്ടം— മഹി

---

## സ്നേഹം

**547** ഹിന്ദുസ്ഥാൻ ഏകതാളം

പല്ലവി

മഹാത്ഭുതമേ കാൽവറിയിൽ കാണുന്ന സ്നേഹം!
മഹോന്നതൻ വഹിച്ചിടുന്ന ലോകത്തിൻപാപം
സർവ്വലോകത്തിൻശാപം.......

ചരണങ്ങൾ

1 ആദിയുഗങ്ങൾതുടസ്സം ആയതിൻ മുമ്പേ......
ആദിപരാ! പാപികളെ ഓർത്തനിൻ അൻപേ!
ആശ്രയമതാണെനിക്കുള്ളാശയിൻകൂമ്പേ! -
ദിവ്യ-കാരുണ്യക്കാമ്പേ!—മഹാ

2 വേദനപ്പെട്ടും മനുജനായവതാരം
മേദുരമനോഹരം നീ ചെയ്തതിൻസാരം;
ആരറിയുന്നതിശയമേ നിന്നുപകാരം-
തവ-സ്നേഹമപാരം!— മഹാ

3 തിരുസഭയെ തൻനിണത്താൽ വാങ്ങുകയെന്നോ?
തിരുഹിതത്തിൻ നിർണ്ണയങ്ങളീവിധമെന്നോ?
തിരുഹൃദയം ഏഴകൾക്കായ് തകരുകയെന്നോ?-
ദൈവം—കൈവിട്ടകെന്നോ?— മഹാ

4 സ്വർഗ്ഗസുഖമണുവോളവുമനുഭവമാക്കാൻ
യോഗ്യതയില്ലഗതിയെനിക്കല്പവുമോക്കിൽ;
ഭാഗ്യവശാൽ പാപിയാം ഞാൻ രക്ഷിതനായി!
ശാപ—ശിക്ഷകൾപോയി!— മഹാ

---

## സ്നേഹം

## 548 ഹിന്ദുസ്ഥാൻ ഏകതാളം

1 സ്നേഹമാം താതാ! സ്വർഗ്ഗീയനാഥ!
"അഹമഹ"മായവനേ! യഹോവേ!
ഇഹപര പാലകനേ!......
ബഹുലമാം കൃപയാൽതിരുഹിതമതിനാൽ
മഹീതലേ സുതനെത്തന്ന ദേവേശാ!–തവപദം കുമ്പിടുന്നേൻ

2 ആദിമ മനുഷ്യൻ പാപം ചെയ്തതിനാൽ
മേദിനിയിൽ വസിക്കും മനുജർ
യാതനപ്പെട്ടിതു ഹാ!.......
പാതകം നീക്കാൻ പാതകർ കയ്യാൽ
വേദന ഏറെററു യേശുദേവാ!.... ... തവ

3 പാപവിഹീനൻ നീതിമാനായോൻ
പാപിയെപ്പോൽ മഹാശിക്ഷയേററു,

പാപിയെ ശുദ്ധനാക്കാൻ.......
പാപത്തിൻ ഭാരം ദേഹത്തിലേററ-
പാപിയിൻ രക്ഷകനായ നാഥാ!....... തവ

4 സ്വന്തജനത്താൽ തള്ളപ്പെട്ടയ്യോ!
അന്തമില്ലാത്തതാം സ്നേഹഹൃദയം
വെന്തുനീറിടുന്നിതാ!......
സ്വന്തമനസ്സാ ക്രൂശിന്മേൽത്തൂങ്ങി
ചിന്തിത്തൻ തിരുനിണംപാപികൾക്കായ്...... തവ

5 പ്രാണനാഥാ! നീ പ്രാണനെത്തന്നു
ക്ഷോണിയേ വീണ്ടെടുത്ത മാസ്നേഹം
കാണുന്നു ദോഷിയാംഞാൻ!.......
താണുവണങ്ങി നമിച്ചിടുന്നടിയാൻ
പാണിയിൽ താങ്ങണമേ കൃപാലോ!........ തവ

---

## "There is a home eternal"

## 549

ഏകതാളം

1 നിത്യവീടൊന്നുണ്ടതു—ശോഭസുന്ദരം
തത്രസ്വർഗ്ഗഭാഗ്യം-മുടപ്പെടാ രാവാൽ
വസ്ത്രശുദ്ധരാം ദൂതർ-പാടും സിംഹാസനമുൻ
എന്നു നിന്നെ ഞാൻ കാണും? സുന്ദരമന്ദിരമേ!.......
സുന്ദരവീടേ!......ശോഭിതവീടേ!.....
യേശുവിൻ നൽ വീടേ!...ശോഭമന്ദിരമേ!....

2 നിത്യം ആ മന്ദിരത്തിൽ-പുഷ്പങ്ങളുണ്ടേ!
സ്തോത്രം പാടി ബാലർ-യേശുവിൻ നാമത്തിൽ
സിംഹാസനം ചുററുമായ്-നിത്യം സ്തുതി മുഴക്കും
എന്നു നിന്നെ ഞാൻ കാണും? സുന്ദര മന്ദിരമേ!........
സുന്ദരവീടേ!.......

3 രക്ഷിതർ കൂട്ടത്തിൽ ഞാൻ-സ്വർഗ്ഗത്തിൽ ചേരും
ക്രിസ്തുരക്ഷ, എന്നിൽ-മൃത്യു ഭയമില്ല!
വേഗം നിന്നെ ഞാൻ കാണും—ശോഭ! സിംഹാസനത്തിൽ
അന്നു നിന്നെ ഞാൻ കാണും-സുന്ദര മന്ദിരമേ?.......
സുന്ദരവീടേ!........

---

"Jesus as I am"

## 550

1 എനിക്കായ് ചിന്തി നിൻ രക്തം-ഇല്ലിതല്ലാതൊരുന്യായവും
ഇപ്പോഴും നിൻ വിളികേട്ടു-ദേവാട്ടിൻകുട്ടീ വരുന്നേൻ!

2 വിവിധസംശയങ്ങളാൽ വിചാരപോരാട്ടങ്ങളാൽ
വിപത്തിൽഅകപ്പെട്ട ഞാൻ ദേവാട്ടിൻകുട്ടീ വരുന്നേൻ!

3 ദാരിദ്ര്യാരിഷ്ടൻ കുരുടൻ-ധനസൌഖ്യങ്ങൾ കാഴ്ചയും
ദാനമായ്നിങ്കൽലഭിപ്പാൻ-ദേവാട്ടിൻകുട്ടീ വരുന്നേൻ!

4 എന്നെ നീ കൈക്കൊണ്ടിടുമേ-എൻപിഴ പോക്കി രക്ഷിക്കും
എന്നല്ലോ നിൻ വാഗ്ദത്തവും-ദേവാട്ടിൻകുട്ടീ വരുന്നേൻ!

5 അഗോചരമാം നിൻസ്നേഹം-അഗാധപ്രയാസം തീർത്തു
അയ്യോ! നിൻെറ നിൻേറതാവാൻ ദേവാട്ടിൻകുട്ടീ വരുന്നേൻ!

6 ആ സൈ്വരംസ്നേഹത്തിൻ നീളം-ആഴംഉയരംവീതിയും
ആരാഞ്ഞറിഞ്ഞങ്ങോക്കുവാൻ-ദേവാട്ടിൻകുട്ടീ വരുന്നേൻ!



## 551 ഹിന്ദുസ്ഥാൻ ഏകതാളം

പല്ലവി

ആശ്രിതവത്സലനേശു മഹേശനെ!
ശാശ്വതമേ തിരുനാമം......

ചരണങ്ങൾ

1 നിൻമുഖകാന്തി എന്നിൽ നീ ചിന്തി
കന്മഷമാകെയകററിയെൻ നായകാ!
നന്മവളർത്തണമെന്നും— ആശ്രി

2 പാവനഹൃദയം ഏകുകസദയം
കേവലം ലോകസുഖങ്ങൾ വെടിഞ്ഞുഞാൻ
താവകതൃപ്പാദം ചേരാൻ — ആശ്രി

3 അപകടം നിറയുമീ ജീവിതമരുവിൽ
ആകുലമില്ലനിൻ നന്മയെഴമരികിൽ
അഗതികൾക്കാശ്രയം തരുകിൽ— ആശ്രി

4 ക്ഷണികമാണുലകിൻ മഹിമകളറികിൽ
അനുദിനം നിൻ പദതാരിണ തിരയുകിൽ
അനന്തസന്തോഷമുണ്ടൊട്ടുവിൽ— ആശ്ര

5 വരുന്നു ഞാൻ തനിയേ എനിക്കുനീ മതിയേ!
കരുണയിൻ കാതലേ വെടിയരുതഗതിയേ
തിരുകൃപതരണമെൻപതിയേ!— ആശ്ര

## 552

ആദിതാള

1 രക്ഷകനേശുവേ! നീ പോകുമിടമെല്ലാം
പക്ഷമാന്നനുഗമിച്ചിട്ടും ഞാനും—നാഥാ!

2 ലജ്ജകഷ്ടതകൾ തൻ താഴ്വാരങ്ങളിൽ ഞാൻ
പിന്തുടന്നീട്ടും തവ പാദങ്ങളെ!

3 കത്തിഎരിഞ്ഞുയരുമഗ്നിമദ്ധ്യത്തിലും
അത്തൽകൂടാതെ നിങ്കലെത്തീട്ടുമേ—നാഥാ!

4 നീ നടത്തീട്ടും വഴിതന്നിലന്ധതയും
ദീനവും ലേശവുമെനിക്കേശുകില്ലേ—നാഥാ!

5 നീ മരുഭൂവിൽ നടക്കുന്നാകിലീ ഞാനും
ആ മരുഭൂവഴിയെ സഞ്ചരിക്കും.

6 വിഷ്ടപത്തിങ്കലെനിക്കിഷ്ടമായുള്ളവ
നഷ്ടമായാലും നിന്നെ വിട്ടുപോകാ—നാഥാ!

7 ആരെല്ലാമെന്നെ വെടിഞ്ഞാലുമെൻരക്ഷകൻ
നേരോടാജീവനാന്തം കാത്തീട്ടുമേ!—നൂനം.

## 553

1 യേശു നല്ലവൻ-എൻയേശു നല്ലവൻ—അതെ
സംശയമില്ലേതുമെൻെറ—യേശുനല്ലവൻ!

2 തൻകരുണയോ.—എന്നേക്കുമുള്ളതാം—നിത്യം
തൻകഴൽ എനിക്കഭയം—യേശുനല്ലവൻ!

3 ഇല്ലതനിക്കു-തുല്യനാരുമേ—ഭുവി-
വല്ലഭൻ മഹേശനെൻെറ—യേശുനല്ലവൻ!

4 നല്ലഇടയൻ—ഇല്ലചഞ്ചലം—തൻെറ-
ചൊല്ലെനിക്കു മാധുര്യമെൻ—യേശു നല്ലവൻ!

5 ഇന്നലേം ഇന്നും–എന്നേക്കുമവൻതാൻ-സദാ
ഒന്നുപോലിരിക്കുന്നവൻ-യേശുനല്ലവൻ!

6 കഷ്ടതകളിൽ–ആശ്വാസമേകുവാൻ–എനി-
ക്കേററം അടുത്ത തുണയാം-യേശുനല്ലവൻ!

7 യേശുനല്ലവൻ–എന്നാസ്വദിച്ചവർ-തന്നിൽ!
ആശ്രയിക്കും മേല്ക്കുമേൽ-എൻ യേശു നല്ലവൻ!

8 നന്ദിയോടുഞാൻ-എന്നാളുമവനെ-അഭി-
വന്ദനം ചെയ്യും നിരന്തരം-യേശുനല്ലവൻ!



## 554 'Sound the battle cry'

1 സേനാപതിയിൻ ശബ്ദം കേൾക്കുവിൻ!
വന്നൊരുങ്ങുവിൻ പോരിന്നായ്
ക്രിസ്തുനാമത്തിൽ കൊടിയേററുവിൻ
സർവ്വജാതികളിൻ രക്ഷക്കായ്!

വീരർ, ധീര രായി കൊടിക്കീഴിൽ
കൂടിൻ ഊതിൻ വെള്ളിക്കാഹളം,
സൈന്യ നാഥൻ യൂദയിലെ സിംഹം;
ഹല്ലെല്ലൂയ്യാ! ജയം നിശ്ചയം.

2 ലോകയുദ്ധ ങ്ങളാൽ അശുദ്ധങ്ങൾ
രക്തപാതകം ഏററുന്നു.
നാമോ കൊല്ലുവാ നല്ല രക്ഷിപ്പാൻ
ക്രിസ്തൻ പോരിനോട്ട ചേരുന്നു— വീര

3 അന്ധകാരത്തിൻ ബന്ധം വെട്ടുവിൻ
സുവിശേഷത്തിൻ വാളിനാൽ
വായും ജ്ഞാനവും കർത്തൻ അരുളും
ശക്തരാക്കും തന്നാത്മാവിനാൽ— വീര

4 ലജ്ജിക്കാതെ നാം ദൈവശക്തിയാം
ക്രൂശിൻവചനം ഘോഷിക്കാം
കഷ്ടങ്ങളിലും നഷ്ടങ്ങളിലും
ദീഷ്ടക്കേടിലും സന്തോഷിക്കാം— വീര

5 ക്രിസ്തൻ സ്നേഹവും തൻ സൌമ്യതയും
എല്ലാ യിടത്തും കാക്കുവാൻ
ദൈവ ശാസന ജീവ വാസന
ഭൂ നിവാസികൾക്കായീട്ടവാൻ— വീര

6 ദൈവം സ്വർഗ്ഗത്തിൽ പോലെ ഭൂമിയിൽ
എല്ലാ സൃഷ്ടിമേൽ വാഴേണം
പാപ പാശങ്ങൾ ശാപക്ലേശങ്ങൾ
എല്ലാം പുത്രൻമൂലം മാറേണം— വീര

7 മരണംവരെ നാം വിശ്വസ്തരാം
ദാസ രാകണം ഭൂമിയിൽ
സത്യ മാനവും നിത്യ സ്ഥാനവും
പിന്നെ പ്രാപിക്കും നാം സ്വർഗ്ഗത്തിൽ— വീര

---

## 555

ആദിതാളം

പല്ലവി

അകത്തും പുറത്തും വേദനയോട്ട
കുരിശിൽ....... തൂങ്ങി
അടിയാനെ രക്ഷിച്ച ക്രിസ്തോ!
നിനക്കെന്നും സ്തോത്രം.

ചരണങ്ങൾ

1 മഹിമയുള്ള സ്വർഗ്ഗം വിട്ട
താണുവന്നോനേ- പാപ-
വലയിലടിയാൻ കടുങ്ങി
നശിച്ചുപോയേനെ- എന്നാൽ— അ

2 സൂര്യനേക്കാൾ ശോഭവാനേ!
ജഡം ധരിച്ചോനേ......മഹാ
ദോഷകുഷ്ഠം പിടിച്ചടിയാൻ
മരിച്ചുപോയേനെ- എന്നാൽ— അ

3 കോടിദൂത സേവവിട്ട
തനിച്ചുവന്നോനേ- പേയിൻ-

കൂടെ നടന്നടിയാൻ പട്ട-
കുഴിയിൽ വീണേനേ- എന്നാൽ— അ

4 ചെറുമ്പുകൾ മേലെഴുന്നവൻ നീ
നടകൊണ്ടെന്നാലോ- കാട്ട
കയറി ഞാൻ മാ ക്രൂരസാത്താ-
ന്നിരയായ്ത്തീർന്നേനേ- എന്നാൽ— അ

5 മുൾമുടി ശിരസി ധരി-
ച്ചോരു പൊന്നീശോ!- തിരു
മുഖത്തിൻ മുൻ ഞാൻ വീണു-
നമസ്കാരം ചെയ്യുന്നേൻ- സ്വാമി!— അ

6 വൻകുരിശു തോളിൽ ഏറ്റേറാ-
നേ നമസ്കാരം!- മണ്ണിൽ-
മറിഞ്ഞു വീണു ചതഞ്ഞ-
മുട്ടോത്തും നമസ്കാരം- സ്വാമീ!— അ

7 ആണി തുളപ്പാൻ തൃക്കൈക്കു-
ളെ വിടർത്താനേ!- തിരു
അരുമയുള്ള പാദേ വീണു
ബഹുനമസ്കാരം- സ്വാമീ!— അ

8 വിരിഞ്ഞു പൊട്ടി കുരുതി ചിന്താൻ
ഹൃദയം തുറന്നതാൽ- ബഹു-
വിനയനമസ്കാരം രക്ഷ-
ചെയ്ക കർത്താവേ! സ്വാമീ!— അ

---

## 556 ഭൈരവി ആദിതാളം

പല്ലവി

യേശുവേ! ഈ സഭമേൽ ആശുവന്നാശിഷം താ-ബഹു-
ആശയോടീ-ദാസർ ചെയ്യും യാചന കേൾക്കണമേ!— യേശു

1 നിന്തിരു വാക്യമെങ്ങും നൽ വെളിവു കാട്ടീടുന്നു
സന്തതം കേൾപ്പവർക്കും സംരക്ഷണവുമതായ്-പിന്നെ
എന്തുകൊണ്ടു പാപശീലം ഞങ്ങളിൽനീക്കമില്ല?— യേശു

2 നിന്നുടെ പാട്ടുകളെ നീ നിനച്ചെങ്ങളുടെ-
മന്നവാ! കേട്ടുകളെ മായിച്ചരുളണമേ!-തൃക്കൺ-
ഒന്നുകൂടെ നോക്കുമാകിൽ ഉയിർഗ്ഗുണരാം ഞങ്ങൾ— യേശു

3 പാപമോ അല്ല നിന്റെ ബലിയതു താൻ വലിപ്പം!
കോപമോ അല്ല നിന്റെ ഗുണം കൃപതാൻ വലിപ്പം!-മന-
സ്താപമുള്ള രക്ഷാകരാ! തള്ളരുതെങ്ങളെ നീ— യേശു

4 താതനും ഞങ്ങളുടെ തായും നീയല്ലയോ?
വേദവും ഞങ്ങളുടെ ബോധവും അങ്ങനെ താൻ-ഇപ്പോൾ-
മോദമായ് നീ താതൻ മുമ്പിൽ വാദിച്ചരുൾ തരിക! — യേശു

5 മക്കളാം ഞങ്ങളിന്നു മധുരമോടേ കൂവി
തക്കമേ നിന്നു നിന്റെ ശരണം തേടുകയാൽ—ഇനി
ഇക്കരെ നിന്നക്കരയി-ലെത്തുവോളം തുണയ്ക്കു!— യേശു

---

## 557

ഏകതാളം

### "Sweet hour of prayer"

### D. L. M.

1 പ്രാർത്ഥനയിൻ നൽ നേരമേ, ലോകചിന്തകളകററി
എന്നാഗ്രഹാവശ്യങ്ങളെ പിതാമുൻപിൽ കേൾപ്പിക്കും നീ
ആപൽദുഃഖകാലങ്ങളിൽ ആശ്വാസം കണ്ടതും ആത്മാ-
പേക്കണിയിൽ വീഴാഞ്ഞതും ഇൻപസഖീ! നിന്നാൽതന്നെ.

2 പ്രാർത്ഥനയിൻ നൽ നേരമേ, കാത്തിടുന്നാത്മാവേവാഴ്ത്താൻ
നിത്യം കാത്തിരിപ്പോൻമുമ്പിൽ എത്തിക്കുമെന്നാഗ്രഹം നീ
തന്മുഖം തേടി വചനം വിശ്വസിപ്പാൻ താൻ ചൊന്നതാൽ
തന്നിൽ മുററുമാശ്രയിച്ചു നിന്നെ കാപ്പാൻനൽനേരമേ.

3 പ്രാർത്ഥനയിൻ നൽനേരമേ പിസ്ഗാമേൽ നിന്നെൻവീടിനെ
നോക്കി ഞാൻ പറക്കുംവരെ താ നിന്നാശ്വാസപ്പങ്കിനെ
ഇജ്ജഡവസ്ത്രം വിട്ടു ഞാൻ ലാക്കിന്നായ് പറന്നുയന്നു
വാനം കടക്കുമ്പോൾ നിന്നെ വിട്ടുപോകും നൽ നേരമേ.



## 558

Jesus, the very thought of Thee.

C. M.

1 യേശുവെധ്യാനിക്കുമ്പോൾ ഞാൻ-സന്തുഷ്ടമാനസൻ
ഏററവും ആനന്ദം അവൻ എത്രമനോഹരൻ.

2 ഹൃദയം അതിന്നീവണ്ണം മാധുര്യം ഏറുന്ന
യാതൊരു നാമമില്ല സ്വർ-ഭൂതലങ്ങളിലും.

3 പ്രിയം ഏറുന്നനാമമേ, ഈയുലകിൽ വന്നു
സ്വന്തം രക്തം അതാലെന്നെ വീണ്ടരുമനാഥൻ.

4 സൗരഭ്യമുള്ള നാമമേ, പാരിൻദുഃഖങ്ങളിൽ
ആശ്വാസം ഏകുന്നനാമം വിശ്വാസിക്കെപ്പോഴും.

5 തന്നോടുള്ള സംസർഗ്ഗംപോൽ-ഇന്നിഹത്തിൽ ഒരു-
ഭാഗ്യാനുഭവം ഇല്ലതു സ്വർഗ്ഗംതന്നേ നൂനം.

---

## 559 സുരാജ്

ചെമ്പട

പല്ലവി

യേശുവിൻ വീരന്മാരേ! ധൈര്യത്തോടെ നടപ്പീൻ!
ആശനമുക്കുണ്ടു ജയം-വൈരിയോടു പൊരുതാൽ.

ചരണങ്ങൾ

1 ലേശവും ഭയംവേണ്ട നമുക്കന്നു ജയിക്കാം!
യേശുതാൻകൂടെയുണ്ടു നായകനായെപ്പോഴും— യേശു

2 സ്നേഹത്തിൻ കൊടിപിടി-ച്ചെല്ലാടവും ചുററി നാം
കാഹളങ്ങൾ ഊതുക വൻ-കോട്ടകൾ ഇടിയുമേ!— യേശു

3 ശത്രുത്വം എന്ന നട-മതിലിവൻ ഇടിച്ചു
പുത്രത്വത്തിൻ ആവിയെ-ത്തന്നു നമുക്കിതിനാൽ— യേശു

4 സുവിശേഷക്കൊടിയെ-പിടിച്ചുയർത്തിടുക
സുവിശേഷം വിവരിക്ക-കുരിശിൻെറ രഹസ്യം!— യേശു

5 സത്യമാം അരക്കെട്ടും-നീതിയെന്നകവചം,
നിത്യസുവിശേഷയത്ന-ചെരിപ്പും ധരിച്ചു— യേശു

6 രക്ഷയിൻകൊടിനമു-ക്കിക്ഷണമുയർത്തണം
രക്ഷപെട്ടജനത്തിൻെറ-ധൈര്യമവർ കാണുവാൻ— യേശു

7 രക്ഷയിൻ ശിരസ്ത്രം-വിശ്വാസമെന്നപരിച
രക്ഷകന്റെ വചനമാം-ആത്മവാളും ധരിച്ചു— യേശു

8 വിജയത്തിൻകൊടിയുണ്ടു-നമുക്കിന്നുപിടിപ്പാൻ
ഭയപ്പെടാൻ അടിമയിൻ ആവിയല്ലനമുക്കു്— യേശു

9 വീരന്മാർക്കാവശ്യം നൽ-ധീരതയതല്ലയോ?
ഭീരുത്വം നമുക്കിനി-തീരേവേണ്ട നിശ്ചയം!— യേശു

10 ജനതയെ നമുക്കേശു-മൂലം തരുന്നവന്നും
ജയം ജയം ഹല്ലേല്ലുയ്യാ-ഹല്ലേല്ലുയാ നിരന്തം— യേശു

---

## "എല്ലാം യേശു"

**560** നാട്ട ഏകതാളം

പല്ലവി

എല്ലാമേശുവേ! എനിക്കെല്ലാം യേശുവേ!

അനുപല്ലവി

അല്ലലേറും ഈയുലകിൽ എല്ലാം യേശുവേ!

ചരണങ്ങൾ

1 ആയനും സഹായനും സ്നേഹിതനപായഹൻ
നായകൻ എനിക്കൻപാന്ന ജ്ഞാനമണവാളനും— എല്ലാം

2 തന്തതള്ള ജാതിജനം സ്നേഹിതർ ബന്ധുക്കളും
സന്തോഷസകല യോഗ സംപൂരണ ഭാഗ്യവും— എല്ലാം

3 ആവലിൽ ആശ്വാസവും രാത്രിയിൽ എൻ ജ്യോതിസ്സും
വേവലാം കിടക്കയിൽ കൈകണ്ട ഔഷധവും— എല്ലാം

4 ബോധകപിതാവുമെൻ പോക്കിലും വരവിലും
ആദരവു കാട്ടിടും കൂട്ടാളിയും എൻ തോഴനും— എല്ലാം

5 അണിയും ആഭരണവും ആസ്തിയും സമ്പാദ്യമതും
തുണയാളിയും രക്ഷയും എൻ പ്രിയ മദ്ധ്യസ്ഥനും— എല്ലാം

6 വാനജീവഅപ്പവും ആശയും എൻ കാവലും
ജ്ഞാനഗീതമുല്ലാസവും നോട്ടവും കൊണ്ടാട്ടവും— എല്ലാം

---

## All hail the power of Jesus' name.

**561** C. M. P.

1 എല്ലാരും യേശുനാമത്തെ
എന്നേക്കും വാഴ്ത്തീടിൻ!-
മന്നനായ്വാഴിപ്പിൻ ദൂതർ
നാം വാഴ്ത്തിൻ, വാഴ്ത്തിൻ, വാഴ്ത്തിൻ!
വാഴ്ത്തിൻ! യേശുവേ!

2 യാഗപീഠത്തിൻ കീഴുള്ള-
തൻ രക്ത സാക്ഷികൾ
പുകഴ്ത്തീശായിൻ മുളയെ
നാം വാഴ്ത്തിൻ! .. ......

3 വീണ്ടെടുത്ത യിസ്രായേലിൽ
ശേഷിച്ചോർ ജനമേ!
വാഴ്ത്തീടിൻ രക്ഷിതാവിനെ
നാം വാഴ്ത്തിൻ!..........

4 ഭൂജാതിഗോത്രം ഏവരും
ഭൂപനെ കീർത്തിപ്പിൻ!
ബഹുലപ്രഭാവൻ തന്നെ
നാം വാഴ്ത്തിൻ!..........

5 സ്വർഗ്ഗസൈന്യത്തോടൊന്നായ് നാം
സാഷ്ടാംഗം വീണീടാം!
നിത്യഗീതത്തിൽ യോജിച്ച
നാം വാഴ്ത്തിൻ!........

---

## നമ്മുടെ വാഴ്ത്തപ്പെട്ട കർത്താവു വരുന്നു

**562** തോടി ആദിതാളം

പല്ലവി

നാ......ഥൻ വരവിന്നായുണർന്നീടുവിൻ-അന്ത്യ-
നാളിൽ വാനിൽ വരും യേശു-നാ......ഥൻ....

ചരണങ്ങൾ

1 ലക്ഷങ്ങളിലുത്തമനാമെന്റെ പ്രിയ മണവാളൻ
ലക്ഷണങ്ങൾ തികഞ്ഞുള്ള തൻപ്രിയയെ കാണാനായി
മോക്ഷമാർഗ്ഗേ വാഹനത്തിൽ കോടിദൂതസേനയുമായ്
ഇക്ഷണത്തിൽ വരുന്നവൻ തുള്ളിച്ചാടി മാനിനെപ്പോൽ- നാഥ

2 മുൻപുതൻെറ വരവിനാൽ ലോകത്തെ താൻ രക്ഷിച്ചു
ഇൻപമേറും പറുദീസിൻ വാതിലുകൾ തുറന്നു
തുമ്പമെന്ന്യെ സ്വന്താനാട്ടിലെന്നന്നേക്കും വാഴാനായി
അൻപുനിറഞ്ഞേശുപരനാടിപ്പാടി വരുന്നിതാ!— നാഥൻ

3 എണ്ണയില്ലാക്കന്യകമാരെണ്ണമില്ലാതുണ്ടിപ്പോൾ
എണ്ണവാങ്ങി വരാനായിട്ടെല്ലാവരുമൊരുങ്ങുവിൻ
എണ്ണയില്ലാതുള്ള കാലം ഖിന്നരായി ത്തീർന്നിടാതെ
കണ്ണുനീരോടെന്നന്നേക്കും നിന്ദ്യരായിപ്പോയിടാതെ— നാഥൻ

4 കഷ്ടമയ്യോ! കഷ്ടംതന്നെ ദുഷ്ടന്മാക്കുള്ളോഹരി
ദുഷ്ടനാകും സേററനെപ്പോലഗ്നീക്കുപമവക്കു
ദുഷ്ടന്മാരേ പാപം എല്ലാം തള്ളി ഓടിവന്നിട്ടുവിൻ
ശിഷ്യരായിട്ടേശുപാദം മുത്തം ചെയ്തുകരയുവിൻ!— നാഥൻ

5 ശത്രുതയുണ്ടെത്ര പേരിന്നീക്ഷിതിയിൽ വാഴുന്നു?
ശത്രുക്കളെ സംഹരിപ്പാൻ യേശുരാജൻവരുന്നു!
വ്യത്ഥഭക്തരായവരും കൂടിക്കൂടിവന്നിട്ടുന്നു
കത്തനേശുവരുന്നിതാ സർവ്വരേയും വിധിക്കുവാൻ!— നാഥൻ

6 പാതിരാവിൽ മണവാളൻവരവ്പ്പുവിളി കേൾക്കും നാം
കത്തൻതന്നെ ആത്തുകൊണ്ടും ദൂതർമഹാശബ്ദത്തോടും
കാത്തിരിക്കും സഭയ്ക്കായി മദ്ധ്യവാനിൽ വരുന്നവൻ
ആത്തിയെല്ലാം തീത്തിവൾക്കുള്ളാശ്വാസങ്ങൾനല്കിട്ടുവാൻ-നാഥ

7 ഞാനുമെൻെറ പ്രിയനും കൂടാനന്ദമായി വസിപ്പാൻ
താനെനിക്കു സ്വർഗ്ഗദേശം ദാനമായി തന്നല്ലൊ,
ഞാനുലകിലെത്രകാലം ബാധാ ഖേദം കണ്ടെന്നാലും
ഞാനതെല്ലാം മറക്കുന്ന ഭാഗ്യകാലം വരുന്നിതാ!— നാഥൻ

PRINTED AT THE T. A. M. PRESS, TIRUVALLA. C. 5000, 1956.